ശ്രീ

# രാമതീർത്ഥപ്രതിധ്വനികൾ

## തരംഗം രണ്ടു്—ധ്രുവനക്ഷത്രം അകത്തു്.



വിവർത്തകൻ:

ററി. ആർ. നാരായണൻനമ്പ്യാർ

ബി. ഏ., ബി. എൽ.

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



ശ്രീ

# രാമതീർത്ഥപ്രതിധ്വനികൾ



സ്വാമി രാമതീർത്ഥന്റെ പൂർണ്ണകൃതികളായ
**"In Woods of God - Realization"**
എന്ന ഇംഗ്ലീഷുഗ്രന്ഥത്തിന്റെ പരിഭാഷ



## തരംഗം രണ്ടു് — ധ്രുവനക്ഷത്രം അകത്തു്.

വിവർത്തകൻ:
റ്റി. ആർ. നാരായണൻനമ്പ്യാർ B. A. & B. L.



പ്രകാശകർ:
ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ,
കൊല്ലം.



രണ്ടാം പതിപ്പു് കോപ്പി 1000.

S. R. V. PRESS, QUILON.

വില രൂ. 1 ണ. 8

1129.

# വിഷയസൂചി.

## അഭിപ്രായങ്ങൾ

(ഒന്നാം തരംഗത്തിൽനിന്നു തുടച്ച)

## (സ്വാമി ശിവാനന്ദസരസ്വതി, ഋഷികേശം)

ഭാരതനഭോമണ്ഡലത്തിൽ ദീപ്തിമത്തായി പ്രകാശിക്കുന്ന ഒരുജ്ജ്വലനക്ഷത്രമായ സ്വാമിരാമൻ ഒരു വലിയ ഋഷിയാണു്. രാജ്യത്തിൻെറ വിപൽക്കരമായ ഈ ഘട്ടത്തിൽ അദ്ദേഹത്തിൻെറ ശാരീരികസാന്നിധ്യം ഇന്നു നമുക്കു കാണാൻ നിവൃത്തിയില്ലാതിരിക്കുന്നു. ഒരു പക്ഷേ, അദ്ദേഹം ഇന്നു ജീവിച്ചിരുന്നുവെങ്കിൽ, പരസ്പരം മത്സരിക്കുന്ന ഘടകങ്ങളെ സംയോജിപ്പിക്കുന്നതിലും, ഭിന്നഭിന്നകക്ഷികളിൽ യഥാർത്ഥമായ ഐകമത്യവും സ്നേഹവും സ്ഥിരമായി സ്ഥാപിക്കുന്നതിലും അദ്ദേഹം അതിപ്രധാനമായ ഒരുഭാഗം വഹിക്കുമായിരുന്നു. എന്നാൽ സദാ പ്രബുദ്ധവും, ശാശ്വതവും, അനശ്വരവും ആയ—ക്രിയാത്മകമായ ഒരു ആത്മീയശക്തിയായി അദ്ദേഹം ഇന്നും നമ്മുടെ ഹൃദയങ്ങളിൽ ജീവിക്കുന്നുണ്ടു്.

ജനതാഹൃദയങ്ങളിൽ ഒരു പുതിയ ആനന്ദവും പാവപ്പെട്ട ഭൂമിയിലെ നമ്മുടെ ജീവിതം വെറും ഒരു ശൂന്യതയ്ക്കുവേണ്ടിയല്ലെന്നുള്ള ഒരു പൂർണ്ണബോധ്യവും ക്ഷീണിപ്പിക്കുന്ന ജീവിതപഥത്തിൽകൂടി ദീർഘസങ്കടകരമായ സഞ്ചാരത്തിനുശേഷം നാം നിന്ദ്യമായ ഒരു മരുഭൂമിയിൽ—വീണ്ടും വീണ്ടും കഷ്ടപ്പാടുകളും നരകങ്ങളും കണ്ടുമുട്ടാനുള്ള ഒരു ദിക്കിൽ— എത്തേണ്ടതില്ലെന്നുള്ള നിശ്ചയവും അദ്ദേഹം പ്രതിഷ്ഠാപിച്ചിട്ടുണ്ടു്. പ്രായോഗികതത്ത്വജ്ഞാനം അനുസരിച്ചു് അദ്ദേഹം ജീവിച്ചു. വേദാന്തജീവിതത്തിലെ ഒരു മാതൃകാമൂർത്തിയായി പ്രശോഭിച്ചുകൊണ്ടു് ഈ ജീവിതത്തിൽത്തന്നെ ആത്മാനന്ദം പ്രാപിച്ചു് ആഹ്ലാദിക്കാൻ കഴിയുമെന്നു് അദ്ദേഹം ലോകത്തെ ബോധ്യപ്പെടുത്തി. ആത്മാർത്ഥമായി ശ്രമിച്ചാൽ ആക്കും ഇതു് അനുഭവിക്കാമെന്നും അദ്ദേഹം തെളിയിച്ചു.

സൽചിന്തകളുടെയും അനുഗ്രഹങ്ങളുടെയും, മനുഷ്യൈക്യത്തിൻെറയും പ്രാപ്തിക്കായി അദ്ദേഹം എല്ലാവരിലുംകൂടി പ്രവർത്തിക്കട്ടേ!

## (സെൻറ് നിഹാൽസിംഗ്)

പിന്നീടു സ്വാമിരാമതീർത്ഥൻ എന്നു അറിയപ്പെട്ട തീർത്ഥരാമഗോസ്വാമിയെ ഞാൻ അത്യന്തം സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യുന്നു.

## (പ്രൊഫസ്സർ ടാൻ യൂൻ ഷാൻ, ശാന്തിനികേതനം)

സ്വാമിരാമതീർത്ഥൻെറ ഉൽകൃഷ്ടശാസനങ്ങളെ സംരക്ഷിക്കയും പോഷിപ്പിക്കയും പ്രചരിപ്പിക്കയും ചെയ്യുന്നതു് ഒരു ശ്രേഷ്ഠപ്രയത്നമാണു്.

IN WOODS OF GOD-REALISATION

എന്ന ഇംഗ്ലീഷ് പ്രസിദ്ധീകരണത്തിന് എഴുതിച്ചേർത്തിട്ടുള്ള

# ആമുഖം

---

പ്രഫസ്സർ പൂരൺസിംഗ് എം. എ.

ഡറാഡൂൺ, 1909.

ഈ വാല്യങ്ങൾ സ്വാമിരാമന്റെപേരിലും, സ്മരണയ്ക്കായും പൊതുജനമദ്ധ്യേ അവതരിപ്പിക്കപ്പെടുന്നതാണ്. അദ്ദേഹത്തിന്റെ സകലലേഖനങ്ങളും പ്രസംഗങ്ങളും ഇവയിൽ ഒന്നിച്ച് പ്രസിദ്ധപ്പെടുത്തണമെന്നാണ് ഉദ്ദേശിക്കുന്നതു്. അദ്ദേഹത്തിന്റെ ലേഖനങ്ങളുടെയും ഉപന്യാസങ്ങളുടെയും ഒരു ചെറുസംഗ്രഹം തന്റെ ജീവിതകാലത്തുതന്നെ പ്രസിദ്ധീകരിക്കപ്പെട്ടിരുന്നതു് മദ്രാസിലെ പുസ്തകപ്രസിദ്ധീകരണശാലക്കാരായ ഗണേശൻകമ്പനിക്കാർ ഒരു മനോഹരരൂപത്തിൽ പുനഃപ്രസിദ്ധീകരണംചെയ്ത് പൊതുജനങ്ങൾക്ക് സമർപ്പിച്ചിരുന്നു. ഇതുകൂടാതെ, സ്വാമി നിര്യാതനായതിനുശേഷം, അദ്ദേഹത്തിന്റെ പെട്ടിയിൽനിന്ന് ഏതാനും രേഖകൾ ലഭിക്കാനിടയായി. ആ കൂട്ടത്തിൽ തന്റെ മററു പല കയ്യെഴുത്തുകൃതികളും ചില അമേരിക്കൻസുഹൃത്തുക്കൾ രേഖപ്പെടുത്തിയിരുന്ന അമേരിക്കൻപ്രസംഗങ്ങളുടെ പ്രധാനനോട്ടുകളും ഉണ്ടായിരുന്നു. സ്വാമിയുടെ ജീവിതകാലത്തു പരസ്യപ്പെടുത്തുകയും, ഈ ഗ്രന്ഥപരമ്പരയിൽ ഉൾപ്പെടുത്തുകയും ചെയ്തിട്ടുള്ള മേല്പറഞ്ഞ ലേഖനാദികൾ ഒഴിച്ചുള്ള പ്രസംഗങ്ങളൊന്നും അദ്ദേഹത്തിന്റെ പരിശോധനയ്ക്കു വിധേയമായിട്ടില്ല. അദ്ദേഹം തിരസ്കരിക്കാമായിരുന്ന പലതും ഉൾപ്പെടുത്തിയും, കൂട്ടിച്ചേർക്കാമായിരുന്നതു് പലതും ചേർക്കാതെയും ആണ് ഇപ്പോൾ പരസ്യപ്പെടുത്തുന്ന ഈ പുസ്തകങ്ങളിൽ കാണുക. കയ്യെഴുത്തുരേഖകളിൽ അന്തർഭവിച്ചിട്ടുള്ള വിലയേറിയ വിഷയങ്ങളെ സമ്പൂർണ്ണമായി പരിഷ്കരിച്ച് പുതുക്കിയെഴുതി തന്റെ മനസ്സിലുണ്ടായിരുന്ന വളരെയധികം ആശയങ്ങൾ കൂട്ടിച്ചേർത്ത് തന്റെ ശാസനങ്ങളെ ക്രമാനുസൃതമാക്കി പ്രസിദ്ധപ്പെടുത്തണമെന്നും. അതു് ഭാവിതലമുറകൾക്കുള്ള വ്യക്തിപരവും, സാമുദായികവും ആയ ഒരു ധർമ്മം—മതം—എന്ന നിലയിൽ വേദാന്തതത്വജ്ഞാനത്തെ സുസംവിധമായി പുരോഗമിപ്പിക്കുന്ന നവീനവും, ജീവത്തും ആയ ഒരു സമർപ്പണമായിരിക്കണമെന്നും അദ്ദേഹം ഉദ്ദേ

ശിച്ചിരുന്നു. എന്നാൽ പ്രധാനമായി രണ്ടു കാരണംകൊണ്ട് അദ്ദേഹത്തിന്റെ ആഗ്രഹങ്ങൾ സഫലീഭവിച്ചില്ല. ഒന്നാമത്, ഈ ഉദ്ദിഷ്ടസാദ്ധ്യത്തിനുവേണ്ടിയുള്ള ഒരു ഒരുക്കമെന്ന നിലയിൽ വേദങ്ങളുടെ മൂലഗ്രന്ഥങ്ങൾ മുഴുവനായും സൂക്ഷ്മമായും വീണ്ടും പഠിക്കുന്നതിന് സഗൗരവം സോത്സാഹം മരണത്തിനു രണ്ടുവർഷത്തോളംമുമ്പേമുതൽ അദ്ദേഹം പരിശ്രമിച്ചു കാലം ചെലവാക്കിക്കളഞ്ഞുപോയി. ഇങ്ങനെ തന്റെ കൃതികളെ ഭംഗിയാക്കി ക്രമീകരിക്കുന്നതിനു ലാഭകരമായി പക്ഷേ ചെലവാക്കാമായിരുന്ന സമയം തന്റെ അവസാനകൃതി എല്ലാവിധത്തിലും അത്യുത്തമവും സവിശേഷവും ആക്കാനുള്ളശ്രമങ്ങൾമൂലം, വൃഥാചെലവുചെയ്തുപോയി. രണ്ടാമത് ഈ ആഗ്രഹപൂർത്തിക്കുവേണ്ടി പണിചെയ്യുവാൻ അദ്ദേഹത്തിന്റെ ബുദ്ധിക്കു സജീവമായ ഓജസ്സുകൊടുക്കുമായിരുന്ന ആശകളും, മോഹങ്ങളും ആവഹിച്ചിരുന്ന ജനങ്ങളുമായി സമ്പർക്കംചെയ്യാൻ കൂട്ടാക്കാതെ തനിക്കു പ്രിയപ്പെട്ട ഹിമാലയത്തിലെ ഏകാന്തതകളിൽ താമസിച്ചിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ മനസ്സ് ഉയർന്നുയർന്ന് പ്രതിദിവസം അപ്രമേയത്തിലേക്കു മേൽക്കുമേൽ നിമഗ്നമായി അടിതെററി നഷ്ടപ്പെട്ടു പൊയ്പ്പോയി. ഈ ലേഖകൻ അന്തിമമായി അദ്ദേഹത്തെ സന്ദർശിച്ചപ്പോൾ എഴുത്തിലോ വായനയിലോ അദ്ദേഹത്തിനു തീരെ രസം തോന്നിയിരുന്നില്ല. ഞങ്ങൾ ചോദിച്ചതിനു മറുപടിയായിട്ടു 'ജീവിക്കുന്ന മരണം' അഥവാ 'ജീവിതത്തിലെ മരണം' എന്ന് അന്ന് അദ്ദേഹം വിളിച്ചുവന്ന സുപ്രകൃഷ്ടമായ മൗനാവസ്ഥയുടെ—ഉൽകൃഷ്ടപ്രബോധാവസ്ഥയുടെ—രഹസ്യങ്ങളെ അദ്ദേഹം ഞങ്ങളോടു വർണ്ണിച്ചു പറകയാണു ചെയ്തതു്. "ഒരുത്തൻ തന്റെ ജീവിതത്തിൽ അധികമധികം മരിക്കുന്നതിനോടുകൂടെ പരന്മാരുടെ ഗുണത്തിനുതകുന്ന നന്മ അവനിൽനിന്നു പ്രകൃതിസിദ്ധമായും, സ്വയമേയും അധികമധികം പ്രവഹിക്കു"മെന്ന് അദ്ദേഹം ഞങ്ങളോടു പറയുമായിരുന്നു. "കയ്യേററ ജോലി ഞാൻ അവസാനിപ്പിച്ചില്ലെന്നു പക്ഷേ തോന്നപ്പെടാം. എന്നാൽ ഞാൻ പോയതിനുശേഷം പിന്നീടൊരിക്കൽ അതു് അധികം ഭംഗിയായി ചെയ്യപ്പെടുമെന്ന് എനിക്കറിയാം. എന്റെ ഹൃദയത്തിൽ തിങ്ങിഞെരുങ്ങി നിബിഡമായി നില്ക്കുന്നതും, എന്റെ ജീവിതത്തെ നയിച്ചതും ആയ ആശയസമൂഹം ക്രമേണ സമയംവരുമ്പോൾ ജനസമുദായത്തിലേയ്ക്കു പതിച്ചുപതിച്ചിറങ്ങുകയും അതിന്റെ നിയതപ്രവൃത്തിവഴിപോലെ ചെയ്തുതീർക്കുകയും ചെയ്തുകൊള്ളും. സകലസംവിധാനങ്ങളും, ആശകളും, ഉദ്ദേശങ്ങളും തട്ടിയെറിഞ്ഞുംവച്ചു ഞാൻ ഇപ്പോൾ ദിവ്യാവസ്ഥയിലേക്കു നഷ്ടപ്പെട്ടെങ്കിൽമാത്രമേ അതു സഫലമാകയുള്ളൂ."

ഗ്രന്ഥം എഴുതിത്തുടങ്ങണമെന്നു ഞങ്ങളെല്ലാം ചെയ്ത സകല അഭ്യൎത്ഥനകളും പരാജയപ്പെട്ടുപോകത്തക്കവിധം അദ്ദേഹം ഈ ചിന്തകളെ അത്രയ്ക്കു ദൃഢമായി പോഷിപ്പിച്ചുവന്നിരുന്നു.

ഇങ്ങനെ അദ്ദേഹത്തിൻെറ ശാസനങ്ങളെ തൻെറ സ്വന്തം കൈകൊണ്ടുതന്നെ ക്രമാനുസൃതമായി വ്യാഖ്യാനിപ്പിക്കാൻ സാധ്യമാകാതെവന്നുവെങ്കിലും, എത്രകണ്ട് അംശികങ്ങളും ശകലങ്ങളും ആയിട്ടായാലും, അദ്ദേഹത്തിൻെറ ചിന്തയ്ക്കു വിഷയമായ തത്ത്വസമൂഹം അല്പാല്പമായി നമ്മുടെ പക്കൽ ലഭിച്ചിട്ടുണ്ടെന്നുള്ളതു നമുക്ക് ആശ്വാസകരമാണ്. തന്മൂലം വളരെ ആശങ്കക്കൂടാതെ അല്ലെങ്കിലും, അദ്ദേഹത്തിൻെറ ചിന്താവിഷയവും ബുദ്ധിയിലെ പ്രതിഫലനങ്ങളായ ആശയങ്ങളും, ഉപന്യാസങ്ങളോടും നോട്ടുപുസ്തകങ്ങളോടുംകൂടിച്ചേർത്ത് മരിച്ചപ്പോൾ അദ്ദേഹം ഇട്ടിട്ടുപോയ രൂപത്തിൽതന്നെ വെറും വാചാപ്രസംഗങ്ങളിൽ കാണപ്പെട്ട ഭാഷയിൽതന്നെ, അച്ചടിപ്പിച്ചു പൊതുജനസമക്ഷം പ്രകാശിപ്പിക്കണമെന്നു തീരുമാനിക്കപ്പെട്ടു. രാമനെ നേരിട്ടുകാണുകയും, പ്രസംഗങ്ങൾ നേരിട്ടു കേൾക്കുകയും ചെയ്തിട്ടുള്ളവർ ഈ വിധ പ്രസംഗങ്ങളിൽ—പക്ഷേ എല്ലാ പ്രഭാഷണങ്ങളിലും അദ്ദേഹത്തിനെ തിരിച്ചറികയും, അദ്ദേഹത്തിൻെറ അത്ഭുതകരവും, സ്വയംപ്രകാശിതവും ആയ ചാരിത്രവിശേഷം ഇന്നും ശ്രദ്ധിച്ചാസ്വദിക്കുന്നുവെന്നു പ്രത്യക്ഷമായി കാണുകയും ചെയ്യും. അവരുടെ ഹൃദയംമുഖേന പ്രേമാകുലവും ആരാധനാപ്രചോദകവും ആയ സമ്പൎക്കസ്മരണകളാൽ ഈ അച്ചടിച്ച രൂപത്തിൽ കാണപ്പെടുന്ന പോരായ്മകളെ എല്ലാം നീക്കിക്കൊണ്ട് അവർ വീണ്ടും ആനന്ദനിമഗ്നരായി ഭവിച്ചുകൊള്ളും. അദ്ദേഹത്തെ സന്ദർശിക്കാൻ ഭാഗ്യം ലഭിക്കാത്തവർ ഈ പ്രസംഗങ്ങളും മററും ക്ഷമാപൂർവം അങ്ങുമിങ്ങും മറിച്ചുംതിരിച്ചും വായിക്കുന്നപക്ഷം, അവയുടെ പശ്ചാത്തലത്തിൽ കിടക്കുന്നതും, അവയ്ക്കു വശ്യതയും താല്പര്യവും കൊടുക്കുന്നതും ആയ പരമവും, ആനന്ദപ്രദവും ആയ ഉന്നതബോധാവസ്ഥയെ സാക്ഷാൽക്കരിക്കാൻ പ്രാപ്തരാകയും ചെയ്യും. അവർക്ക് സ്വാമിയുടെ ചില ആശയങ്ങളെ ഒരിടത്തു പിന്തുടരാൻ സാധിക്കാതെ വന്നേക്കാം. എന്നാൽ വേറൊരിടത്തു ആ ആശയങ്ങൾ വളരെയധികം സ്പഷ്ടതയോടും, ശക്തിയോടും പ്രകാശിക്കപ്പെട്ടിട്ടുള്ളതായി കാണാം. അഭിപ്രായങ്ങളിലും ചിന്തകളിലും ഭിന്നതയുള്ളവർ ഈ പ്രസംഗങ്ങൾ വായിച്ചാൽ അവരുടെ ചിന്തയ്ക്കും ചൈതന്യത്തിനും ധാരാളം ഭക്ഷണം അവയിൽ കണ്ടുമുട്ടുന്നതും, തങ്ങളുടെ സ്വന്തം ആണെന്നു തീർച്ചയായും ബോധ്യംവരുത്തുന്ന പലതും അവിടെ അത്യധികം കണ്ട് ആസ്വദിക്കാനിടവരുന്നതും അത്രേ.

ഈ കൃതികളിൽ അദ്ദേഹം ഒരു സാഹിത്യകാരൻ എന്ന നില യിലല്ലാ നമുക്ക പ്രത്യക്ഷപ്പെടുന്നതു്. ഒരു ഗ്രന്ഥകാരൻ എന്ന നിലയ്ക്കു വിമർശിക്കപ്പെടാൻ അദ്ദേഹം ആഗ്രഹിക്കുന്നുമില്ല. എന്നാൽ ജീവിതത്തിന്റെ ആദ്ധ്യാത്മികനിയമങ്ങളെ പഠിപ്പി ക്കുന്ന ഒരു ആചാര്യന്റെ ഗാംഭീര്യത്തിലാണു് അദ്ദേഹം നമ്മുടെ മുമ്പിൽ വരുന്നതു് അദ്ദേഹം തന്റെ ഹൃദയത്തിൽനിന്നു നേരിട്ടു നമ്മോടു സംഭാഷണംചെയ്യുന്നുവെന്നും, അല്ലാതെ വേദാന്തസിദ്ധാ ന്തങ്ങളുടെ ഒരു പ്രസംഗവേദിപ്രകടനം നമുക്ക കാണിച്ചുതരാൻ ശ്രമിക്കുന്നില്ലെന്നും തെളിയിക്കുന്നതു് അദ്ദേഹത്തിന്റെ പ്രഭാഷണ ങ്ങളുടെ ഒരു മഹനീയപ്രകൃതവിശേഷമാണു്. അതു അദ്ദേഹ ത്തിനു പ്രാപ്തിയില്ലാഞ്ഞിട്ടല്ലാ, എന്തെന്നാൽ താൻ കൈകാര്യം ചെയ്യുന്ന വിഷയങ്ങളുടെ നാഥൻതന്നെയായിരുന്നു അദ്ദേഹം എന്നുള്ളതു് തന്നെ നേരിട്ടറിയാവുന്നവർക്കെല്ലാം പൂർണ്ണബോധ്യം ആണു്. എന്നാൽ തന്റെ സ്വന്തജീവിതത്തിൽ യഥാർത്ഥമായ അനുഷ്ഠാനംകൊണ്ടു ഫലപ്രദമാണെന്നു ബോധ്യപ്പെട്ടതും തനി ക്കെന്നപോലെ അന്യന്മാരും അനുഷ്ഠിച്ചാൽ മനുഷ്യജീവിതം മാഹാത്മ്യത്തിന്റെയും, ആനന്ദത്തിന്റെയും, വിജയത്തിന്റെയും ഉച്ചകോടിയിൽ എത്തിച്ചേരുമെന്നുറപ്പുള്ളതും ആയ ആശയങ്ങളെ മാത്രമേ അദ്ദേഹം നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നുള്ളൂ. അതി നാൽ തന്റെ മനോവൃത്തിയുടെ യുക്തിപരമായ വശം നമ്മുടെയ ടുത്തു പ്രകാശിപ്പിക്കാതെ തന്റെ സ്വന്തം അനുഭവങ്ങളിൽ പലതും ചിത്രണംചെയ്കയും, യഥാർത്ഥ പരിശീലനത്തിൽ വരുത്തുന്നപക്ഷം ചില ആശയങ്ങൾ ജീവിതത്തിൽ ഉല്ലാദിപ്പിക്കുന്ന സുസ്ഥിരഫല ങ്ങളെ പ്രചോദനപ്രദമായ ഓജസ്സോടുകൂടി വെളിവായി പ്രഖ്യാപി ക്കയും ചെയ്യുന്നു. ഇങ്ങനെയിരിക്കെ, അദ്ദേഹം വിശ്വസിച്ചിരുന്ന സത്യസാക്ഷാൽക്കാരത്തിനുള്ള പല സഹായങ്ങളും നിർദ്ദേശങ്ങളും മാത്രമേ ഈ പ്രസംഗങ്ങളിൽ അന്തർഭവിക്കുന്നുള്ളൂ. അല്ലാതെ ഏറി യക്രൂരം ആ സത്യത്തിന്റെ തത്ത്വജ്ഞാനപരവും, നിഷ്കൃഷ്ടയുക്തി വാദസ്ഥാപിതവും ആയ വ്യാഖ്യാനങ്ങളല്ലാ. ബുദ്ധിശക്തികൊണ്ടു അത്യന്തം ദുർഗ്ഗമാക്കപ്പെട്ട ഗ്രന്ഥങ്ങൾമൂലം നാം മുമ്പേതന്നെ മുഷി ഞ്ഞുകഴിഞ്ഞിട്ടില്ലേ? ലളിതവും സ്പഷ്ടതരവും അധികം സാമാന്യവും ആയ ജീവത്തായ ഉച്ചാരണങ്ങളോടുകൂടി സമർത്ഥനായ ഒരു മാന്യ മഹാമനസ്കൻ നമ്മുടെ സമീപത്തു വന്നുകാണുന്നതു് നിശ്ചയ മായും വളരെ കൗതുകപ്രദമാണു് ഒരു യുക്തിവാദത്തിനുപകരം സ്വാമിരാമൻ ഒരു കഥ നമുക്ക പറഞ്ഞുതരികയും, ഒരു മനു ഷ്യന്റെ യഥാർത്ഥജീവിതം മറ്റൊരു മനുഷ്യന്റെ ജീവിത ത്തോടു സഹോദരഭാവം പ്രകടിപ്പിക്കുമെന്നും, അതു കേവലം

മാനസികമായ വാദപ്രതിവാദമാകുന്ന ഭാവനാപരമായ ശില്പവിദ്യയെക്കാരം ഉൽക്കൃഷ്ടമാണെന്നും അദ്ദേഹം വിശ്വസിക്കുകയും ചെയ്യുന്നു. ഒരു യഥാത്ഥകവിക്കമാത്രം ചെയ്യാൻ സാധിക്കുന്ന പ്രഭാഷണത്തിൻെറ പ്രകൃതത്തോടുകൂടിയ തൻെറ അഭിപ്രായപ്രകടനത്തിൽ സ്വാതന്ത്ര്യവും വിശാലതയും സുതരാം പ്രത്യക്ഷീഭവിക്കുന്നു. ഒരു കവിയും തത്വജ്ഞാനിയുംകൂടി സമ്മേളിച്ചവനായിരുന്നു അദ്ദേഹമെങ്കിലും തൻെറ ചിന്തകളും വാക്കുകളും അനന്തതയാകുന്ന ലക്ഷ്യം കാണിക്കുന്നതിനാൽ അവയുടെ അത്ഥഗാംഭീയ്യം വിസ്മയകരമത്രേ. വേണ്ടത്ര അഗാധതകളിലേയ്ക്കു ചുഴിഞ്ഞുപോകുന്നവക്മാത്രം സുഖമായി ശ്രവിക്കാവുന്ന ജീവിതത്തിൻെറ ഗഹനസംഗീതംനിറഞ്ഞ തത്വശാസ്ത്രജ്ഞനാണ് ഈ മഹാത്മാവ്.

രാമൻ തന്നിൽത്തന്നെയും, നമുക്കും എന്തായിരുന്നു എന്നുള്ളതു ഏതാണ്ടൊന്നു കാണിപ്പാൻ ഇവിടെ കുറേ വരികരം ചെലവാക്കുന്നതു് അസംഗതമാകയില്ലാ. പഞ്ചാബിലെ ഒരു അതിദരിദ്രമായ ബ്രാഹ്മണകുടുംബത്തിൽ ജനിച്ച അദ്ദേഹം ശൈശവംമുതൽ പുരുഷപ്രാപ്തിവരെ തൻെറ സ്വന്തം ക്ഷമാപൂർണ്ണനായ ശില്പിയായിരുന്നു. അല്പാല്പമായും, അനുസ്യൂതമായും, ക്ഷണംപ്രതിയും, ദിവസംപ്രതിയും അദ്ദേഹം തന്നെത്താനെ കെട്ടിപ്പടുത്തുനിമ്മിച്ചു. തൻെറ ഭാവിജീവിതപദ്ധതി അശേഷം അദ്ദേഹം കാലേകൂട്ടി ചിത്രീകരിച്ചു ഉറപ്പിച്ചുവെച്ചിരുന്നുവെന്നു പക്ഷേ പറയാം. എന്തെന്നാൽ ഒരു ചെറുബാലകനായിരുന്ന കാലത്തുപോലും, ഏതോ ഒരു പ്രത്യേക സ്ഥിരലക്ഷ്യത്തിനുവേണ്ടി അദ്ദേഹം അത്ര ഗൗരവത്തോടും, ശാന്തഗംഭീരമായും, പൂർണ്ണബോധത്തോടും പരിശ്രമംചെയ്തിരുന്നു. ഏതു പരിസരങ്ങളിലും ഇടറിപ്പോകാത്തതും, ഏതു പ്രയാസങ്ങരം വന്നാലും തടസ്സംചെയ്യാൻ തരമില്ലാത്തതും ആയ പ്രായവും പക്വതയും നിറഞ്ഞ ഒരു മനസ്സിൻെറ സുസ്ഥിരനിശ്ചയദാർഢ്യം ഈ പാവപ്പെട്ട ബ്രാഹ്മണകുമാരൻെറ പാദവിന്യാസങ്ങളിൽ കാണപ്പെട്ടിരുന്നു. ഏററവും വിനീതവും ആകഷകവും ആയി മിക്കവാറും ലജ്ജയും സങ്കോചവുംകൊണ്ടു നിറഞ്ഞ ഒരു കന്യകയെപ്പോലെ പരിശുദ്ധിയും അഗണ്യതയും സ്പശിക്കപ്പെട്ട തൻെറ രൂപത്തിനകത്തു് യാതൊന്നുകൊണ്ടും ഇളകാത്ത ഉരുക്കുപോലെ ഉറച്ച നിശ്ചയദാർഢ്യം ഈ ബ്രാഹ്മണബാലൻെറ മെലിഞ്ഞ ശരീരത്തിൽ ഒളിച്ചിരുന്നിരുന്നു ലൗകികമായ ഉദ്ദേശങ്ങരം സാധിക്കാൻ മോഹിക്കാത്ത, ഓരോ പുതിയ ഉദയസൂര്യനും നവമായി ഉദ്ദീപിപ്പിച്ചിരുന്ന ആത്മാവിൻെറ സദാപി വിജൃംഭിച്ചുവന്ന ജ്ഞാനതൃഷ്ണയെ പ്രീണിപ്പിക്കുന്നതിനുവേണ്ടിമാത്രം പഠിക്കാൻ ആത്തിപ്പെട്ടിരുന്ന

ഒരു മാതൃകാവിദ്യാർത്ഥിയായിരുന്നു അദ്ദേഹം. ഈ ഹവനകുണ്ഡത്തിലെ പാവനാഗ്നിയിൽ പരിശുദ്ധമായി സമർപ്പിക്കപ്പെട്ട പരിപൂതമായ ആഹുതികളായിരുന്നു അദ്ദേഹത്തിന്റെ അനുദിനപാഠനങ്ങൾ.

പുസ്തകം വായിക്കാൻ രാത്രിയിൽ വിളക്കെണ്ണ വേണമെന്നുകരുതി അത്യാവശ്യത്തിൽക്കവിഞ്ഞു് ഒരു തുണിമേടിക്കാനോ, ഒരു റൊട്ടി വാങ്ങാനോ, ഒരുദിവസത്തെ ഭക്ഷണംതന്നെ കഴിക്കാനോ കൂട്ടാക്കാതെ അദ്ദേഹം കഴിച്ചുകൂട്ടിയിട്ടുണ്ടു്. സൂര്യാസ്തമയംമുതൽ ഉദയംവരെ പഠനത്തിൽ നിമഗ്നനായിരുന്നിട്ടുള്ള നാളുകൾ തന്റെ വിദ്യാർത്ഥിജീവിതകാലത്തു് ഒട്ടും വിരളമായിരുന്നില്ല. വിദ്യാഭ്യാസജീവിതത്തിലെ സാധാരണ സുഖസൗകര്യങ്ങളും, ശരീരാവശ്യങ്ങളും തീരെ വിസ്മരിച്ചുപോകത്തക്കവിധം ജ്ഞാനപ്രേമം അത്രമാത്രം രാമന്റെ ഹൃദയത്തെ ബലേന ബന്ധിച്ചിരുന്നു. ജ്ഞാനസമ്പാദനത്തിനുവേണ്ടി അദ്ദേഹത്തിനുണ്ടായിരുന്ന ബലവത്തായ വികാരാവേശം ക്ഷുൽപ്പിപാസകളോ, ശീതോഷ്ണങ്ങളോകൊണ്ടു ബാധിക്കപ്പെട്ടിരുന്നില്ല. പരിശുദ്ധഹൃദയനായ ഈ ഗോസ്വാമി നിസ്സ്വനായി തനിയേ ഇരുന്നു രാപകൽ ഒഴിവില്ലാതെ ജീവസന്ധാരണത്തിനു് അത്യാവശ്യമായ ഉപകരണങ്ങൾപോലുമില്ലാതെ, ജീവിതായോധനത്തിൽ പോർചെയ്തുകൊണ്ടു പണിചെയ്തിരുന്നതായി കണ്ടിട്ടുള്ള ദൃക്സാക്ഷികൾ പലരും ഇന്നും ഗുജറൻവാലായിലും, ലാഹോറിലും ജീവിച്ചിരിപ്പുണ്ടു്. ഓദാര്യനിലയമെന്നു് അഹങ്കരിച്ചു ഞെളിയുന്ന ഈ ഇൻഡ്യാരാജ്യത്തുപോലും ഈ സാധുബ്രാഹ്മണകുമാരനു് അനേകദിവസങ്ങളിൽ ഭക്ഷിക്കാൻപോലും വേണ്ടവകയോ, ചിലപ്പോൾ യാതൊന്നുംതന്നെയോ ലഭിക്കാതെയും, എന്നാൽ അദ്ദേഹത്തിന്റെ മുഖത്തിലെ ഓരോ മാംസപേശിയും മായിക്കാൻ പാടില്ലാത്ത ആനന്ദസംതൃപ്തികളെ പ്രദർശിപ്പിച്ചുകൊണ്ടും ഇരുന്ന അനവധി സന്ദർഭങ്ങൾ അവർ സ്മരിക്കുന്നുമുണ്ടു്.

അതുമൂലം ഒരു കവിമുഖ്യനും തത്വജ്ഞാനിയും പണ്ഡിതനും ഗണിതശാസ്ത്രജ്ഞനും ആയി വികസിച്ചുവരാൻ അദ്ദേഹത്തിനു സാധിച്ച ജീവിതത്തിലെ കക്കശദരിദ്രതയും, കണ്ടകനിബിഡതയും ഓർമ്മിച്ചുനോക്കുമ്പോൾ, പിൽക്കാലജീവിതത്തിൽ തന്റെ ശാസനങ്ങളെ ഉദ്ദീപിപ്പിച്ച ജ്ഞാനം സ്വാമിരാമൻ ഏററവും തപോനിഷ്ഠയോടും അതികഠിനമായ പണികൊണ്ടും ഓരോ തരിയായി സംഗ്രഹിച്ചതാണു് എന്നു് കാണാവുന്നതും, തൽഫലമായി നമ്മുടെ ഹൃദയത്തിൽ തീക്ഷ്ണമായ അനുതാപം നിറയുന്നതുമാണു്. സാംസ്ഥാനികസിവിൽസർവീസുപരീക്ഷയ്ക്കു തന്റെ പേർ അയയ്ക്കാമെന്നു്

ലാഹ്ലൂർ ഗവൎമ്മെണ്ടുകാളേജിലെ യൂറോപ്യൻപ്രിൻസിപ്പാൾ രാമ നോടു നിൎദ്ദേശിച്ചപ്പോൾ തന്റെ സമ്പാദ്യമായ വിളവു് വിൽക്കാനല്ല വിതരണംചെയ്യാനാണു് വളരെ കഷ്ടപ്പെട്ടു് താൻ അതു നേടിയതെന്നു് കുനിഞ്ഞ തലയോടും, നനഞ്ഞ കണ്ണുകളോടുംകൂടി രാമൻ പ്രതിവചിച്ചു. എക്സിക്യൂട്ടീവിൽ ഒരുദ്യോഗസ്ഥൻ ആകുന്നതിനെക്കാൾ ഒരു ഉപാധ്യായൻ ആകുന്നതാണു് തനിക്കിഷ്ടമെന്നു് അദ്ദേഹം കരുതി.

ഇത്രമാത്രം മഗ്നഹൃദയനും, ജ്ഞാനപ്രണയംകൊണ്ടു് ബദ്ധനും ആയ ഒരു വിദ്യാൎത്ഥി പ്രകൃത്യാ പരിശുദ്ധനും ആത്മാൎത്ഥചിത്തനും ആയ ഒരു പുരുഷനായി വളൎന്നുവന്നു.

ഒരു വിദ്യാൎത്ഥിയായിരുന്നപ്പോൾപോലും തന്റെ ചുററുപാടുകളിൽനിന്നു് ബുദ്ധിപരമായി അകന്നു ഏകാന്തതയിലേയ്ക്കു മാറിനിന്നു് ആനന്ദിച്ചുകൊണ്ടു് ഗ്രന്ഥങ്ങൾമുഖേന മനുഷ്യരിൽവെച്ചു ഉത്തമന്മാരായിരുന്നിരുന്നവരോടുമാത്രം സമ്പൎക്കം പുലൎത്തി രാമൻ ജീവിച്ചുവന്നു. തന്റെ സ്വന്തം ഉന്നതപ്രയത്നങ്ങളിൽ സമ്പൂൎണ്ണം മഗ്നനായി ഇടത്തും വലത്തും നോക്കാതെ അദ്ദേഹം കഴിച്ചുകൂട്ടി. സ്വന്തം ആദൎശങ്ങൾക്കനുരൂപമായി കാലേതന്നെ തന്റെ ജീവിതം അദ്ദേഹം പ്രതിഷ്ഠിച്ചിരുന്നു. വിദ്യാൎത്ഥികാലങ്ങളിൽ അദ്ദേഹത്തെ അറിഞ്ഞിരുന്നവർ അദ്ദേഹത്തിന്റെ സ്വഭാവത്തിന്റെ സുസ്പഷ്ടമായ പരിശുദ്ധിയും, ജീവിതത്തിന്റെ അത്യുന്നതധാൎമ്മികലക്ഷ്യവും കണ്ടു ബഹുമാനിച്ചിട്ടുണ്ടു്. വിദ്യാഭ്യാസകാലത്തു സ്വാമി രാമൻ ആന്തരികമായി വളൎന്നുകൊണ്ടിരുന്നു. സ്വന്തജീവിതത്തെ വീണ്ടുംവീണ്ടും ഉരുക്കിഅടിച്ചു പൂൎണ്ണതയിലേയ്ക്കു പരിണമിപ്പിച്ചു. തന്റെ മാതൃകയുടെ വളവുകൾ തീക്കാനും സൌന്ദൎയ്യം പൂൎത്തിയാക്കാനും അദ്ദേഹം രാവുംപകലും മിനുസപ്പണി ചെയ്തുകൊണ്ടു പരിശ്രമിച്ചു. നന്മയിൽനിന്നു അധികം നന്മയിലേയ്ക്കു് ഇങ്ങനെ തന്നെത്താൻ പ്രതിദിനം വിജയിച്ചുകൊണ്ടു വളൎന്നു. ഒരു ഗണിതശാസ്ത്രപ്രഫസ്സറായിത്തീൎന്നപ്പോൾ രാമൻ ആദ്യംഎഴുതിയ ലഘുലേഖ "ഗണിതശാസ്ത്രം പഠിക്കേണ്ടതെങ്ങനെ?" എന്നായിരുന്നു. എണ്ണയും ഗുരുത്വവും കൂടുന്ന ഭക്ഷ്യസാധനങ്ങൾകൊണ്ടു വയറിനെ ദുൎഭരമായി നിറയ്ക്കുന്ന വിദ്യാൎത്ഥി ബുദ്ധിമാനായിരുന്നാലും അപ്രാപ്തനും, മന്ദനും ആയി ഭവിക്കുമെന്നും, നേരേമറിച്ചു് ലഘുഭക്ഷണം സ്വാതന്ത്ര്യവും നിബിഡതാരഹിതവും ആയ തലച്ചോറിനെ പരിപാലിക്കുമെന്നും, വിജയകരമായ വിദ്യാൎത്ഥിജീവിതത്തിനു് ഇതു ഒരു സുപ്രധാനരഹസ്യമാണെന്നും ഉള്ള ഉപദേശങ്ങൾ ആണിവിടെ അദ്ദേഹം ആവിഷ്കരിക്കുന്നതു്. പരിശ്രമത്തിനു മതിയായ ശ്രദ്ധനിൎത്തുവാൻ അത്യന്താപേക്ഷിതമായ 'മറെറാരുപാധി മനഃപരിശു

ദ്ധിയാണെന്നും ഇതൊരു വ്യവസ്ഥയില്ലാതിരുന്നാൽ ഒരു വിദ്യാർത്ഥിയുടെ യോജിച്ച യുക്തമായ മനോനില പാലിക്കാൻ മറ്റൊന്നും പര്യാപ്തമാകില്ലെന്നും അദ്ദേഹം പറയുന്നു. തന്റെ വിദ്യാർത്ഥിജീവിതാനുഭവങ്ങളെ ഇങ്ങനെ ഈ ലഘുലേഖമുഖേന ലളിതഗുണദോഷ ശകലങ്ങളായി അദ്ദേഹം സംഗ്രഹിച്ചിരിക്കുന്നു.

എഴുതാൻവേണ്ടി എഴുതുകയോ, പ്രസംഗിക്കാൻവേണ്ടി പ്രസംഗിക്കുകയോ ചെയ്യുന്ന ആളല്ലായിരുന്നു സ്വാമിരാമൻ. പിന്നെയോ? എന്തെങ്കിലും കൊടുക്കാനുണ്ടെങ്കിലേ താൻ പേനാ എടുക്കയോ, വായ് തുറക്കുകയോ ചെയ്യുന്നുള്ളൂ. "വസ്തുതകൾ സമ്പാദിക്കാൻവേണ്ടി ഞാൻ കഠിനപരിശ്രമംചെയ്യുന്നു. എന്നാൽ ഞാൻ അവയെ കരസ്ഥമാക്കിക്കഴിഞ്ഞാൽ എല്ലാക്കാലത്തേയ്ക്കുമായി എന്റെ സത്യസന്ദേശം വിളംബരംചെയ്തുകൊണ്ടു ഞാൻ ഒരു ഉറച്ചപാറയിൽ നിലകൊള്ളുന്നു." ഒരു പാഠം പഠിച്ചു സ്വന്തമാക്കാനും പിന്നീടതു പഠിപ്പിക്കാനുമുള്ള അദ്ദേഹത്തിന്റെ രീതി കാണിക്കാനാണ് ഈ പറഞ്ഞ ഉപദേശാംശങ്ങളെ ഇവിടെ പ്രസ്താവിച്ചതു്. സംഗതികളും ചിന്തകളും തന്നിൽ എങ്ങനെ പ്രതിഫലിക്കുന്നുവെന്നുനോക്കുകയും, പിന്നീട് തന്റെ സ്വതന്ത്രവും നിഷ്പക്ഷവുമായ അഭിപ്രായങ്ങൾ രൂപവൽക്കരിക്കയും, അവ ശരിയാണോ എന്നു ദീർഘകാലം തന്റെ ജീവിതത്തിൽ പരീക്ഷിക്കയുംചെയ്താലും, അന്യന്മാർക്കവ ഉപദേശിക്കുംമുമ്പ് രാമൻ വളരെസമയം അവയെ പാകപ്പെടുത്തുക പതിവായിരുന്നു. മുകളിൽ പറഞ്ഞതുപോലെ താൻ പഠിപ്പിക്കേണ്ടിയിരുന്ന പാഠങ്ങളെ ഒരു വിദ്യാർത്ഥിയും ശിഷ്യനും എന്ന മട്ടിൽ സ്വയം പഠിച്ചു സ്വാധീനപ്പെടുത്തി ശരിപ്പെടുത്തുംമുമ്പ് ഒരു ആചാര്യനാണെന്നു നടിക്കയോ, വായ് തുറക്കയോ ചെയ്യരുതെന്നായിരുന്നു അദ്ദേഹത്തിന്റെ ദൃഢനിശ്ചയം. രാമന്റെ സ്വഭാവവൈശിഷ്ട്യത്തിന്റെ രഹസ്യതാക്കോലുകളിൽ ഒന്നു ഇതായിരുന്നു. ഒരു സന്ന്യാസി—സ്വാമി—ആയിട്ട് ലോകത്തിൽ സത്യത്തെ വിളംബരംചെയ്തുകൊണ്ടു പുറപ്പെട്ടതിനുമുമ്പ്, ഒരു വിദ്യാർത്ഥിയുടെ നിലയിലും, പ്രഫസ്സരുടെ നിലയിലും, സാഹിത്യത്തിന്റെയും സയൻസിന്റെയും ലക്ഷ്യത്തേക്കാൾ എത്രയോ ഉന്നതമായ ജ്ഞാനത്തിനുവേണ്ടി അനവരതം രഹസ്യമായി പണിയെടുക്കുകയും, ഡാർവിന്റെ രീതിയനുസരിച്ചു തന്നെ ജീവന്റെ ഉൽകൃഷ്ടനിയമങ്ങളിൽ തന്റെ ബോധ്യങ്ങളും ഭാവനകളും ക്ഷമാപൂർവ്വം സ്ഥാപിച്ചു കെട്ടിഉറപ്പിക്കയും രാമൻ ആദ്യമേചെയ്തിരുന്നതാണ്. മനുഷ്യവംശത്തോടു തന്റെ ജീവനു നിറവേററാനുള്ള മഹത്തായ നൈതികകർത്തവ്യങ്ങളെപ്പററിയുള്ള പരിപാവനമായ ബോധത്തോടുകൂടി അദ്ദേഹം സദാ പ്രയത്നിച്ചി

രുന്നതായി നാം കാണുന്നു. അതിനാൽ ആത്മാവിൻെറ ഉന്നതജ്ഞാനത്തിനുവേണ്ടിയുള്ള പരിശ്രമം വളരെ അധികം ദുഷ്കരവും, തീക്ഷ്ണവുമായ ഒരു യുദ്ധംതന്നെയായിപ്പോയി. എന്തെന്നാൽ തൻെറ ജീവിതലക്ഷ്യത്തെപ്പററിയുള്ള ഉത്തരവാദിത്വബോധം തൻെറ മനസ്സിൽ ശക്തിയായി നിന്നിരുന്നു. ഈ കാൎയ്യസാധ്യത്തിനു കോളജിലെ പ്രഫസ്സരുദ്യോഗം ഉപേക്ഷിച്ചു് മനുഷ്യലോകത്തിനും ഭാവിതലമുറയ്ക്കും മുഴുവനായി പ്രയോജനപ്പെടത്തക്കവിധം ഒരു പബ്ലിക്ക് പ്രസംഗമണ്ഡപം പ്രാപിക്കേണ്ടിവരുമെന്നു് അദ്ദേഹം അറിഞ്ഞിരുന്നു. പ്രേമത്തിൻെറയും വിശ്വാസത്തിൻെറയും ചിറകുകളിൽ തൻെറ ജീവിതത്തെ ദിവ്യഹൃത്തടത്തിൽ പറപ്പിച്ചു നിൎത്തുവാൻ സാവധാനമായും സുദൃഢമായും അദ്ദേഹം ആരംഭിച്ചു. ദിവസംപ്രതി ഉയരെഉയരെ പറന്നു് അപരിമേയത്തിൽ—ബ്രഹ്മത്തിൽ—ഈശ്വരനിൽ—അഥവാ അദ്ദേഹം പറഞ്ഞിരുന്നതുപോലെ 'ആത്മദേവ'നിൽ ചെന്നു നഷ്ടമാകുന്നതുവരെ അദ്ദേഹം കയറിപ്പോയി. സ്വാമിയുടെ ആത്മാവിൻെറ ആൎത്തികളുടെയും, ആധ്യാത്മികക്ലേശങ്ങളുടേയും, വികാരപരമായ യാതനകളുടേയും, മാനസികമായ ബുദ്ധിമുട്ടുകളുടേയും ചരിത്രം നമ്മുടെ കണ്ണുകളിൽനിന്നു ഗുപ്തമായിരിക്കുന്നു. എന്നാൽ അദ്ദേഹത്തിൻെറ ഈ ജീവിതവശത്തിൽ കഷ്ടപ്പെട്ടു സമ്പാദിക്കപ്പെട്ട അനുഭവങ്ങളുടെ വിളവുമാത്രമേ ഒരു സ്വാമിയെന്ന നിലയിൽ അദ്ദേഹത്തിൻെറ ശാസനങ്ങളിൽ നാം കാണുന്നുള്ളു. വളരെ രാത്രികളിൽ അദ്ദേഹം കണ്ണുനീർ വർഷിച്ചു കരഞ്ഞിട്ടുണ്ടു്. പ്രഭാതത്തിൽ അദ്ദേഹത്തിൻെറ വിരിപ്പുകൾ യഥാർത്ഥമായി കണ്ണുനീർകൊണ്ടു നനഞ്ഞിരുന്നുവെന്നു തൻെറ ദിവ്യഭക്തയായിരുന്ന വധുമാത്രം കണ്ടിരുന്നു. അദ്ദേഹത്തെ ഉപദ്രവിച്ചുകൊണ്ടിരുന്ന ബാധ എന്താണു്? അദ്ദേഹത്തിനെ ഇത്ര വ്യാകുലചിത്തനാക്കിയതു് എന്തു്? അതെന്തായാലും, അദ്ദേഹത്തിൻെറ ചിന്തകൾക്കു ഫലപുഷ്ടികൊടുത്ത അത്യുന്നതപ്രേമത്തിനുവേണ്ടി തൻെറ ആത്മാവു ഉൽക്കടമായി ആൎത്തിപ്പെട്ടതിൻെറ അശ്രുക്കൾ ആണിവ. നദികളുടെ കരകളിലും, വനങ്ങളിലെ തമോനിബിഡമായ വിജനസ്ഥലങ്ങളിലും, പ്രകൃതിയിലെ മാറിക്കൊണ്ടിരിക്കുന്ന കാഴ്ചകളെ സൂക്ഷിച്ചുവീക്ഷിച്ചുകൊണ്ടും ആത്മധ്യാനംചെയ്തുകൊണ്ടും വളരെ രാത്രികൾ അദ്ദേഹം ഉറക്കമൊഴിഞ്ഞുകഴിച്ചിരുന്നു. ഇണയിൽനിന്നു പിരിഞ്ഞ പ്രണയവിരഹതപ്തമായ ഒരു പക്ഷിയുടെ പരിതാപകരമായ സ്വരത്തിൽ തൻെറ സ്വന്തം കൃതിയായ ഗാനങ്ങളെ ചിലപ്പോൾ ജപിച്ചും, മററു ചിലപ്പോൾ തൻെറ ദിവ്യഭക്തിയുടെ പാരവശ്യത്തിൽ മോഹാലസ്യപ്പെട്ടും, തൻെറ കണ്ണുകളിലെ ഗംഗാതീർത്ഥപ്രവാഹ

ത്തിൻെറ പരിശുദ്ധതയിൽ മുഴുകിയും, പുനർജ്ജീവിച്ചുംകൊണ്ട് അദ്ദേഹം കാലംകഴിച്ചിരുന്നു. അദ്ദേഹത്തിൻെറ ഭക്തിപരിണാമത്തിൻെറ ഭിന്നനിലകൾ എന്നും നമ്മിൽനിന്നു മറഞ്ഞുതന്നെനില്ക്കും. എന്തെന്നാൽ തൻെറ വ്യക്തിപരജീവിതം നമ്മിൽനിന്നു ഒളിച്ചുവെക്കാനാണ് അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നത്. തൻെറ ബോധാവസ്ഥയുടെ പരിണാമഗതികൾ സംബന്ധിച്ച വിവരങ്ങൾ അദ്ദേഹംഒഴിച്ച് ആരും അറിയുന്നില്ല.

എന്നാൽ അദ്ദേഹം സ്വയം ഒരു കവിസത്തമനും ധർമ്മാചാര്യനും ആകുംമുമ്പേ നിസ്തുല്യമായിട്ട പുണ്യവാന്മാരുടെയും മഹർഷിമാരുടെയും ദീർഘദർശികളുടെയും, കവികളുടെയും നീണ്ട ഒരു അണിയുടെ കൂട്ടുകെട്ടിൽ കാലം കഴിച്ചുകൂട്ടിയിരുന്നു. പേർഷ്യായിലെ സൂഫികളുടെ—പ്രത്യേകിച്ച് ഗണ്യമായവിധം ഹാഫീസ്, അത്തർ, മൗലാനാ റൂം, ഷാംസ് ടെബ്രസ് എന്നിവരുടെ അന്തസ്ഥസഖാവായിരുന്നു അദ്ദേഹം. ഇൻഡ്യയിലെ ഭക്തശിരോമണികൾ അവരുടെ ബഹുശതാബ്ദദീർഘമായ മതസംസ്കാരത്തോടുകൂടി അദ്ദേഹത്തിൻെറ ആത്മാവിനെ പ്രബുദ്ധമാക്കി. തുളസീദാസനും സൂർദാസനും തീച്ചയായും അദ്ദേഹത്തിൻെറ പ്രചോദകന്മാരായിരുന്നു. ചൈതന്യൻെറ പ്രേമപാരവശ്യം, തുകാരാമിൻെറയും നാനാക്കിൻെറയും മാധുര്യം, കബീറിൻെറയും ഫറീദിൻെറയും ഹസ്സൻെറയും ബൂ ആലി കലണ്ടറിൻെറയും ധ്യാനങ്ങൾ, പ്രഹ്ലാദൻെറയും ധ്രുവൻെറയും ഭക്തിപ്രകർഷം, മീരാബായി, ബുല്ലാഷാ, ഗോപാൽസിംഗ് എന്നിവരുടെ ഉൽക്കടമായ ആദ്ധ്യാത്മികചൈതന്യം, കൃഷ്ണൻെറ ഗൂഢതന്ത്രം, ശിവൻെറയും ശങ്കരൻെറയും പ്രബോധാവസ്ഥ, ഇമേഴ്സൺ, കാൻറ്, ഗേഥേ, കാർലൈൽ എന്നിവരുടെ ചിന്താഗതി, വാൾട്ട്വിററുമാൻ, തോറൊ എന്നീ പാശ്ചാത്യരുടെ സ്വാതന്ത്ര്യഗാനങ്ങൾ പൗരസ്ത്യസ്വപ്നാടനവേദാന്തത്തിന്മേൽ സംഘട്ടനംചെയ്തുണ്ടാകുന്ന പ്രതിഫലനം, ക്ലിഫോർഡ്, ഹക്സ്ലി, ററിൻഡൽ, മിൽ, ഡാർവിൻ, സ്പെൻസർ എന്നീ മഹാന്മാരുടെ ശാസ്ത്രീയസത്യസന്ധതയും ചാരിത്രവിശേഷവും വന്നു പൗരസ്ത്യപാശ്ചാത്യരാജ്യക്കാരുടെ അബദ്ധവിശ്വാസജടിലമായ പുരാണകഥകളിലും മതപരമായ സിദ്ധാന്തങ്ങളിലും ആഘാതം ഏല്പിച്ചുണ്ടായ പരിണാമഫലം, നിരവധി ശതാബ്ദങ്ങളിൽ മനുഷ്യവംശത്തിനു മാനസികമായിട്ടുണ്ടായിരുന്ന അടിമത്തത്തെ നശിപ്പിച്ചു മനസ്സിനെ സ്വതന്ത്രമാക്കിയും, ഹൃദയത്തെ വിശാലപ്പെടുത്തിയും വന്ന ചർച്ചാപരമ്പര—ഇവയെല്ലാം എന്നല്ലാ വേറെയും ബഹുസ്വാധീനശക്തികൾ പ്രത്യേകമായും മൊത്തമായും

അദ്ദേഹത്തിന്റെ മനസ്സിനെ ആദർശീഭൂതമാക്കി. സംന്യാസിയെന്നനിലയിൽ അദ്ദേഹം അനവരതം ഈശ്വരങ്കൽ ജീവിക്കുന്നതായും, വിനീതനും സങ്കോചവാനും ആയിരുന്ന വിദ്യാർത്ഥിബാലനെ നമുക്കദ്ദേഹത്തിൽ തിരിച്ചറിയാൻവഹിയാതെയും നാം കാണുന്നു. അദ്ദേഹത്തിന്റെ സ്വരം ബഹുശക്തിമത്തായി ഭവിച്ചു; സ്വഭാവം ശോഭായമാനമായി; സാക്ഷാൽക്കാരം പ്രചോദനപ്രദമായി; ശരീരത്തിലെ മാംസം ഉത്തരോത്തരം അയസ്കാന്തസദൃശം ബഹുശക്തിമത്തായും ആകർഷകമായും പരിണമിച്ചു. തന്റെ സാന്നിധ്യം ചുററുമുള്ള അന്തരീക്ഷത്തെപ്പോലും വശീകരിച്ചു് അദ്ദേഹത്തിന്റെ സമ്പൎക്കത്തിൽ ഒരാളുടെ മനസ്സ് മനോഹരപ്രകൃതിദൎശനത്തിലെ ഋതുഭേദങ്ങൾപോലെ മാറിക്കൊണ്ടിരുന്നു. ചിലപ്പോൾ അദ്ദേഹത്തിന്റെ ആത്മാൎത്ഥതയുടെ ആവേശത്താൽ ബാധിതരായി ശ്രോതാക്കൾ ഇളകിക്കരഞ്ഞു കണ്ണുനീർ ഒലിപ്പിച്ചു; മററുചിലപ്പോൾ പരമസംതൃപ്തിയുടെ മന്ദഹാസങ്ങൾ അവർ പൊഴിച്ചു. ഒരു കവിവൎയ്യനെപ്പോലെ അദ്ദേഹം നമ്മുടെ കൺമുമ്പിൽ വെറും സാധാരണപദാൎത്ഥങ്ങളെപ്പോലും അതിമഹനീയമായ ദിവ്യാവതാരങ്ങളുടെ നിലയിലേയ്ക്കുയൎത്തിനിൎത്തി വിജയിച്ചു. ചിലൎക്ക് അദ്ദേഹത്തിന്റെ സ്പർശംകൊണ്ടും കവിതാവാസനകളും, മററുചിലൎക്ക് ചിത്രകാരചൈതന്യവും, വേറേചിലൎക്ക് നിഗൂഢഭക്താനുഭവങ്ങളും, ഇനിയും ചിലൎക്ക് വീരയോദ്ധാക്കളുടെ ധീരതയും അനുഭവപ്പെട്ടു. അനവധി സാധാരണഹൃദയങ്ങൾക്കു ലഭിച്ച പ്രചോദനത്തിന്റെ ശക്തിയാൽ അവയുടെ കെല്പുകൾ തെളിവായി വിജൃംഭിച്ചുവന്നു.

സ്വാമിയുടെ മരണശേഷം ഒരു അമേരിക്കൻസുഹൃത്ത് താഴെക്കാണുന്ന കത്ത് എനിക്കയച്ചുതന്നു. നമുക്കെല്ലാവൎക്കും അദ്ദേഹം എന്തായിരുന്നു എന്നുള്ളതു് ആ ലററർ കൃത്യമായി വൎണ്ണിക്കുന്നുണ്ടു്. അതിനാൽ ഞാൻ അതു ഇവിടെ അല്പം ഉദ്ധരിച്ചുകൊള്ളട്ടേ.

“ഭാഷയുടെ ശീതവും ഹ്രസ്വവും ആയ വാക്കുകളിൽ പ്രകാശിപ്പിക്കാൻ തുലോം വിഷമമായതിനെ ചിത്രണംചെയ്യാൻ ഞാൻ ശ്രമിക്കുമ്പോൾ എനിക്കു പദങ്ങൾ കിട്ടുന്നില്ല. അദ്ദേഹത്തിന്റെ ഭാഷ സുമധുരവും അപരാധഹീനവും ആയ ഒരു ശിശുവിന്റെയും പക്ഷികളുടെയും പുഷ്പങ്ങളുടെയും ഒഴുകുന്ന അരുവികളുടെയും ആട്ടുന്ന വൃക്ഷശിഖരങ്ങളുടെയും സൂൎയ്യന്റെയും ചന്ദ്രന്റെയും നക്ഷത്രങ്ങളുടെയും ഭാഷയായിരുന്നു; ലോകത്തിന്റെയും ജനാവലിയുടെയും ബാഹ്യമായ കാഴ്ചകളുടെ അടിയിൽക്കൂടി സംക്രമിക്കുന്ന ഭാഷയായിരുന്നു.”

"സമുദ്രങ്ങളുടെയും ഭൂഖണ്ഡങ്ങളുടെയും അടിയിലും, പുരയിടങ്ങളുടെ കീഴിലും, പുല്ലുകളുടെയും വൃക്ഷങ്ങളുടെയും വേരുകൾക്കു ചുവട്ടിലും അദ്ദേഹത്തിന്റെ ജീവൻ പ്രകൃതിയിലേയ്ക്കു അഗാധമായി പ്രവേശിക്കയും, മാത്രമല്ലാ പ്രകൃതിയുടെ ജീവൻതന്നെയായി ഭവിക്കയും ചെയ്തു. മനുഷ്യരുടെ ചെറുചിന്തകളിലേയ്ക്കും സ്വപ്നങ്ങളിലേയ്ക്കും അദ്ദേഹത്തിന്റെ ഭാഷ സ്വൈരം ചുഴിഞ്ഞുകയറി. വിസ്മയകരമായ ആ രാഗം ശ്രവിക്കുന്ന ചെവികൾ എത്ര ദുർല്ലഭം! അദ്ദേഹം അതു കേട്ടു; അതുപജീവിച്ചു; അതു ശ്വസിച്ചു; അതു പഠിപ്പിച്ചു; അദ്ദേഹത്തിന്റെ മുഴുവൻ ആത്മാവും അതുകൊണ്ടു തുന്ദിലമായി. അദ്ദേഹം ആനന്ദപൂർണ്ണനായ ഒരു സന്ദേശവാഹിയായിരുന്നു."

"ഹാ! മുക്താത്മാവേ! ശരീരവുമായുള്ള ബന്ധം പൂർത്തീകരിച്ചു ഫലമടഞ്ഞ ആത്മാവു്! ഹാ! പൊങ്ങിപ്പൊങ്ങിപ്പറന്നുകൊണ്ടു്, വാക്കിനതീതമായ ആഹ്ളാദംനിറഞ്ഞു ഇതരലോകങ്ങളിലേയ്ക്കു സഞ്ചരിക്കുന്ന, മോചിതനായ, രക്ഷിക്കപ്പെട്ട ആത്മാവു്! അങ്ങേയ്ക്കു പ്രണാമങ്ങൾ!"

* * * *

"അദ്ദേഹം സൗമ്യശീലനും നിഷ്കളങ്കസ്വഭാവിയും ശിശുസദൃശനും പരിശുദ്ധഹൃദയനും ഉൽകൃഷ്ടമനസ്കനും ആത്മാർത്ഥശീലനും പരമോത്സാഹിയും വൃഥാ നാട്യമില്ലാത്തവനും ആയിരുന്നതിനാൽ അദ്ദേഹവുമായിട്ടു സംസർഗ്ഗംചെയ്തിട്ടുള്ള സത്യാന്വേഷണതല്പരമായ ഹൃദയമുള്ള സകലർക്കും അനർഘഗുണങ്ങൾ കിട്ടാതിരിക്കാൻ ഇടയില്ലാതിരുന്നു. ഓരോ പ്രസംഗത്തിനും ക്ലാസ്സുപഠിപ്പിക്കലിനുംശേഷം ചോദ്യങ്ങൾ ചോദിക്കപ്പെടുകയും അവയ്ക്കെല്ലാം സുസ്പഷ്ടമായും സംഗ്രഹമായും മധുരമായും പ്രേമസഹിതമായും മറുപടി കൊടുക്കപ്പെടുകയും ചെയ്തു. അദ്ദേഹം സദാ ആനന്ദവും ശാന്തിയുംകൊണ്ടു് പരിപൂർണ്ണനും, സംസാരിക്കയോ എഴുതുകയോ വായിക്കയോ ചെയ്യാഞ്ഞപ്പോഴൊക്കെ ഓങ്കാരധ്വനി ഇടവിടാതെ മുഴക്കിക്കൊണ്ടു രസിച്ചിരുന്നവനും ആയിരുന്നു. ഓരോന്നിലും, എല്ലാത്തിലും അദ്ദേഹം ഈശ്വരത്വം ദർശിച്ചു. ഓരോരുത്തരെയും അദ്ദേഹം "അനുഗൃഹീതദൈവമേ!" എന്നു സംബോധനംചെയ്തു."

* * * *

"രാമൻ അനുസ്യൂതം ആനന്ദം തിളച്ചുപൊങ്ങുന്ന ഒരു ഉറവസ്ഥാനം ആയിരുന്നു. അദ്ദേഹം ഈശ്വരനിൽ ജീവിക്കയും, ചലിക്കയും തന്റെ അസ്തിത്വം വഹിക്കയും ചെയ്തു. പോരാ, അദ്ദേഹം ഈശ്വരന്റെ തനിസ്വരൂപംതന്നെയായിരുന്നു. അദ്ദേഹം

ഒരിക്കൽ എനിക്കെഴുതി:—"സുഖാനുഭവം ഇച്ഛിക്കുന്നവർക്ക് പ്രകാശമാനമായ നക്ഷത്രമണ്ഡിതനഭോമണ്ഡലത്തിൽ മിന്നുന്ന വജ്രങ്ങളെ ആസ്വദിക്കയും, മന്ദഹസിക്കുന്ന വനങ്ങളിലും നൃത്തംചെയ്യുന്ന നദികളിലുംനിന്നു അളവററ ആനന്ദം അനുഭവിക്കയും, ശീതളമാരുതനിലും, മന്ദോഷ്ണാതപത്തിലും കുളിർമ്മയേറിയ ചന്ദ്രികകളിലുംനിന്നു് അനന്തമായ ആഹ്ലാദം സംഭരിക്കയും ചെയ്യാം. ഇതുകളെയെല്ലാം പ്രകൃതിദേവി ഓരോരുത്തനും എല്ലാവർക്കുമായി സ്വതന്ത്രമായിട്ടു പ്രതിഷ്ഠിച്ചുവെച്ചിരിക്കുന്നു. തങ്ങളുടെ ആനന്ദം ചില പ്രത്യേക വ്യവസ്ഥകളെ ആശ്രയിച്ചാണിരിക്കുന്നതെന്നു വിശ്വസിക്കുന്നവർക്കു് അവരുടെ ആനന്ദാനുഭൂതിദിനം സദാ അവരിൽനിന്നു അകന്നുപോകുന്നതായിട്ടും, ആകാശകുസുമംപോലെ അതു പാഞ്ഞു പറന്നു മറയുന്നതായിട്ടും കാണപ്പെടുന്നതാണു്. ഒരു സൗഭാഗ്യസ്ഥാനമായിട്ടിരിക്കുന്നതിനുപകരം ലോകത്തിൽ ആരോഗ്യമെന്നു പറയപ്പെടുന്നതു്, പ്രകൃതിയുടെയും ആകാശങ്ങളുടെയും സ്വതന്ത്രകാഴ്ചകളുടെയും സൗരഭ്യവും മാഹാത്മ്യവും തട്ടിപ്പുറത്തുതള്ളുന്ന ഒരു കൃത്രിമമൂടുപടമായിട്ടു ഉപയോഗപ്പെടുന്നതേയുള്ളു."

*          *          *          *

"രാമൻ മലഞ്ചെരുവിലുള്ള ഒരു കൂടാരത്തിൽ പാർക്കയും, Ranch House എന്നു വിളിക്കപ്പെട്ടിരുന്ന സ്ഥലത്തുനിന്നു ആഹാരംകഴിക്കയും ചെയ്തിരുന്നു. അതു മനോഹരവും പ്രകൃതിക്കാഴ്ചകൾകൊണ്ടു നിബിഡവും ഇരുവശത്തും ഉന്നതപർവ്വതങ്ങളെക്കൊണ്ടു മറയ്ക്കപ്പെട്ടതും എന്നും പച്ചയായിട്ടിരിക്കുന്ന വൃക്ഷങ്ങളും, ഫലനിബദ്ധവച്ച പടപ്പുകളുംകൊണ്ടു ശോഭിതവുമായ ഒരു സ്ഥലമായിരുന്നു. ഈ താഴ്വാരത്തിന്റെ അടിയിൽ സാക്രമെന്റോ എന്ന നദി ബഹളംക്രൂട്ടിക്കൊണ്ടു പ്രവഹിച്ചിരുന്നു. ഇവിടെവച്ചാണു രാമൻ വളരെയധികം പുസ്തകങ്ങൾ വായിക്കയും, മഹൽകാവ്യങ്ങൾ എഴുതുകയും തുടർച്ചയായി അനേകം മണിക്കൂർനേരം ധ്യാനമഗ്നനായിരിക്കയും ചെയ്തതു്. നദിയരികെ ഒരു വള്ളിക്കുടിലിൽ പ്രതിദിനം പ്രതിവാരം നദീപ്രവാഹം വളരെ ശക്തിമത്തായിരുന്ന സ്ഥലത്തു് രാമൻ ഇരിക്കുകയും ഭക്ഷണസമയത്തുമാത്രം വീട്ടിൽ വരുകയും അപ്പോഴെല്ലാം ഞങ്ങളോടു് ആനന്ദകരമായി സംഭാഷണംചെയ്കയും ചെയ്തിരുന്നു. ശാസ്താസ്പ്രിംഗ്സിൽനിന്നു അസംഖ്യം സന്ദർശകർ അദ്ദേഹത്തെ കാണാൻ ചെല്ലുകയും അവരെല്ലാം എപ്പോഴും സന്തോഷപൂർവ്വം സ്വാഗതംചെയ്യപ്പെടുകയുംചെയ്തു. അദ്ദേഹത്തിന്റെ ഉൽകൃഷ്ടാശയങ്ങൾ സകലരിലും ഗഹനവും ശാശ്വതവുമായ വിധം പ്രതിഷ്ഠ നേടിയിരുന്നു. വെറും കാഴ്ചയ്ക്കുള്ള കൗതുകംമൂലം

വന്നവർ അതിനെ തൃപ്തിപ്പെട്ടുത്തിക്കൊണ്ടു തിരിച്ചുപോയി. എന്നാൽ അവൎക്ക തല്ക്കാലം അതു അറിവില്ലാതിരുന്നുവെങ്കിലും, അവരിൽ എന്നെന്നേയ്ക്കുമായി നിക്ഷിപ്തമായിരുന്ന സത്യബീജം കാലക്രമംകൊണ്ടു കിളിൎത്തു ബലവത്തും സ്ഥൂലവുമായ വൃക്ഷമായി വളൎന്നവരികയും അതിന്റെ ശിഖരങ്ങൾ സാഹോദൎയ്യത്തിന്റെയും പ്രേമത്തിന്റെയും ബന്ധനത്തിൽ ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലുമുള്ള ജനങ്ങളെ ബദ്ധരാക്കുകയും ചെയ്യുന്നതായിരുന്നു. സത്യത്തിന്റെ ബീജങ്ങൾ സദാ വളൎന്നുതന്നെവരുന്നു."

"അദ്ദേഹം ദീർഘമായി സവാരിചെയ്തിരുന്നു. ഇങ്ങിനെ ശാന്റാസ്പ്രിംഗ്സിൽ താമസിച്ചകാലം അദ്ദേഹം പരിശ്രമപ്രധാനവും, ലളിതവും, സ്വാതന്ത്ര്യവും, ആഹ്ലാദകരവും ആയ ഒരു ജീവിതം നയിച്ചു. അദ്ദേഹം അത്യധികം ആനന്ദതുന്ദിലനായിരുന്നു. അദ്ദേഹത്തിൽ ചിരി സ്വയം പൊട്ടിപ്പുറപ്പെട്ടുകയും, നദീസമീപത്തു താൻ ഇരുന്നപ്പോൾ അതു വിശദമായി ദൂരസ്ഥമായ വീട്ടിൽ കേൾക്കപ്പെട്ടുകയും ചെയ്തിരുന്നു. ഒരു ശിശുവിനെയും, പുണ്യവാനെയുംപോലെ അദ്ദേഹം തീരെ സ്വാതന്ത്ര്യനും മനോഹരനും ആയിരുന്നു. ദിവസങ്ങൾ തുടരെ സ്വാമി ഈശ്വരബോധത്തിൽ ലയിച്ചു കഴിച്ചുകൂട്ടി. ഇൻഡ്യായോടു അദ്ദേഹത്തിനുണ്ടായിരുന്ന അചഞ്ചലഭക്തിയും, അന്ധീകൃതരായ ഭാരതീയജനങ്ങളെ ഉന്നമിപ്പിക്കാനുള്ള തൃഷ്ണയും തീച്ചയായും പൂൎണ്ണമായ ഒരാത്മത്യാഗത്തിന്റെ നിലവരെ എത്തിയിരുന്നു."

*   *   *   *

"ഞാൻ ആ സ്ഥലം വിട്ടതിനുശേഷം എനിക്കദ്ദേഹത്തിൽനിന്നു ഒരു കത്തുകിട്ടി. ഒരു കഠിനരോഗഗ്രസ്താവസ്ഥയിലാണു് അതു എഴുതപ്പെട്ടതെന്നു എനിക്ക പിന്നീടു മനസ്സിലായി. ഈ ദിവസങ്ങളിൽ ധ്യാനശക്തിയുടെയും പരിശുദ്ധമായ ഈശ്വരവികാരങ്ങളുടെയും അളവു് ആശ്ചൎയ്യകരമായി ഉയൎന്നുനില്ക്കുന്നു. വിസ്മയകരമായ ഒരു ചാട്ടത്തിൽ ഈശ്വരബോധംവന്നു പിടികൂടുന്നതു കാണപ്പെട്ടുന്നു, ശരീരം ചപലമായ തോന്നിയവാസത്തിനും അനൃതമായ മാററത്തിനും വിധേയമായതുകൊണ്ടു ഞാൻ ഒരിക്കലും ഒരിക്കലും—ആ വൃത്തികെട്ട ആകാശകുസുമവുമായിട്ടു ഐക്യം ഭാവിക്കയില്ല. രോഗാവസ്ഥയിൽ ധ്യാനശക്തിയും ആന്തരശാന്തിയും പരമനിബിഡമാണു്. ശരീരരോഗങ്ങൾ മുതലായി വന്നും പോയുംകൊണ്ടിരിക്കുന്ന അതിഥികൾക്ക യുക്തംപോലെ സല്ക്കാരം നൽകുവാൻ മുറുമുറുക്കുന്ന മക്കടമുഷ്ടിക്കാരൻ വളരെ പാവപ്പെട്ട ലുബ്ധനായ ഒരു പിശുനൻ ആയിരിക്കണം!"

"സൂര്യനിലും, നക്ഷത്രങ്ങളിലും പ്രകാശിക്കുന്ന ആ പരമശക്തി അതുതന്നെ—സദാ അതുതന്നെ—അതുതന്നെയാണു ഞാൻ—നിങ്ങൾ എന്നു ധ്യാനിക്കുക; ചിന്തിക്കുക. ഈ പരമാത്മാത്മാവിനെ മുൻനിർത്തി, നിങ്ങളുടെ മാഹാത്മ്യത്തെപ്പററി, ഈ സനാതനമായ ജീവനെപ്പററി ധ്യാനിക്കുക. നിങ്ങളുടെ ഈ യഥാർത്ഥസൗന്ദര്യത്തെ ഭാവനചെയ്യുക; ചെറുശരീരത്തിനേയും, അതിന്റെ ബന്ധങ്ങളേയും—ഈ വ്യാജവും, വെറും തോന്നൽമാത്രവും ആയ യഥാർത്ഥതകൾ (അല്ലാ, നിഴലുകൾ) ഉണ്ടായിരുന്നില്ലെന്ന മട്ടിൽ—തീരെ വിസ്മരിക്കുക. മരണമില്ല, ദീനമില്ല, സങ്കടമില്ല. പൂർണ്ണാനന്ദനായി, പരിപൂർണ്ണഭാഗ്യവാനായി, ശാന്തിപൂർണ്ണനായി ഇരിക്കുക. ശരീരത്തിനും, ഈ ചെറിയ സത്തയ്ക്കും ഉയരെ നിശ്ശേഷം നിങ്ങളെ പൊക്കിനിർത്തുക! ഇങ്ങിനെ അദ്ദേഹം സദാ ഞങ്ങളോടുപറയുകയും എല്ലാവരെയും, ആരെയും പഠിപ്പിക്കയുംചെയ്തു."

*     *     *     *

"കയ്യിൽ പണവുംമററും കൂടാതെ തന്റെ നാട്ടിനുവേണ്ടി വിദേശരാജ്യങ്ങളിൽ പോകാൻ സാഹസപ്പെടുന്ന ആൾ—ആത്മാ—എത്രധീരനും, സത്യശീലനും, ഭക്തിമാനും, ദിവ്യാനന്ദഭരോന്മത്തനും ആണു്!"

"രാമനെപ്പോലെ അത്ര പുണ്യവാനായ ഒരാളിനെ സന്ദർശിക്കയും അദ്ദേഹത്തോടു സംഭാഷണംചെയ്കയും, അദ്ദേഹത്തെ സഹായിക്കയും ചെയ്വാൻ എനിക്കു സന്ദർഭമുണ്ടായതു് എന്റെ ഒരു ഭാഗ്യവിശേഷമാണു് എന്നു ഓർമ്മിക്കുന്നതുതന്നെ അത്ഭുതജ്ഞനപ്രദമത്രേ. അദ്ദേഹം പ്രകൃതിയുടെ ഒരു ഓമനപ്പൈതൽ അത്രേ. അതു ഉദയംമുതൽ അസ്തമയംവരെ അതിന്റെ സംഗീതം പ്രസരിപ്പിച്ചുകൊണ്ടിരുന്നു. നാഴികമണിയോ, മനുഷ്യരുടെ മനോഭാവങ്ങളോ, പരിശ്രമങ്ങളോ കൊടുത്ത നിർദ്ദേശങ്ങളെ അദ്ദേഹം ലവലേശം വകവെച്ചില്ല. അദ്ദേഹത്തിന്റെ വിജൃംഭമാണവും, തേജസ്വിയും ആയ ചിന്താസമൂഹം സൂര്യനുതുല്യം സഞ്ചരിക്കയും പകൽ മുഴുവനും ഒടുങ്ങാത്ത പ്രഭാതമാക്കുകയും ചെയ്തു. തോറൊ പറയുന്നു: 'ശരീരാധ്വാനം ചെയ്വാൻ കോടിജനങ്ങൾ ഉണർന്നിരിക്കുന്നു. എന്നാൽ പത്തുകോടിയിൽ ഒരാൾമാത്രമേ കാവ്യരസപ്രധാനവും ദിവ്യവും ആയ ഒരു ജീവിതത്തിനുവേണ്ടി ഉണർന്നിരിക്കുന്നുള്ളൂ.' ഈ ഭൂമിയെ വല്ലപ്പോഴും സന്ദർശിക്കുന്ന അത്തരക്കാരിൽ ഒരാളാണു് രാമൻ."

ഇങ്ങിനെയാണു് രാമൻ പറഞ്ഞതു്. അതു സത്യവുമാണു്:—

"അവന്റെ പ്രതിബിംബം ഭാസ്കരനെന്നാരവർ,
അവന്റെ പ്രതിമതാൻ മാനുഷനെന്നാരവർ,
അവനീ താരങ്ങളിൽ മിന്നുന്നതെന്നാരവർ,
അവന്റെമന്ദസ്മിതം സുഗന്ധപ്പൂവിലെന്നാർ,
അവന്റെഗാനം കോകിലങ്ങളിലെന്നാരവർ,
അവന്റെശ്വാസം നഭോവായുവിലെന്നാരവർ,
അവന്റെബാഷ്പം കാർമേഘങ്ങളിലെന്നാരവർ,
അവന്റെസ്വപ്നം വർഷരാത്രിയിലെന്നാരവർ,
അവനോടുന്നതു പായുമരുവികളിലെന്നാർ,
അവനോടുന്നതു മഴവില്ലുവാതലിലെന്നാർ,
അവനെ കവാത്തുചെയ്തീടുന്നതു പ്രകാശത്തിൻ–
പ്രവാഹങ്ങളിലെന്നും പറയുന്നതുണ്ടവർ!"

ആധ്യാത്മികമായി വിവരിച്ചാൽ, അദ്ദേഹം ഒരേഒരു സങ്കല്പംമാത്രമുള്ള മനുഷ്യനായിരുന്നു എന്നു പറയാം. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളിലെല്ലാം അടിയേ ഒഴുകുന്ന ആ മഹൽഭാവന ശരീരബോധം അഥവാ അഹങ്കാരം എന്നതിന്റെ പരിത്യാഗവും ചെറിയ അസ്തിത്വമായ 'ഞാൻ' ജഗന്മണ്ഡലത്തിന്റെ 'വലിയ ഞാൻ' ആണെന്നുള്ള സാക്ഷാൽക്കാരവും അത്രേ. വെറും പ്രാദേശികമായ വ്യക്തിപരമായ 'ചെറിയ ഞാൻ' വിസ്മരിക്കപ്പെട്ടു് ബ്രഹ്മാണ്ഡകടാഹം അശേഷം മനുഷ്യന്റെ 'വലിയ ഞാൻ' ആണെന്നുള്ള ഉന്നതജീവിതസാക്ഷാൽക്കാരം ആണു് അതു്. "നീ കാണുന്നതെല്ലാം നീതന്നെയാണു്. മനുഷ്യൻ ദിവ്യനാണു്; വ്യാജമായ അഹങ്കാരം ആണു് അതിരുകളുടെ—അളവുകളുടെ എല്ലാം കാരണം. അതിനെ പറിച്ചെറിയുക. അപ്പോൾ മനുഷ്യചൈതന്യം എല്ലായിടത്തും എല്ലാത്തിലും വ്യാപിച്ചുനില്ക്കുന്ന സാർവലൗകികചൈതന്യമായിത്തീരുന്നു." ഈ മഹനീയജീവിതം അനുഭവിക്കേണ്ടതാണു്. അതു അനുഭവപ്പെടുത്താൻ ഉതകുന്ന സകല ഉപായങ്ങളും രാമനു് അനുവദനീയങ്ങളത്രേ. മുള്ളുമെത്തയോ, റോസാപ്പൂമെത്തയോ ഏതായാലും അതു ഈ സാക്ഷാൽക്കാരത്തിനു നമ്മെ പ്രേരിപ്പിക്കയും സഹായിക്കയും ചെയ്യുമെങ്കിൽ അതു ആശീർവദനീയമത്രേ. ഈ സാക്ഷാൽക്കാരത്തിന്റെ അത്യന്താപേക്ഷിതമായ മൗലികവ്യവസ്ഥ പൂർണ്ണമായ ആത്മത്യാഗമാണു്. ഭിന്നഭിന്നവ്യക്തികൾ ഭിന്നഭിന്നമാർഗ്ഗങ്ങളിൽക്കൂടി അതു സാധിക്കുന്നു. ഒരു വ്യക്തിയുടെ വളർച്ചയ്ക്കു ആവശ്യമായ വിചാരവിശ്വാസങ്ങളുടെ രഹസ്യമായ പരിപോഷണവും, പ്രത്യേകകർമ്മപരിപാടികളും ഇന്നവിധത്തിൽ ആയിരിക്കണമെന്നു രാമൻ തീരെ ശഠിക്കുന്നില്ല. എന്നാൽ തന്റെ പ്രധാനതീരുമാനങ്ങളുടെ ഒരു സാമാന്യവിവരണം അദ്ദേഹം നമ്മുടെ മുമ്പിൽ സമർപ്പിക്കയും, തനിക്കു ഏററവും പ്രയോജനകരമായിക്കണ്ട രീതികൾ ചിത്രണം

ചെയ്കയുംമാത്രമാണ് ചെയ്യുന്നതു്. തൻെറ ആദർശങ്ങളെ എതിർക്കുന്ന ബുദ്ധിയെ പാശ്ചാത്യവും പൗരസ്ത്യവും ആയ അദ്വൈതതത്വജ്ഞാനത്തിൻെറ മുറപ്രകാരമുള്ള പാഠംകൊണ്ടു തൃപ്തിപ്പെടുത്തുകയും, അങ്ങിനെ തൻെറ സത്യത്തിൻെറമുമ്പിൽ അതിനെക്കൊണ്ടു നമിപ്പിക്കയും ആണ് അദ്ദേഹം ചെയ്യുന്നതു്. അതുപോലെ, തൻെറ തത്വജ്ഞാനപരമായ നിലയെസ്സംബന്ധിച്ച വാദപ്രതിവാദത്തിനുനേരത്തവരെ തത്വശാസ്ത്രം ക്രമമായി അഭ്യസിക്കാൻ ഗുണദോഷിച്ചുകൊണ്ടു വൃഥാവാദംകൂടാതെ കഴിച്ചുവന്നു. യുക്തിവാദംകൊണ്ടല്ലാ, പിന്നെയോ? യഥാർത്ഥവും, ശ്രദ്ധാമയവും, ഗൗരവപൂർണ്ണവും ആയ ചിന്തകൊണ്ടേ സത്യം പ്രാപിക്കാവൂ എന്നുള്ള കാരണംകൊണ്ടാണതു്.

തൻെറ ആദർശത്തെ ഹൃദയമാണ് ചോദ്യം ചെയ്യുന്നതെങ്കിൽ, വിഭിന്നവികാരങ്ങൾകൊണ്ടു് അതിനെ ഉന്നതപ്രേമനിമഗ്നമാക്കിവെച്ചു്, സർവ്വസ്വവും ഏകമാണെന്നും പ്രേമം രണ്ടുകളെ—ദ്വന്ദ്വത്തെ—ഒരിക്കലും അറിയുകയില്ലെന്നും അദ്ദേഹം ബോധ്യപ്പെടുത്തുന്നു. ബുദ്ധിയെ വികാരസംസ്കൃതവും ഹൃദയത്തെ യുക്തികൊണ്ടു പരിപുഷ്ടവും ആക്കിത്തീർക്കുകയാണ് അദ്ദേഹത്തിൻെറ മാർഗ്ഗം. എങ്ങിനെയെങ്കിലും സത്യത്തെ ഇവയ്ക്കു രണ്ടിനും മുകളിൽ പ്രതിഷ്ഠിച്ചു തൻെറ ബോധത്തിൽ പരമമായസ്ഥാനത്തിൽ സ്ഥാപിക്കുകയാണ്, ഇതു്. തൻെറ തലയ്ക്കും ഹൃദയത്തിനും യോജിക്കുന്നവിധം ഈ പദ്ധതി സ്വയംസ്വീകരിക്കുകമാത്രമല്ലാ, പിന്നെയുള്ളവർക്ക് ഫലപ്പെടത്തക്കവണ്ണം അതു സ്പഷ്ടീകരിക്കയും അദ്ദേഹത്തിൻെറ പതിവ് ആണ്. ആരെങ്കിലും യുക്തിപരമായി തന്നോടു ഭിന്നിച്ചാൽ അയാളോടുള്ള പ്രേമംമുഖേന യുക്തിവാദം പരിത്യജിച്ചുംവെച്ചു ഇങ്ങിനെ അയാളെ തന്നോടു യോജിപ്പിച്ചു ഐക്യം കൈവരുത്തുന്നു. ഈ ഐക്യം അദ്ദേഹത്തിനു സത്യസൂചകവും, ഇതു് അദ്ദേഹം മററൊന്നിനുവേണ്ടി ഉപേക്ഷിക്കുന്നതല്ലാത്തതും ആണ്. ഏതു മനുഷ്യൻെറ എങ്കിലും ഹൃദയം തന്നോടു വിയോജിച്ചാൽ ആ വശംവിട്ടുംവച്ചു് ബുദ്ധിമണ്ഡലത്തിൽ അയാളോടു അദ്ദേഹം നേരിടുന്നു. ആർക്കും യോജിക്കാൻ നിവൃത്തിയില്ലാത്തവരോടും അദ്ദേഹം ഐക്യം പ്രാപിക്കുന്നു. അദ്ദേഹത്തിൻെറ ആശയങ്ങൾ നിങ്ങളെ സ്പർശിക്കാത്തപക്ഷം തൻെറ പവിത്രതയും പ്രേമവുംമൂലം അദ്ദേഹം നിങ്ങളെ സ്വാധീനപ്പെടുത്തുന്നു. അദ്ദേഹത്തോട സംസാരിക്കാതെതന്നെ അദ്ദേഹത്തെ പ്രേമിക്കാൻ നിങ്ങൾ നിർബന്ധിതരാകുന്നുവെന്നു തോന്നിപ്പോകുന്നു. ഇങ്ങിനെ സകലതക്കങ്ങളും ശാന്തമായിത്തീരുകയാൽ ആവിധമുള്ള ഒരു മഹാൻെറ കൃതികൾ ക്ഷുദ്രവിമർശനത്തിനു വിധേയമ

ല്ലെന്നു ഞാൻ വിശ്വസിക്കുന്നു. എന്തെന്നാൽ അദ്ദേഹം സാരാംശത്തിൽ നിങ്ങളോടു യോജിക്കാനും ഏകത്വം പ്രാപിക്കാനും ആണ് മനഃപൂർവ്വം ഉദ്ദേശിക്കുന്നത്. നിങ്ങൾ ആരെങ്കിലും ആകട്ടെ നിങ്ങൾക്കു സമ്മതിച്ചുകിട്ടണമെന്നു നിങ്ങൾ ആവശ്യപ്പെടാൻ വിചാരിക്കുന്ന സംഗതി അദ്ദേഹം ക്ഷണേന സമ്മതിച്ചുതരുന്നു.

അവസാനമായിട്ട് ഒരു കാര്യംമാത്രമേ പറയാനുള്ളൂ. സ്വാമിരാമൻ പലപ്പോഴും തന്റെ കൃതികളിൽ പ്രയോഗിച്ചിട്ടുള്ള 'വേദാന്ത'പദത്തിന്റെ അർത്ഥം ഒന്നു വിവരിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. അദ്ദേഹം ഇത്ര പ്രേമപൂർവ്വം ഉപയോഗിച്ചിരുന്ന 'വേദാന്തം' എന്ന വാക്കു സ്വാമിരാമന് വളരെ വ്യാപകമായ അർത്ഥം കുറിക്കുന്ന ഒന്നാണ്. തത്വജ്ഞാനത്തിന്റെയോ മതത്തിന്റെയോ ഏതെങ്കിലും ഒരു പ്രത്യേകസമ്പ്രദായത്തെ സൂചിപ്പിച്ചുകൊണ്ടു് സ്വാമി ആ പദത്തിന്റെ അർത്ഥം ചുരുക്കിക്കളയുന്നില്ല. എങ്ങിനെയോ അദ്ദേഹം ആ വാക്കിനെ പ്രണയിക്കുവാനിടയായി; പദം മാററിക്കളയാൻ അദ്ദേഹത്തിനു സദാ ഇഷ്ടമായിരുന്നുവെങ്കിലും അതിനദ്ദേഹം കൊടുത്തിരുന്ന അർത്ഥം അദ്ദേഹം മാററാൻ തയ്യാറില്ലായിരുന്നു. ഈ പ്രത്യക്ഷവാദിക്കു റോസാപ്പൂവിന്റെ വെറും നാമം സാരമായിരുന്നില്ല; പിന്നെയോ? അദ്ദേഹത്തിനു റോസാപ്പൂവും അതിന്റെ സൗരഭ്യവും വേണം. തന്റെ ശാസനങ്ങളെ ഗ്രഹിച്ചാസ്വദിക്കുന്നതിനുവേണ്ടി, അതീതപ്രകൃതിശാസ്ത്രപരമായ (Metaphysical) സൂക്ഷ്മവിതണ്ഡാവാദചക്രവാളങ്ങളിൽ പ്രവേശിച്ചു കുഴങ്ങണമെന്നില്ല. എന്തെന്നാൽ വിശാലമായി തുറന്ന വെള്ളസൂര്യപ്രകാശത്തിൽ ഉള്ള ജീവിതപഥങ്ങളിൽക്കൂടി സ്വാമി നമ്മോടുകൂടി സഞ്ചരിക്കുമ്പോൾ, പ്രഭാതത്തിലെ ഉദയസൂര്യന്റെ ചെങ്കതിർപ്രസരങ്ങളിലും, റോസാപ്പൂവിന്റെ വികസിതദലങ്ങളിലും, മുത്തുമണിപോലെ ശോഭിക്കുന്ന മഞ്ഞുവെള്ളത്തുള്ളികളിലുംകൂടെ അദ്ദേഹം നമ്മെ പഠിപ്പിക്കയും, വിസ്മയസ്തബ്ധരാക്കിനിർത്തുകയും ചെയ്യുന്നതാണ്. അദ്ദേഹത്തോടൊത്തു നാം നടക്കുമ്പോൾ തന്റെ ശാസനങ്ങളുടെ മാറ്റൊലി ഉല്ലസിച്ചു ചിലയ്ക്കുന്ന പക്ഷികളുടെ കൂജനങ്ങളിലും പതിക്കുന്ന വർഷബിന്ദുക്കളുടെ ദ്രവസംഗീതത്തിലും, "മനുഷ്യന്റെയും, പക്ഷിയുടെയും, മൃഗത്തിന്റെയും" ജീവസ്പന്ദനങ്ങളിലുംകൂടി നാം പാടികൂടി കരസ്ഥമാക്കുന്നു. കുസുമങ്ങളുടെ പ്രാതഃകാലത്തെ വികസനങ്ങളിൽ അദ്ദേഹത്തിന്റെ ബൈബിൾ—സുവിശേഷം—തുറന്നു സ്ഫുരിക്കുന്നു. താരാഗണങ്ങളുടെ സന്ധ്യാകാലങ്ങളിലെ തിളക്കങ്ങളിൽ അദ്ദേഹത്തിന്റെ വേദം മിന്നിപ്രകാശിക്കുന്നു. നാനാവർണ്ണാങ്കിതമായ

ജീവിതത്തിന്റെ, ജീവിക്കുന്ന നടന്മാരുടെ വക്ത്രത്തിൽ അദ്ദേഹത്തിന്റെ "ആൽ കുറാൻ" (മുസ്ലീം വേദം) വലുതായി എഴുതപ്പെട്ടിരിക്കുന്നു.

"കാലവും ചിന്തയുമാകുമെൻവേലക്കാർ
ചാലവേ ഞാനെല്ലാംസജ്ജമാക്കി,
അംബുധിവർഷിച്ചു പാറസ്സും കക്കയും
ചെമ്മണ്ണുംസർവ്വവുംസംഗ്രഹിച്ചു്
ഭംഗിയിൽമേളിപ്പിച്ചോരൊക്കെയും ചുട്ടെടു-
ത്തങ്ങിനെകട്ടകളാംതയ്യാറാക്കി."

മനുഷ്യഹൃദയത്തിന്റെ അംബുജദളങ്ങളായിരുന്നു അദ്ദേഹത്തിന്റെ ഗ്രന്ഥത്തിലെ കടലാസ്സുകൾ! ഓരോ പുരുഷനും ഓരോ സ്ത്രീയും അവരുടെ വ്യക്തിസത്തയിൽ വേദാന്തശാസനങ്ങളെ മൂർത്തീകരിച്ചിരുന്നുവെന്നു അദ്ദേഹം കണ്ടു. ജനിച്ചുവളരുന്ന ഓരോ തലമുറകളും അതിന്റെ സത്യാവസ്ഥ പ്രകടമാക്കുകയും, നശിച്ചുപോകുന്ന ഓരോ തലമുറകളും അതിന്റെ സാക്ഷാൽക്കാരത്തിന്റെ അഭാവം പ്രദർശിപ്പിക്കയും ചെയ്യുന്നു. ഓരോ ധീരപുരുഷനും അതിന്റെ ദീപപ്രകാശം പൊക്കിക്കാണിക്കുന്നു; ഓരോ മഹർഷിയും അതിന്റെ തിളക്കങ്ങൾ ചിതറുന്നു; ഓരോ കവിയും അതിന്റെ പ്രഭാവം രുചിച്ചറിയുന്നു; ഓരോ കലാകാരനും തന്റെ ആനന്ദാശ്രുക്കളിൽക്കൂടി കണ്ണുകളിൽനിന്നു അതിനെ ഉരുട്ടിയെടുത്തു വീഴ്ത്തുന്നു. വേദാന്തപ്രശോഭിതം എന്നു രാമൻ ഉൽഘോഷിക്കാത്ത സന്തുഷ്ടവും സംതൃപ്തവും ആയ ഒരു മുഖം അദ്ദേഹത്തെ സന്ദർശിച്ചിട്ടില്ല. ഒരു പ്രായോഗികവേദാന്തിയെന്നു താൻ വിളിക്കാത്ത ഒരു വിജയവും തന്നെ കണ്ടുമുട്ടിയിട്ടില്ല. ജപ്പാൻകാരുടെ ദൈനന്ദിനജീവിതചര്യകൾ കണ്ടപ്പോൾ അവർ തന്റെ വേദാന്തത്തിന്റെ അനുയായികൾ ആണെന്നു രാമൻ ഉൽഘോഷിച്ചു. ആൽപ്സ്, റോക്കി മുതലായ പർവ്വതങ്ങളെ ആരോഹണംചെയ്കയും നയാഗ്രാജലപാതത്തിലെ ഉഗ്രപ്രവാഹങ്ങൾക്കു കുറുകെ നീന്തുകയും ചെയ്തു അമേരിക്കൻജനങ്ങളുടെ സാഹസജീവിതചര്യകൾ വേദാന്തചൈതന്യത്തിന്റെ ബഹിഃപ്രദർശനമാണെന്നു അദ്ദേഹം പ്രശംസിച്ചു. ശാസ്ത്രീയപരീക്ഷണങ്ങൾക്കുവേണ്ടി തങ്ങളുടെ ജീവച്ഛരീരങ്ങളെ ശസ്ത്രക്രിയയ്ക്കു വിധേയമാക്കി സമർപ്പിക്കാൻ ചില മനുഷ്യർചെയ്തു ശ്രേഷ്ഠമായ സമ്മാനങ്ങളെപ്പററി വാർത്തകൾ വായിച്ചപ്പോൾ തന്റെ തത്വജ്ഞാനത്തിന്റെ പ്രായോഗിക സാക്ഷാൽക്കാരം അദ്ദേഹം ദർശിച്ചു. അത്തരം സന്ദർഭങ്ങളിൽ അദ്ദേഹത്തിന്റെ മുഖം തിളങ്ങുകയും, കണ്ണുകൾ നനയുകയും, ഇതു നിസ്തുക്കം സത്യസേവനം ആണു്" എന്നു പ്രഖ്യാപിക്കയും

ചെയ്തിരുന്നു. യഥാൎത്ഥജനകീയഭരണക്രമവും, വാസ്തവത്തിലുള്ള സോഷ്യലിസവും ആയ ആധുനികാദൎശങ്ങളിൽ പൗരസ്ത്യവേദാന്തത്തിൻെറ അന്തിമമായ വിജയം സ്വാമിരാമൻ കണ്ടു സന്തോഷിച്ചു.

ആഭ്യന്തരമനുഷ്യൻെറയും ആന്തരികപ്രകൃതിയുടെയും പ്രാഥമികമായ ഐക്യം ആകുന്ന സത്യത്തിൽനിന്നുകൊണ്ടു്, പ്രേമത്തിൻെറ സാൎവ്വജനീനമായ സമ്മേളനം സാക്ഷാൽകരിച്ചവർ മാത്രമേ ജീവിക്കുന്നുള്ളു എന്നു് അദ്ദേഹം പറയുന്നു. വിവിധാസുമങ്ങളുടെ രക്തനാഡികളിൽ സഞ്ചരിക്കുന്ന രക്തം തങ്ങളുടെ സ്വന്തം രക്തമാണെന്നു തിരിച്ചറിയുന്നവൎക്കു മാത്രമേ പരമാൎത്ഥജീവിതാനന്ദം അനുഭവഗോചരമാകുന്നുള്ളു. എല്ലാ പദാൎത്ഥങ്ങളും സ്വന്തസത്തയിൽ കാണുകയും, സ്വന്തചൈതന്യം എല്ലാസാധനങ്ങളിലും ദൎശിക്കയും ചെയ്യുന്നവനുമാത്രമേ വാസ്തവത്തിൽ കണ്ണുള്ളു. ഇതു് ഇല്ലാതിരുന്നാൽ പ്രേമവും അതിനെ ആകൎഷിക്കുന്ന സൗന്ദൎയ്യവും ഉണ്ടായിരിക്കയില്ല. "പ്രേമവും ആകൎഷണവും കൂടാതെ ജീവൻ എന്താണു്?" എന്നു അദ്ദേഹം ചോദിക്കുന്നു. ഈ ചൈതന്യത്തിൽ ജീവിച്ചുകൊണ്ടു് ശരീരത്തിനും മനസ്സിനും ഉപരി പൊങ്ങിനില്ക്കുന്ന മേഖലകളിൽ ഒരു വ്യക്തിയുടെ ജീവിതം കാണുമ്പോഴെല്ലാം അദ്ദേഹം ആകാശമണ്ഡലത്തിൽ ഒരു മഴവില്ലു ദൎശിക്കയും നിരതിശയമായ ആനന്ദത്തോടുകൂടി തുള്ളിച്ചാടുകയും ചെയ്യുന്നു. വേദാന്തം അദ്ദേഹത്തിനു വെറും മസ്തിഷ്കപ്രകടിതമായ ഒരു സമ്മതംമൂളൽമാത്രമായിട്ടൊരിക്കലും ഇരിക്കുന്നില്ല. പിന്നെയോ, പരിപൂതമായ പ്രേമാഗ്നികുണ്ഡത്തിൽ ശരീരവും മനസ്സും എല്ലാം അത്യന്തം ഗൗരവമായും, ഗംഭീരമായും പരിപാവനമായും ആഹുതിയാക്കി സമൎപ്പിക്കുന്നതാണു് അതു്. വെറും ബുദ്ധിപരമായ അഭിപ്രായാനുവാദം തത്വജ്ഞാനക്കൂടങ്ങളിലും, തൎക്കശാസ്ത്രഗ്രന്ഥങ്ങളിലും, പുസ്തകങ്ങളിലും, പ്രമാണോദ്ധാരണങ്ങളിലും, പാണ്ഡിത്യത്തിലും, ഭാഷാചാതുൎയ്യത്തിലും ഉപജീവിച്ചു സമ്പുഷ്ടമായി അങ്ങിനെ വളരുന്നു. എന്നാൽ സ്വാമിരാമൻെറ വേദാന്തം സാക്ഷാൽക്കരിക്കാനുള്ള ഉപായങ്ങൾ ഇതുകൾ ഒന്നുമല്ല. ആത്മാവിൽ പ്രേമത്തിൻെറ അടപ്പുതീകത്തുമ്പോൾമാത്രമേ ശരീരവും, മനസ്സും യഥാൎത്ഥമായും, പ്രായോഗികമായും ത്യാഗംചെയ്യപ്പെടുന്നുള്ളു. ശരീരവും അതിലെ ഓരോ മാംസപേശിയും പ്രേമത്തിലേയ്ക്കു മനസാ ത്യജിക്കയും, പ്രേമമയമായ ശുശ്രൂഷയിൽ മനസ്സു് സ്വയം സമൎപ്പിക്കയും ചെയ്യുമ്പോൾ അതു് മനുഷ്യൻെറ ഉള്ളിലുള്ള സ്വൎഗ്ഗരാജ്യത്തിൻെറ കവാടങ്ങൾ തുറക്കുന്നു. എല്ലാ ശബ്ദവും അടങ്ങുകയും, സൂൎയ്യചന്ദ്രന്മാർ അലിഞ്ഞു് അപ്രത്യക്ഷമാ

കയും ചെയ്യുന്ന, ബ്രഹ്മാണ്ഡകടാഹമെല്ലാം ഒരു സ്വപ്നത്തിലെപ്പോലെ തരംഗീഭവിച്ച് അപ്രമേയത്തിലേയ്ക്കു നിമഗ്നമാകുന്ന, സ്ഥാനം —ശരീരത്തിന്റെയും മനസ്സിന്റെയും അതിർത്തികളെ അതിലംഘിച്ച് സംക്രമിക്കുന്ന ബോധാതീതാവസ്ഥയിലെ മനോമോഹനമായ ശാന്തത—ഇതാണ് രാമന്റെ വേദാന്തം. ഇവിടെ നിന്നുകൊണ്ടാണ് അദ്ദേഹം തന്റെ സമീപത്തേയ്ക്കു കയറുവാൻ നമുക്കു ഗോവണിയിറക്കിത്തരുകയും, താഴെയുള്ള ലോകത്തിന്റെ കാഴ്ചകൾ കാണുകയും ചെയ്യുന്നത്. അവിടെ സനാതനമായ മനശ്ശാന്തി നിബിഡമായി കളിയാടുന്നു; മനുഷ്യൻ നിശ്ശേഷം ഈശ്വരനിലേയ്ക്കു തീരെ നഷ്ടപ്പെട്ടുപോകുന്നു. അവിടെ സകലവാദപ്രതിവാദവും നിലയ്ക്കുന്നു. അവിടെ നില്ക്കുന്നവർ വൃഥാ ചുററും നോക്കിക്കാണുകയും മന്ദഹസിക്കയും, ഓരോ പദാർത്ഥത്തോടും "നീ നല്ലതാണ്, നീ പരിശുദ്ധമാണ്, നീ പവിത്രമാണ്, നീ അതുതന്നെയാണ് (തൽ ത്വം അസി)" എന്നു പറയുകയും ചെയ്യുന്നു.

അവിടെ ദിനകരൻ പ്രകാശിച്ചീടുന്നില്ല,
അവിടെ ദിനകരൻ തിളങ്ങിക്കാണ്മാനില്ലം,

പ്രാണങ്ങളും,ശബ്ദങ്ങളും മൌനത്തിൽ ലയിക്കുന്നു
ചേണാർന്നോരാത്മാവിന്റെ മധുരനിദ്രതന്നിൽ

സകലചൈതന്യവും വിശ്രമിച്ചമരുന്നു,
ശകലമില്ലം,ദേവ,മർത്ത്യ,ലോകാ,ത്മാവെന്നും.

ഭാസുരസ്വപ്നമൌനശാന്തതാപ്രഭാരാശി
ഭാസിച്ചുനിന്നീടുന്നു, വേറൊന്നും കാണ്മാനില്ല.

# സ്വാമിരാമൻ

[സ്വാമിരാമൻ അമേരിക്കാ വിട്ടുപോന്നപ്പോൾ കൂടിയ യാത്രയയപ്പുയോഗത്തിൽ ഗാനംചെയ്യപ്പെട്ട ഒരു കവിത]

കൈതകൾതാഴത്തു കാഞ്ചനസുന്ദര-
പീതവിഹംഗമമെന്നപോലെ,

രാമൻനമുക്കായനുഗൃഹീതങ്ങളാം
സാമഗാനങ്ങൾ ജപിച്ചിടുന്നു

പൗരസ്ത്യവിജ്ഞാനസന്ദോഹമാം സുധാ
പാരിൽനമുക്ക വിളമ്പീടുന്നു,

പക്ഷങ്ങളാൽപാഞ്ഞുദൈവത്തിൻസന്ദേശം
പക്ഷിപോലിദ്ദേഹമേവംപാടി:—

"എല്ലാമങ്ങീശനു,മീശനെല്ലാററിനും"
പല്ലവിതൻസ്വച്ഛഘോഷമേവം.

സന്ദേശംനൽകീട്ടു ചാടുന്നതാരംപോൽ
വൻഭ്രമം,ഇന്നിതാ, പായുന്നിവൻ,

തന്നുടെവംശത്തൊടൊക്കെപ്പുനജ്ജന്മ-
മാന്നൊരുസുപ്രേമമായിനില്ക്കും

നാകീയമായുള്ളതീയിൻപൊരിയൊന്നു
പാകത്തിൽ പിന്നിലിങ്ങാട്ടീടുന്നു.

വന്ദനം മാധുര്യധാമമേ! രാമ! നിൻ-
സുന്ദരസുപ്രഭാമന്ദസ്മിതം

മാനവലോകസ്ഥനായുള്ളൊരാത്മാവേ
നൂനമൊളിച്ചുള്ളിൽവെച്ചീടുന്നു.

മാറിത്തിരിയുന്നീ ഭൂമിയാംവേദിയിൽ
നേരിട്ടുനാം മേലിൽ കാണായ്കിലും

അങ്ങേയ്ക്കുമംഗളം സവ്വവുമുണ്ടാകും,
ഞങ്ങൾക്കുനിശ്ചയമായറിയാം.

ഈശ്വരന്നങ്ങളിലങ്ങീശ്വരങ്കലും
ശാശ്വതമുണ്ടത്ര സന്മംഗളം.



# സ്വാമിരാമതീൎത്ഥ പ്രതിധ്വനികൾ

൩ രംഗം വ.

## ധ്രുവനക്ഷത്രം അകത്തു്.

### ൧. ആനന്ദം അകക്കാമ്പിൽ

[അമേരിക്കയിൽ സാൻഫ്രാൻസിസ്കോ എന്ന സ്ഥലത്തു The Academy of Science-ൽവെച്ചു 1902 ഡിസംബർ 17-ാംനു ചെയ്ത പ്രസംഗം.]

മഹതീമഹാന്മാരുടെരൂപത്തിലുള്ള എന്റെ സ്വന്തം ആത്മാവേ,

അന്യരാജ്യക്കാരെ പിടിച്ചടക്കുന്നതിനു് യൂറോപ്യൻരാജ്യക്കാരോ, ക്രിസ്തീയരാജ്യക്കാരോ പട്ടാളങ്ങളും, സന്നാഹങ്ങളും സംഭരിക്കുന്നതിനെ രാമൻ ആക്ഷേപിക്കുന്നില്ല. തങ്ങളുടെ ആദ്ധ്യാത്മിക പരിണാമഗതിയിൽ ഒരുകാലത്തു് എല്ലാരാജ്യക്കാൎക്കും ഈ ഘട്ടം ആവശ്യമാണു്. ഇന്ത്യായ്ക്കും ഈ ദശ കടക്കേണ്ടതുണ്ടായിരുന്നു. എന്നാൽ വളരെ പഴക്കംചെന്ന ഒരു വംശക്കാരായ ഇൻഡ്യാക്കാർ ലോകത്തിലെ സകലഐശ്വൎയ്യങ്ങളെയും തൂക്കിനോക്കി അവ നിസ്സാരങ്ങളാണെന്നു കണ്ടിട്ടുണ്ടു്. ഭൗതികസമ്പത്തുകളും ഐശ്വൎയ്യങ്ങളും സമ്പാദിച്ചുകൂട്ടുവാൻ ശ്രമിക്കുന്ന ഈ രാജ്യക്കാരുടെയും അനുഭവം ഇങ്ങിനെതന്നെ ആയിരിക്കും. ഇവർ എന്തിനാണു് ഇതര രാജ്യങ്ങളെ പിടിച്ചടക്കാൻ അവരുടെ സൈന്യനിരകളെ ഓടിക്കുന്നതു്? ഇതുകൊണ്ടെല്ലാം അവർ എന്തു സമ്പാദിക്കാൻ പോകുന്നു? ആവശ്യമുള്ള ഏകസാധനം ആനന്ദം—സന്തുഷ്ടി—സംതൃപ്തി മാത്രമാണു്. ആനന്ദമല്ല അറിവാണു് ആവശ്യമെന്നു ചിലർ പറയുന്നു; ശരിതന്നെ. മററുചിലർ പറയുന്നതു ആനന്ദമല്ലാ പ്രവൃത്തിയാണു് വേണ്ടതു് എന്നാണു്. അതും വളരെ നല്ലതുതന്നെ. എന്നാൽ സാധാരണമനുഷ്യരുടെ, സാമാന്യജനങ്ങളുടെ, ഹൃദയങ്ങൾ ഒന്നു പരിശോധിച്ചുനോക്കിയാൽ അവർ അവരുടെ ഉള്ളിൽ

വെച്ചിട്ടുള്ള അന്തിമലക്ഷ്യം, അവർ പ്രത്യക്ഷമായും, പരോക്ഷമായും അന്വേഷിച്ചുകൊണ്ടിരിക്കുന്ന പരമസ്ഥാനം, അറിഞ്ഞോ അറിയാതെയോ ഉദ്ദേശിക്കുന്ന പ്രധാനലക്ഷ്യം—അതു് ആനന്ദമാണു്; ആനന്ദമല്ലാതെ മറെറാന്നുമല്ല.

ആനന്ദം എവിടെയാണിരിക്കുന്നതെന്നു നമുക്കീ സായാഹ്നത്തിൽ ഒന്നന്വേഷിക്കാം. കൊട്ടാരങ്ങളിലോ, കുടിലുകളിലോ, സുന്ദരിമാരുടെ ലീലാവിലാസങ്ങളിലോ, കനകവും വെള്ളിയുംകൊണ്ടു വാങ്ങാവുന്ന പദാർത്ഥങ്ങളിലോ എവിടെയാണു് ആനന്ദത്തിന്റെ താമസസ്ഥലം എന്നു നോക്കാം. സുഖത്തിന്റെ സഹജമായ ഭവനം എവിടെ? ആനന്ദത്തിനും അതിനു സ്വന്തമായ ഒരു ചരിത്രമുണ്ടു്. വലിയ സഞ്ചാരങ്ങളുടെ കാലമാണല്ലോ ഇതു്. ആവിയും വിദ്യുച്ഛക്തിയും മററും വന്ന സമയവും ദൂരവും ഇല്ലാതെയാക്കി സഞ്ചാരത്തിനുള്ള സൗകര്യങ്ങൾ ഇപ്പോൾ ബഹുലങ്ങളായിട്ടുണ്ടു്. ഓരോരുത്തരും അവരുടെ സഞ്ചാരകഥകൾ എഴുതുന്നു. ആനന്ദവും സഞ്ചരിക്കുന്നു. അതിന്റെ സഞ്ചാരകഥ നമുക്കു സല്പം ചിന്തിക്കാം.

ഒരു ശിശുവിനു അതിന്റെ ചെറുപ്പത്തിൽ ഉണ്ടാകുന്ന ആനന്ദസ്ഫുരണംകൊണ്ടു നമുക്കു ആരംഭിക്കാം. ആ കുഞ്ഞിനു ഇഹലോകത്തിലെ മുഴുവൻ ആനന്ദവും അതിന്റെ അമ്മയുടെ മാറിടത്തിൽ, ആ പ്രിയമാതാവിന്റെ നെഞ്ചിൽ, ആണു് ഇരിക്കുന്നതു്. ആനന്ദം സമ്പൂർണ്ണം, നിശ്ശേഷം അവിടെയാണിരിക്കുന്നതു്. ആനന്ദത്തിന്റെ സഞ്ചാരം തുടങ്ങുന്ന പാതയുടെ തുടസ്സം ഇവിടെയാണു്. അമ്മയുടെ വക്ഷസ്സു് അല്ലെങ്കിൽ മാറിടം ഒരു ചെറുപൈതലിനു അതിന്റെ മാതാവിന്റെ മുലകളെപ്പോലെ ആനന്ദംകൊടുക്കുന്ന മറെറാരു സാധനവും ലോകത്തിലില്ല. കുഞ്ഞു് അതിന്റെ അമ്മയുടെ മാറിൽ മുഖംമറച്ചുകൊണ്ടു പക്ഷേ പറയുന്നു:—"നോക്കു! നോക്കു! എന്നെ കണ്ടുപിടിക്കൂ! ഞാനെവിടെയാണു്?" അതു പൊട്ടിച്ചിരിക്കുന്നു. തന്നെത്തന്നെ മറന്നു് അതു സോല്ലാസം ചിരിക്കുന്നു. ഈ കുഞ്ഞിനു പുസ്തകങ്ങളെല്ലാം നിരർത്ഥകമാണു്; പണമൊന്നും സാരമില്ല; പഴത്തിനോ മധുരദ്രവ്യങ്ങൾക്കോ അതിനു രുചിയില്ല. അതു ചെറിയ കുഞ്ഞല്ലേ? ഇഹലോകസൗഖ്യം സകലതും അതിനു് അവിടെ—അമ്മയുടെ മാറിൽ—ആണു് കേന്ദ്രീഭവിച്ചിരിക്കുന്നതു്.

കുറേ കാലം കഴിയുന്നു. ആ കുഞ്ഞിന്റെ ആനന്ദകേന്ദ്രം വേറേ ഏതോ ഒന്നിലേയ്ക്കു മാറുന്നു. ആനന്ദത്തിന്റെ പാർപ്പിടം ഇപ്പോൾ കളിപ്പാട്ടങ്ങളിലോ, പാവകളിലോ എല്ലാമാണു്. ഈ രണ്ടാമത്തെ പത്തനത്തിൽ അതിനു ഈ പാവകൾ അമ്മയെക്കാൾ

കൂടുതൽ പഥ്യമാണ്. കളിപ്പാട്ടങ്ങൾക്കോ പാവകൾക്കോവേണ്ടി ആ കുട്ടി ഏററവും പ്രിയപ്പെട്ട അമ്മയോടു ശണ്ഠപിടിക്കുന്നു.

കുറേക്കാലംകൂടെ കഴിയട്ടെ. പാവകളിലും മററുംനിന്നു ആനന്ദം അതിന്റെ കേന്ദ്രസ്ഥാനം മാററുകയായി. അവയിൽ ആനന്ദം ഇപ്പോൾ ഇരിക്കുന്നില്ല. ഈ മൂന്നാംഘട്ടത്തിൽ, കുട്ടി കുമാരപദത്തിൽ എത്തിയപ്പോൾ, അതിന്റെ സുഖം പുസ്തകങ്ങളിലോ, പക്ഷേ കഥാപുസ്തകങ്ങളിലോ, മറേറാ ആയിരിക്കാം. സാമാന്യബുദ്ധിയുള്ള ഒരു ബാലന്റെ പോക്കിങ്ങനെയാണ്. ചിലപ്പോൾ സുഖം മററു വല്ലതിലും ആയിരിക്കാം. എന്നാൽ നാം ഒരു സാമാന്യദൃഷ്ടാന്തം എടുക്കുകയാണല്ലോ. ഇപ്പോൾ കഥാഗ്രന്ഥങ്ങൾ ആ കുട്ടിയുടെ സകലസ്നേഹവും വാത്സല്യവും ആകർഷിക്കുന്നു. ഇപ്പോൾ പാവകളോ കളിക്കോപ്പുകളോ അതിനെ രസിപ്പിക്കുന്നില്ല. കഥാപുസ്തകങ്ങൾ ആ സ്ഥാനത്തു പ്രവേശിച്ചിരിക്കുന്നു. പുസ്തകങ്ങൾ രസകരവും ആഹ്ലാദപ്രദവും ആയി അതിനു തോന്നുന്നു. എന്നാൽ ആനന്ദം ഇതാ! വീണ്ടും സഞ്ചാരം തുടരുകയായി.

സ്കൂളിൽനിന്നു യുവാവു് കോളേജിൽ പ്രവേശിച്ചുകഴിഞ്ഞു കോളേജുജീവിതകാലത്തു് അയാളുടെ സുഖം വേറേ ചിലതിലാണു ഇരിക്കുന്നതു്. ശാസ്ത്രീയവും തത്വജ്ഞാനപരവും ആയ പുസ്തകങ്ങളിൽ എന്നിരിക്കട്ടെ. കുറേക്കാലം അയാൾ അത്തരം പുസ്തകങ്ങൾ പഠിക്കുന്നു. എന്നാൽ പുസ്തകപാരായണത്തിൽനിന്നു അയാളുടെ ആനന്ദം സർവ്വകലാശാലാബിരുദങ്ങളിലേയ്ക്കു സംക്രമിച്ചുകഴിഞ്ഞു. ആ ആഗ്രഹമാണു് അയാളുടെ സന്തോഷത്തിന്റെയും, തൃപ്തിയുടെയും കേന്ദ്രസ്ഥാനം. വിദ്യാർത്ഥി സർവ്വകലാശാലയിൽനിന്നു വിജയപതാകയും ഏന്തിത്തിരിച്ചുവരുന്നു. അയാൾക്കു ആദായകരമായ ഒരുദ്യോഗം കിട്ടുന്നു. ഈ യുവാവിന്റെ ആനന്ദം സ്വത്തിലും പണത്തിലും കേന്ദ്രീഭവിക്കുന്നു. ഇപ്പോൾ അയാളുടെ ജീവിതത്തിലെ ഏക സ്വപ്നം സമ്പത്തു വർദ്ധിപ്പിക്കാനാണു്, പണം ഉണ്ടാക്കുന്നതിലാണു്. ധാരാളം പണമുണ്ടാക്കി ഒരു വലിയ ധനികനാകണം. ഉദ്യോഗത്തിലിരുന്നു പണിപ്പെട്ടു പണം സമ്പാദിച്ചുകഴിഞ്ഞു. അപ്പോൾ ആനന്ദം അവിടെനിന്നു വേറൊന്നിലേയ്ക്കു് കുതിക്കുന്നു. അതെന്താണു്! പറയണമെന്നുണ്ടോ? ഒരു തരുണീമണി തന്നെ. ഇപ്പോൾ, അയാൾക്കൊരു പ്രിയതമയെ കിട്ടണം. അവൾക്കായിട്ടു തന്റെ സ്വത്തെല്ലാം ചെലവാക്കാൻ അയാൾ സന്നദ്ധനാണു്. അമ്മയുടെ മാറിടം അയാൾക്കു സുഖം കൊടുക്കുന്നില്ല; കളിക്കോപ്പുകൾ അയാളെ ആകർഷിക്കുന്നില്ല; കഥാപുസ്തക

ങ്ങൾ ദൂരെയെറിയാൻ മടിയില്ല. അയാളുടെ ഏകസങ്കല്പം ആ സുന്ദരിയെപ്പററി കൂടുതൽ ഗ്രഹിക്കാനാവശ്യമുള്ളിടത്തോളമേ ആ സന്ദർഭത്തിൽ ആ പുസ്തകങ്ങളും മററും അപ്പോൾ വായിക്കയുള്ളൂ. ഭാര്യയ്ക്കുവേണ്ടി അതുകളെല്ലാം അയാൾ ത്യജിക്കുന്നു. ബദ്ധപ്പെട്ടുണ്ടാക്കിയ പണമെല്ലാം ഇപ്പോൾ ആനന്ദകേന്ദ്രമായ ചാപല്യങ്ങൾക്കായി ചെലവഴിക്കുന്നു. യുവാവു കുറേക്കാലം ഭാര്യയുമായി കഴിച്ചുകൂട്ടുന്നു. അപ്പോഴേയ്ക്കും ആനന്ദം അതാ! വീണ്ടും ദൂരെപ്പോയിക്കഴിഞ്ഞു! ഭാര്യയെപ്പററി ചിന്തിക്കുമ്പോഴുണ്ടായിരുന്ന ആനന്ദം ഇപ്പോൾ വേണ്ടതുപോലെ വരുന്നില്ല. ഒരു സാധാരണ ചെറുപ്പക്കാരൻെറ—ഇൻഡ്യായിലെ ഒരു സാമാന്യയുവാവിൻെറ—കഥ നോക്കുകയാണെങ്കിൽ അയാളുടെ ആനന്ദം ഭാര്യയുടെ അടുക്കൽനിന്നു് ജനിക്കാൻപോകുന്ന അരുമക്കുഞ്ഞിലേയ്ക്കു സംക്രമിക്കുന്നു. അയാളുടെ സ്വർഗ്ഗം മുഴുവൻ ഇപ്പോൾ കുഞ്ഞിലാണു്. അയാൾക്കൊരു പൈതൽ—ഒരോമന—തങ്കക്കുടം ആണു് ഇപ്പോൾ ആവശ്യം. ഈ നാട്ടിലെ സ്ഥിതിഗതികൾ രാമനു വലിയ നിശ്ചയമില്ല. എന്നാൽ ഇൻഡ്യായിൽ വിവാഹംകഴിഞ്ഞാൽ ദമ്പതികൾ സന്താനത്തെ കാംക്ഷിക്കയും അതിനായി ഈശ്വരപ്രാർത്ഥന ചെയ്കയും ചെയ്യുന്നു. അതിനായി അവർ സർവ്വശക്തികളും പ്രയോഗിക്കുന്നു; ഡാക്ടർമാരുടെ സഹായം, ദിവ്യന്മാരുടെ അനുഗ്രഹം മുതലായതു സമ്പാദിക്കുന്നു. ഒരു സന്താനലാഭത്തിനായി അവർ കഴിയുന്നതെല്ലാം ചെയ്യാറുണ്ടു്.

ഈ യുവാവിൻെറ സന്തോഷമെല്ലാം സന്താനലാഭത്തിൽ കേന്ദ്രീഭവിക്കുന്നു. ഇങ്ങിനെ ആനന്ദത്തിൻെറ പ്രയാണത്തിൽ ആറാമത്തെ ഘട്ടമാണു ഈ കുഞ്ഞു്. ആ യുവാവിനു താമസിയാതെ ഒരു ശിശുവുണ്ടാകാൻ ഈശ്വരാനുഗ്രഹമുണ്ടായി; ഹാ! അയാളുടെ ആഹ്ലാദത്തിനു് അതിരില്ല. അയാൾ ആനന്ദതുന്ദിലനാണു്. ആയാൾ രസംകൊണ്ടു് തുള്ളിച്ചാടുന്നു; ഭൂമിയിലല്ല, ആകാശത്തിൽ നീന്തുന്നതുപോലെ അയാൾക്കു ഒരു കുഞ്ഞുണ്ടായപ്പോൾ അയാൾ ആനന്ദപൂർണ്ണനായി. ഈ ആറാമത്തെ പതനത്തിൽ—ചന്ദ്രനെപ്പോലുള്ള കുഞ്ഞിനെ ലഭിച്ചപ്പോൾ (പ്രായംചെന്നിട്ടുള്ള മറേറക്കുട്ടിക്കു്, യുവാവിനു്) അയാളുടെ സന്തോഷത്തിൻെറ പരമകാഷ്ഠ പ്രാപ്തമായി. ആ ഓമനമുഖം കാണുമ്പോഴുള്ള സന്തുഷ്ടി ചില്ലറയാണോ? ഒരു സാമാന്യമനുഷ്യൻെറ സൗഭാഗ്യകേന്ദ്രം ഇതുതന്നെയാണു്. ഇതിനുമേൽ മനുഷ്യൻ ചൈതന്യഹീനനാകയേ ഉള്ളൂ. കുഞ്ഞു് വളർന്നുവരുമ്പോഴേയ്ക്കു് അതിൻെറ ആകർഷണശക്തി—കൗതുകം—കുറഞ്ഞുപോകുന്നു. ഇങ്ങിനെ മനുഷ്യൻെറ ആനന്ദം ഒരുവസ്തുവിൽനിന്നു് വേറേ വസ്തുക്കളിലേയ്ക്കു പൊയ്ക്കൊണ്ടി

രിക്കുന്നു. ഒരിക്കൽ ഒരു പദാൎത്ഥത്തിൽ ആനന്ദം ഇരിക്കുന്നു. വേറൊരു സമയത്തു് അതു വേറൊന്നിലേയ്ക്കു പോകുന്നു.

ഈവിധമുള്ള പദാൎത്ഥവിശേഷങ്ങളിലാണോ ആനന്ദം ഇരിക്കുന്നതെന്നു നമുക്കൊന്നു പരിശോധിക്കാം. അമ്മയുടെ മാറിടത്തിലോ, പാവകളിലോ, പുസ്തകങ്ങളിലോ, സ്വത്തിലോ, ഭാൎയ്യയിലോ, മക്കളിലോ അഥവാ ഈ ലോകത്തിലെ മറേറതെങ്കിലും ഒന്നിലോ സൗഭാഗ്യം ഇരിക്കുന്നോ എന്നു നോക്കാം. എന്നാൽ ഇതിനു മുമ്പേ സഞ്ചരിക്കുന്ന ഈ ആനന്ദത്തെ സഞ്ചരിക്കുന്ന സൂൎയ്യപ്രകാശത്തോടു് ഉപമിച്ചുനോക്കാം. സൂൎയ്യരശ്മി സ്ഥലംതോറും സഞ്ചരിക്കുന്നു, ഒരിക്കൽ ഇതു് ഇൻഡ്യായിൽ പ്രശോഭിക്കുന്നു; കുറച്ചുകഴിയുമ്പോൾ അതു യൂറോപ്പിൽ കാണപ്പെടുന്നു. ഇങ്ങിനെ അതും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. സന്ധ്യാകാലത്തു സൂൎയ്യപ്രകാശം ഓരോരോ സ്ഥലങ്ങളിൽക്കൂടിപ്പോകുന്നു. കിഴക്കേ അമ്മേരിക്കായിൽ സൂൎയ്യൻ പ്രകാശിച്ചു് പിന്നീടു പടിഞ്ഞാട്ടുപോകുന്നു. ഇങ്ങിനെ വെളിച്ചം ചാടിച്ചാടി നാട്ടുതോറും പോയിപ്പോയി ജപ്പാനിൽ എത്തിച്ചേരുന്നു. പിന്നെയും അതു് അവിടെനിന്നു പുറപ്പെടുന്നു. ഇങ്ങിനെ സൂൎയ്യരശ്മി പലപലയിടങ്ങളിൽ സഞ്ചരിക്കുന്നു. എന്നാൽ സൂൎയ്യപ്രകാശം കാണപ്പെടുന്ന ഈ ഭിന്നഭിന്നരാജ്യങ്ങളല്ലാം ആ പ്രകാശത്തിൻെറ ഉത്ഭവസ്ഥാനം—അതിൻെറ താമസസ്ഥലം. ആ പ്രകാശത്തിൻെറ ഭവനം വേറെയെങ്ങാണു്? അതു സൂൎയ്യനിലത്രേ. ഇതുപോലെ—സൂൎയ്യരശ്മിയെന്നതുപോലെ—ഓരോരോ പദാൎത്ഥങ്ങളിൽക്കൂടി സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ആനന്ദം എവിടെനിന്നു പുറപ്പെടുന്നു എന്നു നമുക്കു പരീക്ഷിക്കാം. അതിൻെറ യഥാൎത്ഥജനനസ്ഥലം എവിടെയാണു്? അതേ, ആനന്ദത്തിൻെറ സൂൎയ്യനെ നമുക്കു് ഒന്നുനോക്കുകതന്നെ.

ഒരോമനമകനെക്കൊണ്ടു് അനുഗ്രഹീതനായ ഈ യോഗ്യൻെറ കാൎയ്യംതന്നെയെടുക്കാം. അയാൾ ഒരുദിവസം തൻെറ ആഫീസിൽ ഇരിക്കുന്നു. ആഫീസ്ജോലിത്തിരക്കിൽ പെട്ടെന്നു്, ഒരു മണിയടിക്കുന്നതു കേൾക്കാകുന്നു. എന്തൊരു നരകമാണിതു്? ടെലഫോൺകാളാണു്, മണിയാണു്. അയാൾ ചാടിയെഴുന്നേററു് ടെലഫോണിൻെറ സമീപത്തെത്തുന്നു. വൎത്തമാനം എന്തെന്നറിയാൻ ഭാവിക്കുമ്പോഴേയ്ക്കു് അയാളുടെ ഹൃദയം തുടിക്കുന്നു. വരാൻപോകുന്ന ആപത്തുകളുടെ നിഴൽ മുൻക്കൂട്ടിക്കാണാമെന്നു പറയാറുണ്ടല്ലോ. അയാളുടെ ഹൃദയം പണ്ടില്ലാത്തവിധം ത്രസിക്കുന്നു. ടെലഫോണിൽനിന്നു് വൎത്തമാനംകേട്ടു. അയ്യോ! എന്തു സങ്കടകരമായ വാൎത്തയായിരിക്കണം! പാവം നെടുവീൎപ്പിടുന്നു. കരയാൻ ഭാവിക്കുന്നു. അയാളുടെ തൻേറ

ടമെല്ലാം ഓടിമറഞ്ഞു. മുഖത്തു രക്തപ്രസാദമേയില്ല. വിളറി മ്ലാനമായ മുഖത്തോടുകൂടെ അയാൾ പെട്ടെന്നു കസേരയുടെ അടുത്തുവന്നു. വെട്ടുകൊണ്ടാലുള്ള പരിഭ്രമത്തോടുകൂടി, കോട്ടും തൊപ്പിയുമെടുത്തു ധരിച്ചുകൊണ്ടു പെട്ടെന്നു് അയാൾ പുറത്തുചാടി. തൻെറ ഡിപ്പാർട്ടുമെൻറു മേലധികാരിയായ യജമാനനോടു് അയാൾ അനുവാദം വാങ്ങിയില്ല. ആ മുറിയിലുണ്ടായിരുന്ന കീഴ്സിൽബന്തികളോടുപോലും അയാൾ ഉരിയാടിയില്ല. മേശപ്പുറത്തുകിടന്ന വിലപിടിച്ച റിക്കാർട്ടുകളും മററും അകത്തുവെച്ചു പൂട്ടുകപോലുംചെയ്തില്ല. ഭ്രാന്തനെപ്പോലെ അയാൾ നേരേ ആഫീസ്സിൽനിന്നു വെളിക്കുചാടി. അയാളുടെ കൂട്ടുദ്യോഗസ്ഥന്മാർ ആശ്ചര്യപ്പെട്ടു. അയാൾ തെരുവിൽ ഇറങ്ങി. അതാ! ഒരു കാർ ഓടുന്നു. അയാൾ കാറിലേയ്ക്കു പാഞ്ഞു. ഇതിനിടയ്ക്കു പോസ്ററുപ്യൂൺ അയാൾക്കു ഒരു കത്തുകൊടുക്കുന്നു. ഈ എഴുത്തിൽ എന്താണു്? ആഹ്ലാദപ്രദമായ ഒരുവാർത്ത—അതങ്ങിനെ പറയാമെങ്കിൽ അത്യാനന്ദകരമായ ഒരു വർത്തമാനം—അതിലുണ്ടു്. ലൗകികമായി നോക്കിയാൽ സന്തോഷപ്രദമായവിധം വളരെ വലിയ ധനലാഭം ഉണ്ടായി എന്നാണീവർത്തമാനം. അയാൾ ഒരു ഭാഗ്യക്കുറി—ലോട്ടറി—യിൽ ഒരു കുറിക്കു പണംകൊടുത്തിരുന്നു. ലക്ഷംരൂപാ അയാൾക്കിപ്പോൾ കിട്ടിയിരിക്കുന്നു. ഈ വാർത്ത അയാളെ ആഹ്ലാദിപ്പിക്കേണ്ടതും, രസിപ്പിക്കേണ്ടതും ആണു്. എന്നാൽ അതു് അപ്പോൾ അങ്ങിനെ ചെയ്യുന്നില്ല. ടെലഫോണിൽകൂടി കിട്ടിയവാർത്ത അയാളുടെ ഹൃദയത്തെ കഠിനമായി വേദനിപ്പിക്കുന്നു. അതിനാൽ ഈ ധനലാഭം അയാളെ സന്തോഷിപ്പിക്കുന്നില്ല. ആ കാറിൽ അയാളുടെ മുമ്പിൽ ഉന്നതനായ ഒരുദ്യോഗസ്ഥൻ ഇരിക്കുന്നു. ആ മഹാനുമായി ഒന്നു സംസാരിക്കണമെന്നു് അയാൾ മോഹിച്ചുകൊണ്ടിരിക്കയാണു്. എന്നാലും, ഇപ്പോൾ ആ മനുഷ്യൻ ഉദ്യോഗമേധാവിയെ നോക്കുകപോലും ചെയ്യുന്നില്ല. അയാൾ തല തിരിച്ചുകളയുന്നു. ഒരു യുവസുന്ദരിയുടെ മുഖാരവിന്ദം ഈ കാറിൽ കാണാനുണ്ടു്. അവളെ ഒരുനോക്കുകണ്ടു കുറച്ചു സല്ലാപംചെയ്യാൻ അയാൾ മുമ്പു വളരെ ശ്രമിച്ചിരുന്നു. എന്നാൽ സാധിച്ചിട്ടില്ല. എന്നാലും, ഇപ്പോൾ അവളുടെ പുഞ്ചിരിപ്പൂനിലാവു് അയാളെ ആകർഷിക്കുന്നില്ല. ആട്ടേ! അയാളെ അധികനേരം പരിഭ്രമിപ്പിക്കരുതല്ലോ. ഞാൻ നിങ്ങളെയും വളരെ അന്ധാളിപ്പിക്കുന്നില്ല. അയാൾ തൻെറ വീടിരിക്കുന്ന തെരുവിൽഎത്തി. വലിയ ശബ്ദവും ലഹളയും കേൾക്കുന്നു. ധൂമപടലങ്ങൾ ആകാശത്തേയ്ക്കുയർന്നു സൂര്യനെ മറയ്ക്കുന്നു. അഗ്നിജ്വാലകൾ മുകളിലേയ്ക്കുയരുന്നു. തൻെറ വീട്ടിനു തീപിടിച്ചുകത്തുകയാണു്. ഭാര്യയും, അമ്മയും, അമ്മൂമ്മ

യും, സ്നേഹിതരും എല്ലാംകിടന്നു അലച്ചുതൊഴിക്കുന്നു, മുറവിളിക്കുന്നു. തന്റെ സ്നേഹിതരെയെല്ലാം അയാൾ അവിടെ കണ്ടു. എന്നാൽ ഒന്നുമാത്രം കണ്ടില്ല. അയാളുടെ അപ്പോഴത്തെ ആനന്ദകേന്ദ്രമായതു് — അതാണു് കാണാഞ്ഞതു്. ആ അരുമപ്പൈതൽ — ഓമനത്തങ്കക്കുടം — അതവിടെ കാണപ്പെട്ടന്നില്ല. അതവിടെയില്ല. അയാൾ അതിനെപ്പററി ചോദിച്ചു. ഭാൎയ്യയ്ക്കുത്തരം പറയാൻ ശക്തിയില്ല. കരച്ചിലും വിളിയുമാണു് മറുപടി. അവൾക്കു തുറന്നു മറുപടി പറയാൻ സാദ്ധ്യമല്ല. പരമാൎത്ഥം അയാൾ ഒരുവിധം മനസ്സിലാക്കി. കുഞ്ഞു കെട്ടിടത്തിൽ അകപ്പെട്ടുപോയി എന്നു് അയാൾ അറിഞ്ഞു. തീപിടിത്തം തുടങ്ങിയപ്പോൾ കുഞ്ഞു് ആയയുടെ — വളൎത്തമ്മയുടെ കയ്യിലായിരുന്നു. അവൾ അതിനെ ഉറക്കി തൊട്ടിലിൽ കിടത്തിയുംവച്ചു പുറത്തേയ്ക്കു പോയിരുന്നു. പുരയ്ക്കു തീപിടിച്ചപ്പോഴത്തെ "വെപ്രാള"ത്തിൽ എല്ലാവരും പുറത്തേയ്ക്കു ഓടിക്കളഞ്ഞു. വേറെ ആരുടെയെങ്കിലും കയ്യിൽ കുഞ്ഞുണ്ടായിരിക്കുമെന്നു ഓരോരുത്തരും വിചാരിച്ചുപോയി. എന്തിനു്? എല്ലാവരും പുറത്തുവന്നുനോക്കിയപ്പോഴാണു് തീചുററിപ്പിടിച്ചിരിക്കുന്ന മുറിയ്ക്കകത്തു് കുഞ്ഞു അകപ്പെട്ടുപോയെന്നുള്ള കാൎയ്യം മനസ്സിലായതു്. കരച്ചിലും, പല്ലുകടിക്കലും, ചുണ്ടുകടിക്കലും, മാറത്തടിക്കലും എല്ലാമായി. എന്തുഫലം? ഇതാ! നമ്മുടെ വിദ്വാനും, ഭാൎയ്യയും അമ്മയും, സ്നേഹിതരും, ആയയും എല്ലാവരും അടുത്തുനില്ക്കുന്നവരോടും, പോലീസുകാരോടും, മററുള്ളവരോടും അവരുടെ പ്രിയപ്പെട്ട കുഞ്ഞിനെ രക്ഷിക്കണമെന്നു വിളിച്ചുപറയുന്നു! "എങ്ങിനെയെങ്കിലും ഞങ്ങളുടെ കുട്ടിയെ — ഓമനക്കുഞ്ഞിനെ — രക്ഷിച്ചുതരുവിൻ! ഞങ്ങളുടെ സ്വത്തെല്ലാം തന്നേയ്ക്കാം. ഇനി പത്തുകൊല്ലം ഞങ്ങൾ ഉണ്ടാക്കുന്ന ധനമെല്ലാം നിങ്ങൾക്കു തരാം. ഞങ്ങൾ സകലതും ഉപേക്ഷിച്ചേയ്ക്കാം. ഞങ്ങളുടെ കുഞ്ഞിനെ രക്ഷിക്കുവിൻ! കുഞ്ഞിനെ രക്ഷിക്കുവിൻ! (ഈ നാട്ടിലെപ്പോലെ അഗ്നിശമനയന്ത്രങ്ങൾ ധാരാളമുള്ള ഒരു രാജ്യത്തല്ലാ ഈ സംഭവം നടക്കുന്നതെന്നു് ഓൎമ്മിച്ചുകൊള്ളുക.) ആ ശിശുവിനുവേണ്ടി സകലതും ത്യജിക്കാൻ അവർ തയ്യാറാണു്; തീൎച്ചതന്നെ. കുഞ്ഞു് വളരെ ഓമനയാണു്. അതിനുവേണ്ടി നമ്മുടെ സകലസമ്പത്തും വസ്തുക്കളും ത്യാഗംചെയ്യേണ്ടതും അത്രേ. എന്നാൽ രാമനു് ഒരു ചോദ്യം ചോദിക്കാനുണ്ടു്. "ആ കുഞ്ഞു് — ആനന്ദത്തിന്റെ ആ സ്ഥാനം. ഈ ലോകത്തിലേയ്ക്കു് ഏററവും പ്രിയപ്പെട്ട ആനന്ദധാമം ആണോ? അതോ, ആനന്ദത്തിന്റെ മൎമ്മം വേറെവല്ലയിടത്തും ആണോ?" അൽപം ശ്രദ്ധിച്ചുകേൾക്കണേ! കുഞ്ഞിനുവേണ്ടി സകലതും ഉപേക്ഷിക്കപ്പെടുന്നു. ന്യായം! എന്നാൽ വേറെ

എന്തോ ഒന്നിനുവേണ്ടി—ഉൽകൃഷ്ടമായ വേറെ ഒന്നിനുവേണ്ടി—ആ കുഞ്ഞിനെക്കൂടി ത്യജിക്കയല്ലയോ ചെയ്യുന്നതു്? സ്വത്തെല്ലാം തള്ളിക്കളയുന്നു; പണമെല്ലാം എറിഞ്ഞുകളയുന്നു; വസ്തുവകകളും കുഞ്ഞിനുവേണ്ടി ത്യജിക്കപ്പെടുന്നു. എന്നാൽ വേറെ എന്തിനോ വേണ്ടി കുഞ്ഞു് ഉപേക്ഷിക്കപ്പെടുന്നു. തീയ്യിൽ ചാടാൻ അന്യന്മാരാരെങ്കിലും ഒരുക്കമുണ്ടെങ്കിൽ അവരുടെ ജീവൻകൂടി പൊയ്ക്കോട്ടേ എന്നുവെയ്ക്കാം! അപ്രകാരമുള്ള ഓമനക്കുഞ്ഞിനെ വേറെ ഏതാണ്ടിനുവേണ്ടി, അതിനെക്കാൾ കൂടുതൽ പ്രിയതരവും വലിയതും ആയ ഒന്നിനുവേണ്ടി, ബലികഴിക്കുന്നു. ആ ഏതാണ്ടൊന്നാണു് കുഞ്ഞിനെക്കാൾ വലിയതു്. അതാണു് ആനന്ദത്തിന്റെ യഥാർത്ഥകേന്ദ്രം; അതാണു് സൗഭാഗ്യത്തിന്റെ ഉൽപത്തിസ്ഥാനം. ആ ഏതാണ്ടൊന്നു് എന്താണു്? നോക്കുക. അവർ തന്നെത്താൻ തീയ്യിൽച്ചാടുവാൻ തയ്യാറില്ല. ആ ഏതാണ്ടൊന്നാണു് ആത്മാവു്. അവർ തീയ്യിൽവീണാൽ ആത്മബലിചെയ്യേണ്ടിവരും. അതിനു് അവർ തയ്യാറായിരുന്നില്ല. ശിശുവിനായി മററുള്ളതെല്ലാം ബലികഴിക്കപ്പെട്ടു. ആത്മാവിനായി ശിശുവും ബലികഴിക്കപ്പെട്ടു.

സൗഭാഗ്യത്തിന്റെ പരമസ്ഥാനമായി തോന്നിയ കുഞ്ഞിൽ പോലും ആനന്ദം ഇരിക്കുന്നില്ലെന്നു നാം കാണുന്നു. അതു് സുന്ദരവും ഓമനയും ആനന്ദത്തിന്റെ ഇരിപ്പിടവും ആയതു് തന്റെ ആത്മാവാകുന്ന സൂര്യനിൽനിന്നു് രശ്മിസമൂഹം അതിൽ പതിച്ചു് അതു് അനുഗ്രഹിക്കപ്പെട്ടതുകൊണ്ടാണു്; ആ രശ്മി കുഞ്ഞിൽ പ്രകൃത്യാ ഉള്ളതല്ല. അതു് കുഞ്ഞിൽത്തന്നെ നിസർഗ്ഗജമായിരുന്നുവെങ്കിൽ ആ കുഞ്ഞിന്റെ ശരീരത്തിൽ അതു് എന്നെന്നേയ്ക്കും കാണപ്പെടുമായിരുന്നു. ഓമനയുടെ മുഖം പ്രകാശമാനമാക്കിച്ചെയ്ത സൂര്യപ്രകാശം അതിന്റെ ജന്മസ്ഥാനമായ നമ്മുടെ അന്തർഭാഗത്തു്—അന്തഃകരണത്തിൽനിന്നു്,—നമ്മിൽനിന്നു ഉദിച്ചതാണു്; ഉല്പത്തികേന്ദ്രം നമ്മുടെ ആത്മാവുതന്നെയാണു്.

നാമിപ്പോൾ ആനന്ദകേന്ദ്രത്തിന്റെ-ആനന്ദഭവനത്തിന്റെ-വളരെ അടുത്തു് എത്തിയിരിക്കുന്നു. കുഞ്ഞിനുവേണ്ടിയല്ലാ അതു് നമ്മുടെ പ്രിയപ്പെട്ടതായിരിക്കുന്നതു്. നമുക്കുവേണ്ടി-ആത്മാവിനുവേണ്ടി-കുഞ്ഞു പ്രിയപ്പെട്ടിരിക്കുന്നു. ഭാര്യയ്ക്കുവേണ്ടി ഭാര്യ പ്രിയതമയായിരിക്കുന്നില്ല; ഭർത്താവിനുവേണ്ടി ഭർത്താവു പ്രിയതമനായിരിക്കുന്നില്ല! ഭാര്യ തനിക്കു-ആത്മാവിനു-വേണ്ടി പ്രിയതമയായിരിക്കുന്നു; ഭർത്താവു് ആത്മാവിനുവേണ്ടിപ്രിയതമനായിരിക്കുന്നു. ഇതാണു് പരമസത്യം. ഒരു സാധനത്തെ അതിനുവേണ്ടിത്തന്നെ സ്നേഹിക്കുന്നുവെന്നു് ആളുകൾ പറയുന്ന അതു സാധിക്കയില്ല! അതുശരിയ

ല്ലാം. സമ്പത്തിനുവേണ്ടി സമ്പത്തു ഇഷ്ടമായിരിക്കുന്നില്ല! അതു നമുക്കുവേണ്ടി നല്ലതായിരിക്കുന്നു. ഒരിക്കൽ പ്രണയഭാജനമായിരുന്ന പ്രാണപ്രേയസി ഭർത്താവിൻെറ താല്പര്യങ്ങൾക്കു ഹാനികാരണമാണെന്നു കാണുമ്പോൾ ഭർത്താവു് വിവാഹബന്ധത്തിൽനിന്നു മോചിക്കാനാഗ്രഹിക്കുന്നു; മോചിക്കുന്നു. ഭർത്താവു ഭാര്യയുടെ കാര്യങ്ങൾക്കു ദോഷമായിനിന്നാൽ ഭർത്താവും ഉപേക്ഷിക്കപ്പെടുന്നു. ധനം ആവശ്യത്തിനു് ഉതകാതെവരുമ്പോൾ അതു ദൂരെ എറിയപ്പെടുന്നു. നീറോ എന്ന റോമാചക്രവർത്തിയെ നിങ്ങൾക്കറിയാമല്ലോ. മനോഹരമായ റോമാനഗരം—ചക്രവർത്തിയുടെ തലസ്ഥാനപട്ടണം—അദ്ദേഹത്തിനു ഉപയോഗമോ സുഖമോ കൊടുക്കുന്നില്ലെന്നു അദ്ദേഹത്തിനുതോന്നി. വലിയ ഒരു തീപിടിത്തം കാണാനായിരുന്നു അദ്ദേഹത്തിൻെറ കൊതി; നോക്കുക! സമീപത്തു് ഒരു കുന്നിൻെറ മുകളിൽ പോയിരുന്നുംകൊണ്ടു് തനിക്കു ഗംഭീരമായ ഒരു തീപിടിത്തം കാണാൻവേണ്ടി, അദ്ദേഹം സ്നേഹിതന്മാരെ അയച്ചു റോമാനഗരം നിശ്ശേഷം തീവെപ്പിച്ചു. ആ പട്ടണം ദഹിക്കുന്നതുകണ്ടു രസിച്ചുകൊണ്ടു് അദ്ദേഹം ഫിഡിൽവായിച്ചുപോലും! നമ്മുടെ താല്പര്യങ്ങൾക്കു കൊള്ളാതെയായാൽ സ്വത്തുപോലും നാം വലിച്ചു ദൂരെയെറിയുന്നുവെന്നു ഇങ്ങിനെ നമുക്കുകാണാം. ആശ്ചര്യകരമായ, വളരെ അത്ഭുതകരമായ ഒരു കാഴ്ച രാമൻ നേരിട്ടുകണ്ടിട്ടുണ്ടു്. ഗംഗാനദിയിൽ ഒരിക്കൽ വലിയ ഒരു വെള്ളപ്പൊക്കം ഉണ്ടായി. ജലപ്രവാഹം ഒന്നിനൊന്നു വർദ്ധിച്ചുവന്നു. ഒരു മരത്തിൻെറ കൊമ്പിൽ ഒരു കുരങ്ങും അതിൻെറ കുട്ടികളുംകൂടി അകപ്പെട്ടു. കുട്ടികളെല്ലാംകൂടി തള്ളയുടെ അട്ടത്തെത്തി. അവരിരുന്ന സ്ഥലത്തേയ്ക്കു പൊങ്ങി വെള്ളവുംവന്നു. തള്ളക്കുരങ്ങു കൂടുതൽ പൊക്കമുള്ള ഒരു കൊമ്പിലേയ്ക്കു ചാടി. അവിടെയും വെള്ളംചെന്നു. ഏററവും ഉയൎന്ന കൊമ്പിലേയ്ക്കു വീണ്ടും കുട്ടികളോടുകൂടി അതു ചാടിക്കയറി. എന്നാൽ വെള്ളം അങ്ങോട്ടും പൊങ്ങിച്ചെന്നു. കുഞ്ഞുങ്ങളെല്ലാം തള്ളയുടെ ദേഹത്തു പററിപ്പിടിച്ചിരുന്നു. വെള്ളം അതിൻെറ പാദങ്ങളിൽ വന്നുചേൎന്നു. ഉടനെ ആ തള്ള ഒരു കുഞ്ഞിനെ പിടിച്ചു തൻെറ കാലിൻെറ അടിയിൽവെച്ചു. വെള്ളം പിന്നെയും ഉയൎന്നു. ഉടനെ തള്ളക്കുരങ്ങു വേറൊരുകുട്ടിയെക്കൂടി പിടിച്ചു തൻെറ കാലിനടിയിൽ വെച്ചു. വെള്ളം വീണ്ടും ഉയൎന്നു. തന്നെ സ്വയം രക്ഷിക്കുന്നതിനുവേണ്ടി ആ തള്ളക്കുരങ്ങു നിർദ്ദയം മൂന്നാമത്തും ഒരു കുഞ്ഞിനെക്കൂടി കാല്ക്കടിയിൽ പിടിച്ചുവെച്ചു. ഇതാണു് കഥ. നമ്മുടെ ആവശ്യത്തിനോ പ്രയോജനത്തിനോ കൊള്ളുന്നിടത്തോളമേ ജനങ്ങളും അർത്ഥങ്ങളും നമുക്കു ഇഷ്ടമായിരിക്കൂ. അവ നമുക്കുപയോഗമില്ലെന്നു കണ്ടാൽ ആ ക്ഷണം നാം അവയെല്ലാം ബലികഴിക്കും.

ആനന്ദത്തിന്റെ ഉൽഭവം, അതിന്റെ ഇരിപ്പിടം നമ്മുടെ ഉള്ളിൽ എവിടെയോ ആണെന്നു ഇങ്ങിനെ നമുക്കു സിദ്ധിക്കുന്നു. ആനന്ദോല്പത്തി നമ്മുടെ അകത്തു് എങ്ങാണ്ടു് ആണു്. എന്നാൽ അതെവിടെയാണു്? കാലുകളിലാണോ? കാലുകൾ ശരീരം മുഴുവനും ചുമക്കുന്നു. അതിനാൽ ആ സ്ഥാനം അതുകളിലാണോ? അല്ല. അതു പാദങ്ങളിലല്ല. അതു പാദങ്ങളിൽ ആയിരുന്നുവെങ്കിൽ അവ ലോകത്തിലേയ്ക്കു പ്രിയതമങ്ങൾ ആയിരുന്നേനെ. ബാഹ്യമായ എല്ലാത്തിലുംവെച്ചു പാദങ്ങൾ ഏററവും പ്രിയപ്പെട്ടവതന്നെ. എന്നാൽ അവ കൈകളോളം പ്രിയപ്പെട്ടവയല്ല. ആനന്ദാവാസം കൈകളിലാണോ? കൈകൾ കാലിനേക്കാൾ പ്രിയപ്പെട്ടവയാണു്. എന്നാലും കൈകളിൽ ആനന്ദത്തിന്റെ നിവാസസ്ഥാനമില്ല. ആനന്ദം മൂക്കിലോ കണ്ണിലോആണോഇരിക്കുന്നതു്?കണ്ണുകൾ കൈകളെയും മൂക്കിനെയുംകാൾ വലിയതാണു്. എന്നാൽ ആനന്ദം അവയിലും ഇരിക്കുന്നില്ല. കണ്ണുകളെക്കാൾ പ്രിയപ്പെട്ട ഏതാണ്ടിനെപ്പററി ചിന്തിക്കുക. അതു ജീവനാണെന്നു നിങ്ങൾ പക്ഷേ പറയും. ആട്ടെ! ശരീരം മുഴുവനും എടുക്കുക. അതു ആനന്ദകേന്ദ്രമല്ല. ചിലപ്പോൾ ശരീരം മുഴുവനും നാം ത്യജിക്കുന്നതായിക്കാണുന്നു. ശരീരം നാം പ്രതിനിമിഷം ഭേദപ്പെടുത്തിക്കൊണ്ടിരിക്കുന്നു. പല കാലംകൊണ്ടു ശരീരത്തിന്റെ ഓരോ അണുക്കളും മാറി വേറെ അണുക്കൾ അവയുടെ സ്ഥാനത്തു വരുന്നു. ആനന്ദം തലച്ചോറിലോ, ഹൃദയത്തിലോ, ബുദ്ധിയിലോ ഇരിക്കുന്നതായിരിക്കാമോ? അതു് അവിടെ ആയിരിക്കാമോ? എന്നാൽ ബുദ്ധിയെക്കാൾ പ്രിയപ്പെട്ടതായിട്ടെന്തെങ്കിലും ഉണ്ടോ എന്നുനോക്കാം. നമുക്കൊന്നു പരീക്ഷിക്കാം. ബുദ്ധിയെക്കാൾ പ്രിയതരവും മനോഹരവും ആയ എന്തെങ്കിലും ഉണ്ടെങ്കിൽ ആനന്ദം അതിൽ ഇരുന്നേയ്ക്കാം. ജീവനോ അഥവാ ഹിന്ദുക്കൾ പറയുംപോലെ, പ്രാണനോ ആനന്ദത്തിന്റെ ഉല്പത്തിസ്ഥാനം ആയേക്കാം. എന്തെന്നാൽ ആലോചനാശക്തികളെ ഉപേക്ഷിച്ചപോലും ജനങ്ങൾ ജീവിക്കാനാഗ്രഹിക്കുന്നു. ഇവിടെ രണ്ടു ഗതിയുണ്ടു്. ഒന്നുകിൽ തീരെമരിക്കുക; അല്ലങ്കിൽ കിറുക്കനായി, ഭ്രാന്തനായി ജീവിക്കുക. ഭ്രാന്തനായി ജീവിച്ചാലും, എല്ലാവരും ജീവിക്കാൻ ആഗ്രഹിക്കുന്നു. ജീവനുവേണ്ടി ബുദ്ധിയും ജ്ഞാനവുംപോലും നാം ബലികൊടുപ്പാൻ ചിലപ്പോൾ തയ്യാറുള്ളതായിക്കാണുന്നു. അപ്പോൾ ജീവൻ—വ്യക്തിപരജീവൻ—ആനന്ദത്തിന്റെ പാർപ്പിടമായിരിക്കാം. അതായിരിക്കാമോ ആനന്ദത്തിന്റെ സൂര്യൻ? ജീവനാണോ ആനന്ദത്തെ ഉദിപ്പിക്കുന്ന സൂര്യനെന്നു ചിന്തിക്കുക. ഒരിക്കലും അല്ല എന്നു വേദാന്തം പറയുന്നു. സന്തോഷത്തിന്റെ ഇരിപ്പിടം ജീവൻപോലുമല്ല. ആനന്ദത്തിന്റെ

ഉത്ഭവം-അകത്തെ സ്വർഗ്ഗം-ഇതിനെക്കാളും ഉയരെയാണ്. വ്യക്ത പരജീവൻെറ അപ്പുറത്താണ്. അതപ്പോൾ എവിടെയാണ്?

രാമൻ ഒരിക്കൽ അത്യാസന്നമരണാവസ്ഥയിൽ കിടന്നിരുന്ന ഒരു യുവാവിനെക്കണ്ടു. അയാൾക്ക് ഒരു കഠിനരോഗമായിരുന്നു ദേഹത്തിൽ കഠിനവേദനകൾ തോന്നിയിരുന്നു. വേദന കാൽവിരൽകളിൽനിന്നാണ് തുടങ്ങിയതു്. ആദ്യം അതത്ര കഠിനമായിരുന്നില്ല. ക്രമേണ അതു് വദ്ധിച്ചുവന്നു. അപ്പോൾ അയാളുടെ ശരീരം സന്നിയും, കോട്ടംകൊണ്ടു് പുളഞ്ഞുപോകുമായിരുന്നു ക്രമേണ വേദന മുട്ടുവരെഎത്തി. അവിടെനിന്നു് അതു പിന്നെയും മേലോട്ടുകയറി. അതു് വയററിലായി. ഹൃദയത്തിൽ നോവു് എത്തിയപ്പോൾ അവൻ മരിച്ചു. അയാൾ ഒടുക്കം ഉച്ചരിച്ച വാക്ക് "അയ്യോ! ഈ ജീവൻ എപ്പോൾ പോകും? ഈ പ്രാണൻ എപ്പോൾ എന്നെ വിടും?" എന്നായിരുന്നു. ആ മനുഷ്യൻെറ വാക്കാണിതു്. ഈ നാട്ടിൽ നിങ്ങൾ ആത്മാവിനെ ഉപേക്ഷിക്കുന്നു എന്നാണ് പറയാറുള്ളതു്. ഇൻഡ്യായിൽ ഞങ്ങൾ ശരീരം ഉപേക്ഷിക്കുന്നു എന്നു പറയുന്നു. ഇതാണ് വ്യത്യാസം. ഈ നാട്ടിൽ ദേഹം മനുഷ്യനായും, ആത്മാവു് അതിനോടുചേരുന്ന ഏതാണ്ടായും ഗണിക്കപ്പെടുന്നു. ഇൻഡ്യായിൽ ജീവനിൽനിന്നു് ശരീരം പ്രത്യേകമായി ഗണിക്കപ്പെടുന്നു. യഥാർത്ഥദേഹി സത്യമായി കരുതപ്പെടുന്നു. ദേഹം മരിക്കുമ്പോൾ ദേഹി മരിക്കുന്നതായി അവിടെ ആരും വിശ്വസിക്കുന്നില്ല. ദേഹം മാറുന്നു; ദേഹി നശിക്കുന്നില്ല. "അയ്യോ! ജീവൻ എപ്പോൾ പോകും? പ്രാണൻ എപ്പോൾ എന്നെ വിടും?" എന്നാണ് ആ യുവാവിൻെറ അവസാനവാക്ക്.

"എൻെറ ജീവൻ, എൻെറ പ്രാണൻ" എന്നു വിളിക്കുന്ന ഏതാണ്ടൊന്നു്-ജീവനേക്കാളും പ്രാണനേക്കാളും ഉപരിനില്ക്കുന്ന ഒന്നു്—പ്രാണനെയും ജീവനെയുംകാൾ മുകളിലായി അവയുടെ ഉടമസ്ഥനായ ഒന്നു്—ഉണ്ടെന്നു ഇതിനാൽ സിദ്ധിക്കുന്നു. ജീവനെയും, പ്രാണനെയും, ശരീരത്തിനെയുംകാൾ അതു് വളരെ പ്രിയപ്പെട്ടതായിരിക്കുന്നു. ഈ ഉയന്ന ഉടമസ്ഥനു്—പ്രാണനെക്കാൾ മുകളിലായ ഈ പദാർത്ഥത്തിനു്—ആവശ്യമില്ലാത്തതായ ശരീരവും പ്രാണനും ജീവനും ഇപ്പോൾ ഉപേക്ഷിക്കപ്പെട്ടു, ബലികഴിക്കപ്പെട്ടു. പ്രാണനെയും ജീവനെയുംകാൾ ഉയന്ന അതിനുവേണ്ടി ജീവൻ ത്യജിക്കപ്പെട്ടു. ഇതു് ജീവനെപ്പോലും അധഃകരിക്കുന്ന വിധം അത്ര മനോഹരമാണ്. ആനന്ദത്തിൻെറയും സന്തോഷത്തിൻെറയും അടിസ്ഥാനം ഇതിൽ ആയിരിക്കണം. നമ്മുടെ സംതൃപ്തിയുടെയും സന്തുഷ്ടിയുടെയും ഉത്ഭവസ്ഥാനം അതായിരിക്കണം. ബുദ്ധിയെക്കാൾ പ്രാണനോ, ജീവനോ പ്രിയപ്പെട്ടതാണെന്നു തോ

ന്നതെന്തുകൊണ്ടെന്നു് ഇപ്പോൾ നാം കാണുന്നു. നമ്മിൽ ഉൾക്കൊള്ളുന്ന യഥാർത്ഥവസ്തുവിനു് പ്രാണങ്ങൾ വളരെ അടുത്തിരിക്കുന്നു. കണ്ണുകളെക്കാൾ ബുദ്ധി ആനന്ദകരമായിരിക്കുന്നതു് എന്തുകൊണ്ടു്? കണ്ണുകളേക്കാൾ ബുദ്ധി 'ഈ വസ്തു'വിനു് സമീപിച്ചിരിക്കുന്നതിനാൽ. പാദങ്ങളെക്കാൾ കണ്ണുകൾ വിലയേറിയതായിത്തോന്നുന്നതെന്തുകൊണ്ടു്? കാലുകളെക്കാൾ കണ്ണുകൾ യഥാർത്ഥവസ്തുവിൻെറ സാത്മ്യം വഹിക്കുന്നതുകൊണ്ടു്. ഓരോരുത്തരും അവരവരുടെ കുട്ടി അന്യരുടെ—അയല്ക്കാരുടെ—കുഞ്ഞിനെക്കാൾ ഓമനയായി ഗണിക്കുന്നതെന്തുകൊണ്ടു്? "നിങ്ങളുടെ യഥാർത്ഥവസ്തുവാകുന്ന സ്വർണ്ണംകൊണ്ടു് അതിനു് കൂടുതൽ നിറംകൊടുത്തുപോയതിനാൽ 'എൻേറതു്' എന്നു പറയുന്ന കുഞ്ഞു് നിങ്ങൾക്കു കൂടുതൽ പ്രിയതരമായിരിക്കുന്നു" എന്നാണു് വേദാന്തം പറയുന്നതു്. നിങ്ങൾ ഒരുവരിയെങ്കിലും എഴുതിയിട്ടുള്ള ഒരു പുസ്തകം—നിങ്ങളുടെ പേനായിൽനിന്നു പുറപ്പെട്ട എന്തെങ്കിലും ചേർന്ന ഒരു പുസ്തകം മററു പുസ്തകങ്ങളെക്കാൾ—പ്ലേറേറായുടെ തൂലികയിൽനിന്നു് പുറപ്പെട്ട ഗ്രന്ഥത്തെയുംകാൾ—വളരെ നന്നാണെന്നു നിങ്ങൾ കാണുന്നു. എന്തുകൊണ്ടു്? നിങ്ങൾ 'എൻേറതു്' എന്നു പറയുന്ന പുസ്തകത്തിനു നിങ്ങളുടെ യഥാർത്ഥാത്മാവിൻെറ—ആത്മസൂര്യൻെറ വെളിച്ചം കൂടുതൽ അതിൽ വീഴുന്നതിനാൽ. നിങ്ങളുടെ അന്തർഭാഗത്തുള്ള സ്വർഗ്ഗത്തിലെ വെളിച്ചം അതിൻെറമേൽ പതിച്ചിരിക്കുന്നു. ആനന്ദം അഥവാ സന്തോഷം—ഇതിൻെറ വേരും യഥാർത്ഥകേന്ദ്രവും നിങ്ങളുടെ ഉള്ളിൽത്തന്നെയാണെന്നു് ഹിന്ദുക്കൾ പറയുന്നു. സ്വർഗ്ഗരാജ്യം എല്ലാം നിങ്ങളുടെ അകത്താണു്. ആഹ്ലാദത്തിൻെറ ഉത്ഭവമെല്ലാം നിങ്ങളുടെ ഉള്ളിലാണു്. പരമാർത്ഥം ഇങ്ങിനെയിരിക്കെ ആനന്ദം അന്യസ്ഥലങ്ങളിൽ അന്വേഷിക്കുന്നതു് എന്തു ബുദ്ധിമോശമാണു്?

ഇൻഡ്യായിൽ ഒരു കമിതാവിനെപ്പററി ഒരു കഥയുണ്ടു്. അയാൾ തൻെറ പ്രിയതമയെക്കുറിച്ചു് ചിന്തിച്ചുചിന്തിച്ചു് പരവശനായിത്തീർന്നു. അയാളുടെ ദേഹം അസ്ഥിപഞ്ജരംമാത്രമായി. അയാളുടെ മാംസം മുഴുവൻ ഉണങ്ങിവരണ്ടു. ആ രാജ്യത്തിലെ രാജാവു് ഈ യുവാവിനെയും അയാളുടെ പ്രേമഭാജനമായ യുവതിയേയും തൻെറ മുമ്പിൽ വിളിച്ചുവരുത്തിച്ചു. സ്ത്രീയെക്കണ്ടാൽ വളരെ വിരൂപിണിയാണെന്നു് രാജാവു് മനസ്സിലാക്കി. തൻെറ കൊട്ടാരത്തിലുള്ള സുന്ദരികളായ അനേകം രമണീമണികളെ കൊണ്ടുവന്നിത്തിച്ചു് അവരിൽ ആരെയെങ്കിലും ഭാര്യയായി സ്വീകരിക്കാമെന്നു് രാജാവു് ആ കാമാതുരനായ യുവാവിനോടു പറഞ്ഞു. അയാൾ അപ്പോൾ പറയുകയായിരുന്നു:—"തിരുമേനി! ഇങ്ങിനെ വിഡ്ഢി

ന്തം കാണിക്കരുതേ! പ്രേമം മനുഷ്യരെ അന്ധരാക്കുമെന്നു തിരു മേനിക്കറിയാൻ പാടില്ലയോ? മഹാരാജാവേ! അങ്ങേയ്ക്കു കാണാൻ കണ്ണില്ല. അവിടുന്ന് എൻെറ കണ്ണുകളിൽക്കൂടി എൻെറ പ്രിയ തമയെ നോക്കൂ! എന്നിട്ട് അവൾ സുന്ദരിയോ അല്ലയോ എന്നു പറഞ്ഞാലും! എൻെറ കണ്ണുകൾകൊണ്ട് അവിടുന്ന് അവളെ നോക്കണം.'' ഇതാണ് ലോകത്തിലെ സകല ആകർഷണങ്ങളു ടെയും രഹസ്യം. ഇത്രമാത്രം! ലോകത്തിലെ വശീകരണക്ഷമങ്ങ ളായ സകലപദാർത്ഥങ്ങളും ഉള്ള ശക്തിയുടെ രഹസ്യം ഇതുമാത്ര മാണ്. അല്ലയോ മനുഷ്യരേ! നിങ്ങളുടെ നോട്ടംകൊണ്ട് നിങ്ങൾ സകലസാധനങ്ങളെയും മനോഹരമാക്കുന്നു. നിങ്ങളുടെ കണ്ണുകൾകൊണ്ട് അവയെ നോക്കുകയും, അങ്ങിനെ നിങ്ങളുടെ സ്വന്തം പ്രഭകൾ അവയിൽ പതിപ്പിക്കയും, പിന്നീട് നിങ്ങൾ ആ സാധനങ്ങളിൽ ഭ്രമിക്കയും ചെയ്യുന്നു. ഗ്രീക്കപുരാണങ്ങളിൽ എക്കോ (recho) യെപ്പററിയുള്ള കഥ നാം വായിക്കാറുണ്ടല്ലോ. അവൾ തൻെറ നിഴലിനെ—പ്രതിബിംബത്തെ പ്രണയിച്ചു. സകലഭ്രമങ്ങളും ഇതുപോലെയാണ്. അതുകളെല്ലാം നിങ്ങളുടെ ഉള്ളിലുള്ള വസ്തുവിൻെറ പടംമാത്രമാണ്; നിങ്ങളുടെ അകത്തെ സ്വർഗ്ഗത്തിൻെറ പ്രതിബിംബംമാത്രമാണ്, നിങ്ങളുടെ നിഴൽ മാത്രം. വേറൊന്നും അല്ല. വാസ്തവം ഈവിധം ഇരിക്കെ, നിങ്ങൾ നിങ്ങളുടെ നിഴലിനുവേണ്ടി ഇത്ര പരിഭ്രമിക്കുന്നതു് എന്തു മൌഢ്യ മായിരിക്കുന്നു?

മുട്ടിൽ കുത്തി നീന്തുന്ന ഒരു ചെറുകുഞ്ഞിനെപ്പററി രാമൻ അറിയുന്നു. ആ കുഞ്ഞു് അതിൻെറ നിഴൽ കണ്ടു. അതെന്തോ അത്ഭുതകരവും, വിശേഷവും ആയ സാധനമാണെന്ന് അതു വിചാ രിച്ചു നിഴലിൻെറ തലയ്ക്കു കയറിപ്പിടിക്കണമെന്ന് അതിനു തോ ന്നി. അതിനായി അതു ഇഴഞ്ഞുതുടങ്ങി. അപ്പോൾ നിഴലും നീങ്ങി ത്തുടങ്ങി. കുഞ്ഞുനീങ്ങി; ഉടനെ നിഴലും നീങ്ങി. എന്തിനു്? നിഴ ലിൻെറ തലയിൽ പിടിക്കാൻ തരപ്പെടാഞ്ഞതിനാൽ ആ കുഞ്ഞു് കരയാൻതുടങ്ങി. കുഞ്ഞു താഴെ കിടന്നു. അപ്പോൾ നിഴലും അപ്ര കാരം കിടന്നു. ഉടനെ കുഞ്ഞു് എഴുന്നേററു നിഴലിനെ തേടിത്തുട ങ്ങി. ഇതിനിടയ്ക്കു് കുഞ്ഞിൻെറ അമ്മ കണ്ടു മനസ്സലിഞ്ഞു്, കു ഞ്ഞിനെക്കൊണ്ടു് അതിൻെറ സ്വന്തം തലയിൽ തൊടുവിച്ചു. അ പ്പോൾ ഹാ! നിഴലിൻെറ തലയിൽ പിടിയും കിട്ടി. അതുപോലെ, നിങ്ങളുടെ തലയിൽ പിടിക്കുക. അപ്പോൾ നിഴലും പിടികിട്ടും. സ്വർഗ്ഗവും നരകവും നിങ്ങളുടെ ഉള്ളിലാണു്. ശക്തി, ആനന്ദം, ജീവൻ—ഇതെല്ലാം—ഇതിൻെറ ഉല്പത്തിസ്ഥാനമെല്ലാം നിങ്ങളുടെ

ഉള്ളിലാണു് മനുഷ്യരുടേയും, പ്രകൃതിയുടേയും, ജനസമുദായങ്ങളുടേയും ദൈവം നിങ്ങളിൽത്തന്നെയാണു്. ഹേ! സകലലോകത്തിലുമുള്ള ജനങ്ങളേ! കേൾക്കുവിൻ! ശ്രദ്ധിക്കുവിൻ! സകല വീടുകളുടേയും മുകളിൽനിന്നും, വലിയ പട്ടണങ്ങളുടെ കവലകളിലും, എല്ലാ തെരുവുകളിലുംനിന്നും ഉച്ചൈസ്സ്വരം പ്രഖ്യാപിക്കപ്പെടേണ്ട ഒരു പാഠമാണിതു്. അത്യുച്ചത്തിൽ വിളിച്ചു പറയാനുള്ള ഒരു പാഠമാണിതു്. നിങ്ങൾക്കൊരുകാര്യം സാധിക്കണമെങ്കിൽ, നിങ്ങൾക്കെന്തെങ്കിലും വേണമെങ്കിൽ, അതിന്റെ നിഴൽ പിടിക്കാൻ നിങ്ങൾ പോകരുതു്. നിങ്ങളുടെ തലമാത്രം തൊടുക. നിങ്ങളുടെ ഉള്ളിലോട്ടു കടക്കുക! നിങ്ങൾക്കിതു ബോധ്യമായാൽ നക്ഷത്രങ്ങളെല്ലാം നിങ്ങളുടെ സൃഷ്ടിയായും, നിങ്ങൾ ഇഷ്ടപ്പെടുന്ന വസ്തുക്കൾ—നിങ്ങളെ ആകർഷിക്കയും, ഭ്രമിപ്പിക്കയും ചെയ്യുന്ന സാധനങ്ങൾ—എല്ലാം നിങ്ങളുടെ വെറും നിഴൽ—പ്രതിബിംബം—മാത്രമായും നിങ്ങൾക്കു കാണാം. "ഒരു 'തൊപ്പിക്കും മണിക്കും' * വേണ്ടി നാം നമ്മുടെ ജീവിതം ചെലവാക്കുന്നതും, ആത്മാവിന്റെ ശ്രമം മുഴുവൻ ജലത്തിലെ പോളകൾക്കുവേണ്ടികളെയുന്നതും" എന്തൊരു മൂഢത?

"ഒരു തൊപ്പിക്കും കുറേ മണികൾക്കുമായു് നമ്മൾ
അരുമജീവിതങ്ങൾ സമ്മാനംചെയ്തീടുന്നു
ഒരു പൂർണ്ണാത്മാവിന്റെ വേലകൾ സകലതും
ചെറുനീർപ്പോളകൾക്കായിച്ചെലവുചെയ്യുന്നില്ലാ! "

ഒരു സ്ത്രീയെപ്പററി ഇൻഡ്യായിൽ ഒരു രസകരമായ കഥയുണ്ടു്. അവൾ, അവളുടെ സൂചി വീട്ടിനകത്തു എവിടെയോ കളഞ്ഞുപോയി. വീട്ടിൽ ഒരു വിളക്കു കത്തിപ്പാൻ അവൾക്കു വകയില്ലായിരുന്നു. അതിനാൽ അവൾ പുറത്തുവന്നു തെരുവുകളിൽ തപ്പിത്തുടങ്ങി. "ഈ റോഡിലെല്ലാം എന്തൊന്നാണു നീ തപ്പുന്നതു്?" എന്നു് ആരോ ചോദിച്ചു. "ഞാനെന്റെ സൂചി തപ്പുകയാണു്" എന്നവൾ പറഞ്ഞു. സൂചി എവിടെക്കളഞ്ഞുവെന്നു് അയാൾ വീണ്ടും ചോദിച്ചു: വീട്ടിനകത്താണെന്നു അവൾ മറുപടിപറഞ്ഞു. ആ മാന്യൻ പ്രതിവചിച്ചു:—"വീട്ടിനകത്തു കളഞ്ഞുപോയ ഒരു സാധനം തെരുവിൽ തപ്പിനടക്കുന്നതു ഭോഷത്തമല്ലയോ?" വീട്ടിൽ വിളക്കുകത്തിക്കാൻ യാതൊരു നിവൃത്തിയും ഇല്ലെന്നും, തെരുവിൽ റാന്തൽവിളക്കുണ്ടല്ലോ എന്നും അവൾ ഉത്തരംപറഞ്ഞു. വീട്ടിനകത്തു് അന്വേഷിക്കാൻ തരമില്ല. അവൾക്കു തപ്പാതെ കഴികയുമില്ല. അതിനാൽ അവൾ തെരുവിൽ തപ്പിത്തുടങ്ങിയതാണു്! അത്രേ ഉള്ളു!

* Cap and bells = വിഡ്ഢിവേഷം.

ഇതുതന്നെയാണ് ജനങ്ങളുടെ വഴി. സ്വർഗ്ഗരാജ്യം—പറുദീസാ—ആനന്ദത്തിൻെറ ഭവനംതന്നെ—നിങ്ങളുടെ ഉള്ളിൽ ഇരിക്കുന്നു. തെരുവുകളിലുള്ള പദാത്ഥങ്ങളിൽ നിങ്ങൾ ആനന്ദം അന്വേഷിച്ചു നടക്കുന്നു. ഇന്ദ്രിയങ്ങളുടെ വിഷയങ്ങളായ സാധനങ്ങളിൽ—നിങ്ങളുടെ പുറമേ—നിങ്ങൾ സന്തോഷം അന്വേഷിച്ചുകൊണ്ടു പോകുന്നു. ഇതെന്താശ്ചര്യം?

കിറുക്കനായ ഒരു മനുഷ്യനെപ്പററി വേറൊരു രസികൻകഥയും ഇൻഡ്യായിൽ പ്രചാരത്തിലുണ്ട്. അയാൾ തെരുവുകളിൽ കടന്നുവന്നു പിള്ളേരോടു പറയുന്നു—"നഗരത്തിലെ മേയർ (മുനിസിപ്പൽപ്രസിഡണ്ട്) ഒരു വലിയ സദ്യയ്ക്കു തയ്യാർ ചെയ്യുന്നു. വലിയ കേമമാണ്. ആ സദ്യയ്ക്ക് എല്ലാം പിള്ളേരേയും ക്ഷണിച്ചിരിക്കുന്നു. കുട്ടികൾക്കു മധുരപദാത്ഥങ്ങളും നല്ല തീററിയും രസമാണല്ലോ. ഈ ഭ്രാന്തൻ പറഞ്ഞതു ശരിയാണെന്നു കരുതി പിള്ളരെല്ലാം മേയറുടെ സദ്യയ്ക്കായിട്ട് അദ്ദേഹത്തിൻെറ വീട്ടിൽ എത്തി. അവിടെ സദ്യവല്ലതുമുണ്ടോ? യാതൊന്നുമില്ല. കുട്ടികളെല്ലാം അന്ധാളിച്ചുപോയി. അവരുടെ മുഖം വിളറി. കടശി എല്ലാവരും ചിരിച്ചുതുടങ്ങി. മുമ്പറഞ്ഞ കിറുക്കനും ആ കൂട്ടത്തിൽ ഉണ്ടായിരുന്നു. അവനെ നോക്കി കുട്ടികൾ പറഞ്ഞു:—"അല്ലാ! നിങ്ങളും ഇവിടെ വന്നു നില്ക്കുകയാണോ? കള്ളമാണെന്നു നിങ്ങൾക്കറിയാമായിരുന്നില്ലേ? പിന്നെ നിങ്ങളെന്തിനു വന്നു?" "ഞാൻ പറഞ്ഞതു കള്ളമായാലും അതു സത്യമായിത്തീരുകയും, വാസ്തവത്തിൽ സദ്യ ഉണ്ടായിരിക്കുകയും ചെയ്താൽ, ഞാൻ അതിനെ വിട്ടുകളയരുതല്ലോ" എന്നു അയാൾ മറുപടി പറഞ്ഞു. സദ്യ പൊയ്യോകാതിരിക്കണമെന്നു മോഹിച്ച് അയാളുംകൂടെ കുട്ടികളുടെ പുറകേ വന്നതാണുപോലും!

ഇതേതരത്തിലാണ് ജനങ്ങളെല്ലാം. സങ്കല്പംകൊണ്ട്—തങ്ങളുടെ സ്വന്തം അനുഗ്രഹംകൊണ്ടു—പുഷ്പങ്ങളെ സുന്ദരമാക്കുന്നു, ലോകത്തിലെ സകലപദാത്ഥങ്ങളെയും ആനന്ദകരമാക്കുന്നു. ആ കിറുക്കനെപ്പോലെ വെറും ചിന്തകൊണ്ട് ഓരോ സാധനങ്ങളും കാമിക്കാൻ ഇടയാക്കുന്നു. എന്നിട്ട് അവർ ആ സാധനങ്ങളുടെ പുറകേ ഓടുന്നു. അവക്കുതുകളെ വിട്ടുകളയാൻ തരമില്ല.

### ഉപസംഹാരം

നിങ്ങളുടെ അകത്തുള്ള സ്വർഗ്ഗരാജ്യത്തെ സാക്ഷാൽക്കരിക്കുക; അപ്പോൾ എല്ലാ കാമങ്ങളും ഉടനടി സാധിക്കും. സകലസങ്കടങ്ങളും കുഴപ്പങ്ങളും ഉടനെ അസ്തമിക്കും.

“കാണുക! വനങ്ങളിൽ വളരും മരങ്ങളെൻ-
ശോണിതബന്ധുക്കളാണൊക്കെയുമൊരുപോലെ,
എന്നുള്ളിൽ തുടിക്കുന്ന ജീവൻതാൻ പാറകളെ-
യെന്നപോൽ ജീവത്താക്കിമേവുന്നു നിരന്തരം
കളിമണ്ണുതന്നെയെൻദേഹത്തിൻമാംസം, ചർമ്മ-
മൂളനാം, കടന്തലിൽക്കക്കശനേറ്റമഹം.
തേനീച്ചക്കൂട്ടത്തിൽ ഞാൻ ആനന്ദമധുമത്തൻ,
സൂനജാലങ്ങളം എൻെറ സുപ്രേമപ്രകാശങ്ങളം;
എന്മനഃസ്വപ്നകല്പിതങ്ങളാം രാഗങ്ങളിൽ
നന്മയിൽ ജലരാശി പ്രവഹിക്കുന്നു നൂനം,
ഉയറെപ്പിടിച്ചോരെൻ ദിവ്യപുഷ്പമാം സൂര്യൻ;
നിയതം മൃതിയെന്നിലെപ്പോഴും കളിച്ചാലും
മരണമെനിക്കില്ല; നിത്യമഞ്ചലമായ
വാരിധിതന്നിൽ തിരമാലകൾപോലെ ബഹു-
ജനനപരമ്പരാശാസംയോഗങ്ങളെന്നിൽ
ജനിക്കുന്നുണ്ടെങ്കിലും ഞാൻ ജനിച്ചിട്ടുമില്ലം.”

ആഹാ! സ്വർഗ്ഗം നിങ്ങളുടെ ഉള്ളിൽ ഉണ്ടു്. ഇന്ദ്രിയങ്ങൾക്കു വിഷയമായ പദാർത്ഥങ്ങളിൽ ആനന്ദം അന്വേഷിക്കുന്നതു് അസംബന്ധം. അപ്രകാരം ചെയ്യാതിരിക്കുവിൻ! ആനന്ദം നിങ്ങളുടെ അകത്താണു്. ഇതറിഞ്ഞു നിങ്ങളതു് അനുഭവിക്കുവിൻ!

ഓം! ഓം!! ഓം!!

---

## ൨. ആത്മവികാസം.

(സാൻഫ്രാൻസിസ്കോ, 'അക്കാഡമി ഓഫ് സയൻസി'ൽ വെച്ചു 1902 ഡിസംബർ 16-ാംനു ചെയ്ത പ്രസംഗം.)

മഹതീമഹാന്മാരുടെ രൂപത്തിലുള്ള എൻെറ സ്വന്തം ആത്മാവേ!

“ആത്മാവിൻെറ വികസന”ത്തെപ്പറ്റിയാണു് നാമിന്നു ചിലതു കേൾക്കാൻപോകുന്നതു്. ജീവിതത്തിൻെറ തോതുകൾ, ആദ്ധ്യാത്മികപുരോഗതിയുടെ പല പതനങ്ങൾ, അഥവാ സ്വാർത്ഥ സംസ്കൃതീകരണത്തിൻെറ മാനദണ്ഡങ്ങൾ എന്നു വേണമെങ്കിൽ ഈ വിഷയത്തിനു പേർപറയാം. പക്ഷേ, അവസാനഭാഗം കുറേ പരിഭ്രമജനകമായി തോന്നിയേക്കാം. അവസാനതിരുമാനം അപ്രകാരം തോന്നപ്പെടാം.




നിങ്ങളീകാണുന്ന പടത്തിൽ ഒരു നെട്ടരേഖയും കുറേ വൃത്തങ്ങളുമുണ്ട്. 'ഇതുകൊണ്ടെന്തു പ്രയോജനം?' എന്നു നിങ്ങൾ ചോദിച്ചേക്കാം. ആത്മവിസ്തൃതിയും ഈ വൃത്തങ്ങളുമായിട്ടെന്തു ബന്ധം? ചിലർ പക്ഷേ ഉള്ളിൽ പറയും:— "ഇതു് ശരിക്കുള്ള വൃത്തങ്ങളല്ലാ; ചിലതല്പം കോണിച്ചും, നീണ്ടും ഇരിക്കുന്നു. കുറേ വളഞ്ഞും കാണുന്നു." എന്നാൽ കുടിലവും, നീണ്ടതും, കൃത്യമായി വൃത്താകാരത്തിൽ അല്ലാത്തതും ആയ ജീവിവിഭാഗങ്ങളെ സൂചിപ്പിക്കാനാണ് ഈ വൃത്തങ്ങൾ എന്നു പറയുകതന്നെ. ഈ വൃത്തങ്ങളുടെ ന്യൂനതകൾ ഇങ്ങിനെ ന്യായീകരിക്കപ്പെടാം. അവയുടെ വളവുംതിരിവും അപൂർണ്ണതയും എല്ലാം ജീവിവിശേഷങ്ങളെ വാസ്തവത്തിൽ കാണിക്കുന്നു.

ജീവിതങ്ങളെയും അവയുടെ ഭിന്നഭിന്നപതനങ്ങളെയും പററി പറയുംമുമ്പേ, ഈ വൃത്തങ്ങളെപ്പററി അല്പം പറയാനുണ്ട്. ഇതാ! ഏററവും ചെറിയ വൃത്തം—വളരെ വളരെ ചെറുതു്; അതിതിലും ചെറുതായിരിക്കേണ്ടതാണ്. എന്നാൽ ഇനിയും ചെറുതാക്കിയാൽ അതിനെ കാണ്മാൻ തരപ്പെട്ടുകയില്ല. അതിനാൽ കാണത്തക്കവണ്ണം വലുതാക്കി അതുവരച്ചതാണ്. ഇതിനപ്പുറമേ കുറേക്കൂടിവലിയ രണ്ടാമതൊരു വൃത്തം; അതിനേക്കാൾ വലിയ മൂന്നാമതൊന്നു്; പിന്നെ നാലാമതൊന്നു്. ആരംഭബിന്ദുവായ A എന്ന സ്ഥലത്തുനിന്നു ഓരോ വൃത്തവും—എല്ലാ വൃത്തങ്ങളെയും സ്പർശിക്കുന്ന ആ നെട്ടരേഖയിലാണ് ഈ ആരംഭബിന്ദു—വ്യാപിച്ചു വികസിച്ചു് വരുമ്പോൾ ക്രമേണ ഈ വൃത്തങ്ങളുടെ മദ്ധ്യബിന്ദു A സ്ഥാനത്തുനിന്നു് അകന്നു അകലെഅകലെ പോകുന്നു എന്നുള്ളതു ആണ് ഒരു പ്രത്യേകത. മദ്ധ്യബിന്ദു അകന്നകന്നുപോകുന്നു. വ്യാസാർദ്ധം വർദ്ധിക്കുന്നു; വൃത്തം വലുതായി വരുന്നു. ഈ മദ്ധ്യബിന്ദു ആരംഭബിന്ദുവായ A സ്ഥാനത്തേക്കു അടുപ്പിക്കുമ്പോൾ കടശി ചെന്നു ചെന്നു ഏററവും ചെറിയ വൃത്തം വെറും ഒരു ചെറുബിന്ദുമാത്രമായി ഭവിക്കുന്നു. ഈ ബിന്ദുവാണ് വൃത്തങ്ങളെ പരിമിതപ്പെടുത്തുന്ന സ്ഥാനം. അവിടെനിന്നു വൃത്തങ്ങളുടെ മദ്ധ്യബിന്ദു മാറി മാറി പോകുംതോറും വ്യാസാർദ്ധം വലുതായിവലുതായി അളവില്ലാത്തതായി (Infinite) ത്തീരുന്നു. അതായതു് മദ്ധ്യബിന്ദു അപരി

മിതം—അപ്രമേയം—ആയി ഭവിക്കുന്നു. ആ ഘട്ടത്തിൽ വൃത്തം നെട്ടരേഖയായി പരിണമിക്കയും ചെയ്യും. അളവില്ലാത്ത മദ്ധ്യബിന്ദുവും, വ്യാസാർദ്ധവും ഉൾക്കൊള്ളുന്നതായ ഒരു വൃത്തത്തെ പരിച്ഛേദിക്കുന്നതു് ഒരു നെട്ടരേഖയാണെന്നർത്ഥം.

വേറൊരു വിശേഷംക്രുടി ഉണ്ടു്. വൃത്തം വലുതാകുംതോറും ആദ്യത്തെ നെട്ടവരയിൽ അതു ക്രുടുതൽക്രുടുതൽ സമീപിക്കുന്നു; വൃത്തത്തിൻെറ വളവു കുറഞ്ഞുകുറഞ്ഞു വരുകയും ചെയ്യുന്നു. D എന്ന മദ്ധ്യബിന്ദു ഉൾപ്പെട്ടുന്ന വലിയവൃത്തം A ബിന്ദുവിൽ വരുമ്പോൾ അതു നേട്ടരേഖയോടു ക്രുടുതൽ സാമ്യം വഹിക്കുന്നതായി തോന്നുന്നു. C മദ്ധ്യബിന്ദുവായ ചെറിയ വൃത്തം ആ സ്ഥാനത്തു് അത്രതന്നെ അതുപോലെ തോന്നിക്കുന്നില്ല. ഇക്കാരണംകൊണ്ടു തന്നെയാണു് വാസ്തവത്തിൽ ഗോളസ്വരൂപമായ ഭൂമിയുടെ അംശങ്ങൾ നമ്മുടെ കണ്ണിൽ പരപ്പായി തോന്നുന്നതു്. വെറും കണ്ണുകൊണ്ടു നോക്കിയാൽ ഭൂമിയുടെ ഖണ്ഡവൃത്തങ്ങൾ അപരിമിതങ്ങളാണു്. വൃത്തങ്ങളെപ്പററി ഇത്രയും മതി.

ജീവൻ! ജീവൻെറ പ്രത്യേകലക്ഷണം എന്താണു്? നിർജ്ജീവത്വം—അചേതനത്വം—ജീവനിൽനിന്നു എങ്ങിനെ ഭിന്നമായിരിക്കുന്നു? 'ജീവൻ' എന്നാൽ 'ചലനം,' 'ശക്തി' 'ക്രിയമാണത്വം' ആണു്. ഇതാണു സാമാന്യനിലയിൽ നോക്കുന്നരീതി. ശാസ്ത്രീയമായി കൊടുക്കപ്പെട്ടിരിക്കുന്ന നിർവ്വചനങ്ങളുംഇതുതന്നെയെന്നുപറയാം. ഒരു ജീവന്മനുഷ്യനു സഞ്ചരിക്കാം, സംസാരിക്കാം, പലതും ചെയ്യാം. ജീവന്മനുഷ്യൻ ചെയ്യുന്നതുപോലെ ഒരു പാവയ്ക്കു ഇതൊന്നും വഹിയാ. ചത്ത ഒരു ജന്തുവിനു അനങ്ങാൻ പാടില്ല; ജീവജന്തുക്കൾ നടക്കുന്നു, ഓടുന്നു, പല പ്രവൃത്തികളും ചെയ്യുന്നു ഉണങ്ങിയ—മരിച്ച—സസ്യങ്ങൾ വളരുന്നില്ല; അനങ്ങുന്നില്ല; പ്രവർത്തിക്കുന്നില്ല ഒരു ജീവത്സസ്യം വളരുന്നു, ചലിക്കുന്നു.

പൊതുവേ നോക്കിയാൽ ജീവൻെറ തോതിനു് നാലു വ്യത്യാസങ്ങൾ ഉള്ളതായി നാം കാണുന്നു. അതായതു് ലോകം മുഴുവനും സാമാന്യമായി നാലു പ്രധാനരാജ്യങ്ങളാക്കിത്തിരിക്കാം. ലോഹകം (mineral), സസ്യകം (vegetable), മൃഗീയം (animal), മാനുഷികം (human), എന്നിങ്ങനെ നാലു്. ഇതിൽ മാനുഷികത്തിൽ ഉൾപ്പെട്ട മനുഷ്യൻ മൃഗങ്ങളെക്കാൾ അധികം ശക്തിയും, ചലനവും, ഉയന്നതരം സഞ്ചാരവും പ്രകടിപ്പിക്കുന്നു. മൃഗങ്ങൾക്കു വെറുതെ നടക്കാനും ഓടാനും മലകയറുവാനും കഴിവുണ്ടു്. എന്നാൽ മനുഷ്യൻ ഇതെല്ലാം മാത്രമല്ലാ, വളരെ ക്രുടുതൽ ചെയ്യുന്നു. മനുഷ്യൻ മററു

പല കാര്യങ്ങളും ചെയ്യുന്നു. വളരെ ഉൽകൃഷ്ടതരം ശക്തിയും ചലനവും അവൻ സൃഷ്ടീകരിക്കുന്നു. ദൂരദർശിനിക്കണ്ണാടികളിലൂടെ മനുഷ്യനു് നക്ഷത്രങ്ങളെ പ്രാപിക്കാൻകഴിയും. മൃഗങ്ങൾക്കതു സാധ്യമല്ല. മനുഷ്യനു മൃഗങ്ങളെ അടക്കി നിയന്ത്രിക്കാം. അവൻ സമയവും അകലവും, ആവിയും വിദ്യുച്ഛക്തിയുംകൊണ്ടു ഇല്ലായ്മചെയ്യുന്നു. മൃഗങ്ങൾക്കു പരിചയം ഇല്ലാത്തത്ര വേഗത മനുഷ്യൻ സമ്പാദിക്കുന്നു. അവനു് ലോകത്തിൽ എവിടെയും ക്ഷണനേരംകൊണ്ടു വർത്തമാനം അറിയിക്കാം. അവനു് വായുമണ്ഡലത്തിൽ സഞ്ചരിക്കാം. ഇതെല്ലാമാണു് മനുഷ്യന്റെ ചലനം. ശക്തി ലോകത്തിൽ പ്രകടിപ്പിക്കാവുന്ന ശക്തി. ശക്തിപ്രകടനവിഷയത്തിൽ ജന്തുക്കൾ മനുഷ്യന്റെ താഴെയാണു്. ജീവന്റെ പരിമാണംകൊണ്ടു മൃഗങ്ങൾ മനുഷ്യനെക്കാൾ വളരെ കീഴാണു്.

ഇനി സസ്യലോകവും, മൃഗലോകവും തമ്മിൽ താരതമ്യപ്പെടുത്തിനോക്കാം. സസ്യങ്ങളും വളരുന്നുണ്ടു്; ചലിക്കുന്നുമുണ്ടു് എന്നാൽ അവയുടെ ചലനം ഒരുഭാഗത്തേയ്ക്കുമാത്രമാണു്. അവയ്ക്കു ഒരു രേഖാമാർഗ്ഗമായി മേല്പോട്ടുമാത്രമേ ചലിക്കാവൂ. എന്നാൽ ഒരിടത്തുനിന്നു മറെറാരിടത്തേയ്ക്കു അവയ്ക്കു സഞ്ചരിക്കാവതല്ല. അവ ഒരു സ്ഥലത്തു സ്ഥിരമായി നില്ക്കുന്നു. അവ ശാഖരങ്ങൾ എല്ലാവശത്തും വ്യാപിപ്പിക്കയും വളരെ അഗാധതയിൽ വേരുകൾ ഇറക്കുകയും ചെയ്യുന്നു. എന്നാൽ സസ്യങ്ങളുടെ ശക്തിപ്രകടനം മൃഗലോകത്തെക്കാൾ വളരെ കീഴാണു്. ജീവിതക്രമത്തിൽ സസ്യങ്ങൾ മൃഗങ്ങളെക്കാൾ പൊതുവെ വളരെ താഴെയാണു്. ലോഹങ്ങൾക്കു അവയിൽ ജീവനില്ല, ജീവനശാസ്ത്രത്തിൽ (Biology) വിവരിക്കുന്നതുപോലെ മനസ്സിലാക്കുന്നപക്ഷം ലോഹങ്ങൾക്കു തീർച്ചയായും ജീവനില്ല; എന്നാൽ ശക്തിപ്രകടനത്തിന്റെ രീതിയും, തെളിച്ചവുംവെച്ചു ജീവിതനിലകളെ നോക്കുന്നപക്ഷം ലോഹങ്ങളും ഒരുവക ചലനം പ്രകാശിപ്പിക്കുന്നുണ്ടെന്നുകാണാം. അവയും പരിണാമഗതികളെ പ്രകടിപ്പിക്കുന്നു. അവയ്ക്കും മാററവും ഭേദഗതികളും ഇല്ലായ്മചെയ്യാൻ നിവൃത്തിയില്ല.

ഇങ്ങിനെ ലോഹങ്ങൾക്കും ജീവന്റെ ശകലങ്ങൾ ഉണ്ടു് എന്നാൽ അവയുടെ ജീവൻ വളരെ അപ്രധാനമാണു്. അവ ജീവന്റെ ഏററവും താഴ്ന്നപടിയിൽ ഇരിക്കുന്നു. അവയിൽ കാണുന്ന ചലനവും, ശക്തിയും, പ്രവൃത്തിബലവും തീരെ ലഘുവും അളക്കാൻ നിവൃത്തിയില്ലാത്തതും ആണു്. ഇപ്രകാരം ചലനസ്വഭാവംകൊണ്ടു ഗ്രഹിക്കപ്പെടേണ്ട ജീവൻ അതിന്റെ ചലനത്തിന്റെയോ ശക്തിയുടെയോ തോതു് അനുസരിച്ചു പല ക്ലാസ്സുകളിലായി തിരിക്കപ്പെടാമെന്നു സ്പഷ്ടമാണു്.

സൂൎയ്യന്റെകീഴിൽ പുത്തനായിട്ടു് യാതൊന്നും ഉണ്ടാകരുതെന്നാണു പ്രകൃതിയുടെ നിയമം. പ്രത്യക്ഷമായിട്ടുള്ള ഈ ഭിന്നതയും ബാഹ്യമായിട്ടുള്ള സ്വരൂപഭേദങ്ങളും ഉണ്ടെങ്കിലും ഈ പ്രകൃതി അഥവാ ലോകം വളരെ ചെറുതാണെന്നു നാം കാണുന്നു. ഒരു കമിതാവിന്റെ കണ്ണിൽനിന്നു പൊഴിയുന്ന ഒരു കണ്ണുനീർത്തുള്ളിയെ നിയന്ത്രിക്കുന്ന നിയമംതന്നെയാണു് സൂൎയ്യന്മാരുടേയും നക്ഷത്രങ്ങളുടേയും പരിവൎത്തനങ്ങളെയും നിയന്ത്രിക്കുന്നതു്. ഏററവും ചെറിയ പരമാണുമുതൽ ഏററവും അകലെക്കാണുന്ന നക്ഷത്രങ്ങൾവരെ സകലത്തിനെയും ഭരിക്കുന്നതു കൈവിരലുകളാൽ എണ്ണാവുന്ന കുറേ സാധാരണപ്രമാണങ്ങളാണു്. പ്രകൃതി വീണ്ടുംവീണ്ടും സ്വയം ആവൎത്തിക്കുന്നു, ഉരുവിടുന്നു. ലോകംമുഴുവനും ഒരു തിരിയാണിയോടോ ചുററിച്ചുററി ഉയരുന്ന കമ്പിയോടോ ഉപമിക്കാം. ഇതിൽ ഓരോ നൂലും അഥവാ കമ്പിയും ഒരേ ആകൃതിയിലിരിക്കും. അല്ലാത്തപക്ഷം ഇതിനെ ഒരു ഉള്ളിക്കഷണത്തോടു് ഉപമിക്കാം. ഉള്ളിയിൽനിന്നു് ഒരു തൊലിയുരിഞ്ഞു നോക്കുക; അതുപോലെ വേറൊരുതൊലി അകത്തുകാണാം; അതും ഉരിഞ്ഞുകളഞ്ഞാൽ മൂന്നാമതൊന്നു പിന്നെയും കാണാം. വീണ്ടും ഒന്നുകൂടി കളഞ്ഞുനോക്കുക; അപ്പോൾ അതുപോലെ നാലാമതൊന്നുകൂടി കാണാം. ഇതുപോലെ ഒരുവൎഷക്കാലത്തുള്ളതെല്ലാം ഇരുപത്തിനാലുമണിക്കൂറിൽ ഒരു ചുരുങ്ങിയതോതിൽ നമുക്കുകാണാം. പൂൎവ്വാഹ്നം ശരൽക്കാലത്തോടും, മദ്ധ്യാഹ്നം ഗ്രീഷ്മത്തോടും, അപരാഹ്നം അഥവാ സായംകാലം വസന്തകാലത്തോടും, രാത്രി വൎഷകാലത്തോടും ശരിയായി ഉപമിക്കാം. ഇങ്ങനെ ഇരുപത്തിനാലുമണിക്കൂർസമയത്തിൽ ഒരു മുഴക്കൊല്ലത്തെ ചുരുങ്ങിയ ഒരു സ്കെയിലിൽ നമുക്കു പരിവീക്ഷിക്കാം. മനുഷ്യശരീരം പ്രാപിക്കുന്നതിനുമുമ്പു് വിവിധതരത്തിലുള്ള ജീവിതങ്ങളിൽ നാം പണ്ടുസമ്പാദിച്ച പരിചയം മുഴുവനും അത്ഭുതകരമായ വേഗത്തിൽ രേതസ്സിൽ—ബീജത്തിൽ—വിത്തിൽ—പ്രതിഫലിക്കുന്നു. മനുഷ്യശിശുവിന്റെ സ്വരൂപത്തിൽ എത്തുംമുമ്പു് യോനിയിലുള്ള ബീജം മത്സ്യം, പട്ടി, കുരങ്ങു മുതലായ രൂപങ്ങളെ അടിക്കടി മുമ്പിൽ സ്വീകരിച്ചിട്ടുണ്ടു്. ഈവിധം പരിവൎത്തനത്തിന്റെ സാധാരണ ക്രമമനുസരിച്ചു്—അഖിലലോകത്തേയും നിയന്ത്രിക്കുന്ന സാമാന്യനിയമപ്രകാരം, മനുഷ്യന്റെ ശരീരത്തിലോ, രൂപത്തിലോ വാസ്തവത്തിൽ ലോഹകം, സസ്യകം, മൃഗീയം എന്ന അവസ്ഥകൾ ഉണ്ടായിരുന്നോ എന്നു നമുക്കു പരിശോധിക്കണം.

മനുഷ്യരൂപത്തിലിരുന്നാലും, ലോഹകസ്വഭാവമുള്ളവർ ഇല്ലയോ? സസ്യങ്ങളുടെ സ്ഥിതിയിലുള്ള മനുഷ്യസ്വരൂപികൾ ഇല്ല

യോ? മൃഗീയസ്വഭാവവും മനുഷ്യവേഷവും സംഘടിച്ചിട്ടുള്ള ജനങ്ങൾ ഇല്ലയോ?

മനുഷ്യരൂപത്തിൽ യഥാൎത്ഥമനുഷ്യരുണ്ടോ എന്നും, ആ രൂപത്തിൽ യഥാൎത്ഥദേവന്മാരുണ്ടോ എന്നുംകൂടി നമുക്കു പരിശോധിക്കാം.

ലോഹങ്ങളുടെ സാന്മാൎഗ്ഗികവും ആധ്യാത്മികവും ആയ അവസ്ഥയെപ്പററി ആദ്യം നമുക്കൊന്നുനോക്കാം. ലോഹകസാമ്രാജ്യത്തിൽ പ്രത്യക്ഷമായ ചലനം യാതൊന്നുമില്ല; ബാഹ്യമായി പ്രകടമാകുന്ന യാതൊരു ശക്തിയും ഇല്ല. എന്നാലും അതിൽ എല്ലാത്തിലും ഒരുതരം ശക്തിയുണ്ട്; ഒരുതരം പ്രവൃത്തിയും ചലനവും ഉണ്ട്. എന്തെന്നാൽ ആ ലോഹകപദാൎത്ഥങ്ങളും വ്യത്യാസപ്പെട്ടുന്നതായും, ഛിന്നഭിന്നമാകുന്നതായും, പരിണാമങ്ങളെ പ്രാപിക്കുന്നതായും നാം കാണുന്നു. അവ സംയോജിക്കയും, വളരുകയും ചെയ്യുന്നു. സമുദ്രത്തെ അപേക്ഷിച്ച് സുസ്ഥിരമെന്നു നാം കാണുന്ന ഭൂഭാഗം—ഈ ഉറച്ചിരിക്കുന്നതായി തോന്നുന്നഭൂമി—ഉയരുകയും താഴുകയും പരിവൎത്തനങ്ങളും ഭേദങ്ങളും പ്രകടിപ്പിക്കയും ചെയ്യുന്നുണ്ട്. അപ്പോൾ ലോഹകവസ്തുക്കൾക്കും നമുക്കു തീരെ കാണാൻ തരമില്ലാത്തതെങ്കിലും ചില വിശേഷചലനങ്ങൾ തീച്ചയായും ഉണ്ട്.

മനുഷ്യവേഷത്തിൽ ലോഹകങ്ങളെപ്പോലെയുള്ള ചലനംമാത്രം പ്രകടിപ്പിക്കുന്ന ആളുകൾ ആരു്? അഥവാ കുട്ടികളുടെ പമ്പരംപോലെ മാത്രമുള്ള ചലനവിശേഷം പ്രത്യക്ഷപ്പെടുത്തുന്ന മനുഷ്യർ ആരു്? പമ്പരം കറങ്ങുന്നു, ചുററിച്ചുററി കറങ്ങുന്നു. അതു ശക്തിയായി കറങ്ങുമ്പോൾ കുട്ടികൾ അടുത്തുവന്നു കൈയും കൊട്ടിക്കൊണ്ടു കൂക്കിവിളിച്ചു പറയുന്നു:—"അതാ! അതു വെറുതേ നില്ക്കുന്നു, അതനങ്ങുന്നേ ഇല്ല; അതിളകുന്നില്ല." ഇതാണു് സ്വാധിഷ്ഠിതമായ ചലനം. ഇളക്കമുണ്ടു്, ചുററിക്കറങ്ങുന്ന ഇളക്കം എന്നാൽ ആ കറക്കത്തിൻെറ പ്രധാനസ്ഥാനം പമ്പരത്തിൻെറ ശരീരമധ്യത്തിൽ–ഉള്ളിൽ–ഇരിക്കുന്നു. അതിനാൽ ഭ്രമണം അത്യുഗ്രമാണെങ്കിലും, പ്രത്യക്ഷത്തിൽ അനക്കമില്ലെന്നു തോന്നിപ്പോകുന്നു. ലോഹങ്ങളുടെ ചലനം പമ്പരത്തിൻെറ കറക്കത്തോടു ഉപമിക്കാം. ആ സ്ഥിതിയാണു് ഒരു ചെറുബിന്ദുമാത്രമായ വൃത്തത്തിൻെറ രൂപത്തിൽ ഞാൻ ബോർഡിൽ കാണിച്ചിരിക്കുന്നതു്.

ഈ ലോകത്തിലെ സകലചലനങ്ങളും വൃത്താകാരത്തിൽ ആണെന്നും, ഒരേ ലയിനിൽ—രേഖയിൽ—നെട്ടരേഖയായിട്ടു യാതൊരു ചലനവും ഇല്ലെന്നും നിങ്ങൾക്കറിയാമല്ലോ. പ്രകൃതിശാ

സ്ത്രം ഇതു തെളിയിക്കുന്നു. അതിനാൽ ചലനങ്ങളെ കാണിക്കുന്നതിനു നമുക്കു വൃത്തങ്ങളെ ലക്ഷ്യമായി സ്വീകരിക്കാം. ഗണിതശാസ്ത്രത്തിൽ ചലനം രേഖയായി കാണിക്കപ്പെടുന്നു. എന്നാൽ ഇവിടെ നമുക്കധികം ഉപകാരമുള്ള വൃത്താകാരത്തിലുള്ള രേഖകളെയാണു നാം ഉപയോഗിക്കുന്നതു്.

പമ്പരത്തിന്റെ ചലനത്തോടു സാമ്യം വഹിക്കുന്ന ഇളക്കമുള്ള ലൗകികജീവിതമാണു് ആദ്യം നമുക്കു ചിന്തിപ്പാനുള്ളതു്. ഒരു ബിന്ദുപോലെയിരിക്കുന്ന ഏറ്റവും ചെറിയ വൃത്തംകൊണ്ടു നമുക്കതിനെ സൂചിപ്പിക്കാം. ആരുടെ ചലനം പമ്പരത്തിന്റെ കറക്കംപോലെയും, ആരുടെ സഞ്ചാരവൃത്തം കേവലം ഒരു ബിന്ദുപോലെ ചെറുതായും, ആരുടെ ജീവിതം ലൗകികങ്ങളുടെ ജീവിതംപോലെയും ഇരിക്കുന്നുവോ അവൻ ആരു്? ആലോചിച്ചുനോക്കുക, ആരുടെ സകലവിധപ്രവൃത്തികളും ഒരു ചെറുബിന്ദുവിനെ—ഒരു അയഥാൎത്ഥസ്വാത്മസത്തയെ—മൂന്നരമുഴം നീളമുള്ള ശരീരത്തിന്റെ ഒരു കേന്ദ്രസ്ഥാനത്തെ ചുററിമാത്രമാണോ ഇരിക്കുന്നതു്, അവൻ ആണു് ഇവൻ എന്നു സ്പഷ്ടമാണു്. ഇവൻ ഏററവും നിന്ദ്യമായ അൎത്ഥത്തിലുള്ള സ്വാൎത്ഥിയാണു്. ഇവൻ വിഷയസൗഖ്യത്തിനായി സകലപ്രയത്നങ്ങളും തിരിച്ചുവിടുന്നു. ഇവൻ നാനാപ്രകാരത്തിൽ എല്ലാവിധതൊഴിലുകളും ചെയ്യുന്നു. എന്നാൽ ഇവന്റെ ലക്ഷ്യം നികൃഷ്ടമായ ആനന്ദമാണു്. ഭാൎയ്യയും മക്കളും പട്ടിണികിടന്നാലും അനങ്ങാത്തവൻ; അയൽക്കാർ ജീവിച്ചാലും നശിച്ചാലും ഗൗനിക്കാത്തവൻ; എന്തായാലും കുടിച്ചും, മദിച്ചും, നീചപ്രകൃതിയുടെ പ്രചോദനങ്ങളെ അനുസരിക്കുന്നവൻ—ഇങ്ങിനെ ചില കൂട്ടരുണ്ടു്; തന്റെ കുടുംബമോ സമുദായമോ ബലികഴിച്ചാലും അസാന്മാൎഗ്ഗികമായ തന്റെ ആവശ്യങ്ങളെ മാനിച്ചുകൊണ്ടു് ഇവർ ജീവിക്കുന്നു. ഭാൎയ്യയോ മക്കളോ പട്ടിണികിടന്നു ചാകട്ടേ; അവൎക്കു കുസലില്ല. അവരുടെ ശരീരാവശ്യങ്ങൾ മുറയ്ക്കു നടക്കണം. അവരുടെ ചലനങ്ങളുടെ കേന്ദ്രസ്ഥാനം—അവർ ചുററിക്കറങ്ങുന്ന മദ്ധ്യബിന്ദു—അവർ പ്രദക്ഷിണംവെക്കുന്ന സൂൎയ്യൻ—അവരുടെ വൃത്തത്തിന്റെ മദ്ധ്യസ്ഥാനം—അവരുടെ ചെറിയ ശരീരംമാത്രമാണു്. അവരുടെ പ്രയത്നവും ചലനവും മൃതമായ ചലനമാണു്. ഇതാണു് മനുഷ്യനിലുള്ള ലോഹജീവിതം. മനുഷ്യന്റെ സ്വരൂപത്തിൽ, ഈ ലോകചരിത്രത്തിൽ വളരെ മനോഹരവും, വിലതീരാത്തതുമായ ലോഹങ്ങളും രത്നങ്ങളും നാം കണ്ടിട്ടുണ്ടു്. വജ്റം ലോഹപദാൎത്ഥമാണെന്നു നിങ്ങൾക്കറിയാമല്ലോ. മാണിക്യം, മരതകം, മുത്തു്, രത്നങ്ങൾ മുതലായവയെല്ലാം ലോഹസാമ്രാജ്യത്തിലുള്ള സാധനങ്ങളാണു്.

റോമാചരിത്രത്തിൽ നീറോ, ടൈബീറിയസ്സ് മുതലായ സിസർമാരെപ്പററി നിങ്ങൾ കേട്ടിട്ടുണ്ട്. അവരെക്കുറിച്ചു കേൾക്കുന്ന ചെവികൾപോലും അഴുകിപ്പോകും. പ്രബലന്മാരായ നാടുവാഴികളും ചക്രവർത്തിമാരും—മനുഷ്യരല്ലാത്ത, വിലയേറിയവയെങ്കിലും വെറും ലോഹപദാർത്ഥങ്ങളായ—ആളുകൾ ഉണ്ടായിരുന്നു. അതാതുകാലം അറിയപ്പെട്ട മുഴുവൻ ലോകത്തിൻെറയും ചക്രവർത്തിമാരായി, അവരുടെ രാജ്യങ്ങളിൽ പ്രജകളുടെ സുഖത്തെപ്പററി ലവലേശംചിന്തിക്കാതെ, അവരുടെ ബന്ധുക്കളെയും ഇഷ്ടന്മാരെയുംപോലും ഗൗനിക്കാതെ, അവരുടെ രാജ്ഞിമാൎക്കും പ്രജകൾക്കും സ്നേഹിതന്മാൎക്കും എന്തുസംഭവിക്കുന്നുവെന്നു പരിഗണിക്കാതെ, മൃഗീയവികാരങ്ങളെ തൃപ്തിപ്പെടുത്തിമാത്രം ജീവിച്ചുവന്ന ഈ രാജാക്കന്മാരെപ്പററി നിങ്ങൾ എന്തുവിചാരിക്കുന്നു? നിങ്ങൾ അവരെയും അവർ ചെയ്തിട്ടുള്ള മഹാപാതകങ്ങളെയുംകുറിച്ചു കേട്ടിട്ടുണ്ടല്ലോ. അവരിൽ ഒരാൾ പ്രതിനിമിഷം വിശേഷപ്പെട്ട തീററിപ്പണ്ടങ്ങൾ തിന്നാൻ ഉത്സാഹിപ്പിക്കുന്ന ജിഹ്വാചാപല്യത്തിൻെറ അടിമയായിരുന്നു. തിന്നുതിന്നു ചെടിക്കുന്നതുവരെ അയാൾ തീററി തിന്നുനോക്കി. നിവൃത്തിയില്ലാതാകുമ്പോൾ മരുന്നുകൾകഴിച്ചു എല്ലാം ഛർദ്ദിക്കയും, വയറൊഴിക്കയും, ഉടനെ തിരിയെ വീണ്ടും തിന്നാനായി മേശയ്ക്കരികെ അടുത്തുകൂടുകയും ചെയ്തിരുന്നു. പ്രതിദിവസം ഈ പണി എത്രപ്രാവശ്യം ചെയ്തിരുന്നുവെന്നു കണക്കില്ല. ഒരു വലിയ തീകത്തൽകണ്ടു രസിക്കാൻവേണ്ടി ഒരാൾ തൻെറ തലസ്ഥാനനഗരം മുഴുവൻ അഗ്നിക്കിരയാക്കിക്കളഞ്ഞു. നിങ്ങളിതിനെപ്പററി എന്താലോചിക്കുന്നു? ഇവരെല്ലാം വിലപിടിച്ച വൈരങ്ങളും, രത്നങ്ങളും ആയിരുന്നു. പക്ഷേ അവർ മനുഷ്യരല്ലായിരുന്നു; മനുഷ്യലോകത്തിൽപെട്ട ലോഹകങ്ങൾമാത്രമായിരുന്നു.

ഇനി മനുഷ്യവേഷത്തിൽപ്പെടുന്ന സത്വങ്ങളുടെ സ്ഥിതിയിലേക്കു നമുക്കു കടക്കാം. ലോഹമനുഷ്യൻെറ സ്വാത്മപ്രധാനമായ ചെറിയ വൃത്തത്തിൽനിന്നു ഇവരുടെ വൃത്തം കൂടുതൽ വ്യാപകമാണ്. അവരുടെ ജീവിതവൃത്തം വ്യാപ്തതരവും ആ മനുഷ്യർ ലോഹമനുഷ്യരെക്കാൾ ഉയന്നവരുമാണ്. അവരുടെ പ്രവൃത്തിപദ്ധതിയെ ഒരു പന്തയക്കുതിരയുടെ ഓട്ടത്തോടു ഉപമിക്കാം. ഒരു പമ്പരത്തെക്കാൾ പന്തയക്കുതിരയുടെ ഓട്ടത്തിനു കൂടുതൽ വൃത്തവ്യാപ്തിയുണ്ട്. നമ്മുടെ പടത്തിൽ **B** എന്ന ബിന്ദുവോടുകൂടിയ രണ്ടാമത്തെ വൃത്തമാണ് ഇതിനെ സൂചിപ്പിക്കുന്നതു്. ഈ കൂട്ടർ ആരു്? മററു സകലരുടെയും തേജോഹാനി വരുത്തി ഈ കൂട്ടർ ജോലിചെയ്യുന്നതു് തങ്ങളുടെ സ്വന്തശരീരങ്ങളെ പ്രീണിപ്പിക്കാൻ

മാത്രമല്ലാ; മററു ചില കൂട്ടുകാരുടെ നന്മകൂടി അവർ പരിഗണിക്കുന്നുണ്ട്. ഈ കൂട്ടുകാർ അവരുടെ ഗൃഹത്തിൽ—ഭാര്യാപുത്രാദികളെച്ചുററി—ഉള്ളവരാണ്. ഇവർ തങ്ങളുടെ സ്വന്തംശരീരത്തെമാത്രം ഗണിക്കുന്ന തനിസ്വാർത്ഥികളായ ലോഹകമനുഷ്യരുടെ നിലയിൽ നിന്നുയന്ന് അവരുടെ ഭാര്യാപുത്രാദികളുടെ കാര്യംകൂടി നോക്കുന്നു. രണ്ടാമത്തെ വൃത്തം പല ചെറിയ വൃത്തങ്ങളെയും ഉൾക്കൊള്ളുന്നതുപോലെ, ഈ ജനങ്ങൾ അവരുടെ സ്വന്തകാര്യങ്ങൾക്കു പുറമേ മററു ചുരുക്കംചിലരുടെ—ചില ചെറിയ ആളുകളുടെ കാര്യങ്ങൾ കൂടി നോക്കുന്നു. എന്നാൽ തന്മൂലം അവർ നിസ്സ്വാർത്ഥരാണെന്നു പറയാമോ? പാടില്ല! പാടില്ല! അവരുടെ കാര്യത്തിൽ സ്വാർത്ഥം കുറച്ചു വികസിച്ചുവെന്നുമാത്രമേ പറയാനുള്ളു. ലോഹകമനുഷ്യനിൽ അവൻെറ സ്വാർത്ഥം അവൻെറ ശരീരത്തിൽമാത്രം പരിമിതപ്പെട്ടിരുന്നു; കേന്ദ്രീകരിച്ചിരുന്നു. എന്നാൽ ഇവരുടെ സ്വാർത്ഥം അവരുടെ കുടുംബത്തെ—ഭാര്യാപുത്രാദികളെക്കൂടി—ഉൾക്കൊള്ളുന്നു. അതും സ്വാർത്ഥംതന്നെ; എന്നാൽ അല്പം സംസ്കൃതമായ സ്വാർത്ഥം ആണെന്നുമാത്രം. അവർ അത്രയ്ക്കുമാത്രം നല്ല യോഗ്യരാണ്. എന്നാൽ ഇവരെ സൂചിപ്പിക്കുന്ന രണ്ടാംവൃത്തം ഒന്നുനോക്കുക: അതിനുള്ളിൽ കിടക്കുന്നതിനോടു അതു ഹ്രസ്വമായിട്ടുടുക്കുന്നു. ഈ ഹ്രസ്വത എന്താണ്? അതു സ്നേഹബാഹുക്കളിൽ ആലിംഗനംചെയ്തു വലയം ചെയ്യുന്നതാണ്. നമ്മുടെ ബാഹുക്കൾ നീട്ടി നമുക്കൊരു വൃത്തം ഉണ്ടാക്കാം. ഇതു ഹ്രസ്വമാണ്. കുടുംബാംഗങ്ങളെ മാത്രം ഉൾപ്പെടുത്തത്തക്കവിധം അതു ഹ്രസ്വമാണ്. അതിനുള്ളിലുള്ള സകലബിന്ദുക്കളെയും അതു വലയംചെയ്യുന്നു. അതിനു പുറത്തുള്ള ലോകത്തെ മുഴുവനും അതു ബഹിഷ്കരിക്കുന്നു.

ഈ മനുഷ്യർ അത്രത്തോളം നല്ലവർതന്നെ. അവരുടെ ഹ്രസ്വമായ ബാഹുവൃത്തത്തിൻെറ വലിപ്പമനുസരിച്ച് അവർ യോഗ്യന്മാർതന്നെ. എന്നാൽ ബ്രഹ്മാണ്ഡകടാഹത്തെ മഴുവൻ അവർ പിന്നിലാക്കിക്കളയുന്നു. വേറൊരു കുടുംബത്തിൻെറ നന്മയും തൻെറ കുടുംബത്തിൻെറ നന്മയും തമ്മിൽ സംഘട്ടനമുണ്ടാകുമ്പോൾ സസ്യമനുഷ്യൻെറ-ഈ രണ്ടാമത്തെ വൃത്തത്തിൽപ്പെടുന്ന ജനങ്ങളുടെ സ്വാർത്ഥശക്തി പ്രത്യക്ഷമായിത്തീരുന്നു. അപ്പോൾ ആ രണ്ടു കുടുംബങ്ങളിലേയും എല്ലാ അംഗങ്ങളുംതമ്മിൽ വലിയ ശണ്ഠയും വഴക്കും അവർ ഉണ്ടാക്കുന്നു.

ഇനി നമുക്കു മൂന്നാമത്തെ വലയത്തിലേക്കു പ്രവേശിക്കാം ഇവർ മൃഗമനുഷ്യർ—മനുഷ്യരൂപത്തിലുള്ള മൃഗങ്ങൾ അത്രേ. എന്ന മദ്ധ്യബിന്ദുവോടുകൂടിയ ഈ വൃത്തം പഴയ രണ്ടു വൃത്തങ്ങളെ

ക്കാൾ വ്യാപകമാണ്. ഇതു കപ്പൽകാററിൻെറയോ, വഷകാലങ്ങളുടെയോ വൃത്തത്തിനോടു താരതമ്യം വഹിക്കുന്നു. തങ്ങളുടെ ചെറുശരീരങ്ങളെയോ, കുടുംബങ്ങളെയോകാൾ ഉയൎന്ന ചിലതുമായി സാത്മ്യം പ്രദശിപ്പിക്കുന്നവരാണ് ഈ വൃത്തത്താൽ സൂചിപ്പിക്കപ്പെടുന്നതു്. അവർ അവരുടെ സമുദായത്തെയോ, വർഗ്ഗത്തെയോ. അഥവാ അവരുടെ രാജ്യത്തെയോ മമതാദൃഷ്ട്യാ വീക്ഷിക്കുന്നു. അവരുടെ സ്വാത്മാവിനെ അവരുടെ ജാതിയോടോ, തൊഴിൽക്കാരോടോ സാത്മീകരിക്കുന്ന ഈ കൂട്ടർ പക്ഷപാതികളാണ്. ഇവർ വളരെ നല്ലവരാണ്; വളരെ നല്ല ഉപകാരികളുംതന്നെ. സസ്യമനുഷ്യരെക്കാൾ ഇവർ ശ്രേഷ്ഠരുമാണ്. അവരുടെ കേന്ദ്രസ്ഥാനം ചെറിയ ശരീരത്തിൽനിന്നു ദൂരെയാകുന്നു. സസ്യമനുഷ്യൻെറ കേന്ദ്രത്തിൽനിന്നു വളരെ ഉയൎന്ന് വ്യാപകമായ ഒരു സ്ഥാനത്താണതു്. അവരുടെ ചലനരേഖ വളരെ ദീർഘമാണ്. ഈ മനുഷ്യർ ബഹുമാനാഹർതന്നെ. അവരെക്കൊണ്ടുള്ള ഉപകാരം അനേകം കുടുംബങ്ങൾക്കും വ്യക്തികൾക്കും ഫലപ്പെടുന്നു. അവരുടെ സൌഹാദ്രഹസ്തങ്ങളിൽ ആശ്ലേഷിക്കപ്പെടുന്ന ജനങ്ങൾക്കെല്ലാം അവർ ഉപകാരകാരികളാണ്. അവരുടെ സ്നേഹവലയത്തിൽപെടുന്നവരുടെ ഗുണത്തിനു് അവർ എന്തുസഹായവും ചെയ്യുന്നു. അവർ അവരുടെ ശരീരത്തെയോ, ഒരു കുടുംബത്തിലെ അംഗങ്ങളെയോമാത്രമല്ലാ, അവരുടെ സ്നേഹത്തിനു പാത്രമായ സമുദായത്തിൻെറയോ, വർഗ്ഗത്തിൻെറയോ മുഴുവൻ നന്മ വദ്ധിപ്പിക്കുന്നതിനു് അവർ പരിശ്രമിക്കുന്നു. അവർ ബഹുജനസഹായകാരികളത്രെ. എന്നാൽ അവർപോലും സ്വാത്ഥപരന്മാരാണോ? എന്തു്? അതേ? ഇവരും സ്വാത്ഥികളാണ്. മററുവഗ്ഗങ്ങളെയോ സമുദായങ്ങളെയോ ദ്രോഹിച്ചുപോലും അവർ തങ്ങളുടെ സമുദായത്തെ ഗുണപ്പെടുത്താൻ നോക്കുന്നു. ഇവക്കുള്ള പോരായ്മകൾ കാണണമെങ്കിൽ അവരുടെ വൃത്തത്തിനു് പുറത്തുള്ളവരോടു് അവർ പെരുമാറുന്നതു ഒന്നു നോക്കിയാൽമതി. പുറത്തു നില്ക്കുന്നവരെയെല്ലാം ഇവർ പിന്നിലാക്കുന്നു. അവർ അവരുടെ വഗ്ഗീയത്വം സ്ഥിരപ്പെടുത്തി ഉറപ്പിച്ചുകഴിഞ്ഞാൽ, അവരുടെ സത്യബോധത്തെ എതിക്കുന്നവക്കു നരകംതന്നെ. ഇവിടെ ഒരു വർഗ്ഗത്തിൻെറ വൃത്തം; അവിടെ ഇതുപോലെ മറെറാരുവഗ്ഗത്തിൻെറ വൃത്തം—ഇതു രണ്ടുംതമ്മിൽ നേരിട്ടുകഴിഞ്ഞാൽ ആദ്യവഗ്ഗത്തിലെ ജനങ്ങളും രണ്ടാംവർഗ്ഗത്തിലെ ജനങ്ങളും തമ്മിൽ വാളും കുന്തവും എന്തിക്കൊണ്ടു ഒരു ഘോരസമരം കാണാം. നോക്കുക, അവർ ചിലക്കു നന്മ ചെയ്യുന്നുണ്ടെങ്കിലും, അത്രയുമോ പലപ്പോഴും വളരെ അധികമായോ ഇതരസമുദായക്കാരോടും എതിർവർഗ്ഗക്കാരോടും യുദ്ധംചെയ്തു്

അവരെ ദ്രോഹിക്കുന്നു. ഒരു വർഗ്ഗക്കാർമുഴുവനും എതിർവർഗ്ഗക്കാരോടു യുദ്ധവും ശണ്ഠയും ഉണ്ടാക്കുന്നു. എന്തുമാത്രം അതൃപ്തിയും അസ്വസ്ഥതയും ഇതുകൊണ്ടു് ലോകത്തുണ്ടാകുന്നു. എന്നാലും സസ്യമനുഷ്യരെക്കാൾ ഇവർ അധികം യോഗ്യന്മാരാണു്.

ഒരു നിലയിലും നിശ്ചലമായി ആരും നില്ക്കരുതെന്നാണു് പ്രകൃതിയുടെ നിയമം. നിങ്ങൾ മുമ്പോട്ടു മുമ്പോട്ടു ചലിച്ചുകൊണ്ടിരിക്കണം; നിശ്ചലത്വത്തിൽ ആണ്ടുപോകരുതു്. മാററങ്ങളെയോ പുരോഗതിയെയോ വെറുക്കരുതു്. ലോഹമനുഷ്യസ്ഥാനത്തുനിന്നു സസ്യമനുഷ്യൻ വളരെ ഉയരെയാണു്; ആ സ്ഥാനത്തുനിന്നു മൃഗമനുഷ്യൻ പിന്നെയും ഉയർന്നവനാണു്. ഒരുത്തൻ വീണ്ടും പുരോഗമിച്ചു മൃഗമനുഷ്യനെക്കാളും ഉയരുന്നപക്ഷം അതു വളരെ വിശേഷമത്രെ. മൃഗലോകത്തിൽനിന്നു കൂടുതൽ ഉൽക്കർഷം ഒരുത്തനു ലഭിക്കുന്നപക്ഷം അതു ദ്രോഹകരമോ ദോഷകരമോ അല്ലല്ലോ. അതു വളരെ നല്ലതാണു്. നാം ഒരു സ്ഥലത്തു് സ്ഥിരമായി നില്ക്കണമെന്നുവെച്ചു് അനങ്ങാതെ, നമ്മുടെ സ്വാതന്ത്ര്യം ഒരു മതത്തിനോ ആദർശത്തിനോവേണ്ടി ബലികൊടുത്തു് ചലിക്കാൻമടിച്ചാൽ അപ്പോഴാണു് അബദ്ധങ്ങൾ വരുന്നതും കുഴപ്പങ്ങളും ഉപദ്രവങ്ങളും വർദ്ധിക്കുന്നതും. എപ്പോഴെങ്കിലും ഒരിക്കൽ എല്ലാ മനുഷ്യർക്കും ഇങ്ങിനെയൊരു പതനം വരുന്നതു് സഹജമാണു്. എന്നാൽ അതിൽ മക്കടമുഷ്ട്യാ ബദ്ധനായി നില്ക്കുന്നതും, അതിനെ സ്ഥിരീകരിക്കാൻ യത്നിക്കുന്നതും തെററാണു്. ആ പ്രത്യേക നാമധേയത്തിന്റെ അടിമയാകുന്നതിനോ, ആ പതനത്തിനു സ്ഥിരതയുണ്ടാക്കുന്നതിനോ നോക്കുന്നതുദോഷവും ദ്രോഹവും ആണു്. സോദോം ഗോമോറാ നഗരങ്ങൾ നശിപ്പിക്കപ്പെട്ടപ്പോൾ ലോകത്തിന്റെ ഭാഗ്യം പുറംതിരിഞ്ഞുകളഞ്ഞു. അവർ പട്ടണത്തിനെ വിട്ടുപോയപ്പോൾ പുറകോട്ടു തിരിഞ്ഞുനോക്കി. അവൾക്കു ആ പട്ടണത്തിൽ താമസിക്കാൻ മോഹമുണ്ടായിരുന്നു. അവളുടെ ഹൃദയം അവിടെയായിരുന്നു. അവൾക്കു തിരിയെ പോകാൻ ആശതോന്നി. അപ്പോൾ അവൾ ആ സ്ഥാനത്തുതന്നെ ഒരു ലവണസ്തംഭമാക്കപ്പെട്ടു * ഇതുപോലെതന്നെ, മേല്പോട്ടുയരുന്നു്, അവരുടെ പഴയസ്ഥാനങ്ങളിൽനിന്നു അഭിവൃദ്ധിപ്പെടുന്നവരുടെ—ഉൽക്കർഷത്തിൽ വൈമുഖ്യം കാണിക്കാത്തവരുടെ കഥയും ഇരിക്കുന്നു. അതവർക്കു നല്ലതാണു്. ഏതുക്ഷണത്തിൽ അവർ പിൻതിരിയാൻ, മുമ്പോട്ടു സംക്രമിക്കാതിരിക്കാൻ, നാമങ്ങൾക്കോ രൂപങ്ങൾക്കോവേണ്ടി തങ്ങളെത്തന്നെ വില്ക്കാൻ ശ്രമിക്കുന്നുവോ ആ നിമിഷത്തിൽ അവർ ഉപ്പുതൂണുകളായിപ്പോകുന്നു. നിശ്ചലത്വം അഥവാ മതഭ്രാന്തു് നരകത്തിന്റെ

* ക്രിസ്ത്യൻബൈബിളിലെ ഒരു കഥ.

കഷ്ടതയുടെ, നിദാനമാണു്. ഈ മൃഗമനുഷ്യർ വളരെ നല്ലവരായിരിക്കും. എന്നാൽ നമുക്കു ഇനിയും മുമ്പോട്ടുപോകാം; തീർച്ചയായും പുരോഗമിക്കാം.

നാമിപ്പോൾ നാലാമത്തെ വൃത്തത്തിലായിരിക്കുന്നു. D എന്ന കേന്ദ്രത്തിനെ ചുററുന്നതാണു് ഈ വലയം. ഇവിടെയാണു് മനുഷ്യനിലെ മനുഷ്യൻ സ്ഥിതിചെയ്യുന്നതു്. ഇവിടെയാണു സാധാരണ മനുഷ്യൻ ഇരിക്കേണ്ടതു്. അവൻെറ വലയം ചന്ദ്രൻെറ സഞ്ചാരവൃത്തത്തോടു ഉപമിക്കപ്പെടാം. ചന്ദ്രൻ ഭൂഗോളത്തിനു ചുററും വൃത്തം വരയ്ക്കുന്നു. ഈ വൃത്തം കുറെ അധികം നീണ്ടതാണു്. ചന്ദ്രമനുഷ്യൻ ഇയ്യാളാരാണു്? ഇയ്യാൾ ഒരു മഹാഭീമമായ വൃത്തം വരയ്ക്കുന്നു; പക്ഷേ അയാൾ സൗഭാഗ്യവാനായിരിക്കാം. തൻെറ ആത്മാവിനെ രാജ്യത്തിലെ സകല ജനസമുദായത്തോടും മനുഷ്യവംശത്തോടും ലയിപ്പിക്കുന്നവൻ ആണു് ഇവൻ. സ്വദേശസ്നേഹി എന്നു പക്ഷേ നിങ്ങൾ അവനെ വിവരിച്ചേക്കാം. അയാളുടെ വൃത്തം വളരെ വലുതാണു്. താൻ ആർക്കുവേണ്ടി പരിശ്രമിക്കുന്നുവോ അവർ ഏതു മതക്കാരാണെന്നു അവൻ ഗൗനിക്കുന്നില്ല. പോരാ, ജാതിയോ, നിറമോ, മതമോ നോക്കാതെ തൻെറ രാജ്യവാസികൾ എല്ലാം അഭിവൃദ്ധിപ്പെടുവാൻ അയാൾ ഉത്സാഹിക്കുന്നു. അയാൾ വളരെ പൂജ്യനാണു്, ഉത്തമനാണു്. അയാൾ ഒരു മനുഷ്യൻതന്നെയാണു്. എന്നാൽ അത്രമാത്രമേ ഉള്ളൂ. സമുദ്രത്തിലും ചന്ദ്രൻ കറക്കങ്ങൾ ഉണ്ടാക്കുന്നതായി നിങ്ങൾ കാണുന്നില്ലേ? ഏററവും, ഇറക്കവും കോളിളക്കവും, ബഹളവും. എന്നല്ലാ ഭ്രാന്തന്മാരെ 'ചന്ദ്രഗ്രസ്ത'രെന്നു പറയാറുണ്ടല്ലോ. ഇതൊരു നല്ല വൃത്തമാണു് തീർച്ചതന്നെ; ഈ ചന്ദ്രവൃത്തം! എന്നാൽ ചന്ദ്രമനുഷ്യൻ അവൻെറ നിലയെ ഉറപ്പിക്കാൻ ശ്രമിക്കുമ്പോൾ അവർ സ്വാർത്ഥികളായിത്തീന്നു് അവരുടെ സ്വാർത്ഥം ഘനീഭവിക്കുമ്പോൾ സ്വദേശപ്രേമം എന്ന സ്വാർത്ഥം കർക്കശമായാൽ, എന്തുണ്ടാകുന്നു? അതിൽനിന്നു വിപ്ലവങ്ങളും ചിത്തഭ്രമവും ഉണ്ടാകുന്നു. ഒരു രാജ്യക്കാർ എതിർരാജ്യക്കാരോടു നേർക്കുന്നു. അവിടെ രക്തച്ചൊരിച്ചിലും സമരസന്നാഹങ്ങളും ഭവിക്കുന്നു. പരശ്ശതസഹസ്രം, പോരാ, കോടാനുകോടി ജനങ്ങൾ ചോരചിന്തുന്നു, ചിതറുന്നു, കുടിക്കുന്നു!—സുന്ദരമായ ഈ ഭൂമിയുടെ മോഹനമുഖം കൊലകൊണ്ടു ലജ്ജാമ്ലാനമാകുന്നു, രക്തംകൊണ്ടു വ്രീളാരുണമാകുന്നു. അവരുടെ ആലിംഗനത്തിൽ പെട്ടവർക്കു അവർ നല്ല മനുഷ്യർതന്നെ. എന്നാൽ മററുള്ളവരോടു് അവരുടെ നിലയൊന്നു സൂക്ഷിച്ചു നോക്കുക. വാഷിംഗ്ടൻ അമേരിക്കക്കു നല്ലവൻ തന്നെ; അദ്ദേഹത്തെപ്പററി ഇംഗ്ലീ

ഷുകാരുടെ അഭിപ്രായം ചോദിക്കുക. സ്വരാജ്യം എന്നു അവർ വിളിക്കുന്ന ഇംഗ്ലണ്ടിനെ സംബന്ധിച്ചിടത്തോളം ഇംഗ്ലീഷുസ്വദേശസ്നേഹികൾ വളരെ നല്ലവർ അത്രെ. എന്നാൽ അവരുടെ മാതൃഭൂഭക്തി ആരുടെയെല്ലാം ജീവരക്തം ഊററി എടുക്കുന്നുവോ അവരോടു ഇംഗ്ലീഷുകാരുടെ നിലയെന്തെന്നു നോക്കുക.

കടശിയായിട്ടു നാം അഞ്ചാമത്തെ വൃത്തത്തിൽ എത്തിയിരിക്കുന്നു. ഇവിടെ കേന്ദ്രബിന്ദു അപ്രമേയത്തിൽ (Infinity) ചെല്ലുന്നു എന്നു പറയാം. വ്യാസാൎദ്ധവും പരിമാണരഹിതമാണു്. വൃത്തത്തെപ്പററി എന്തുപറയാം? വ്യാസാൎദ്ധംതന്നെ പരിമാണഹീനമാകുമ്പോൾ വൃത്തം ഒരു നെടുരേഖയായി പരിണമിക്കണം. വളവും പൊളവും എല്ലാം പോയി; എല്ലായിടത്തും ഒരുപോലെ കൃത്യമായി ഈ രേഖ പോകുന്നു. അതു ആരേയും വലയം ചെയ്യുന്നില്ല; ആരെയും ബഹിഷ്കരിക്കുന്നുമില്ല. വൃത്തം ഒരു ശരിയായ നേരിട്ടുള്ള രേഖയായിത്തീരുന്നു. കൗടില്യം മുഴവൻ നശിച്ചു. വളവുകളെല്ലാം പമ്പകടന്നു. ഇവരാണു് ഈശ്വരമനുഷ്യർ—ദിവ്യമനുഷ്യർ. ആദിത്യൻ ഉണ്ടാക്കുന്ന വൃത്തത്തോടു് അവരുടെ വൃത്തത്തിനെ ഉപമിക്കാം. ആദിത്യൻ ഒരു നെടുരേഖയിൽ ചലിക്കുന്നുവെന്നു നിങ്ങൾക്കറിയാമല്ലോ. ആ വൃത്തത്തിൻെറ വ്യാസാൎദ്ധം അപ്രമേയമാണു് സൂൎയ്യൻ പ്രകാശമയനാണു്. മധ്യബിന്ദു എല്ലായിടത്തും ഉള്ളതും വ്യാസം എങ്ങും ഇല്ലാത്തതും ആയ ഒരു വൃത്തമാണതു്. ഇതാണു് ദിവ്യവൃത്തം. ഇതിലുള്ളവരാണു് സ്വതന്ത്രമനുഷ്യർ—മുക്തപുരുഷന്മാർ. ഇവരാണു് പരിപൂൎണ്ണസ്വാതന്ത്ര്യശാലികൾ; സകല സങ്കടത്തിലും, സൎവ്വഭയത്തിലും നിഖിലശരീരാഗ്രഹങ്ങളിലും എല്ലാ സ്വാൎത്ഥങ്ങളിലുംനിന്നു ഇവർ മുക്തരാണു്. ഈ നെടുരേഖയിൽ സ്വാൎത്ഥം ഒട്ടും ഇല്ലയോ? നെടുരേഖ നേരേയുള്ള രേഖയാണു്. അടിമത്തത്തെ സൂചിപ്പിക്കുന്ന ഒരു മുനപോലും അതിലില്ല. അതു സകലതിലുംകൂടി സഞ്ചരിക്കുന്നു. അതിനു ചുററാൻ തക്കതായ ചെറിയ സ്വാൎത്ഥബിന്ദുക്കൾ ഒന്നുമില്ല. അതിനെ വളയ്ക്കാനും യാതൊന്നുമില്ല. ഇവിടെ സ്വാൎത്ഥം ഭസ്മീഭവിച്ചു. അഥവാ ഇവിടെ യഥാൎത്ഥാത്മാവിനെ ലഭിച്ചുവെന്നു നമുക്ക പറയാം. ചെറുബിന്ദുവായ ഒരു വൃത്തത്തിൽനിന്നു, ഘനീഭവിച്ച സ്വാൎത്ഥത്തിൽനിന്നു നാം തുടങ്ങിയതാണല്ലൊ. ആ ചെറുബിന്ദുവൃത്തം വലുതായി വലുതായി കൂടുതൽ കൂടുതൽ വ്യാപിച്ചു ഒരു നെടുരേഖയായി കലാശിച്ചു. ഇവരാണു് ഈശ്വരമനുഷ്യർ. ജാതി, നിറം, മതം, സമുദായം, രാജ്യം എന്നൊരു വ്യത്യാസവും ഇല്ലാതെ, ലോകം മുഴവനും സ്വഗൃഹമായിട്ടുള്ളവരാണിവർ. നിങ്ങളൊരു ഇംഗ്ലീഷുകാരനാകട്ടെ, അമേരിക്കനൊ

കട്ടെ, മുഹമ്മദനാകട്ടെ ബൗദ്ധനാകട്ടെ, അഥവാ ഒരു ഹിന്ദുവാക ട്ടെ, അല്ലെങ്കിൽ മറെറന്തുമാകട്ടെ; നിങ്ങളെല്ലാം രാമന്റെ ആത്മാ വാണ്. അദ്ദേഹത്തിനു നിങ്ങൾ ആത്മാവിന്റെ ആത്മാവാണ്. ഇവിടെ സ്വാതന്ത്ര്യം ആശ്ചര്യകരമായി വികസിച്ചു വ്യാപിച്ചു കാണു ന്നു. ഇവിടെ അതു് അത്യുത്കൃഷ്ടമായവിധം ഉയർന്നിരിക്കുന്നു. ഈ വ്യാ പ്തലോകം നിശ്ശേഷം ഞാനാണ്; ബ്രഹ്മാണ്ഡകടാഹം അശേഷം ഈ മനുഷ്യന്റെ ആത്മാവത്രെ. വികാസമാന്ന ലോകമെല്ലാം, പ രമാണുപ്രാണികളും, ലോഹങ്ങളും, സസ്യങ്ങളും—ഇവയുടെയെല്ലാം ആത്മാവു് ഈ മനുഷ്യന്റെ ആത്മാവുതന്നെയായിത്തീരുന്നു.

ഈവിധം സമ്പൂർണ്ണമോക്ഷസ്ഥിതി സമ്പാദിച്ച ഒരു മനുഷ്യ ന്റെ അടുക്കൽ ഒരു ശിഷ്യൻവന്നു് അദ്ദേഹത്തിന്റെ പാദത്തി ങ്കൽ ഒരു വർഷംവരെ കഴിച്ചുകൂട്ടി. ശിഷ്യൻ ഗുരുവിനെ വിട്ടുപോ കാൻ സമയമായപ്പോൾ ഇന്ത്യായിലെ നടപ്പനുസരിച്ചു് ആയാൾ ഗുരുവിന്റെ പാദങ്ങളിൽ നമസ്കരിച്ചു്, അദ്ദേഹത്തിന്റെ മുമ്പിൽ സാഷ്ടാംഗം പ്രണാമംചെയ്യാൻ ഭാവിച്ചു. ഗുരുവാകട്ടെ മന്ദസ്മിതംചെയ്തുകൊണ്ടു് അയാളെ എടുത്തു പൊക്കിക്കൊണ്ടു പറ ഞ്ഞു:—"പ്രിയകുമാര! നീ പഠിക്കേണ്ടതെല്ലാം ഇനിയും പഠിച്ചുക ഴിഞ്ഞിട്ടില്ല. ഇനിയും പല സംഗതികളും നിനക്കു ലഭിക്കാനുണ്ടു്. കുറേക്കാലംകൂടി ഇവിടെ പാർക്കുക." ഗുരുവിന്റെ പരിശുദ്ധസാ ന്നിധ്യത്തിൽ കുറേനാൾകൂടി ശിഷ്യൻ പാർത്തുംവെച്ചു പിന്നെയും ആത്മീയശക്തി സമ്പാദിച്ചു. അയാളുടെ ഹൃദയം ഈശ്വരചൈത ന്യതുന്ദിലമായി. അയാൾ പരിശുദ്ധാത്മാവിനാൽ പൂർണ്ണനായി. താൻ ശിഷ്യനോ ഗുരുവോ എന്നു ഓർക്കാതെ അയാൾ ആചാര്യ ന്റെ മുമ്പിൽനിന്നുപോയി. ലോകം മുഴുവനും, വ്യാപ്തമായ ജഗ ത്തെല്ലാം താൻതന്നെ എന്ന ചിന്തയോടുകൂടി അയാൾ പോയി. ലോകമാസകലം അയാളുടെ ആത്മാവാകയാൽ അവനു്—ആത്മാ വിനു്—എവിടെ പോകാം? ആത്മാവു സകലബിന്ദുവിലും പരമാ ണുവിലും നിറഞ്ഞിരുന്നാൽ അതെവിടെപ്പോകും? വരുകയെന്നും പോകുകയെന്നും പറയുന്നതു് അവനു് നിരർത്ഥകമാണ്. ഒരു സ്ഥലത്തുനിന്നു പിന്നെ ഒരിടത്തേയ്ക്കു നിങ്ങൾക്കു പോകണമെ ങ്കിൽ, ആ രണ്ടാമത്തെ സ്ഥലത്തു മുമ്പേതന്നെ നിങ്ങൾ ഇല്ലാതിരിക്കണം. ഇവിടെ അവൻ തന്നെത്തന്നെ അയാളുടെ യഥാർത്ഥാത്മാവിനെ—അന്തര്യാമിയായ ഈശ്വരനെ—സർവ്വലോ കവുംനിറഞ്ഞ ഈശ്വരനെ—ബ്രഹ്മത്തെ കണ്ടു. പിന്നെവരു കയും പോകയും ചെയ്യുന്നകാര്യം അയാൾ എങ്ങിനെ ചിന്തി ക്കും? പോക്കുവരവുകളെപ്പററിയുള്ളവിചാരമേ ഇല്ലാതായി. ആത്മ

സാക്ഷാൽക്കാരം സിദ്ധിച്ച സ്ഥിതിയിലായിരുന്നു അയാൾ. ശരീരത്തിൻെറ സഞ്ചാരം ഒരുതരം ബോധരഹിതമായ വൃത്തിയായിരുന്നു. അയാൾ അയാളിൽത്തന്നെയായിരുന്നു. അയാൾക്കു വരുകയും പോകുകയും ഒന്നുമില്ല. അപ്പോൾ ഗുരുവിനു തൃപ്തിയായി. ഇങ്ങനെയാണ് ആചാര്യൻ ശിഷ്യനെ പരീക്ഷിച്ചു തങ്കമാണെന്ന് അറിഞ്ഞതു്. ശിഷ്യൻ ആചാര്യനെ വന്ദിക്കയോ നമസ്കരിക്കയോ ഒന്നും ചെയ്തില്ല. കൃതജ്ഞതാബോധം വിടത്തക്കവിധം അവനു് അദ്വൈതബോധം ഉണ്ടായി. തൻെറ ശിക്ഷണം വാസ്തവത്തിൽ ഫലപ്പെട്ടുവെന്നു് ഗുരുവിനു് അപ്പോൾ മനസ്സിലായി. ഇതാണു ഗുരുവിൻെറ നില. നിങ്ങൾ മനുഷ്യനെ ബഹുമാനിച്ചാൽ, അതു് തന്നെ അപമാനിക്കുകയാണെന്നു് അദ്ദേഹം പറയും. "ഞാനീ ശരീരത്തിൽ ഒതുങ്ങിയിരിക്കയില്ല; ഞാൻ ഈ ചെറുദേഹത്തിൽ മാത്രമല്ലാ; ഞാൻ വിശാലമായ ലോകംമുഴുവനുമാണു്. ഞാൻ നിങ്ങളാണു്. നിന്നിൽ എന്നെ ആദരിക്കുക" നിങ്ങൾക്കു യാതൊന്നും വിലയ്ക്കുവില്ലാത്ത ഒരു മനുഷ്യൻെറ സ്ഥിതിയാണിതു്. ശരീരത്തെക്കുറിച്ചുള്ള ആദരവോ നിന്ദയോ നിരർത്ഥകമായി തോന്നുന്ന, ലജ്ജയും കീർത്തിയും എല്ലാം സാരമല്ലാത്ത, ഒരു മനുഷ്യൻെറ നിലയാണിതു്.

ഇൻഡ്യായിൽ ഒരു മനുഷ്യൻ—ഒരു രാജാവ്—ഒരു സന്ന്യാസിയുടെ സമീപത്തുചെന്നു് അദ്ദേഹത്തിനെ സാഷ്ടാംഗനമസ്കാരം ചെയ്തു. ഈ രാജാവു ഇപ്രകാരം നമസ്കരിക്കാനുള്ള കാരണം എന്താണെന്നു സന്ന്യാസി ചോദിച്ചു. രാജാവു പറഞ്ഞു:—"സ്വാമിൻ! പരിശുദ്ധനായ യോഗീശ്വരാ! അങ്ങൊരു സന്ന്യാസിയാണു്. അവിടുന്നു ഒരിക്കൽ ഭരിച്ചിരുന്ന രാജ്യം ഉപേക്ഷിച്ചുംവെച്ചു് സന്ന്യാസാശ്രമം കയ്ക്കൊണ്ടു. അവിടുന്നു സന്ന്യാസത്തിൻെറ മഹാപുരുഷനാണു്. ഞാൻ അങ്ങയെ ഈശ്വരനായി കരുതുന്നു. ഞാൻ ഭവാനെ ആരാധിക്കുകയാണു്" ഇൻഡ്യായിൽ ജനങ്ങൾ ആരാധിക്കപ്പെട്ടുന്നതു്, അവരുടെ സ്വത്തു നോക്കിയല്ലെന്നു നിങ്ങൾ അറിയുന്നുവല്ലോ. അവിടെ എന്തുമാത്രം ത്യാഗം (സന്ന്യാസം) ചെയ്തുവെന്നു നോക്കിയാണു് ആളുകൾ മാനിക്കപ്പെട്ടുന്നതു്. ഈ നാട്ടിലെ ബഹുമാനത്തിൻെറയും അവിടത്തെ ബഹുമാനത്തിൻെറയും തോതു ഭിന്നമാണു്. 'ബലവത്തായ ഡോള'റിനെക്കാൾ അവിടെ ഈശ്വരനെയാണു് അധികം വിശ്വസിക്കുന്നതു്. രാജാവു സന്ന്യാസമൂർത്തിയെ വന്ദിക്കുകയായിരുന്നു. സന്ന്യാസി രാജാവിനോടു പറഞ്ഞു:— "അതാണു നിങ്ങളെന്നെ വന്ദിക്കുവാൻ കാരണമെങ്കിൽ ഞാൻ, നിങ്ങളുടെ പാദങ്ങളെ കഴുകണം. ഞാൻ നിങ്ങളുടെ മുമ്പിൽ നമസ്കരിക്കണം. എന്തെന്നാൽ ഹേ! മഹാരാജാവേ! ഈ ലോകത്തി

ല്ലുള്ള രാജാക്കന്മാരെല്ലാവരെയുംകാൾ അവിടുന്നു വലിയൊരു സന്ന്യാസമൂർത്തിയാണു്." ഇതെന്തത്യത്ഭുതമാണു്? അതെങ്ങിനെ ശരിയാകും? സന്ന്യാസി ഇങ്ങനെ വിവരിച്ചുകൊടുത്തു.—"ഒരു മനോഹരമായകൊട്ടാരത്തിൻെറ ഉടമസ്ഥനായി ഇവിടെ ഒരാളുണ്ടെന്നു വിചാരിക്കുക. അയാൾ തൻെറ മാളികയിലെ പൊടിയും ചെളിയും തുടച്ചു കളഞ്ഞതായും ഊഹിക്കുക. കെട്ടിടത്തിലെ പൊടിയും അഴുക്കും മാത്രമേ അയാൾ ത്യജിച്ചുള്ളൂ. അയാൾ ഒരു സന്ന്യാസിവര്യനാകുമോ?" രാജാവു പറഞ്ഞു:—"ഇല്ല. ഒരിക്കലും അയാൾ സന്ന്യാസിവര്യനാകില്ല." സന്ന്യാസി ഉടനെ പ്രതിവചിച്ചു:—"വീട്ടിൻെറ പൊടിയും ചെളിയും എല്ലാം സംഭരിച്ചു സൂക്ഷിച്ചുകൊണ്ടും, മനോഹരമായ ഹർമ്മ്യത്തെ—കെട്ടിടത്തെ—മുഴുവൻ ത്യജിച്ചുകൊണ്ടും അയാൾ ഇരിക്കുന്നു. അയാളെപ്പററി നിങ്ങളെന്തുപറയും?" രാജാവു പറഞ്ഞു:—"ചെളിയും പൊടിയും മാത്രം സമ്പാദിച്ചു വെച്ചു കൊട്ടാരമെല്ലാം ഉപേക്ഷിക്കുന്നവൻ ഒരു വലിയ ത്യാഗമൂർത്തി തന്നെയാണു്." സന്ന്യാസിപറഞ്ഞു:—"സഹോദരാ! അല്ലയോ! രാജശ്രേഷ്ഠാ! അവിടുന്നാണു് ത്യാഗമൂർത്തി. എന്തെന്നാൽ യഥാർത്ഥാത്മാവു്, ദൈവം, സത്യാത്മാവു്, മനോഹരമായ കൊട്ടാരം ഏതോ അതു്, പരമാത്ഥവസതി, സ്വർഗ്ഗരാജ്യം, ദേവലോകത്തിൻെറ ദേവലോകം അവിടുന്നു സന്ന്യസിച്ചിരിക്കുന്നു. ആ കൊട്ടാരത്തിൻെറ ചെളിയും പൊടിയും ആയ ഈ ദേഹം—ചെറിയ സ്വാർത്ഥവ്യക്തിത്വം—അങ്ങു സൂക്ഷിക്കയും ചെയ്യുന്നു. ഞാൻ യാതൊന്നും സന്ന്യസിച്ചിട്ടില്ല. ഞാൻ ഈശ്വരന്മാരുടെ ഈശ്വരനാണു്—ലോകാലോകസർവേശ്വരനാണു്."

ഈ മനുഷ്യരെ, പുരോഗമനത്തിൻെറ പരമകാഷ്ഠയിൽ എത്തിയ സ്വതന്ത്രരായ ഇവരെ ചിലപ്പോൾ ചിലർ ആക്ഷേപിക്കാറും പുച്ഛിക്കാറും ഉണ്ടു്. അവക്കു ഭ്രാന്താണെന്നുപറയുന്നു. എന്നാൽ അവർ അവരുടെ ദിവ്യഭാഗ്യം, ആത്മലഹരി, ഇതിൽ നിന്നു അവക്കുണ്ടാകുന്ന പരമാനന്ദം ഒരു ക്ഷണനേരത്തേക്കുപോലും ഈ ലോകത്തിലെ സകല സമ്പത്തുകൾക്കും ധനത്തിനുംവേണ്ടി ഉപേക്ഷിക്കാമോ എന്നു് അവരോടു ചോദിക്കുക. ഒരിക്കലും ഇല്ല! ഒരിക്കലും ഇല്ല! ധനികർ എന്നു പറയപ്പെടുന്നവരുടെ യാചകചൈതന്യത്തെ മാംസത്തിൻെറ പടിക്കൽചെന്നു യാചിക്കുന്ന, വിഷയസുഖങ്ങളുടെ മുമ്പിൽപോയി തെണ്ടുന്ന ഈ ക്രൂരരുടെ സ്ഥിതിയെ അവർ നിന്ദിക്കയും സങ്കടപൂർവം വീക്ഷിക്കയും ചെയ്യുന്നു. ആനന്ദം നിങ്ങളുടെ അകത്താണു്. പിന്നെയെന്തിനു് ഭിക്ഷുവേഷവും കെട്ടി കഷ്ടസ്ഥിതിയിൽ പരിതപിച്ചുകൊണ്ടു, ദയനീയമായ പര

മാണുവിനെപ്പോലെ കേഴുന്നു? വരുകതന്നെ. നിങ്ങളുടെ യഥാർത്ഥാത്മാവിനെ സാക്ഷാൽക്കരിക്കുകതന്നെ. സർവ്വശക്തനായ ഈശ്വരനെ പ്രാപിക്കുക. ആനന്ദപ്രവാഹത്തിൽ ഈ പദ്യം നിങ്ങളിൽ നിന്നു പൊട്ടിപ്പുറപ്പെടട്ടെ!

ആദിത്യരശ്മിബന്ധസൂക്ഷ്മാണുക്കൾ ഞാൻതാനത്രേ,
മേഘരോജ്വലൽസൂര്യബിംബവും ഞാനാകുന്നു,
'വിശ്രമിച്ചാലു'മെന്നു ഞാനണുക്കളോടോതും,
'അശ്രാന്താചലിക്കെ'ന്നു ഗോളത്തിനോടുംചൊല്ലും.
സുപ്രഭാതത്തിനുടെ ദർശനംഞാനാകുന്നു,
നല്ലെഴുംസായന്തനമാരുതനഹംതന്നെ.
ഇലകളുടെ മൃദുമർമ്മരം, ഘോരാഴിത-
ന്നല—എന്നിവയെല്ലാം ഞാനാണു നിസ്സന്ദേഹം.
കമിതാവിന്റെ വികാരോദ്ദീപ്തപ്രണാമവും,
കാമിനിയുടെ മൃദുഭയവാചകങ്ങളും,
യുദ്ധവീരനും, അവൻതന്നെ ഖണ്ഡിക്കുംവാളും,
സാധ്വസമവൻമാതൃചിത്തവും ഞാനാകുന്നു;
പനിനീർപുഷ്പം, അവൾ കവികോകിലം, കണ്ഠ-
ഗാനവും, തീജ്വാലയും, വിറകും, ദീപങ്ങളും,
അഗ്നിയിലടുക്കുന്ന ശലഭങ്ങളും, ഭഗ്ന-
ലഗ്നമാംമദം ദ്രാക്ഷാഫലവും, വീഞ്ഞും, തോട്ടം
വീഞ്ഞെടുപ്പതിനുള്ളയന്ത്രവും ഞാൻതാനത്രേ;
അതിഥിയഹ, മാതിഥേയനുമഹംതന്നെ,
പഥികൻ, രത്നങ്ങൾതന്നുരുണ്ടു തിളങ്ങുന്ന
മധുരബിന്ദുക്കളും സകലം ഞാനാകുന്നു.

ഹാ! നിങ്ങളുടെ സ്വന്തംപ്രഭയും, പ്രതാപവും, തേജസ്സും രാജാക്കന്മാരുടെ പ്രൗഢിയെ മ്ലാനീകരിക്കുന്നു. അപ്രകാരം ആശ്ചര്യകരമായ സ്വർഗ്ഗം, സത്തും, ചിത്തും, ആനന്ദവും നിങ്ങൾതന്നെയാണു്.

ഓം! ഓം!! ഓം!!!

# ൩. പരിമിതത്തിൽ അപരിമിതം

(സാൻഫ്രാൻസിസ്കോ, Great Golden Hall-ൽ വെച്ച് 1903 ജനവരി 10-ാംനു ചെയ്ത പ്രസംഗം)

മഹതീമഹാന്മാരുടെ രൂപത്തിൽ ഇരിക്കുന്ന അപരിമേയമേ!

പ്രസംഗവിഷയത്തിൽ പ്രവേശിക്കുംമുമ്പേ ഈ ലോകത്തിൽ കാണുന്ന ശ്രോതാക്കളുടെ തരത്തെപ്പററി രണ്ടുവാക്കു പറയേണ്ടിയിരിക്കുന്നു.

ജനങ്ങാം സാധാരണ അവരുടെ സ്വന്തം ചെവികാംകൊണ്ടല്ലാ, ഇതരന്മാരുടെ ചെവികാംകൊണ്ടാണ് കോംക്കുന്നതു്. അവർ സ്വന്തം കണ്ണുകളിൽക്കൂടി നോക്കുന്നില്ല. സ്നേഹിതന്മാരുടെ കണ്ണിൽക്കൂടി നോക്കിക്കാണുന്നു. അവർ സ്വന്തം രസനേന്ദ്രിയംകൊണ്ടല്ലാ, അന്യന്മാരുടെ രസനേന്ദ്രിയംകൊണ്ടാണ് രുചിക്കുന്നതു്. എന്തു സംബന്ധം! ലോകവാസിജനങ്ങളേ! നിങ്ങാം നിങ്ങളുടെ സ്വന്തം ചെവികളെ ഉപയോഗിപ്പിൻ! എല്ലായ്പ്പോഴും നിങ്ങളുടെ സ്വന്തം കണ്ണിൽക്കൂടി നോക്കുവിൻ! സദാ നിങ്ങളുടെ സ്വന്തം ബുദ്ധികൊണ്ടു മനസ്സിലാക്കുവിൻ! നിങ്ങളുടെ സ്വന്തം കണ്ണും ചെവിയും വെറുതെയല്ല; അതുകാം ഉപയോഗിപ്പാൻ ഉള്ളവയാണ്.

രാമൻ ഒരു ദിവസം തെരുവുകളിൽക്കൂടെ നടക്കുകയായിരുന്നു. ഒരു മാന്യൻ രാമൻെറ അടുക്കൽവന്നു പറയുന്നു:—"ഈ വേഷം എന്തിനു നിങ്ങാം അണിയുന്നു? നിങ്ങളിങ്ങനെ വസ്ത്രംധരിക്കുന്നതു എന്തിന്? ഞങ്ങളുടെ ശ്രദ്ധയെ നിങ്ങാം ആകർഷിക്കുന്നതെന്തിനു്?" രാമൻ സദാ മന്ദഹസിക്കയും, ചിരിക്കയും ചെയ്യുന്നു. ഇൻഡ്യൻസന്യാസിമാരുടെ വസ്ത്രം നിങ്ങാംക്കു വിനോദകരമാണെങ്കിൽ നിങ്ങളുടെ വിനോദം രാമനു വിനോദകരമാണ്. ഈ വേഷം നിങ്ങളെ ആഹ്ലാദിപ്പിക്കയും ചിരിപ്പിക്കയും ചെയ്യുന്നുവെങ്കിൽ, നിങ്ങളുടെ ചിരി ഞങ്ങളേ രസിപ്പിക്കുന്നു. നിങ്ങളുടെ മന്ദഹാസം ഞങ്ങളുടെ മന്ദഹാസം തന്നെയാണ്.

എന്നാൽ സദയം യുക്തിയുക്തരായിരിക്കുവിൻ! വൃത്താന്തപത്രങ്ങാം ഒരുത്തനെ പൊക്കിയോ താഴ്ത്തിയോ എഴുതിക്കഴിഞ്ഞാൽ ജനസമുദായം മുഴുവൻ അതുപോലെ വിചാരിക്കാൻ തുടങ്ങുന്നു. "പത്രങ്ങാം അങ്ങിനെ പറയുന്നു, പത്രം ഇങ്ങിനെ പറയുന്നു" എന്നെല്ലാം ജനങ്ങാം സംസാരിക്കുന്നു. എന്നാൽ ഈ പത്രങ്ങളുടെ അടിത്തട്ടിൽ എന്തു കാണുന്നു? സാധാരണ വർത്തമാനപ്പത്രങ്ങളുടെ റിപ്പോർട്ടർമാർ കുട്ടികളും സ്ത്രീകളുമാണ്. പത്രങ്ങളിലെ വിഷയങ്ങാം പണ്ഡിതന്മാരായ വിമർശകന്മാരിൽനിന്നല്ലാ, നാലാംതരമോ,

പത്താംതരമോ റിപ്പോർട്ടറന്മാരിൽനിന്നാണ് പുറപ്പെടുന്നതു്. മയോർ (മുനിസിപ്പൽ പ്രസിഡണ്ട്) ഒരാൾ ആരെയെങ്കിലും പ്രശംസിക്കുമ്പോൾ, അഥവാ കേമനാണെന്നു ഗണിക്കപ്പെടുന്ന വേറൊരാൾ ആരെയെങ്കിലും മാനിക്കുമ്പോൾ, സകല ജനങ്ങളും ആ മനുഷ്യന്റെ കീർത്തിയെ ഏററുപാടി പ്രതിധ്വനി ഉണ്ടാക്കുന്നു. ഇതു തന്റേടമല്ല. തന്റേടവും സ്വാതന്ത്ര്യവും ഇരിക്കുന്നതു് നിങ്ങൾ നിങ്ങളുടെ സ്വന്തചെവികൊണ്ടു കേൾക്കുകയും, സ്വന്തം കണ്ണുകൊണ്ടു കാണുകയും ചെയ്യുന്നതിലാണ്.

ഈ വേഷം ധരിക്കുന്നതെന്തിനെന്നു ചോദിച്ച ആളോടു രാമൻ പറഞ്ഞു:—"സഹോദരാ! സഹോദരാ! ഈ നിറമുള്ള വസ്ത്രം ധരിക്കരുതെന്നും, മറേറതെങ്കിലും നിറമുള്ളതേ ധരിക്കാവൂ എന്നും പറയുന്നതിന്റെ യുക്തി എന്നെപറഞ്ഞുമനസ്സിലാക്കുക. രാമൻ ഇതിനു പകരം കറുത്തതോ വെളുത്തതോ ആയ ഡ്രസ്സ് എന്തിനായിട്ടുടുക്കണം? 'കാരണം' എന്തെങ്കിലും ദയവായിപ്പറയൂ! അഥവാ കുററമെന്താണെന്നു പറയൂ! നിങ്ങൾ എന്തു കുറവുകാണുന്നു?" അദ്ദേഹം വീഴ്ചയൊന്നും കാണുന്നില്ല. അദ്ദേഹം പറയുന്നു:—"അതു എന്റെ നിറമുള്ള വസ്ത്രത്തോടുതുല്യം സുഖകരമാണ്. എന്റെ ഉടുപ്പുപോലെ അതു ചൂടും തണുപ്പും തടുക്കുന്നു. നിങ്ങളുടെ വസ്ത്രം മറേറതു നിറമുള്ളവസ്ത്രത്തെപ്പോലെതന്നെ നല്ലതാണ്. നിങ്ങൾ ധരിക്കുന്ന വസ്ത്രത്തിനു എന്തെങ്കിലും ഒരു നിറം നിശ്ചയമായും കാണണം. അതു കറുപ്പാണെങ്കിൽ, അതൊരു നിറമാണ്, വെളുപ്പായാലും അതൊരു നിറംതന്നെ; റോസായാൽ അതും പിന്നെയൊരുനിറംതന്നെ; അതിനെന്തെങ്കിലും ഒരു വർണ്ണം കാണണം. ഏതെങ്കിലും ഒരു നിറത്തിലല്ലാതെ അതു കാണപ്പെടുകയില്ലല്ലൊ."

"ഈ നിറത്തിലുള്ള വസ്ത്രത്തിനു എന്തു ദൂഷ്യമാണുള്ളതെന്നു നിങ്ങളിനി പറയൂ!" അദ്ദേഹത്തിനു ദൂഷ്യമൊന്നും പറയാൻ കഴിഞ്ഞില്ല. തന്നോടുതന്നെയും, തന്റെ സ്വന്തം കണ്ണുകളോടും, തന്റെ സ്വന്തം ചെവികളോടും കരുണകാണിപ്പാൻ രാമൻ അദ്ദേഹത്തോടു അപേക്ഷിച്ചു. തന്റെ സ്വന്തം കണ്ണുകളും ചെവികളും ഉപയോഗിച്ചു വിധികല്പിക്കണം. അന്യന്മാരുടെ അഭിപ്രായങ്ങളിൽ കൂടി വിധികല്പിക്കരുതു്. ഇതരന്മാരുടെ അഭിപ്രായമാസ്മരശക്തിയിൽപെട്ടുഴലാതെയിരിക്കണം. അന്യന്മാരുടെ മാസ്മരപ്രയോഗത്തിൽ പെടുത്തുന്ന ബലഹീനതകൂടാതെയിരുന്നാൽ, ഒരുത്തൻ അത്രയ്ക്കു സ്വതന്ത്രനായിത്തീരുന്നു.

നിങ്ങൾ നിങ്ങളുടെ സ്വന്തം ചെവികൊണ്ടു ഈ പ്രസംഗങ്ങൾ കേൾക്കുകയും, സ്വന്തം ബുദ്ധികൊണ്ടു അവയെ ഗ്രഹിക്കയും

ചെയ്യണമെന്നു രാമൻ ആഗ്രഹിക്കുന്നു. നിങ്ങൾ നിങ്ങളുടെ സ്വന്തം വിധികല്പിക്കുവിൻ! നിങ്ങളീപ്രസംഗങ്ങൾ ശരിയായി ശ്രദ്ധിച്ചു പഠിക്കാമെങ്കിൽ, ഏററവും വലിയ ഗുണങ്ങൾ നിങ്ങൾക്കുണ്ടാകുമെന്നു രാമൻ വാഗ്ദത്തം ചെയ്യുന്നു. നിങ്ങൾ സകല പരിഭ്രമത്തിനും, സകല ഭയത്തിനും, സകലകുഴപ്പങ്ങൾക്കും മുകളിൽ നിലയുറപ്പിക്കണം.

സമ്പത്താണു് തങ്ങൾക്കു വേണ്ടതെന്നു ജനങ്ങൾ പറയുന്നുവെന്നു നിങ്ങൾക്കറിവുണ്ടല്ലോ. എന്നാൽ ഹേ! മഹാശയന്മാരേ! നിങ്ങൾക്കു സമ്പത്തു എന്തിലേയ്ക്കാണു് വേണ്ടതു്? നിങ്ങൾക്കു ആനന്ദം ഉണ്ടാകുന്നതിനാണു് സ്വത്തിന്റെ ആവശ്യം; അല്ലാതെ മറെറാന്നിനുംവേണ്ടിയല്ല. സമ്പത്തു് സൗഖ്യമുണ്ടാക്കിത്തരുന്നുണ്ടോ? അതുമില്ല. നിങ്ങൾക്കു സുഖമുണ്ടാക്കിത്തരുന്ന ഏതാണ്ടിവിടെയുണ്ടു്. നിങ്ങളെ ഹഠാൽ സ്പർശിക്കുന്ന, നിങ്ങളുടെ ഹൃദയങ്ങളെ ഇളക്കുന്ന, പെട്ടെന്നും പ്രത്യക്ഷമായും ഫലപ്പെടുന്ന പ്രസംഗങ്ങളാണു് കേൾക്കേണ്ടതെന്നു് ചിലർ പറയുന്നു. കുഞ്ഞുങ്ങളെപ്പോലെ ആകരുതേ! ഒരു കുട്ടിക്കു ഒരു ഡോളറും ഒരു കഷണം കൽക്കണ്ടവുംകൂടി കൊടുക്കുക. ഉടനെ മധുരസ്വാദുള്ള കൽക്കണ്ടമാണു് കുട്ടി ചാടിഎടുക്കുന്നതു്. വെള്ളിയോ സ്വർണ്ണമോ ആയ നാണയം ഒന്നും അതിനുവേണ്ട. ഇത്തരം കുട്ടികളെപ്പോലെയാകരുതു്.

ചിലപ്പോൾ പ്രസംഗങ്ങളും പ്രഭാഷണങ്ങളും ക്ഷണം ഫലിക്കും. അവ വെറും കൽക്കണ്ടംപോലെ അസ്ഥിരവും, ക്ഷണികവും ആയ ഫലമേ കൊടുക്കുന്നുള്ളൂ. നിങ്ങൾക്കു ശാശ്വതവും സ്ഥിരവും ആയ പ്രേരണാശക്തി പ്രദാനംചെയ്യുന്ന ഏതാണ്ടു ഇവിടെയുണ്ടു്. സർവ്വകലാശാലകളിലും, കോളജുകളിലുംവലിയപണ്ഡിതന്മാരുടെയും പ്രഫസ്സറന്മാരുടെയും പ്രസംഗങ്ങൾ മണിക്കൂറുതോറും ജനങ്ങൾ കേൾക്കുന്നു. ഇവർ പ്രഭാഷണചാതുരിയോ, പ്രസംഗവൈദഗ്ദ്ധ്യമോ പ്രകടിപ്പിക്കാറില്ല. സാവധാനത്തിൽ, നിശ്ശബ്ദമായി, സമാധാനമായിട്ടാണു് അവർ വിദ്യാർത്ഥികളോടുപ്രസംഗിക്കുന്നതു്. എന്നാൽ അവരുടെ വായിൽനിന്നു വരുന്ന ഓരോ പദങ്ങളും വിദ്യാർത്ഥികൾ എഴുതിയെടുത്തു പഠിക്കണം. പെട്ടെന്നു ഇളക്കുന്ന പ്രസംഗമാണൊ പ്രഫസ്സറന്മാരുടേതെന്നു ചിന്തിക്കാതെ ഓരോവാക്കും എഴുതിയെടുത്തു പഠിക്കേണ്ടതാണു്.

കോളജിലെ വിദ്യാർത്ഥികൾ അവരുടെ പ്രഫസ്സറന്മാരുടെ വാക്കുകൾ ശ്രദ്ധിച്ചുകേട്ടു പഠിക്കുന്നതുപോലെതന്നെ, ലോകം രാമന്റെവാക്കുകളെയും ശ്രദ്ധാപൂർവ്വം പഠിക്കണമെന്നു രാമൻ ജനങ്ങളോടു പറയുന്നു. ഈ പറച്ചിൽ വമ്പുപറച്ചിലാണെന്നു നി

ങ്ങൾ പക്ഷേ പറയുമായിരിക്കാം. എന്നാൽ—അതേ!—കാലം വരുന്നു...*

ഇന്നത്തെ സംഭാഷണവിഷയം "പരിമിതത്തിലെ അപരിമിതം" എന്നതാണ്. തത്വജ്ഞാനം പൊതുജനങ്ങൾക്കു രസകരമാക്കുന്നത് വളരെ പ്രയാസമാണ്. ജ്ഞാനം ജനങ്ങൾക്ക് ആനന്ദപ്രദമാക്കുന്നതു ബഹുവിഷമമാണ്. "ജ്ഞാനം നന്മയാണ്" എന്നു സോക്രട്ടീസു പറയുന്നു. അദ്ദേഹത്തിന്റെ വാക്കുമുഴുവനും ശരിയാണ്. ഈ തത്വമാണ് അന്തിമമായി മനുഷ്യലോകത്തെ അശേഷം ഭരിക്കാൻപോകുന്നത്. ജ്ഞാനമാണ് ലോകത്തെ ഭരിക്കുന്നത്. ജ്ഞാനം സ്വയം കർമ്മമായി രൂപാന്തരം പ്രാപിക്കുന്നു. ജനങ്ങൾ ആവശ്യപ്പെടുന്നതു് തയ്യാറാക്കി വെക്കപ്പെട്ട കർമ്മമാണ്. എന്നാൽ ഇപ്രകാരമുള്ള കർമ്മം നിലനില്ക്കുകയില്ല. നിങ്ങളെ അളവററ കർമ്മശക്തിയുള്ളവരാക്കിത്തീർക്കുന്ന ജ്ഞാനമാണ് രാമൻ നിങ്ങൾക്കു തരുന്നതു്. അതു ജനപ്രിയമാക്കാൻ അസാദ്ധ്യമാണ്. അതിഗഹനവും കഠിനവുമായ ഈ വിഷയം നമുക്കു കഴിയുന്നതും ലളിതമായി പ്രതിപാദിക്കാൻ നോക്കാം.

ഈ ലോകത്തിൽ നിങ്ങൾക്കു ചിന്തിക്കാൻ കഴിയുന്ന, നിങ്ങൾ സാധാരണ ലോകത്തിൽ കാണുന്ന ഏററവും ചെറിയ വസ്തുവായ കടുകിന്റെ ഒരു മണിയിൽ—വിത്തിൽ—നിന്നു നമുക്കു തുടങ്ങാം. അല്ലെങ്കിലും വേറെ ഏതെങ്കിലും നിങ്ങൾക്കിഷ്ടമുള്ള മറെറാരു ചെറുവിത്താകട്ടെ; അതു വളരെ ചെറുതാണ്. അതെടുത്തു കയ്യിന്റെ വെള്ളയിൽവെച്ച് ഒന്നു നിരീക്ഷിക്കുകതന്നെ. ഈ വിത്ത് എന്താണ്? നിങ്ങൾക്കു കാണുമാനും, മണക്കാനും, തൂക്കിനോക്കാനും, സ്പർശിക്കാനും കഴിയുന്ന ഇതാണോ വിത്ത്? അണുവായിക്കാണപ്പെടുന്ന അതോ വിത്ത്? അതോ വിത്തെന്നു പറയപ്പെടുന്നതു വേറെ വല്ലതുമാണോ? നമുക്കതൊന്നു പരിശോധിക്കാം.

ഈ വിത്ത് ഭൂമിയുടെ അടിയിൽ വിതയ്ക്കാം. സ്വല്പകാലത്തിനുള്ളിൽ അതു സുന്ദരമായ ഒരു ചെടിയായിപ്പൊട്ടിക്കുരുക്കുന്നു പുതിയ ഒരു ചെടി! കാലക്രമംകൊണ്ട് ആ ഒരു വിത്തിൽനിന്നു അനേകായിരം പുതിയ വിത്തുകൾ—കടുകിന്മണികൾ—നമുക്കു ലഭിക്കുന്നു. ഈ അനേകായിരം പുതിയ മണികൾ മുൻപോലെ വിതയ്ക്കുക. അതേത്തരം ലക്ഷക്കണക്കിനു കൂടുതൽ വിത്തുകൾ

* ഈ സന്ദർഭത്തിൽ രാമൻ തീരെ മൗനിയായി. ലോകം മുഴുവനും ഈ ആത്മീയജീവിതത്തിന്റെ ഉറവുകളെ തീർച്ചയായും പൂർണ്ണമായി ആസ്വദിക്കുമെന്നും, താൻ സൂചിപ്പിക്കുന്ന പരമലക്ഷ്യത്തിൽ മനുഷ്യവർഗ്ഗം എത്തുമെന്നും ഉള്ള ചിന്തയിൽ ലീനനായിട്ടദ്ദേഹം കുറച്ചുനേരം നിന്നുപോയി. കർമ്മം=പ്രവൃത്തി.

ഉണ്ടാകുന്നു. ഈ ലക്ഷലക്ഷം വിത്തു വീണ്ടും വിതച്ചാൽ അനേകംകോടി വിത്തുകൾ വീണ്ടും നമുക്കു കിട്ടുന്നു. ഈ സംഭവഗതി എന്താണു കാണിക്കുന്നതു്? നാം ആദ്യം തുടങ്ങിയ ആ പ്രാരംഭവിത്തിന്റെ സ്ഥിതി എന്താണു്? അതിപ്പോൾ എവിടെ?

അതു ഭൂമിയിൽ കിടന്നു നശിച്ചു; അതു മരിച്ചു; അതു ഒരിടത്തും കാണ്മാനില്ല; എന്നാൽ ആ പ്രാരംഭവിത്തിൽനിന്നു ഇപ്പോൾ അതുപോലെയുള്ള കോടാനുകോടി വിത്തുകൾ ഉണ്ടായിരിക്കുന്നു. ആ പുരാതനമായ ആദ്യവിത്തിൽ—നാം ആരംഭിച്ച വിത്തിൽ—എന്തതിരററ ശക്തി, അപരിമിതമായ കെല്പ്, അളവില്ലാത്ത ചൈതന്യം കിടന്നിരുന്നു!

നമുക്കു വീണ്ടും ഒരു ചോദ്യം ചോദിക്കാം. ഇവിടെ ഒരു വിത്തു കാണുന്നു, "ചെറുതായ ഒരു കടുകിന്മണി" എന്നു നാം പറയുമ്പോൾ നിങ്ങൾ എന്തർത്ഥമാക്കുന്നു? ആ "വിത്തി"ന്റെ അർത്ഥം അതിന്റെ സ്വരൂപം, വലിപ്പം, ഘനം, മണം മുതലായതിനെ മാത്രമേ സ്പർശിക്കുന്നുള്ളോ? വിത്തിന്റെ നാമം ബാഹ്യരൂപങ്ങളുടെ കേന്ദ്രത്തെമാത്രമേ സൂചിപ്പിക്കുന്നുള്ളോ? ഒരിക്കലും അല്ല. യഥാർത്ഥകടുകിന്മണിയോളം ഘനമുള്ളതും, നിറമുള്ളതും, മണമുള്ളതും, സ്വാദുള്ളതും ആയ ഒരു മണി നമുക്കു കൃത്രിമമായിട്ടുണ്ടാക്കാമായിരിക്കാം. എന്നാൽ ഈ നിർമ്മിതമായ കടുകിന്മണി യഥാർത്ഥമായ ഒരു കടുകുവിത്തെന്നുപറയാൻ പാടില്ല; അതൊരു പാവ—കുട്ടികൾക്കു കളിക്കാനുള്ള ഒരു കളിപ്പാട്ടം—മാത്രമാണു്. യഥാർത്ഥവിത്താകയില്ല. അതിനാൽ വിത്തെന്നുപറയുന്നതിനു്—ആ പദത്തിനു—പ്രത്യക്ഷമായ ഒരർത്ഥവും പരോക്ഷമായ വേറൊരു യഥാർത്ഥതാല്പര്യവും ഉണ്ടു്. 'വിത്തു്" എന്ന പദത്തിന്റെ പ്രത്യക്ഷമായ അർത്ഥം അതിന്റെ രൂപം, വലിപ്പം, ഘനം മുതലായ—നമ്മുടെ ഇന്ദ്രിയങ്ങൾക്കു ഗോചരമായ—ഗുണവിശേഷങ്ങളും, യഥാർത്ഥമായ അർത്ഥം ആ വിത്തുരൂപത്തിൽ അടങ്ങിയിരിക്കുന്ന അനന്തമായ ശക്തിവിശേഷം—ഗണനാതീതമായ ഓജസ്സ്—എന്നാളും ആകുന്നു. നാമിതാ! ഇവിടെ പരിമിതത്തിൽ അപരിമിതത്തെ കാണുന്നു. അതിരററശക്തി—പരിമിതമായ സ്വരൂപത്തിൽ അടങ്ങിയിരിക്കുന്ന അപരിമിതമായ ചൈതന്യം—ഇതാണു് വിത്തെന്ന പദത്തിന്റെ യഥാർത്ഥമായ താല്പര്യം. അല്ലാതെ പുറമേ ഇന്ദ്രിയഗോചരമായി കാണുന്ന ബാഹ്യവസ്തുരൂപമല്ല.

വിത്തിന്റെ ശരീരം, സ്വരൂപം നശിച്ചാൽ ഈ അനന്തശക്തി അതോടുകൂടി നശിക്കുമോ? വിത്തിന്റെ ബാഹ്യരൂപം

നശിക്കുന്നു. വിത്തിന്റെ ശരീരം, പ്രത്യക്ഷമായ വിത്തു്, മണ്ണിൽ കിടന്നു നശിക്കുന്നു. യഥാർത്ഥവിത്തു്, അകത്തെ അപരിമിത ശക്തി അതുകൊണ്ടു നശിക്കുന്നുവോ? ഇല്ല, ഒരിക്കലും ഇല്ല. അനന്തത എങ്ങിനെ നശിക്കും? അതൊരിക്കലും നശിക്കയില്ല. ഇന്നു ആദിമവിത്തിന്റെ ആയിരാമത്തെ പിൻഗാമിയായ ഒരു വിത്തു് നാം എടുക്കുന്നു. ഇതു വീണ്ടും വിതയ്ക്കുക; അതിനെ വീണ്ടും ഭൂമിയിൽ നടുക. ഈ വിത്തിനുള്ളിലും ആദിമവിത്തിന്റെ അകത്തുള്ള, ഉണ്ടായിരുന്ന അതേ അനന്തവർദ്ധമാനശക്തി ഉണ്ടെന്നു നിങ്ങൾക്കു കാണാം. ആ ആദ്യവിത്തിലെ അനന്തചൈതന്യവും കെല്ലാം അതിന്റെ പത്തുലക്ഷാമത്തെ പരമ്പരയിൽപെട്ട ഒരു വിത്തിന്റെ ഉള്ളിലും ഉണ്ടു്.

വിത്തിന്റെ യഥാർത്ഥതത്വപ്രകാരം, അതിന്റെ ഉള്ളിലെ അപരിമിതത്വം ആദിമവിത്തിലും, അതിന്റെ ആയിരാമത്തെ തലമുറയിലും ഉണ്ടെന്നു നാം കാണുന്നു. ഈ അപരിമിതശക്തി ആദ്യവിത്തിന്റെ അളവററ തലമുറകളിലെല്ലാം സ്പഷ്ടീഭവിക്കുന്നു. അതിനാൽ അകത്തെ അനന്തചൈതന്യം—അപരിമേയമായ ഓജസ്സു്—അഭേദ്യവും, സുസ്ഥിരവും ആണെന്നു നാം കാണുന്നു. യഥാർത്ഥവിത്തു്, അപരിമിതചൈതന്യം ഒരിക്കലും നശിക്കുന്നില്ലെന്നും നാം കാണുന്നു. ആദ്യവിത്തിന്റെ ബാഹ്യരൂപം നശിച്ചു; എന്നാൽ ശക്തി നശിച്ചില്ല. ആ ശക്തി യാതൊരു കുറവും കുറവും കൂടാതെ ആയിരാമത്തെ തലമുറയിലും ഇരിക്കുന്നു. വിത്തിന്റെ സ്വരൂപമോ, ശരീരമോ നശിക്കുന്നതോടുകൂടി യഥാർത്ഥ അനന്തത നശിക്കുന്നില്ല. വിത്തിന്റെ ആത്മാവു്, അഥവാ വിത്തിലെ യഥാർത്ഥ അനവസാനതത്വം നശിക്കുന്നില്ല; അതു ഭേദപ്പെടുന്നില്ല. അതു അന്നും, ഇന്നും, എന്നും ഒന്നുപോലെ നില്ക്കുന്നു. വർദ്ധിക്കാനും വ്യാപിക്കാനുമുള്ള ആ അനശ്വരശക്തി ആദ്യവിത്തിലും, ഇന്നു നാമെടുക്കുന്ന വിത്തുകളിലും ഒരുപോലെ സന്നിഹിതമാണു്. അതു ഭിന്നിക്കുന്നില്ല. അതു അന്നും ഇന്നും എന്നും ഒരുപോലെയിരിക്കുന്നു. അതു വർദ്ധിക്കുകയോ കുറയുകയോ ചെയ്യുന്നില്ല.

വിത്തിന്റെ ശരിയായ അർത്ഥം, അതിന്റെ ആത്മാവു് അഥവാ ചൈതന്യം കൂടുകയോ കുറയുകയോ ചെയ്യുന്നില്ല. ചുരുക്കത്തിൽ യഥാർത്ഥവിത്തു് അന്നും ഇന്നും എന്നും ഒന്നായിരിക്കുന്നു. അതു് അനശ്വരമാണു്. വിത്തിന്റെ ശരീരമോ രൂപമോ നശിക്കുന്നതോടുകൂടി അതു നശിക്കയോ, മാറുകയോ, കൂടുകയോ കുറയുകയോ ചെയ്യുന്നില്ല.

ആവൎത്തനമുണ്ടെങ്കിൽ രാമനോടു ക്ഷമിക്കുക. ചിലപ്പോൾ വീണ്ടും വീണ്ടും ആവൎത്തിക്കേണ്ടതുണ്ടെന്നു രാമൻ വിചാരിക്കുന്നു.

ഒരുവക സൂക്ഷ്മാണുജന്തുക്കൾ (Microsepic Inscets) എന്നു നിങ്ങൾ വിളിക്കുന്ന ചെറിയ ഏകാണുക്കൾ(Monads)–Protozoa എന്നു വിളിക്കപ്പെടുന്ന പ്രോട്ടോപ്ലാസത്തിന്റെ ആദിമപരിണാമാവസ്ഥ—അവ എങ്ങിനെ വികസിക്കുന്നുവെന്നു നിങ്ങൾക്കറിയാമോ? അവ പ്രകൃതിശാസ്ത്രജ്ഞർ പറയുന്ന ഛിദ്രീകരണം (Bisection)മൂലം വികസിക്കുന്നു. ഈ ഛിദ്രീകരണം പ്രകൃത്യാ സംഭവിക്കാം; നമുക്കങ്ങിനെ അതിനെ ഖണ്ഡിച്ചു ഛിദ്രീകരിക്കയും ചെയ്യാം. ഏററവും ചെറിയ പ്രാണികളായ ഈ സൂക്ഷ്മജന്തുക്കളിൽ ഒന്നിനെ എടുക്കുക. വളരെ സൂക്ഷ്മവും, പരിഷ്കൃതവും മൂച്ചയേറിയതുംആയ ഒരു സൂചി—കുന്തമുനകൊണ്ടു് അതിനെ രണ്ടു പകുതികളായി വിഭജിക്കുക. അതിൽനിന്നു എന്തുണ്ടാകുന്നു? ഹാ! അങ്ങിനെ ചെയ്യുന്നതു് കഠിനതയാണു്; എന്തെന്നാൽ നാമൊരു മനുഷ്യനെ രണ്ടായി പിളൎന്നാൽ, അവന്റെ ശരീരത്തിൽക്കൂടി ഒരു കുന്തം തള്ളിക്കയററിയാൽ, അവനെ രണ്ടാക്കിയാൽ അവൻ മരിക്കുന്നു. അതുപോലെ ഒരു ഏകാണുവിനെ രണ്ടാക്കിയാൽ അതും മരിക്കണമല്ലൊ. എന്നാൽ അങ്ങിനെയല്ല; ഒരേകാണുവിനെ രണ്ടാക്കി മുറിച്ചുനോക്കുക; അതു മരിക്കുന്നില്ല. പിന്നെയോ അതു രണ്ടു ജീവജ്ജന്തുക്കൾ ആയിത്തീരുന്നു. ആശ്ചൎയ്യത്തിലും ആശ്ചൎയ്യം! അതു രണ്ടായി മുറിച്ചാൽ ഉടനെ അതു ആദ്യത്തെ വലിപ്പത്തിൽ രണ്ടു ജന്തുവായിത്തീരുന്നു. ഈ രണ്ടിൽ ഓരോന്നും എടുത്തു് രണ്ടായി വീണ്ടും ഖണ്ഡിക്കുക; വീണ്ടും അവയിൽ ഓരോന്നും ഖണ്ഡിക്കുമ്പോൾ അവ ചാകുന്നതിനുപകരം ആദ്യത്തേതിനെപ്പോലെ തന്നെ ശക്തിയും ജീവനും പ്രകടിപ്പിച്ചുകൊണ്ടു് നാലു് ഏകാണുക്കൾ ഉണ്ടാകുന്നു. നിങ്ങൾക്കു നാലെണ്ണം കിട്ടുന്നു. ഈ നാലിലുംനിന്നു ഓരോന്നെടുത്തു ഒരുപോലെ രണ്ടായിട്ടു ഭാഗിക്കുക. ചാകുന്നില്ലെന്നല്ലാ ഇവ ഓരോന്നുംരണ്ടായി ആകെ എട്ടെണ്ണമായി പെരുകുന്നു. ഇങ്ങിനെ ഇഷ്ടംപോലെ നിങ്ങൾക്കു സംഖ്യ വൎദ്ധിപ്പിക്കാം. എത്രവേണമെങ്കിലും എണ്ണം പെരുക്കാം. ഇതെന്തത്ഭുതം! എന്തു വിസ്മയം!!

അതാ! നിങ്ങളുടെ മുമ്പിൽ ഒരു ഏകാണുവിന്റെ രൂപം കാണുന്നു. അതിന്റെ ശരീരം—ഏകാണുവെന്ന വാക്കിന്റെ പ്രത്യക്ഷമായ അൎത്ഥമാണിവിടെ പറയുന്നതു്. ആ പ്രത്യക്ഷതാല്പൎയ്യം അതിന്റെ ശരീരം, സ്വരൂപം, വലിപ്പം, ഘനം, നിറം ഇതുകളാണു്. ഇതെല്ലാമാണു് ഏകാണുവിന്റെ സുസ്പഷ്ടരൂപം.

എന്നാൽ യഥാർത്ഥവും, പരോക്ഷവുമായ ഏകാണു അതിന്റെ ഉള്ളിലുള്ള ജീവൻ, ഓജസ്സ്, ശക്തിയാണ്. അതാണു പരമാർത്ഥ ജീവാണു. പ്രത്യക്ഷമായ ഏകാണുജന്തുവിനെ കൊല്ലുക, ആ ശരീരം നശിപ്പിക്കുക; യഥാർത്ഥ ഏകാണു അഥവാ ആത്മാവ്, ഉള്ളിലെ ചൈതന്യം മരിക്കുന്നില്ല. അതു നശിക്കുന്നില്ല. അതു ആദ്യത്തെപ്പോലെതന്നെ ഇരിക്കുന്നു. ശരീരങ്ങളെ മുറിച്ചുമുറിച്ചു എത്രതവണ വേണമെങ്കിലും നശിപ്പിക്കാം. ശരീരത്തിന്റെ മരണം യഥാർത്ഥചൈതന്യം നശിപ്പിക്കുന്നില്ല, സ്വരൂപം മാത്രമേ നശിപ്പിക്കുന്നുള്ളു.

നിങ്ങളിലെ യഥാർത്ഥത, പരമാർത്ഥഈശ്വരൻ അനന്തനാണ്, മരണമില്ലാത്തവനാണ്. ഏകാണുവിന്റെ ആദിമശരീരം ലക്ഷക്കണക്കിനു വർദ്ധിപ്പിക്കാം; കോടിക്കണക്കിനു പെരുക്കാം. എന്നാൽ ആദ്യത്തെ ഏകാണുവിന്റെ ശരീരത്തിൽ നിരന്തമായ ഓജസ്സു കിടന്നിരുന്നു. ഇതും പരിമിതത്തിൽ അപരിമിതമാണ്! പരിമേയത്തിൽ അപരിമേയം!!

അടുത്തചോദ്യം ഇതാണ്. ശരീരങ്ങൾ എണ്ണത്തിൽ വർദ്ധിക്കുമ്പോൾ, ഏകാണുവിന്റെ ശരീരങ്ങൾ പിന്നെയും പിന്നെയും സംഖ്യയിൽ കൂടുമ്പോൾ അകത്തുള്ള അനവസാനമായ ചൈതന്യം —അതും കൂടുന്നുണ്ടോ? അതോ ആ ശക്തി കുറയുമോ? രണ്ടുമില്ല. അതൊരിക്കലും കൂടുന്നുമില്ല; കുറയുന്നുമില്ല. ഉള്ളിലെ യഥാർത്ഥഅപരിമിതം, ബാഹ്യത്തിൽ പ്രത്യക്ഷശരീരമായി കാണപ്പെടുന്ന ഏകാണുവിന്റെ ഉള്ളിലെ അന്തമറ്റ യഥാർത്ഥശക്തി—അതു ഭേദപ്പെടുന്നില്ല, വർദ്ധിക്കുന്നില്ല, കുറയുന്നില്ല, അതു യഥാപൂർവം നിലനില്ക്കുന്നു.

ഈ സംഭവങ്ങൾക്കുള്ള വേദാന്തപരമായ വ്യാഖ്യാനം ഒരു ദൃഷ്ടാന്തംകൊണ്ടു ചൂണ്ടിക്കാണിക്കാം.

ഒരിക്കലും കണ്ണാടി കണ്ടിട്ടില്ലാത്ത ഒരു കൊച്ചുകുഞ്ഞുണ്ടായിരുന്നു. പൗരസ്ത്യഇൻഡ്യായിൽ, ഹിന്ദുസ്ഥാനത്തിൽ ചെറിയ കുഞ്ഞുങ്ങളെ കണ്ണാടികാണിക്കുക പതിവില്ലെന്നു പക്ഷേ നിങ്ങൾ അറിയുമായിരിക്കാം. ഈ ചെറുപൈതൽ ഒരുദിവസം തന്റെ അച്ഛന്റെ മുറിയിലേയ്ക്കു നീന്തി ഓടിക്കയറി. അവിടെ നിലത്തു് ഒരു കണ്ണാടി കിടന്നിരുന്നു. അതിന്റെ ഒരററം ചുവരോടു ചാരിയിരുന്നിരുന്നു. മറേറഅററം നിലത്തുറച്ചുമിരുന്നു. ഈ കുഞ്ഞു കണ്ണാടിയുടെ അടുത്തുവരെ സാവധാനം ചെന്നെത്തി. ഹാ! നോക്കുക! അതിന്റെ അകത്തു്, കണ്ണാടിയിൽ വേറൊരു കുഞ്ഞി

നെ, വേറൊരു ഓമനക്കുട്ടിയെ, വളരെ പ്രിയപ്പെട്ട കുഞ്ഞിനെ അതു കണ്ടുകൂടി. കുഞ്ഞുങ്ങൾക്കു എപ്പോഴും കുഞ്ഞുങ്ങളോടു മമതയാണെന്നു നിങ്ങൾക്കറിയാമല്ലോ. നിങ്ങൾ ഒരു കുട്ടിയെയുംകൊണ്ടു ഒരു സ്നേഹിതൻെറ വീട്ടിൽ പോയാൽ, നിങ്ങൾ സുഹൃത്തുമായി സംസാരിക്കുമ്പോൾ, ആ വീട്ടിലെ കുട്ടികളുമായി നിങ്ങളുടെ കുട്ടി ക്ഷണം സ്നേഹമായിക്കഴിയും. അങ്ങനെ ഈ നമ്മുടെ കുഞ്ഞു തൻെറ വലിപ്പത്തിലുള്ള വേറൊരു കുഞ്ഞിനെ കണ്ണാടിയിൽ കണ്ടു. അതു ആ കുഞ്ഞിനെ സമീപിച്ചു. അപ്പോൾ കണ്ണാടിയിലെ കുഞ്ഞു് അതിൻെറ അടുക്കലേയ്ക്കും അടുത്തു. അതു വളരെ ആനന്ദിച്ചു. കണ്ണാടിക്കുഞ്ഞു വളരെ സ്നേഹത്തിലാണെന്നു കുഞ്ഞു കണ്ടു, അതു തന്നെയും വളരെ ഇഷ്ടപ്പെടുന്നുവെന്നു അതിനു തോന്നി വീണ്ടും അതു കണ്ണാടിയോടു് അടുത്തു. രണ്ടു കുഞ്ഞുങ്ങളുടെയും മൂക്കുകൾ പരസ്പരം മുട്ടി. അവരുടെ ചുണ്ടുകളും അന്യോന്യം സ്പർശിച്ചു കുഞ്ഞു തൻെറ കൈകൾ കണ്ണാടിയിൽ വെച്ചപ്പോൾ, ഹസ്തദാനം ചെയ്യാനെന്നതുപോലെ രണ്ടു കുഞ്ഞുങ്ങളുടെയും കൈകൾ ഒന്നിച്ചുമുട്ടി. എന്നാൽ കുഞ്ഞിൻെറ കൈ കണ്ണാടിക്കുഞ്ഞിൻെറ കയ്യിൽ തൊട്ടപ്പോൾ അതാ! കണ്ണാടി താഴെ രണ്ടായിത്തകന്നുവീണു! അപ്പോൾ ഒരു കുഞ്ഞിൻെറ സ്ഥാനത്തു കണ്ണാടിയിൽ രണ്ടു കുഞ്ഞുങ്ങൾ ഉണ്ടായിരിക്കുന്നുവെന്നു കുട്ടി കണ്ടു. അടുത്ത മുറിയിൽ ഉണ്ടായിരുന്ന അമ്മ ഒച്ചകേട്ടു ഭർത്താവിൻെറ മുറിയിലേയ്ക്കു ഓടിവന്നു. ഭർത്താവു് അവിടെ ഇല്ലെന്നും, മുറിയിലെ സാമാനങ്ങളെല്ലാം കുട്ടി തകർത്തുതുടങ്ങിയെന്നും കണ്ണാടി പൊട്ടിച്ചുവെന്നും കണ്ടു് അവൾ ദേഷ്യപ്പെട്ടു പേടിപ്പിക്കുന്ന ഭാവത്തിൽ, അതിനെ തല്ലാൻ ഭാവിക്കുന്ന മട്ടിൽ കയർത്തുകൊണ്ടു അടുത്തു. കുട്ടികൾക്കു കൂടുതൽ അറിയാമെന്നു നിങ്ങൾക്കു അറിയാമല്ലോ. അമ്മയുടെ ഭയപ്പെടുത്തലും,അലർച്ചയും, ഭീഷണിയും, തല്ലലും എല്ലാം അർത്ഥമുള്ളതല്ലെന്നു അവൾക്കറിയാം. അവരതു പരിചയംകൊണ്ടാണു് അറിയുന്നതു്. അമ്മയുടെ വാക്കുകളും മററുംകൊണ്ടു അശേഷം ഭയം കൂടാതെ കുഞ്ഞു പറയുന്നു. "നീ എന്തുചെയ്തു? നീ എന്തുനാശം ചെയ്തു? നീ ഇവിടെ എന്തിനു കയറിവന്നു?" എന്നുംമററുമുള്ള അമ്മയുടെ വാക്കുകളെയുംമററും ഭയപ്പെടുത്തലോ ഭീഷണിയോ ആണെന്നു ലവലേശം ഗണിക്കാതെ, നല്ല അർത്ഥത്തിൽ ചോദിച്ചതാണെന്നു കരുതി കുട്ടി മറുപടി പറയുന്നു:—"ഹാ! അമ്മേ! ഞാൻ രണ്ടെണ്ണം ഉണ്ടാക്കി! ഞാൻ രണ്ടു കുഞ്ഞുങ്ങളെ സൃഷ്ടിച്ചു!" ഒരു കുഞ്ഞിൽനിന്നു ആ കുട്ടി രണ്ടു കുഞ്ഞുങ്ങളെ ഉണ്ടാക്കി! ആദ്യം ഒരു കുഞ്ഞേ ഉണ്ടായിരുന്നുള്ളു; കണ്ണാടിയിലെ കുഞ്ഞിനോടു ഇടപെട്ടിരുന്ന ഒരു കുഞ്ഞുമാത്രം. ആ കുഞ്ഞു് ഇപ്പോൾ രണ്ടു കുഞ്ഞു

ങ്ങളെക്കൂടെ ഉണ്ടാക്കി. പ്രായപൂർത്തിവരുംമുമ്പേതന്നെ ഒരു ചെറിയകുഞ്ഞു് രണ്ടു കുഞ്ഞുങ്ങളുടെ പിതാവായി! "ഞാൻ രണ്ടെണ്ണം ഉണ്ടാക്കി, രണ്ടു കുഞ്ഞുങ്ങളെ സൃഷ്ടിച്ചു" എന്നാണു് അതു പറഞ്ഞതു്. അമ്മ മന്ദസ്മിതംചെയ്തുകൊണ്ടു കുഞ്ഞിനെ കൈകളിൽ എടുത്തുംകൊണ്ടു തന്റെ മുറിയിലേയ്ക്കു പോയി.

ഈ രണ്ടു കണ്ണാടികൾ എടുത്തു വീണ്ടും പൊട്ടിക്കുക. പൊട്ടിക്കാതെ വെച്ചേയ്ക്കേണ്ടതില്ല. നിങ്ങൾക്കു കൂടുതൽ എണ്ണം കണ്ണാടികൾ കിട്ടും. ഇവ നാലായിട്ടുപൊട്ടിച്ചാൽ ഉടനെ നാലുകുഞ്ഞുങ്ങൾ ഉണ്ടാകും. നാലുകഷണങ്ങളെ എട്ടായി പൊട്ടിച്ചാൽ ആ കുഞ്ഞിനു എട്ടുകുഞ്ഞുങ്ങളെ സൃഷ്ടിക്കാമായിരുന്നു. ഇങ്ങിനെ എത്ര സംഖ്യ കുട്ടികളെയും ഉണ്ടാക്കാം. എന്നാൽ നാം ചോദിക്കുന്നു:—"ആ യഥാർത്ഥദൈവം, യഥാർത്ഥകുഞ്ഞു കണ്ണാടികൾ പൊട്ടിക്കുംതോറും കൂടുകയോ കുറയുകയോ ചെയ്യുന്നോ?" അതു കൂടുന്നുമില്ല; കുറയുന്നുമില്ല. കൂടുതൽകുറവു വരുന്നതു് കണ്ണാടിയുടെ എണ്ണത്തിനുമാത്രമാണു്. കണ്ണാടിയിൽ കാണപ്പെടുന്ന, പ്രതിബിംബിക്കുന്ന കുഞ്ഞിന്റെ എണ്ണം കൂടുന്നുമില്ല, കുറയുന്നുമില്ല. അതു യഥാപൂർവ്വം ഇരിക്കുന്നു. അളവില്ലാത്തതിനെ എങ്ങിനെ വർദ്ധിപ്പിക്കാം? വളരുകയാണെങ്കിൽ അതു അപരിമിതമല്ലാ. അപരിമിതം എങ്ങിനെ കുറയും? കുറയുന്നതൊന്നും അപരിമേയമല്ല.

ഇതുപോലെ ഏകാണുജീവിയെ ഖണ്ഡിക്കുമ്പോൾ ഉണ്ടാകുന്ന സംഭവം വേദാന്തം വ്യാഖ്യാനിക്കുന്നതു ഇങ്ങിനെയാണു്. ഏററവും സൂക്ഷ്മജന്തുവായ ഈ പ്രാണിയെ മുറിക്കുമ്പോൾ കേവലം കണ്ണാടിപോലുള്ള അതിന്റെ ശരീരംമാത്രം ഖണ്ഡിക്കപ്പെടുന്നു, ദേഹംമാത്രം രണ്ടായി പിരിയുന്നു. അകത്തുള്ള ശക്തി, യഥാർത്ഥമായ അനന്തശക്തി യഥാർത്ഥമായ ഏകാന്തജീവി, അല്ലെങ്കിൽ പരമാർത്ഥമായ ചൈതന്യം, ഓജസ്സ്—എന്തുപേരുപറഞ്ഞാലും വിരോധമില്ല—അതിന്റെ ഉള്ളിലുള്ള പരമാത്മസത്ത, ഈശ്വരൻ, ഖണ്ഡിക്കപ്പെടുകയോ, മുറിക്കപ്പെടുകയോ ചെയ്യുന്നില്ല. ജന്തുവിന്റെ ശരീരം ഭിന്നിച്ചു എണ്ണം വർദ്ധിക്കുന്നതിനോടുകൂടി അതിന്റെ ഉള്ളിലെ അഖണ്ഡശക്തി, ദിവ്യചൈതന്യം പെരുകുന്നില്ല. അതു പഴയതുപോലെ നിലനില്ക്കുന്നു. അതു ആദ്യത്തെ യഥാർത്ഥകുഞ്ഞിനെപ്പോലെയും, ജന്തുവിന്റെ ശരീരങ്ങൾ കണ്ണാടിക്കഷണങ്ങൾ പോലെയും ആകുന്നു. ഏകാണുജീവിയുടെ ശരീരം കഷണം കഷണമായി എത്ര പ്രാവശ്യം മുറിച്ചു് എത്രയെത്ര ശരീരങ്ങൾ ഉണ്ടാക്കിയാലും അഭിന്നമായ അഖണ്ഡശക്തി, സ്വയം പ്രതിബിംബിക്കപ്പെട്ടു് ഒരുപോലെ ലക്ഷോപലക്ഷം ശരീരങ്ങളിൽ പ്രത്യക്ഷപ്പെട്ടു

കാണുന്നു. അതു എപ്പോഴും ഒന്നായി ഒരുപോലെയിരിക്കുന്നു. അതു ഏകമാണ്, ഒന്നുമാത്രം, ഒററയൊന്നുമാത്രം, ദ്വൈതമല്ലാത്തതു്, അനേകത്വം ഇല്ലാത്തതു്. അഹോ! ആശ്ചര്യത്തിലും ആശ്ചര്യം! എന്താനന്ദം! ഈ ശരീരം രണ്ടായി ഖണ്ഡിക്കുക, വെട്ടിക്കീറുക, ഞാൻ മരിക്കുന്നില്ല. യഥാർത്ഥസത്ത, യഥാർത്ഥ ഞാൻ, പാരമാർത്ഥികനായ 'ഞാൻ' മരിക്കുന്നില്ല. ഈ ശരീരം ജീവനോടെ ദഹിപ്പിക്കുക, അതിനോടു നിങ്ങൾക്കു തോന്നിയതെല്ലാം ചെയ്യുക. 'എനിക്കു' ഒരു കേടും വരാനില്ല. അങ്ങിനെയുള്ള അകത്തെ അപരിമിതമാണ് നിങ്ങൾ എന്നു അറിയുക, അനുഭവിക്കുക, ബോദ്ധ്യപ്പെടുക. ഒരു മനുഷ്യന് താൻ അതാണെന്നു സാക്ഷാൽക്കാരമുണ്ടാകുന്ന ആ ക്ഷണത്തിൽ, ഒരു മനുഷ്യൻ തന്റെ യഥാർത്ഥപ്രകൃതം ആസ്വദിക്കുന്ന ആ നിമിഷത്തിൽ, അയാൾ മുക്തനും, സർവ്വാപത്തുകൾക്കും ഉപരിസ്ഥനും, സർവ്വകഷ്ടതകൾക്കും അതീതനും, സകല കുഴപ്പങ്ങൾക്കും വേദനകൾക്കും മുകളിൽ നില്ക്കുന്നവനും ആയിത്തീരുന്നു. അതറിയുക! നിങ്ങൾ നിങ്ങളായി ഭവിക്കുക!

അഹോ! എന്തു് അത്യാശ്ചര്യം!! ഒരേഒരു അപരിമേയശക്തി തന്നെ എല്ലാ ശരീരങ്ങളിലും, എല്ലാ പ്രത്യക്ഷവ്യക്തിത്വങ്ങളിലും, എല്ലാ പ്രത്യക്ഷസ്വരൂപങ്ങളിലും ഇരിക്കുന്നു! ഹാ! അത്യുന്നതപ്രസംഗകർത്താക്കന്മാരിലും ഏററവും വലിയ മഹാന്മാരിലും ഏററവും നികൃഷ്ടജന്തുക്കളിലും കുടികൊള്ളുന്നതു്, ക്രീഡിപ്രകാശിക്കുന്നതു് നിരന്തരശക്തിയായ 'ഞാൻ'—തന്നെ—ആകുന്നു.

ഹാഹാഹാഹാ! എന്താനന്ദം! ഞാൻ അപരിമിതമായ ആ ഏകമാകുന്നു. ഈ ശരീരമല്ലാ; ഇതനുഭവപ്പെടുത്തുക. ആ നിമിഷം നിങ്ങൾ മുക്തനായിത്തീരുന്നു. ഇതു വെറും പൊള്ളവാക്കല്ല; ഇതു വെറും സങ്കല്പസംഭാഷണമല്ല. ഇതു ഏററവും സത്യമായ പരമാർത്ഥമാണ്. ഏററവും വാസ്തവമായ പരമാർത്ഥം അനുഭവിക്കുക. നിങ്ങൾതന്നെ ആയ യഥാർത്ഥശക്തി, നിങ്ങൾ അപരിമിതമാണ്, സകല ബുദ്ധിമുട്ടുകൾക്കും കഷ്ടതകൾക്കും അതീതനായി പെട്ടെന്നു നിങ്ങൾ ഉയരുന്നു.

ലോകത്തിൽ അനേകായിരം കണ്ണാടികൾ ഉണ്ടെന്നിരിക്കട്ടെ. ഒന്നൊരു കറുത്ത കണ്ണാടി, വേറൊന്നു വെളുത്തതു്, പിന്നെയൊന്നു ചുവന്നതു്, മറെറാന്നു മഞ്ഞ, പിന്നെയുമൊന്നു പച്ച, ഒരു കണ്ണാടി പുറത്തേക്കു തള്ളിനില്ക്കുന്നതു്; വേറൊന്നു അകത്തേക്കു വലിഞ്ഞുനില്ക്കുന്നതു്; ഒരു കണ്ണാടി മുകളിലേയ്ക്കു കൂർത്തതു്; മറെറാന്നു പദാർത്ഥങ്ങളെ വലുതാക്കി കാണിക്കുന്ന ഭൂതക്കണ്ണാടി—എല്ലാത്തരം കണ്ണാടികളുമുണ്ടു്. ഒരു മനുഷ്യൻ കണ്ണാടികളുടെമുമ്പിൽ നില്ക്കുന്നു

മുണ്ട്. അയാൾ ചുററും നോക്കുന്നു. ഒരിടത്തു അയാൾ ചുവന്നിരിക്കുന്നു, ചുവന്ന കണ്ണാടിയിൽ അവൻ ചുവന്നുകാണുന്നു; പിന്നൊരുസ്ഥലത്തു് അയാൾ മഞ്ഞനിറത്തിൽ കാണപ്പെടുന്നു. വേറൊരിടത്തു അവൻ കറുത്തിരിക്കുന്നു. ഒരു കണ്ണാടിയിൽ അയാൾ വളരെ അലങ്കോലപ്പെട്ട ഗോഷ്ടിയായിരിക്കുന്നു; വേറൊന്നിൽ അവൻ മറെറാരുവിധത്തിൽ കോടിമാടി ബീഭത്സരൂപിയായിരിക്കുന്നു. ഇങ്ങനെ അസംഖ്യം ഭിന്നഭിന്നരൂപങ്ങളിലും ആകൃതികളിലും അയാൾ തന്നത്താൻ കാണുന്നു. ഈ പ്രത്യേകതകളുള്ള പ്രത്യക്ഷരൂപങ്ങളിലെല്ലാം ഒരേഒരു അഭിന്നമായ, ഭേദമില്ലാത്ത, ശാശ്വതമായ സനാതനസത്തയാണുള്ളതു്. അതിനെ അറിഞ്ഞു ഉടൻ മുക്തനാകുക! അതിനെ അറിഞ്ഞു് എല്ലാ സങ്കടങ്ങളും കടന്നെത്തറിയുക. ഈ ബീഭത്സവേഷങ്ങളും വൈകൃതങ്ങളുംഎല്ലാം യഥാൎത്ഥ അനന്തശക്തിയാകുന്ന ഈശ്വരസത്തയെ ബാധിക്കുന്നില്ല. അതാണു് ഭിന്നഭിന്നങ്ങളായ ഈ കണ്ണാടികളിൽ, സ്ഫടികക്കഷണങ്ങളിൽക്കൂടി പ്രകാശിക്കുന്നതു്. വ്യത്യാസങ്ങളെല്ലാം ശരീരങ്ങൾക്കേ ഉള്ളൂ. ശരീരങ്ങളും മനസ്സുകളും എല്ലാം ഭിന്നഭിന്നകണ്ണാടികൾ മാത്രമാണു്. ഒരു ശരീരം ഭ്രതക്കണ്ണാടിപോലെയാകാം; വേറൊന്നു ക്രുത്തിരിക്കുന്ന കണ്ണാടിപോലെയാകാം; ഒന്നു വെളുത്തതും വേറൊന്നു ചുവന്നതും, ഒന്നു പുറകോട്ടു തള്ളിനില്ക്കുന്നതും, വേറൊന്നു ഉള്ളിലോട്ടു വലിഞ്ഞിരിക്കുന്നതും ആകാം. ശരീരങ്ങൾ വ്യത്യസ്തങ്ങൾ ആണു്. എന്നാൽ നിങ്ങൾ വെറും ശരീരങ്ങൾഅല്ല. ശരീരങ്ങൾ സ്പഷ്ടമായ, അയഥാൎത്ഥമായ വസ്തുക്കൾ മാത്രമാണു്. അജ്ഞാനംകൊണ്ടു നിങ്ങൾ ശരീരമാണെന്നുകരുതുന്നു. നിങ്ങൾ ശരീരമല്ല. നിങ്ങൾ അളവററ ശക്തിയാണു്, ഈശ്വരസത്ത, സനാതനമായി, അനശ്വരമായി, അഭിന്നമായി ഇരിക്കുന്ന ഏകത്വം—അതാണു് നിങ്ങൾ. അതിനെ അറിയുക. അപ്പോൾ അഖിലലോകവ്യാപ്തമായ, ബ്രഹ്മാണ്ഡകടാഹവ്യാപ്തമായ ഒന്നാണു നിങ്ങൾ എന്നു കാണും.

ഇൻഡ്യായിൽ ഞങ്ങൾക്കു കണ്ണാടിവീടുകൾ ഉണ്ടു്. ആ വീടുകളിൽ ഭിത്തികളിലും, മേൽക്കൂരയിലും എല്ലാം കണ്ണാടികൾ പലവിധത്തിൽ പതിച്ചു പണിചെയ്തിരിക്കും. വീട്ടുടമസ്ഥൻ മുറിക്കകത്തുവന്നു നാനാവശങ്ങളിലും തന്നത്താൻ കാണുന്നു.

ഈ മാതിരിയുള്ള കണ്ണാടിവീടുകളിൽ ഒന്നിന്റെ ഉള്ളിലേക്കു ഒരു പട്ടി യദൃച്ഛയാ ചെന്നുകയറുന്നു. തന്റെ വലത്തുവശത്തു അസംഖ്യം പട്ടികൾ അടുക്കലേക്കു വരുന്നതായി അതു കാണുന്നു. പട്ടികൾ വലിയ മത്സരികളാണെന്നും, എതിരാളികൾ അടുത്തുവരു

ന്നതു സഹിക്കാൻ കെല്പില്ലാത്തവയാണെന്നും നിങ്ങൾക്കറിയാമല്ലോ. അതുകൾ വലിയ അസൂയാലുക്കളുമാണു്. അനേകായിരം പട്ടികൾ വലത്തുവശത്തുക്രൂടി വരുന്നതുകണ്ടപ്പോൾ ആ പട്ടി ഇടത്തുവശത്തേക്ക തിരിഞ്ഞു. ആ വശത്തെ ചുവരിലും അസംഖ്യം കണ്ണാടികൾ ഉണ്ടു്. അവിടെയും പട്ടികളുടെ ഒരു സൈന്യം വന്നു തന്നെ വിഴുങ്ങാൻ, തന്നെ അടിച്ചുതകത്തു ചീന്തിക്കളയാൻ എന്നപോലെ നിലയായി പട്ടി വേറൊരു വശത്തേയ്ക്കു നോക്കി. അവിടെയും അതേമാതിരി പട്ടികൾ വരുന്നതുകണ്ടു. നാലാമത്തെ ഭിത്തിയിലേക്ക തിരിഞ്ഞപ്പോൾ അവിടേയും തഥൈവ. തല മുകളിലേക്ക നോക്കി പൊക്കിപ്പിടിച്ചപ്പോൾ അവിടെയും ഉണ്ടു് അസംഖ്യം പട്ടികൾവന്നു തന്നെ കൊന്നുതിന്നാൻ നില്ക്കുന്നു. പട്ടി ഭയപ്പെട്ടു; കുതിച്ചൊരു ചാട്ടംചാടി; അപ്പോൾ എല്ലാ പട്ടികളും എല്ലാവശങ്ങളിലും അതുപോലെ ഓരോ ചാട്ടംചാടി. അതു കുരയ്ക്കാൻ തുടങ്ങി; എല്ലാ പട്ടികളും വായുംതുറന്നു കുരയുടെ മാറൊലി പ്രതിധ്വനിപ്പിച്ചു. ശബ്ദം എല്ലാഭാഗത്തുനിന്നും പ്രതിധ്വാനമായി തിരിയെ എത്തി അതു തീരെ ഭയപ്പെട്ടു. അതു ചാടി അങ്ങോട്ടും ഇങ്ങോട്ടും ഓടിത്തുടങ്ങി. പാവം! അതു അവസാനത്തിൽ അവിടെത്തന്നെ ക്ഷീണിച്ചുവീണു ചത്തു!

ഇതേവിധംതന്നെ ഈ ലോകം ഒരു കണ്ണാടി—വീടാണെന്നു വേദാന്തം പറയുന്നു. ഭിന്നങ്ങളായ ഈ സ്വരൂപങ്ങൾ—ശരീരങ്ങൾ എല്ലാം ഭിന്നങ്ങളായ കണ്ണാടികൾ പോലെയാണു്. നിങ്ങളുടെ യഥാത്ഥാത്മാവു, പരമാത്ഥമായ നിങ്ങൾ എല്ലാവശത്തും പ്രതിബിംബിക്കപ്പെടുന്നു. പട്ടി തന്റെ സ്വരൂപം എല്ലാ ഭിത്തികളിലും പ്രതിബിംബിച്ചുകണ്ടതുപോലെതന്നെ. ഇതുപോലെ ഏകമായി അനന്തമായആത്മാവു്—ഏകമായി അനവസാനമായ ഈശ്വരസത്ത—അളവററശക്തി ഭിന്നഭിന്നക്കണ്ണാടികളിൽ പ്രതിഭാസിക്കുന്നു. ഈ ശരീരങ്ങളിലെല്ലാംക്രൂടി പ്രതിബിംബിക്കുന്നതു് ഏകമായി അപരിമേയമായ രാമൻ മാത്രമാണു്. ലോകത്തിൽ അജ്ഞരായ ജനങ്ങൾ പട്ടികളെപ്പോലെ വന്നുനിന്നുപറയുന്നു:—"ആ മനുഷ്യൻ എന്നെ തിന്നുകളയും, അയാൾ എന്നെ ചീന്തി കഷണങ്ങളാക്കിക്കളയും? ഹാ! കഷ്ടം! ഈ ലോകത്തിൽ എന്തുമാത്രം അസൂയയും ഭയവും ഇരിക്കുന്നു? ഈ അസൂയയും ഭയവും എന്തുകൊണ്ടു വരുന്നു? ഈ അസൂയയും ഭയവും സ്പദ്ധയുംഎല്ലാം പട്ടിയുടെ അറിവില്ലായ്മ, പട്ടിയെപ്പോലുള്ള അജ്ഞാനംകൊണ്ടുണ്ടാകുന്നു. സദയം എല്ലാം കീഴ്മേൽ മറിക്കുക; വീട്ടുടമസ്ഥനെപ്പോലെ ലോകത്തിലേക്ക പ്രവേശിക്കുക; കണ്ണാടികളുടെയും കണ്ണാടിവീടിന്റെയും യജമാനനെപ്പോലെ D-o-g എന്ന Dog (പട്ടി) പോലെയല്ലാതെ G-o-d

എന്ന God (ഈശ്വരൻ) എന്നപോലെ ലോകത്തിൽ വരുക. അപ്പോൾ നിങ്ങൾ കണ്ണാടിവീടിന്റെ മുഴുവനും, സകല ഭൂലോകത്തിന്റെയും ഉടമസ്ഥനായിത്തീരും. നിങ്ങളുടെ എതിരാളികളും, സഹോദരന്മാരും, ശത്രുക്കളും മുമ്പോട്ടുവരുന്നതു കാണുമ്പോൾ നിങ്ങൾക്ക രസം—ആനന്ദം തോന്നും. എല്ലായിടത്തും മാഹാത്മ്യവും ശ്രേഷ്ഠതയും കാണുമ്പോൾ നിങ്ങൾ ആഹ്ലാദിക്കും. ഇഹലോകത്തിൽ നിങ്ങൾ സ്വർഗ്ഗരാജ്യം ഉണ്ടാക്കും.

നാമിനി മനുഷ്യനിലേക്ക കടക്കുന്നു. വിത്തിന്റെ ഉള്ളിലുള്ള പരിമിതത്തിനകത്തുള്ള അപരിമിതത്തെ നിങ്ങൾ കണ്ടു. ആദ്യത്തേതു സസ്യവർഗ്ഗത്തിൽ നിന്നെടുത്ത ഒരു ദൃഷ്ടാന്തം ആയിരുന്നു. ഏകാണുജീവിയെ സംബന്ധിച്ചും ഈ തത്വം നിങ്ങൾക്ക ബോദ്ധ്യപ്പെട്ടു ഇതു ജന്തുവർഗ്ഗത്തിൽനിന്നുള്ള ഒരു ഉദാഹരണം ആണ്. കണ്ണാടിയെക്കുറിച്ചും തത്വം വെളിപ്പെടുത്തിപ്പറഞ്ഞു. ഇതു ധാതുവസ്തുദൃഷ്ടാന്തമത്രേ. ഇനി മനുഷ്യവർഗ്ഗത്തിലേക്ക നോക്കാം.

ആദ്യവിത്തു മരിച്ച് അസംഖ്യംവിത്തുകൾ ഉണ്ടായിട്ടും, വാസ്തവത്തിൽ യഥാർത്ഥവിത്തു പെരുകുകയോ, കുറയുകയോ ചെയ്യാതെ മുന്നേപ്പോലെ നിലനിന്നതുപോലെ, ആദ്യത്തെ ഏകാണുജീവി മരിച്ച് അനവധി ഇതരജന്തുക്കൾ ഉണ്ടായിട്ടും യഥാർത്ഥജന്തു പൂർവ്വവൽ നിലനിന്നതുപോലെ, കണ്ണാടികൾ പൊട്ടി പലതായി കഷണിച്ചിട്ടും യഥാർത്ഥബാലൻ പൊട്ടിത്തകരാതെ നിലനിന്നതുപോലെ, അതേപ്രകാരം ഒരു മനുഷ്യൻ മരിക്കുമ്പോൾ രണ്ടോ അധികമോ മക്കളും (ചിലപ്പോൾ പത്തും പന്ത്രണ്ടും വരുന്നു) ഹിന്ദുസ്ഥാനത്തിലെ ഇംഗ്ലീഷുകാരിൽ, ആംഗ്ലോഇന്ത്യരിൽ ചിലക്ക് ഇരുപതുവരെ സന്താനങ്ങൾ ഉണ്ട്. മാതാപിതാക്കൾ മരിക്കുമ്പോൾ അവരുടെ സ്ഥാനത്തു പന്ത്രണ്ടോ, ഇരുപതോ, അസംഖ്യമോ പേർ ഉണ്ടാകുന്നു. അവർ അവരുടെമുറ വരുമ്പോൾ മരിച്ചുംവെച്ചു നാലിരട്ടി സന്താനങ്ങളെ ശേഷിപ്പിക്കുന്നു. അവർ അവരുടെ കാലത്തു ചാകുകയും വീണ്ടും വലിയസംഖ്യ സന്താനങ്ങളെ ശേഷിപ്പിക്കയും ചെയ്യുന്നു. ഇങ്ങിനെ അതേപോലെതന്നെ, ആദ്യ ഏകാണുജന്തു മരിച്ചു രണ്ടെണ്ണമാകയും, ഈ രണ്ടിൽനിന്നു നാലെണ്ണമാകയും നാലു വീണ്ടും എട്ടാകയും ചെയ്തതുപോലെ, ഒരേബീജത്തിൽനിന്നു കാലക്രമേണ അനേകായിരം ബീജങ്ങൾ ഉണ്ടായതുപോലെ, സ്ത്രീപുരുഷരായ ഒരു ദ്വന്ദ്വത്തിൽനിന്ന് അതേമാതിരി സ്ത്രീപുരുഷന്മാർ അടങ്ങിയ അനേകായിരം, പോരാ അനേകലക്ഷം ദ്വന്ദ്വങ്ങൾ—ഇണകൾ—അധികമധികമായി ഉണ്ടാകുന്നു.

വിശദാംശങ്ങളിൽ നോക്കാൻ സമയമില്ല. ഈ പ്രസംഗങ്ങൾകൊണ്ട് ഒരു പൊതുസാമാന്യരൂപം തരാനേ സാധിക്കയുള്ളൂ.

ബീജത്തിന്റെയോ, ജന്തുവിന്റെയോ, കണ്ണാടിയുടെയോ കഥ പോലെതന്നെയാണ് നിങ്ങളുടേതും എന്നു വേദാന്തം പറയുന്നു. ആദിമമനുഷ്യയുഗ്മം മരിച്ച് ആ ആദാമിലും ഈവിലും (ക്രിസ്ത്യൻ ബൈബിൾ അനുസരിച്ച്) നിന്നു ലോകവാസികളായ കോടാനുകോടി സന്താനങ്ങൾ ഉണ്ടായി.

ഇവിടെയും ഈ പ്രത്യക്ഷഗുണനം (കാണപ്പെടുന്ന വർദ്ധനവു) കൊണ്ടു നിങ്ങളിലുള്ള യഥാർത്ഥമനുഷ്യനു യാതൊരു ഏറ്റക്കുറച്ചിലും വരുന്നില്ലെന്നു വേദാന്തം പറയുന്നു. യഥാർത്ഥമനുഷ്യൻ വർദ്ധിക്കുന്നില്ല. നിങ്ങളിലെ പരമാത്മമനുഷ്യൻ അപരിമിതമായ സർവ്വസ്വമാകുന്നു. മനുഷ്യൻ എന്നാൽ അപരിമിതമായ വ്യക്തിത്വം ആണെന്നും നിങ്ങൾക്കു വേണമെങ്കിൽ പറയാം. എല്ലാവരും മരിച്ച് ഒരു സ്ത്രീപുരുഷയുഗ്മംമാത്രം ശേഷിക്കട്ടെ. ഈ യുഗ്മത്തിൽ നിന്നു കാലാന്തരത്തിൽ ലക്ഷക്കണക്കിനുള്ള ജനസംഖ്യ ഉണ്ടാകും. അനന്തമായ പ്രാപ്തി, അളവററ ഓജസ്സ്, അപരിമിതമായ ശക്തി ആദ്യത്തെ ദമ്പതികളിൽ ഒളിച്ചു ലയിച്ചുകിടന്നിരുന്നതു് ഇന്നത്തെ ഓരോ ദമ്പതികളിലും കുറവില്ലാതെ കേടുകൂടാതെ കാണപ്പെടുന്നു. ഈ അപരിമിതത്വമാണു നിങ്ങൾ. ഈ അപരിമേയപ്രാപ്തി, അപരിമാണശക്തിയാണ് നിങ്ങൾ. ഈ പരിമാണഹീനമായ ചൈതന്യം എല്ലാ ശരീരങ്ങളിലും ഒന്നുപോലെയാണ്. സ്ഫടികക്കണ്ണാടിപോലെ ശരീരങ്ങൾ വർദ്ധിക്കാം. എന്നാൽ മനുഷ്യൻ യഥാർത്ഥ അപരിമിതം ഒന്നേ ഉള്ളൂ. ഈ രൂപങ്ങളെ നിങ്ങൾ എത്ര വലുതാക്കി പരിഗണിച്ചാലും, അവയെ നിങ്ങൾ എങ്ങിനെ കരുതിയാലും നിങ്ങൾ അതുകൾ അല്ലതന്നെ, കേവലം ഒന്നുമാത്രമായ, ഭിന്നിക്കാൻ പാടില്ലാത്ത ഒരേഒരു അനന്തശക്തിയാണ് നിങ്ങൾ. ആ നിങ്ങൾ അന്നും ഇന്നും എന്നും ഒന്നുതന്നെയാണ്. ഒരു സാധാരണ ദൃഷ്ടാന്തംകൊണ്ട് ഇതു സ്പഷ്ടമാക്കാം.

"സർ, നിങ്ങൾ ആരാണ്?" "ഞാൻ മിസ്റ്റർ ഇന്നായാളാണ്." "ശരി. നിങ്ങൾ ഒരു മനുഷ്യനാണോ?" "ഹോ! ഞാനൊരു മനുഷ്യൻതന്നെയാണ്." "ഹേ! നിങ്ങൾ ആരാണ്?" "ഞാൻ മിസ്സസ്സ് ഇന്നാരാണ്." "നിങ്ങൾ ഒരു സ്ത്രീ അല്ലയോ?" "അതെ ഞാനൊരു സ്ത്രീയാണ്." ആരുടെ സമീപത്തെങ്കിലും ചെല്ലുക. "ഞാനൊരു മനുഷ്യനാണ്" എന്നു അയാൾ പറയും. എന്നാൽ തത്വശാസ്ത്രജ്ഞാനമില്ലാത്ത ഒരുവന്റെ അടുത്തുചെല്ലുക. ചോ

ദിച്ചാൽ അവൻ ഒരു മനുഷ്യനാണെന്നു മറുപടി പറകയില്ല. മിസ്റ്റർ ഇന്നാരാണ് അഥവാ മിസ്സസ്സ് ഇന്നാരാണ് എന്നല്ലാതെ ഒരിക്കലും അയാൾ ഉത്തരംപറകയില്ല. ഹാ! എന്നാൽ നിങ്ങൾ മനുഷ്യരുംകൂടെയാണ്. അപ്പോൾ പക്ഷേ മനുഷ്യനാണെന്നു അവൻ സമ്മതിക്കും

നമുക്കിനി ചോദിക്കാം:—"നിങ്ങൾ എപ്പോഴെങ്കിലും കൂട്ടു ചേക്കാത്ത, വിശേഷംചേക്കാത്ത, പ്രത്യേകത യാതൊന്നുമില്ലാത്ത ഒരു തനിമനുഷ്യനെ കണ്ടിട്ടുണ്ടോ? അവനെ നിങ്ങൾ എപ്പോഴെങ്കിലും കണ്ടിട്ടുണ്ടോ." നാം പോകുന്നിടത്തെല്ലാം ഒരു മിസ്റ്റർ ഇന്നാരോ മിസ്സസ്സ് ഇന്നാരോ കാണപ്പെടുന്നു. ഒരു പ്രഭുവോ പ്രഭ്വിയോ പ്രത്യക്ഷപ്പെടുന്നു പക്ഷേ യഥാത്ഥമനുഷ്യൻ സ്ഥൂലമനുഷ്യൻ എങ്ങും കാണപ്പെടുന്നില്ല. എന്നിട്ടും ഈ പരമാത്ഥമനുഷ്യൻ എല്ലാത്തിലും ഉന്നതനാണെന്നു നാം അറിയുന്നു. കേവലമനുഷ്യൻ എന്ന ജാതിയെ നിങ്ങൾക്കു കാണാൻ നിവൃത്തിയില്ല; അതായതു് സ്മിത്ത്'ത്വമോ 'ജോണ'ത്വമോ 'മിസ്റ്റർ'ത്വമോ 'മിസ്സസ്സ്'ത്വമോ നീങ്ങിയ ഒരു മനുഷ്യൻ കാണപ്പെടുന്നില്ല. ഈ ഗുണവിശേഷങ്ങളെക്കൂടാതെ മനുഷ്യൻ അങ്ങിനെതന്നെ തനിമനുഷ്യനായിട്ടു് നിങ്ങൾ ഒരിടത്തും കാണുന്നില്ല. എന്നിട്ടും ആ മനുഷ്യൻ എല്ലാ ശരീരങ്ങളിലുമുണ്ടു്. നിങ്ങളുടെ മുമ്പിൽ 'മിസ്റ്റർ ഇന്നാർ' എന്നവനെ കൊണ്ടുവരിക. അവനിൽനിന്നു മനുഷ്യാംശം വേർതിരിക്കുക. അതായതു്, മനുഷ്യത്വംകുറയ്ക്കുക, ഭൗതികനായ മനുഷ്യനെ വേർതിരിക്കുക. ബാക്കി എന്തുണ്ടു്? ഒന്നുമില്ല, എല്ലാം പൊയ്ക്കളഞ്ഞു, സകലതും പോയി. 'മിസ്റ്റർ ഇന്നാരെ' നീക്കിനിത്തുക; 'മിസ്റ്റർ'ത്വവും മററു സകലതും നീക്കിക്കളയുക; നമുക്കൊന്നും കാണ്മാനില്ല. എന്നാൽ യഥാത്ഥമനുഷ്യൻ അവശേഷിച്ചു് അവിടെയുണ്ടു്. നിങ്ങളുടെ ഉള്ളിലുള്ള അപരിമിതശക്തി, അന്തർഭൂതമായ അപരിമാണത്വം—അതാണ് യഥാത്ഥമനുഷ്യൻ എന്നു രാമൻ വിവക്ഷിക്കുന്നു. ബേക്കലേ എന്ന തത്വജ്ഞന്റെ വാക്കുകൾമൂലം തെററിപ്പോകരുതു്. അതെടുത്തു തൂക്കിനോക്കി നല്ലവണ്ണം പരിശോധിക്കുക. തീച്ചയായും ഏതാണ്ടുണ്ടെന്നും, അകത്തെ അനന്തതയാണ് അതെന്നും, അതു കാണപ്പെടാവുന്നതല്ലെന്നും, രുചിക്കപ്പെടാവുന്നതല്ലെന്നും നിങ്ങൾ കാണും. എന്നാൽ അതു നിങ്ങൾക്കു ദൃശ്യമായിരിക്കുന്ന സകലത്തിന്റെയും ഉത്ഭവസ്ഥാനമാണു്. ദശനത്തിന്റെ, കാഴ്ചയുടെകാരണവും, സകലശബ്ദത്തിന്റെയും മൂലസ്ഥാനവും രുചിക്കപ്പെടുന്നതിന്റെ നിദാനവും ആകുന്നു നിങ്ങൾ കാണുകയും സ്പശിക്കയും കേൾക്കുകയും അനുഭവിക്കുകയും

ചെയ്യുന്ന സകലത്തിലുമുള്ള ഒരേശക്തി, ഈശ്വരസത്ത, സത്ത് ആണത്. അതവിടെയുണ്ട്.

എന്നാലും അത് അവർണ്ണനീയമാണ്. ഉള്ളിലെ അപരിമിതത്വം, അപരിമേയം ദ്രഷ്ടവ്യമോ, ശ്രോതവ്യമോ, ചിന്തനീയമോ, ഊഹനീയമോ അല്ലെന്നും, എന്നാൽ നിങ്ങൾ കാണുന്നതും, കേൾക്കുന്നതും, മണക്കുന്നതും ആയ സകലത്തിൻേറയും കാരണം അതാണെന്നും, അതിൽക്കൂടി സകല ക്രിയകളും നടക്കുന്നുവെന്നും നാം കാണുന്നു. അത് അവർണ്ണനീയമത്രേ. എന്നാൽ വർണ്ണിക്കപ്പെടുന്ന സകലത്തിൻെറയും സത്തായ ഉറവസ്ഥാനമാണത്.

അവസാനമായിട്ട് നിങ്ങൾ നിങ്ങൾക്കുതന്നെ ഒരു ഉപകാരം ചെയ്യണമെന്നു രാമൻ ആവശ്യപ്പെടുന്നു. എല്ലാത്തിനും ഉപരിയായി മനുഷ്യനായിരിക്കുക. ഈ ദേഹങ്ങളെല്ലാം മഞ്ഞുതുള്ളിപോലെയാണ്; യഥാർത്ഥമനുഷ്യൻ ഈ തുള്ളികളിൽക്കൂടി കടക്കുന്ന ഒരേ ചരടുപോലെ, അവയെ നിബന്ധിക്കുന്ന സൂര്യരശ്മിയെപ്പോലെ ഉള്ളവനാണ്. ശരീരങ്ങളെല്ലാം മാലയിലെ മണികൾപോലെയത്രെ. യഥാർത്ഥമനുഷ്യൻ ആ മണികളിലെല്ലാംകൂടി കടന്നുപോകുന്ന നൂൽപോലെയത്രെ. നിങ്ങൾ ഒരു ക്ഷണനേരംപോലുമെങ്കിലും മൗനമായിരുന്ന്, നിങ്ങൾ സാർവ്വലൗകികമനുഷ്യനാണെന്നും, അപരിമേയശക്തിയാണെന്നും ധ്യാനിച്ച്, ഉറപ്പിക്കുമ്പോൾ, ഇത് എല്ലാം നിങ്ങൾതന്നെയാണെന്നു നിങ്ങൾക്കു കാണാം. മനുഷ്യനായിരിക്കുന്നതുകൊണ്ട്, ഞാൻ സർവ്വസ്വവുമാകുന്നു. അവ്യക്തനായ, അവ്യതിരിക്തനായ മനുഷ്യൻ എന്ന നിലയ്ക്കു ഞാൻ സർവ്വവുമാകുന്നു. നിങ്ങളെല്ലാം ഏകമാണ്; പെട്ടെന്ന് നിങ്ങളെല്ലാം ഒന്നായിത്തീരുന്നു. ഈ 'മിസ്റ്റർത്വ'ത്തിലും, 'മിസ്സിസ്സത്വ'ത്തിലുംനിന്നു മുകളിലേയ്ക്കു കടക്കുക; അതിനുപരി പ്രവേശിക്കുക; അപ്പോൾ നിങ്ങൾ സകലത്തിനോടും ഒന്നായിഭവിക്കുന്നു. എന്തൊരു ഉൽകൃഷ്ടഭാവം! നിങ്ങൾ എല്ലാത്തിനോടും ഒന്നായിത്തീരുന്നു. നിങ്ങൾ അപ്പോൾ സർവ്വലോകത്തോടും ഏകീഭവിക്കുന്നു.

ഉപനിഷത്തുകളിൽ ഒന്നിൽനിന്ന് എടുത്ത ഒരു തർജ്ജമയാണിത്. എന്നാൽ അതു പൂർണ്ണമായ ഒരു പരിഭാഷയല്ല.

ദ്രഷ്ടവ്യമല്ലാതുള്ള ചൈതന്യം, സർവ്വസൂക്ഷ്മ-
നിഷ്ടതത്വമാം സത്ത, ഞാനെല്ലാത്തിനുംമൂലം
അഗ്നിയിൽ ജ്വലിക്കുന്നോൻ, സൂര്യചന്ദ്രാദിസർവ്വ-
ലഗ്നതാരൗഘജ്യോതിർഗ്ഗണത്തിൽ ശോഭിക്കുന്നോൻ

കാററിൽഞാനൊഴുകുന്നു, തിരയിലുരുളുന്നു,
ചുററുന്ന മനുഷ്യനിൽ, സ്ത്രീകളിൽ, യുവാക്കളിൽ,
ജനിച്ച പുത്രുകുഞ്ഞിൽ, വടിയുംകുത്തിക്കൊണ്ടു
കുനിയും ജരാനരബാധിച്ച കിഴവനിൽ,
സർവ്വം ഞാനാകുന്നു; നീലമാംഭ്രംശാലിയും,
ഗർവ്വേഴും കടുവായും, മത്സ്യവും, വൃക്ഷങ്ങളും,
ചുവന്നകണ്ണുള്ളോരു പച്ചപ്പക്ഷികൾ, പുല്ലും
ഹാ! വിദ്യുൽഗർഭമായ മേഘജാലവുമെല്ലാം,
ഋതുക്കൾ, സമുദ്രങ്ങൾ സകലമെന്നിൽത്തന്നെ;
സതതമെന്നിലുദിച്ചസ്തമിക്കുന്നു സർവ്വം.

(സർ എഡ്വിൻ ആർനോൾഡിന്റെ പരിഭാഷ)

നിങ്ങൾ അപരിമേയമാണ്. ആ അപരിമിതത്വം നിങ്ങളത്രെ. ആ അനന്തത്വം സാങ്കല്പികങ്ങളായ അസത്യമായികശരീരങ്ങളെ സൃഷ്ടിച്ചിരിക്കുന്നു. ഒരു കണ്ണാടിവീടുപോലെ നിങ്ങൾ ഈ ലോകം നിങ്ങൾക്കായി സൃഷ്ടിച്ചിരിക്കുന്നു. ഏകമായി അളവററതായി, സാർവ്വലൗകികമായ ഈശ്വരത്വത്തെ പരിപാലിക്കുക. നിങ്ങൾ അതുതന്നെയാണ്. ലോകം മുഴുവനും ആവസിച്ച് വ്യാപിപ്പിച്ചിരിക്കുന്ന അതുതന്നെയാണ് നിങ്ങൾ.

ഓം!! ഓം!!! ഓം!!!

## ൪. ജീവസൂര്യൻ മനോഭിത്തിമേൽ.

(സാൻഫ്രാൻസിസ്കോയിൽ 'ഗോൾഡൻഗേററ്' ഹാളിൽ 1903 ജനുവരി 12-ാംനു ചെയ്ത പ്രസംഗം)

മഹതിമഹാന്മാരുടെരൂപത്തിലുള്ള സനാതനത്വമേ,

ഇന്നത്തെ പ്രസംഗവിഷയം "മാററമുള്ളതിൽ ഉള്ള മാററമില്ലാത്തത്" എന്നാണ്. പ്രസംഗാരംഭത്തിനുമുമ്പ്, രാമനോട് പലപ്പോഴും ചോദിക്കപ്പെട്ടിട്ടുള്ള ഒരു ചോദ്യത്തിനുത്തരമായി കുറേ പറയട്ടെ. "നിങ്ങൾ ധരിച്ചിരിക്കുന്ന വസ്ത്രത്തിന്റെ നിറത്തിനു് എന്തുമാഹാത്മ്യം ആണ് ഉള്ളത്? ബുദ്ധമതക്കാർ മഞ്ഞവസ്ത്രങ്ങളും വേദാന്തികളായ സാധുക്കളും സ്വാമിമാരും അഗ്നിവർണ്ണത്തോടുകൂടിയ കാവിവസ്ത്രങ്ങളും എന്തിനു ധരിക്കുന്നു?" ഇതാണു ചോദ്യം.

എല്ലാമതങ്ങൾക്കും മൂന്നു ഭാവങ്ങൾ, ഭാഗങ്ങൾ, ഉണ്ടെന്നു് നിങ്ങൾക്കറിയാമല്ലോ. ഓരോമതത്തിനും അതിന്റെ തത്വജ്ഞാനസംഹിത, പുരാണസാഹിത്യം ക്രിയാപടലം ഇതുകൾഉണ്ടു്. തത്വജ്ഞാനസംഹിതയായ അടിസ്ഥാനമില്ലാത്ത മതം നിലനില്ക്കയില്ല. ബുദ്ധിമാന്മാരും, പണ്ഡിതന്മാരും, യുക്തിവാദികളും അംഗീകരിക്കണമെങ്കിൽ അതിനു് ഒരു തത്വശാസ്ത്രപദ്ധതി ഉണ്ടായിരിക്കണം. വികാരഭാരംഉള്ള, ഹൃദയക്ഷോഭംവരുന്ന പ്രകൃതക്കാർ ആയ ജനങ്ങൾക്ക രുചിക്കണമെങ്കിൽ അതിനൊരു ഇതിഹാസസാഹിത്യം, പുരാണസഞ്ചയം ആവശ്യമാണു്. സാമാന്യജനങ്ങൾക്കു് അതു രുചിക്കണമെങ്കിൽ അതിനു ചില ക്രിയാമാർഗ്ഗങ്ങളും ചടങ്ങുകളും ആവശ്യമത്രെ.

വേദാന്തമതത്തിന്റെ ക്രിയാചടങ്ങുകളിൽ വസ്ത്രത്തിന്റെ നിറത്തിനും കുറേ കാര്യമുണ്ടു്. ക്രിസ്ത്യാനികൾ എന്തിനു കുരിശു ധരിക്കുന്നു? അതൊരു ക്രിയാപദ്ധതിയാണു്. ക്രിസ്ത്യാനികൾ പള്ളികളുടെ മുകളിൽ എന്തിനു കുരിശു പ്രതിഷ്ഠിക്കുന്നു? അതും ഒരു അനുഷ്ഠാനചടങ്ങാണു്. റോമൻകത്തോലിക്കർക്കു നീണ്ട ഒരു ക്രിയാപടലം ഉണ്ടു്; പ്രോട്ടസ്റ്റൻറുകാർക്കു വളരെ കുറച്ചേഉള്ളൂ; എന്നാലും അവർക്കുമുണ്ടു്. അവർക്കും അതു ഒട്ടുംകൂടാതെ കഴികില്ല. അതുപോലെ ഈ നിറങ്ങൾ വേദാന്തധർമ്മത്തിന്റെ ഒരു ചടങ്ങാണു്. ഈ കാവിനിറം, തീയുടെ നിറം ഹിന്ദുക്കൾക്ക ബഹുകാര്യമാണു്. ക്രിസ്ത്യാനികൾക്ക കുരിശു് അർത്ഥവത്തായിരിക്കുന്നതുപോലെ ഹിന്ദുക്കൾക്കു് അതു് അർത്ഥവത്താണു്. കുരിശു് എന്തു കാണിക്കുന്നു? ക്രിസ്തുവിന്റെ മരണത്തിന്റേയും പ്രേമത്തിന്റേയും സ്മരണയ്ക്കാണു കുരിശു്. ജനങ്ങൾക്കവേണ്ടി ശരീരം കുരിശിൽ തറയ്ക്കാൻ യേശു അനുവദിച്ചു. ക്രിസ്ത്യാനികൾ ധരിക്കുന്ന കുരിശിന്റെ അർത്ഥം അതാണു്. ക്രിസ്ത്യാനികൾ കുരിശു ധരിക്കുന്നതിന്റെ കാരണം വിവരിക്കാൻ ഒരു ഹിന്ദുവിനോടു ചോദിച്ചാൽ അയാൾ വേറേ ഒരുത്തരംപറയും. ക്രിസ്തുവിന്റെ ശാസനം "കുരിശു ധരിക്കുക, നിന്റെ കുരിശു ധരിക്കുക, എന്നെ പിന്തുടരുക" എന്നാണെന്നു അയാൾ പറയും. "എന്റെ കുരിശിനെ എടുക്കുക" എന്നു അദ്ദേഹം പറയുന്നില്ല. ബൈബിളിലോ, പുതിയ നിയമപുസ്തകത്തിലോ, ക്രിസ്തുവോ, വിശുദ്ധപൌലൂസോ "ക്രിസ്തുവിന്റെ കുരിശുധരിപ്പാൻ" പറഞ്ഞിട്ടില്ല. അവർ പറയുന്നതു് "നിങ്ങളുടെ കുരിശുധരിക്കുക" എന്നാണു്. അതാണു് ശരിയായ പദങ്ങൾ "നിങ്ങളുടെ കുരിശു ധരിക്കുക" എന്നാണു് അതിന്റെ അർത്ഥം നിങ്ങളുടെ ശരീരം കുരിശിൽ ധരിക്കുക, മാംസപ്രചോദനം ബലികഴിക്കുക, നിങ്ങളുടെ ചെറിയ ആത്മാവിനെ,

അഹങ്കാരത്തെ, ചെറിയ അസ്തിത്വത്തെ ബലികഴിക്കുക എന്നാണ്, അതാണ് അതിന്റെ അർത്ഥം. അതിനാൽ കുരിശു നമ്മുടെ സ്വാർത്ഥങ്ങളെ, നമ്മുടെ ചെറിയ അഹങ്കാരിയായ, സ്വാർത്ഥപരമായ അഹംമതിയെ ബലികഴിക്കുന്നതിന്റെ സൂചനയായിരിക്കണം. അതാണ് കുരിശിന്റെ, കുരിശു ധരിക്കുന്നതിന്റെ താല്പര്യം. നിങ്ങളുത് ഈ അർത്ഥത്തിൽ എടുത്താലും വേറെ ഏതർത്ഥത്തിൽ എടുത്താലും അതു നിങ്ങളുടെ ഇഷ്ടംപോലെയായിരിക്കും. എന്നാൽ നിങ്ങൾ ഈ അർത്ഥത്തിൽ അതു സ്വീകരിക്കണമെന്ന വേദാന്തം ശുപാർശചെയ്യുന്നു. ഈ അർത്ഥത്തിൽത്തന്നെയാണ് ബുദ്ധമതക്കാർ മഞ്ഞവസ്ത്രം ധരിക്കുന്നതും.

ഇൻഡ്യായിൽ എങ്കിലും, മഞ്ഞനിറം മരണത്തിന്റെ നിറമാണ്. ചത്ത ശരീരത്തിനു് ഒരു മഞ്ഞനിറമാണ്. മഞ്ഞവസ്ത്രം അഥവാ മഞ്ഞ ഉടുപ്പ് അതു ധരിക്കുന്നവൻ തന്റെ ശരീരം കുരിശിൽ തറച്ചുവെന്നും, തന്റെ മാംസം തീരെ ഉപേക്ഷിച്ചുവെന്നും, മാംസപ്രേരണകൾക്ക് അതീതനായി ഭവിച്ചുവെന്നും, സ്വാർത്ഥചിന്തകൾക്കപ്പുറം കടന്നുവെന്നും സൂചിപ്പിക്കുന്നു. റോമൻകത്തോലിക്കന്മാർ ഒരാളെ സന്യാസിയായിട്ട്, പാതിരിയായിട്ട് അവരോധിക്കുമ്പോൾ, അവനെ ഒരു ശവപ്പെട്ടിയിൽ കിടത്തി അവന്റെ തലയ്ക്കുമുകളിൽ ജോബിന്റെ പുസ്തകത്തിൽ (ബൈബിളിൽ)നിന്ന് ഒരധ്യായം വായിച്ച്, ഗാനങ്ങളും, സങ്കീർത്തനങ്ങളും പാടി. പ്രസംഗങ്ങളുംചെയ്ത്, മരിച്ചവരെ ഉദ്ദേശിച്ചു നടത്തുന്നതുപോലെ, സകല ചടങ്ങുകളും നിർവഹിക്കാറുണ്ട്. അയാളെ ശവപ്പെട്ടിയിൽ കിടത്തി താൻ മരിച്ചപോയെന്ന വിശ്വസിപ്പിക്കയും ബോധ്യപ്പെടുത്തുകയും സകലവിധ വികാരങ്ങളുടെയും, ലൗകികമോഹങ്ങളുടെയും വശീകരണത്തിൽനിന്ന് അവൻ മുക്തനായെന്നുറപ്പിക്കയുംചെയ്യാൻ കുറേ പ്രവർത്തിക്കുന്നില്ലേ? അതുപോലെതന്നെ, ബുദ്ധമതക്കാർക്കും മഞ്ഞവസ്ത്രംധരിക്കണം; അവർക്ക് ലൗകികാശകളും സ്വാർത്ഥോദ്ദേശ്യങ്ങളും ഇല്ലെന്നും അവർ പ്രപഞ്ചത്തോടു മൃതരായവരെപ്പോലെയാണെന്നും വ്യക്തമാക്കുന്നതിനാണിതു്. വേദാന്തികളുടെ അഗ്നിവർണ്ണവസ്ത്രങ്ങൾ തീയുടെ നിറമാണ്. (പ്രസംഗകന്റെ വസ്ത്രംചൂണ്ടിക്കൊണ്ടു്) ഈ നിറം തനിത്തീയുടെ നിറംപോലെ കൃത്യമായിരിക്കുന്നില്ല. എന്നാൽ അമേരിക്കയിൽ കിട്ടുന്നതരം അഗ്നിവർണ്ണനിറം—അതോടു് ഏററവും അടുത്ത നിറം—ആണ് ഇതു്. ഇൻഡ്യായിൽ തനിത്തീയുടെ നിറംകലർന്ന വസ്ത്രം കിട്ടും. ഒരു ഇൻഡ്യൻസന്യാസി കുറെ ദൂരെയിരിക്കുന്നതുകണ്ടാൽ അതൊരു മനുഷ്യനാണെന്നും, അഗ്നിജ്വാലാസമൂഹമല്ലെന്നും തിരിച്ചറിയാൻ

എളുപ്പമല്ല. ഈ നിറം തീയുടെ വർണ്ണത്തെ സൂചിപ്പിക്കുന്നു. ഇതിന്റെ അർത്ഥം മനുഷ്യൻ തന്റെ ശരീരം ദഹിപ്പിച്ചുവെന്നാണ്. ഇൻഡ്യായിൽ ഞങ്ങൾ മരിച്ചവരെ കുഴിച്ചിടുകയല്ലാ തീയിൽ ദഹിപ്പിക്കുകയാണു പതിവ്; തീയിൽ കത്തിക്കുകയാണ് ചെയ്യുന്നതെന്നു നിങ്ങൾക്കറിയാമല്ലോ. അതിനാൽ ഈ ചുവന്ന വസ്ത്രം അതു ധരിക്കുന്ന ആൾ സത്യത്തിന്റെ ഹോമകുണ്ഡത്തിൽ തന്റെ ശരീരം നിക്ഷേപിച്ചുവെന്നും, ലൗകികമോഹങ്ങളെല്ലാം തീരെ സന്ത്യജിച്ചുവെന്നും സൂചിപ്പിക്കുന്നു. പ്രാപഞ്ചികമായ കാമങ്ങളും, ആഗ്രഹങ്ങളും, പ്രേരണകളും, പ്രചോദനങ്ങളും എല്ലാം തീയിലിട്ടു ഭസ്മീകരിച്ചുവെന്നാണ് ഇതു കാണിക്കുന്നത്.

കുരിശിന്റെ നിറവും ചുവപ്പാണ്, ക്രിസ്തുവിന്റെ രക്തവും ചുവന്നതാണ്. ക്രസ്ത്യാനികൾക്കു ചുവപ്പുള്ളതെന്തെങ്കിലുംവേണം. ഇതും ചുവപ്പാണ്. എന്നാൽ ഈ ചുവപ്പിനു രണ്ടർത്ഥം കൊടുക്കേണ്ടതാണ്. ഇതു രക്തത്തിന്റെയും അഗ്നിയുടേയും അവസ്ഥയെ കാണിക്കുന്നു. അതിനു വേറൊരു വിശേഷവും കൂടിയുണ്ട്. ശരീരത്തിന്റെ മരണകാര്യം മഞ്ഞയും ലക്ഷീകരിക്കും; മാംസപ്രചോദനങ്ങളുടെ നാശത്തെ മഞ്ഞനിറം പ്രകടിപ്പിക്കും. എന്നാൽ ഞങ്ങൾ മഞ്ഞയല്ലാ അഗ്നിയുടെ നിറമായ ചുവപ്പുകാവിവസ്ത്രങ്ങൾ ആണ് ധരിക്കുന്നതു്. ഒരു ഭാവത്തിൽ അതു മരണത്തെയും മറെറാരുഭാവത്തിൽ അതു ജീവനെയും ദ്യോതിപ്പിക്കുന്നു. അഗ്നിക്കു ജീവനുണ്ടെന്നും, അതു ജീവനെ താങ്ങുന്നുവെന്നും, അതിനു ചൈതന്യവും ഓജസ്സുമുണ്ടെന്നും നിങ്ങൾക്കറിയാം. താഴ്ന്ന കാമങ്ങളും സ്വാർത്ഥപ്രചോദനങ്ങളും, ക്ഷുദ്രമോഹങ്ങളും അഗ്നിയിൽ ഹോമിച്ചുവെന്നും, നശിപ്പിച്ചുവെന്നും ഈ ചുവന്ന വസ്ത്രങ്ങൾ സൂചിപ്പിക്കുന്നുവെന്നു മാത്രമല്ലാ, അവയിൽനിന്നു ജീവനും അഗ്നിയും തേജസ്സും, ഓജസ്സും പുറപ്പെടുന്നുവെന്നുംകൂടി അവ തെളിയിക്കുന്നു. ഇങ്ങനെ ഈ ചുവപ്പുവസ്ത്രത്തിനു രണ്ടു താല്പര്യങ്ങൾ ഉണ്ടു്. മാംസപ്രചോദനങ്ങളുടെ മരണത്തെയും, ആദ്ധ്യാത്മികജീവിതത്തിന്റെ ജനനത്തെയും അതു് ഒരേസമയം അർത്ഥമാക്കുന്നു. ഭയപ്പെടേണ്ട! ഭയപ്പെടേണ്ട! ജലംകൊണ്ടു ജ്ഞാനസ്നാനം ചെയ്യുന്നതിനുപകരം തീകൊണ്ടു് ജ്ഞാനസ്നാനം ചെയ്യണമെന്നു വേദാന്തം ഉൽഘോഷിക്കുന്നു. അഗ്നികൊണ്ടുള്ള, തീയുകൊണ്ടുള്ള, ഓജസ്സും ശക്തിയുംകൊണ്ടുള്ള ജ്ഞാനസ്നാനമാണ് വേദാന്തം ഉപദേശിക്കുന്നതു്. ഓ! ഇതു തീയാണെന്നും നിങ്ങളെ ഭസ്മമാക്കിക്കളയുമെന്നും ഭയപ്പെടേണ്ടാ! "തന്റെ ജീവനെ രക്ഷിക്കേണ്ടവൻ അതിനെ ഉപേക്ഷിക്കണം" എന്നു ബൈബിളിലും

നിങ്ങൾ വായിക്കുന്നു. ഈ ക്ഷുദ്രജീവനെ ഉപേക്ഷിക്കുക; യഥാർത്ഥജീവനെ അപ്പോൾ നിങ്ങൾ രക്ഷിക്കയും പ്രാപിക്കയും ചെയ്യും. അതാണു തത്ത്വം. ഹേ! ലൗകികജനങ്ങളെ! നിങ്ങളുടെ ജീവനു നിങ്ങൾ എന്തൊരു ഭയങ്കരനാശമാണ് ചെയ്യുന്നതു്! അവരുടെ പ്രാപഞ്ചികജീവിതം ഒരു ജയിൽജീവിതവും, മൃതജീവിതവും, നരകജീവിതവുമാക്കിക്കൊണ്ടാണു ജനങ്ങൾ കഴിക്കുന്നതു്. നിങ്ങൾ രാമനോട്ട് സദയം ക്ഷമിക്കണം. സത്യം അതാണ്. അവരുടെ നെഞ്ചത്തു്, അവരുടെ ഹൃദയത്തിൽ സങ്കടങ്ങളുടെയും, ഉൽക്കണ്ഠകളുടെയും, വ്യാകുലതകളുടെയും ഒരു ഗംഭീരഹിമവൽപർവ്വതംവന്നു ഞെരിച്ചുകൊണ്ടിരിക്കുന്നു. വ്യസനത്തിന്റെയും, പരിഭ്രമത്തിന്റെയും ഒരു ഹിമവാൻപർവ്വതം! ഹിമാലയമെന്നു നമുക്കു പറഞ്ഞുകൂടാ. ഹിമാലയത്തിനു പ്രതാപവും ഗാംഭീര്യവുമുണ്ട്. അതിനാൽ സങ്കടങ്ങളുടേയും, കുഴപ്പങ്ങളുടേയും, ദുഃഖങ്ങളുടേയും ഒരു ഘോരപർവ്വതം എന്നുമാത്രം പറയട്ടെ. ഒരു കണ്ണുനീർത്തുള്ളികളും, മന്ദസ്മിതത്തിനും ഇടയിൽക്കിടന്നു എപ്പോഴും ആരുടെന്ന, ആരുടെയോ ദയാസൗജന്യങ്ങളും, ഉഗ്രനോട്ടങ്ങളുംകൊണ്ടു സദാ ഹോമിക്കപ്പെട്ടു കിടക്കുന്ന, മററാരുടെയോ വാഗ്ദാനങ്ങളും, ഭീഷണികളുംകൊണ്ടു് സദാ കുഴങ്ങുന്ന, കേവലം ഒരു തൂക്കാടിയെപ്പോലെ, അവർ സ്വയം രൂപവൽക്കരിക്കുന്നു. സങ്കല്പംകൊണ്ടു് അവർ അവക്കു ചുററും ഒരു കൽത്തുറുങ്കു്, ജയിൽനരകം നിർമ്മിക്കുന്നു.

നിങ്ങൾ ഈനീചപ്രകൃതി—ഈ അജ്ഞാനം ഉപേക്ഷിക്കണമെന്നു വേദാന്തം ആശ്യപ്പെടുന്നു. ഈ അജ്ഞാനം ഹോമിക്കുക. ഈ ക്ഷുദ്രമായ അഹങ്കാരം, അഹംഭാവന നശിപ്പിക്കുക. ശരീരത്തെ ഒരു നരകമാക്കുന്ന ഈ നികൃഷ്ടസ്വാർത്ഥസ്വഭാവം ബലികഴിക്കുക. ജ്ഞാനമാകുന്ന അഗ്നിയെ ക്ഷണിച്ചു സ്വീകരിക്കുക. ഹിന്ദുക്കൾ ജ്ഞാനത്തെ സദാ അഗ്നിയോടുപമിക്കുന്നു. ജ്ഞാനമാകുന്ന അഗ്നി ഉൾക്കൊള്ളുക. ഈ ഉമിയെല്ലാം ഈ ചപ്പും ചവറും പൊടിയും എല്ലാം ദഹിക്കട്ടെ! എല്ലാം ജ്വലിച്ചുകൊണ്ടു തീപോലെ, ധ്വജ്ജ്വലയമായ അഗ്നിപോലെ പ്രകാശിച്ചുകൊണ്ടുവരുക. ഇതാണ് ഈ നിറത്തിന്റെ താല്പര്യം.

ആരോ രാമനോടുചോദിച്ചു:—"നിങ്ങൾ എന്തിനു ജനങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുന്നു?" കൊള്ളാം! രാമൻ മറുപടിപറഞ്ഞു:—"സഹോദരാ! സഹോദരാ! ഈ വസ്ത്രത്തിൽ വല്ല ദോഷവുംഉണ്ടോ എന്നു സദയം നോക്കുക. താൻ അതിൽ ദോഷമൊന്നും കാണുന്നില്ലെന്നും എന്നാൽ മററുപലരും ദോഷം കാണുന്നുവെന്നും അയാൾ പ്രതിവചിച്ചു. അന്യന്മാരുടെ അറിവില്ലായ്മയുടെ

നിങ്ങറം ഉത്തരവാദിയല്ലല്ലോ. നിങ്ങളുടെ ബുദ്ധിയും തലച്ചോറും സൂക്ഷിച്ചുകൊള്ളുക. നിങ്ങറംക്ക കഴിയുമെങ്കിൽ ഈ വസ്ത്രങ്ങളിൽ വല്ല കുററവും കണ്ടുപിടിക്കുക. മററാരെങ്കിലും തെററുകാണുന്നു വെങ്കിൽ അതിനു നിങ്ങറം ഉത്തരവാദിയല്ലല്ലോ.

ഏററവും വലിയ സന്യാസി—കാവിവസ്ത്രക്കാരൻ, അത്യുന്നതനായ ഇൻഡ്യൻസാധു. ഈ ലോകത്തിലേക്കും വലിയ സ്വാമി സൂര്യൻ—ഉദയസൂര്യൻ ആണ്. ഉദയാദിത്യൻ ദിനംപ്രതി ഈ വസ്ത്രംധരിച്ച് ഒരു വേദാന്തിസന്യാസിയുടെ വേഷത്തിൽ ആണു വരുന്നതു്. ഇന്നത്തെ പ്രസംഗത്തിൽ ചഞ്ചലങ്ങളായ ശരീരങ്ങളെ അപേക്ഷിച്ച് ഈ സൂര്യൻ നിത്യസ്ഥിരതയെ കുറിക്കുന്നു. ഈ സ്വാമിയെ, സാധുവിനെ, കാവിവസ്ത്രംധരിച്ച ആദിത്യനെ യഥാർത്ഥസത്തയും, പരമാത്ഥാത്മാവും, മാററമോ ഭേദമോ ഇല്ലാത്തതും അന്നും ഇന്നും എന്നും എന്നേയ്ക്കും സ്ഥിരമായി നില്ക്കുന്നതും ആയതിനെ ഈ സൂര്യൻ ഇന്നു സൂചിപ്പിക്കുന്നു. മനുഷ്യനിലുള്ള അസ്ഥിരശരീരത്തെ, മാറിക്കൊണ്ടിരിക്കുന്ന പദാർത്ഥങ്ങളെ, ചഞ്ചലവസ്തുക്കളെ നമുക്ക എടുക്കാം. മനുഷ്യരിൽ മാറിക്കൊണ്ടിരിക്കുന്ന വസ്തുക്കറം ഉണ്ടു്. അവനിൽ സുസ്ഥിരമായി, ഇളകാതെ മാറാതെ, സനാതനമായി നില്ക്കുന്ന യഥാത്ഥാത്മാവും ഉണ്ടു്. യഥാർത്ഥാത്മാവു സൂര്യനെപ്പോലെയും, മാററമുള്ളവസ്തുക്കറം, ജാഗ്രൽശരീരം സ്വപ്നശരീരം, കാരണശരീരം എന്നീമൂന്നുശരീരങ്ങളും ആകുന്നു. മൂന്നുശരീരങ്ങറംക്ക രാമൻ കൊടുക്കുന്ന പേരാണിതു്. സംസ്കൃതത്തിൽ ഇതിനു സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്നു പറയുന്നു. രാമനതിനെ ഘനശരീരം, സൂക്ഷ്മശരീരം, ബീജശരീരം എന്നു പരിഭാഷപ്പെടുത്തട്ടെ. ഈ മൂന്നുശരീരങ്ങളും, അതായതു് ബീജം സൂക്ഷ്മം, ഘനം ഇവമൂന്നും മാറിക്കൊണ്ടിരിക്കുന്ന ഭൗതികവസ്തുക്കറം ആകുന്നു. ഇവ ആത്മാവല്ല അനാത്മാവാണ്. ഇവ മാറിമാറി വരുന്നവ, ഭ്രമിച്ചുകൊണ്ടിരിക്കുന്നവയാണ്. നിങ്ങളാരും ഇതുകളല്ല നിങ്ങറം ചലനമില്ലാത്തതും മാററമില്ലാത്തതും ആണ്. ഇതാണു തെളിയിക്കേണ്ടതു്.

ശരീരത്രയത്തിന്റെയും, യഥാർത്ഥാത്മാവിന്റെയും സ്പഷ്ടമായ അറിവുണ്ടാകുന്നതിനു നമുക്കൊരു ദൃഷ്ടാന്തം സ്വീകരിക്കാം. നിങ്ങറം ദയവായി വളരെ ശ്രദ്ധയോടുകൂടി കേറംക്കണം. ഈ സായാഹ്നത്തിൽ വളരെ യുക്തിവാദമോ, വലിയ വാദപ്രതിവാദമോ ചെയ്യുന്നില്ല. ഹിന്ദുക്കറം തെളിയിച്ചിട്ടുള്ള, മനുഷ്യനെ സംബന്ധിക്കുന്ന, ഒരു പ്രശ്നം ഇന്നു നിങ്ങറംക്ക പ്രത്യക്ഷമാക്കാം. അതു സ്ഫടികസ്ഫുടമായി പ്രതിപാദിക്കാം അപ്പോറം നിങ്ങറംക്ക

വ്യക്തമായിട്ടു ഗ്രഹിക്കാം. പിന്നീട് സമയമുണ്ടെങ്കിൽ, നമുക്കതിന്റെ തത്വജ്ഞാനവും, യുക്തിയും അടങ്ങിയ പ്രശ്നത്തിന്റെ എല്ലാഅംശങ്ങളും വിസ്തരിക്കാം. യുക്തിവാദം തുടങ്ങുന്നതിനുമുമ്പു നാം പ്രമേയം—പ്രശ്നം—നല്ലവണ്ണംമനസ്സിലാക്കേണ്ടതാണെന്നു നിങ്ങൾക്കറിയാമല്ലോ. അതിനാൽ ഇന്നു ഈ പ്രമേയത്തിന്റെ താല്പര്യം നിങ്ങൾക്കു സ്പഷ്ടമാക്കിത്തരാം. ഇതിനെ സ്പഷ്ടമായി പ്രതിപാദിക്കുമ്പോൾ, തടസ്സങ്ങളാകുന്ന മേഘങ്ങളെ ഓട്ടിനീക്കുമ്പോൾ, പ്രമേയം സ്വയം തെളിയുന്നതും അതോടുകൂടി വേറെ തെളിവിന്റെ ആവശ്യം ഇല്ലാതെവരുന്നതും ആകുന്നു. പോപ്പുകവി പറയുന്നതുപോലെ,

മോഹനകാന്തി ചിന്തുമപ്സരസ്സത്രേ നന്മ
മോഹമുണ്ടാകുമാക്കുമവളെക്കണ്ടാൽമാത്രം

സത്യത്തിനും ഈ അത്യൽഭുതസൌന്ദര്യമുണ്ട്. അതിനെ സ്പഷ്ടമായി കാണുന്നതുകൊണ്ടുമാത്രം അതു ഹൃദയത്തിന്റെ അഗാധതയിലേയ്ക്കു ബലമായി തള്ളിക്കയറുന്നു. സൂര്യന്റെ അസ്തിത്വത്തെ തെളിയിക്കാൻ എന്തൊരു തെളിവാണു വേണ്ടതു്? സൂര്യനെക്കാണുന്നതുതന്നെ അതിന്റെ തെളിവാണു്. കാണപ്പെടുന്ന മററുപദാർത്ഥങ്ങൾ എല്ലാം ബാഹ്യപ്രകാശംകൊണ്ടാണു് നാം കാണുന്നതു്. എന്നാൽ പ്രകാശത്തിനു വേറെ വെളിച്ചംകൂടാതെ തന്നെ കാണപ്പെടുവാൻ കഴിയുന്നു. അതിനാൽ ഇന്നുരാത്രി യാതൊരു വാദപ്രതിവാദവും, യുക്തിവാദവും കൂടാതെ നമ്മുടെ പ്രമേയത്തെ ലളിതമായി നിങ്ങളുടെ മുമ്പിൽ സമർപ്പിക്കുകമാത്രമേ ചെയ്യുന്നുള്ളു. ആകട്ടെ! നമ്മുടെ ദൃഷ്ടാന്തം എടുക്കാം.

നിങ്ങൾ രാമനോടുകൂടി ഹിമാലയപർവ്വതത്തിന്റെ അത്യുന്നതതലങ്ങളിലുള്ള ഹിമമണ്ഡലങ്ങളിലേയ്ക്കുപോരുവിൻ! അവിടെ സർവ്വോജ്വലങ്ങളായ കാഴ്ചകൾ, വൈരപർവ്വതങ്ങൾ, മുഴുവൻ വെളുത്തുതിളങ്ങുന്ന ഹിമപങ്ക്തികൾആകുന്ന ഏകസമുദ്രം, അത്യുജ്ജ്വലവും, അതിമനോഹരവും, പ്രഭാപൂരിതവും, പ്രചോദനപ്രദവും ആയ കാഴ്ചകൾ കാണുന്നു. അവിടെ സസ്യജാലമൊന്നുമില്ല, മൃഗജാതികളില്ല, സ്ത്രീപുരുഷന്മാരില്ല. ഈ ഹിമസംഹതിയിൽ ജീവന്റെ ഉല്പത്തിസ്ഥാനമായ സൂര്യഭഗവാൻമാത്രം കാണപ്പെടുന്നു. തേജോനിബിഡമായ ഒരേ ജ്യോതിഃപ്രസരം ഒന്നുമാത്രം ഈ അത്ഭുതകാഴ്ചകളിൽ പ്രതിഭാസിക്കുന്നു. ഹാ! എന്തുഭംഗിയേറിയ കാഴ്ച! ചിലപ്പോൾ മേഘസംഘങ്ങളിൽകൂടി സൂര്യരശ്മി പകന്നു ഭൂമിയിൽ വീഴുകയും ആ ഭൂമുഖം ആസകലം അഗ്നിയുടെ നിറത്തിൽ ജ്വലിച്ചു

കാണപ്പെട്ടുകയുംചെയ്യുന്നു. അതു മുഴുവനും സ്വാമിയുടെ, സൂര്യന്റെ വസ്ത്രം ധരിച്ചതുപോലെ, ഒരു ഇൻഡ്യൻസന്യാസിയായ സാധുവിന്റെ നിറത്തിലുള്ള ഒരേ കാഴ്ചയാകുന്നു. കുറച്ചുകഴിയുമ്പോൾ കാഴ്ചമുഴുവൻ മഞ്ഞമുതലായ നിറങ്ങളിലേയ്ക്കു പകരുന്നു. എന്നാൽ ഒരു കാര്യമുണ്ട്. അവിടെ ഒരു സമയത്തു് ഒന്നേഒന്നു മാത്രമേ ഉള്ളൂ. വേറൊന്നുമില്ല. അതു സൂര്യൻ മാത്രമാണ്.

ഈ ഹിമപംക്തിയിൽ ഹിന്ദുസ്ഥാനത്തിലെ വലിയവലിയ നദികൾ ഒളിച്ചു പതുങ്ങി ലയിച്ചുകിടപ്പുണ്ടെന്നു നിങ്ങൾക്കറിയാം. ഈ സ്ഥലത്തുനിന്നാണ് ഇൻഡ്യായിലെ മഹാതരംഗിണികൾ പുറപ്പെട്ടു പ്രവഹിക്കുന്നതു്. ഈ ഹിമമണ്ഡലത്തിൽ ഇവിടെയാണ് നദീശരീരങ്ങളുടെ ഉത്ഭവം, ബീജം ഇരിക്കുന്നതു്. നദീജീവിതത്തിന്റെ രണ്ടാമത്തെ അവസ്ഥയിലേയ്ക്കു, നിങ്ങൾ രാമന്റെ കൂടെ കുറെ ഒന്നു ഇറങ്ങിവരുവിൻ!

ഇവിടെ നാം വേറൊരു പതനത്തിൽ എത്തുന്നു; മറെറാരു തരം കാഴ്ചകളും പ്രകൃതിസ്ഥിതിയും നമ്മെ അഭിമുഖീകരിക്കുന്നു. നാം ഇപ്പോഴും പർവ്വതങ്ങളിൽതന്നെയാണ്; എന്നാൽ മഞ്ഞു ശിരസ്സിൽ വഹിക്കുന്ന അത്യുച്ചസ്ഥാനത്തല്ലാ, കുറെ താഴെവന്നു നാം നില്ക്കുന്നു. ഇവിടെ മൈൽക്കണക്കിനുള്ള വിസ്താരത്തിൽ, വളരെ വളരെ നാഴിക വിസ്തൃതിയിൽ, ഇടതിങ്ങി സുന്ദരമായ റോസാച്ചെടികൾ വളരുന്നു. സുമധുരവും, രുചിപ്രദവും ആയ റോസാപ്പൂവാസനകൊണ്ടു നിറഞ്ഞ സൌരഭ്യപൂർണ്ണമായ വായുമണ്ഡലം നമ്മെ ആകർഷിക്കുന്നു. അവിടെ മനോഹരമായ വാനമ്പാടിപ്പക്ഷികളും, മററു പക്ഷികളും ഗാനംചെയ്തുകൊണ്ട് ആണ്ടു മുഴുവനും ആനന്ദതുന്ദിലരായി പരിലസിക്കുന്നു. അവിടെ ഹൃദയാവർജ്ജകങ്ങളായ ചെറുചെറു വെള്ളിയരുവികൾ മധുരസ്വനങ്ങൾകൊണ്ടു വായുമണ്ഡലം നിറയ്ക്കുന്നു. ഹൃദ്യങ്ങളും ഭംഗിയേറിയവയും ആയ അനവദ്യഭൂരുഹങ്ങളുടെ ഇടയിൽ ഏററവും ആകർഷകമായ ഗംഗയോ വേറൊരു നദിയോ വളഞ്ഞും തിരിഞ്ഞും സർപ്പാകൃതിയിൽ, സർപ്പഗതിയിൽ കളിച്ചുരസിച്ച്, തുള്ളിച്ചാടി പർവ്വതങ്ങളിൽ വിഹരിക്കുന്നു. ഹാ! സുന്ദരമായ അരുവികൾ! രമണീയങ്ങളായ ചെറുതോടുകൾ! നാമവിടെ കാണുന്നു. ഈ മോഹനനദീശിശുക്കളിൽ തീരപ്രദേശത്തു നില്ക്കുന്ന വൃക്ഷങ്ങളുടെ ഛായകൾ പ്രതിബിംബിക്കുന്നു. ഈ അരുവികളും ചെറുനദികളും വളരെ ആകർഷകമായ വിധത്തിൽ കളിയാടിക്കൊണ്ട് അങ്ങോട്ടും ഇങ്ങോട്ടും ചുററിയുംവളഞ്ഞും, ആ വശവും, ഈ വശവും എല്ലായ്പോഴും മൂളിപ്പാട്ടുംപാടി തുള്ളിച്ചാടിക്കളിച്ച് ഒഴുകുന്നു.

ഇതെന്താണ്? നദീജീവിതത്തിലെ ദ്വിതീയഘട്ടംആണിതു്. ഇവിടെ നദി അതിൻെറ സൂക്ഷ്മശരീരത്തിൽ ആയിരിക്കുന്നു. ഈ നദീശിശുക്കളും തോടുകളും നദികളുടെ സൂക്ഷ്മശരീരാവസ്ഥയിൽ, സൂക്ഷ്മരൂപങ്ങളിൽ ആണെന്നു പറയാം. ഈ സൂക്ഷ്മശരീരം ബീജ സ്വരൂപത്തിൽനിന്നു്, നദിയുടെ കാരണശരീരത്തിൽനിന്നു്, ഉത്ഭ വിക്കുന്നു. നദിയുടെ ബീജശരീരത്തിൽ സൂര്യൻ പ്രകാശിക്കുന്നതു നിങ്ങൾ കണ്ടുവല്ലൊ; ആ സൂര്യൻെറ ചൂടും പ്രകാശവും നദിയുടെ ബീജശരീരത്തിൽ പ്രവൎത്തിച്ചു് അതിൻെറ സൂക്ഷ്മശരീരം ഉല്പാദി പ്പിച്ചു. അതാണു് സൂക്ഷ്മശരീരം. അതു വളരെ ചപലവും, അ വ്യക്തവും, വക്രഗതിയും, സർപ്പഗതിയും അത്രെ. ചിലപ്പോൾ അതു വലിയ ചാട്ടം ചാടുന്നു, പരിഭ്രമിച്ചു സാഹസമായി നീണ്ടചാ ട്ടംചാടുന്നു; വളരെ ദ്വേഷ്യഭാവത്തിൽ ചിതറുന്നു. അടുത്ത ക്ഷണ ത്തിൽ അതു മന്ദമായി ഒരു നിശ്ചലഹ്രദംപോലെ മൌനമായി കാണുന്നു. ബഹുചപലം, അവ്യക്തം, മാറിക്കൊണ്ടിരിക്കുന്നതു്!

നമുക്കിനി കുറേക്കൂടി ഇറങ്ങി സമതലങ്ങളിലേയ്ക്കു പോകാം. ഇവിടെ നമുക്കു വളരെ ഭിന്നമായ കാഴ്ചയാണുള്ളതു്. മഞ്ഞുതൊ പ്പികൾ ധരിച്ചുകണ്ട ശിഖരങ്ങളിൽ ബീജസ്വരൂപത്തിൽ ഇരുന്ന അതേജലം, നദി, കുറേക്കൂടി താഴത്തുവന്നു സൂക്ഷ്മരൂപത്തിൽ, വ ളരെ ഭാവനാസുഖവും, കാവ്യരസവും തരുന്ന രൂപത്തിൽ, കടന്നു കുറെ പ്രവഹിച്ചതിനുശേഷം, അതേനദി ഇപ്പോളിതാ സമതല ങ്ങളിൽ കലങ്ങിമറിഞ്ഞു് ഘനീഭൂതമായി ഭവിച്ചിരിക്കുന്നു! ഇവിടെ അതേ നദി, അതേ ഗംഗാനദി, സുശക്തയായ ഒരു ഗംഭീരനദിയാ യിരിക്കുന്നു. അതിനൊരു മഹത്തായ ഭേദം വന്നുകഴിഞ്ഞു. അതു് ഒരു പുതിയ വേഷം അണിഞ്ഞിരിക്കുന്നു; പുതിയ വൎണ്ണം സ്വീകരി ച്ചിരിക്കുന്നു. ആദ്യത്തെ സ്ഫടികസ്ഫുടതയോ, തെളിച്ചമോ, അതിനിപ്പോളില്ല. ഇപ്പോളതു കലങ്ങി മലിനമായി, നിറംമാറി കാണപ്പെടുന്നു. ചെളി നിറഞ്ഞും, വേഗത കുറഞ്ഞും, അതേസ മയം ആഗാധത കൂടിയും കാണുന്നു. അതിപ്പോൾ വളരെ വളരെ മന്ദഗതിയിലായി. പക്ഷേ അതിനെക്കൊണ്ടിപ്പോൾ കൂടുതൽ പ്രയോജനമുണ്ടു്. ഈ ഗംഭീരനദിയിൽക്കൂടി കപ്പലുകളും, വഞ്ചി കളും സഞ്ചരിക്കുന്നു, ഗതാഗതം നടക്കുന്നു, ജനങ്ങൾ വന്നു കുളി ക്കുന്നു, തോടുകളിലും, അണകളിലും, തടാകങ്ങളിലും ആയി ഇതി ലെ വെള്ളം കടത്തി കൃഷിസേചനത്തിനും, ചുററുമുള്ള ഭൂമി ഫല ഭൂയിഷ്ഠമാക്കാനും ഉപയോഗിക്കപ്പെടുന്നു.

നദീജീവിതത്തിൻെറ ഈ മൂന്നാമത്തെഘട്ടം നദിയുടെ ജാഗ്രൽ, സ്ഥൂലഘട്ടമാണു്. നദിയുടെ ജീവനെപ്പററി എന്തു്? അതിൻെറ

യഥാർത്ഥപ്രവർത്തകശക്തിയെക്കുറിച്ചെന്തു്? അതിൻെറ പരമാർത്ഥപ്രവർത്തനശക്തി സൂര്യനാണു്. പ്രഭാപൂർണ്ണനായ ആദിത്യചക്രം. നമുക്കിനി ഈ ദൃഷ്ടാന്തം മനുഷ്യൻെറ ജീവിതോപാധികളിലേയ്ക്കു പ്രയോഗിച്ചുനോക്കാം.

നിങ്ങളുടെ മൂന്നു ശരീരങ്ങൾ എവിടെ? ഏതെല്ലാം? അവ തമ്മിൽ എങ്ങനെ സംബന്ധപ്പെട്ടിരിക്കുന്നു? അവയും നിങ്ങളുടെ യഥാർത്ഥാത്മാവും, പരമാർത്ഥസത്തയും, പരമാത്മാവും തമ്മിൽ എന്താണു് ബന്ധം?

മററു യാതൊന്നിനെയുംപററി ബോധമില്ലാത്തതും, ലോകത്തെക്കുറിച്ചു യാതൊന്നും അറിയാത്തതും, അച്ഛൻ അച്ഛനായോ അമ്മ അമ്മയായോ, വീടു വീടായോ, ലോകം ലോകമായോ അറിവില്ലാത്തതും, അജ്ഞാനമല്ലാതെ, അജ്ഞാനംമാത്രമല്ലാതെ, വേറൊന്നുമില്ലാത്തതും, സർവ്വം കഴപ്പവും നാശവും മരണവും, അന്ധകാരവും, വെറും ശൂന്യവും തിരിച്ചറിയാൻ പാടില്ലാത്തതുമായി കാണപ്പെടുന്നതും ആയ നിങ്ങളുടെ സുഷുപ്ത്യവസ്ഥയിൽ, ഗാഢനിദ്രാവസ്ഥയിൽ, നിങ്ങൾ യഥാർത്ഥമായി ആരാണു്?

നിങ്ങളിൽ മിക്കവരും പരീക്ഷിച്ചിട്ടില്ലാത്ത ആ അവസ്ഥയിൽ മനുഷ്യൻെറ ബീജശരീരം—കാരണശരീരം—ഇരിക്കുന്നുവെന്നും, മനുഷ്യൻെറ യഥാർത്ഥാത്മാവിൻെറ താഴെ മനുഷ്യബീജശരീരം, കാരണശരീരം നീണ്ടുനിവന്നു് ഒരു ലവലിൽ കിടക്കുന്നുവെന്നും വേദാന്തം പറയുന്നു. ഹിമാവൃതപർവ്വതമഹൽശിഖരങ്ങളിൽ സൂര്യൻ പ്രകാശിക്കുന്നതുപോലെ, മനുഷ്യജീവിതം നദീജീവിതത്തോടു ഉപമിച്ചാൽ, നിങ്ങളുടെ പരമാർത്ഥാത്മാവു് ഇവിടെയും ഉണ്ടെന്നും അതു പറയുന്നു.

ദയാപൂർവ്വം നിങ്ങൾ വളരെ ശ്രദ്ധിച്ചുകേൾക്കണം. വളരെ സൂക്ഷ്മവും, സാരവും ആയ കാര്യമാണു് ഇവിടെ പറയുന്നതു്. ഇതു ഇന്നാളൊരുദിവസം പറഞ്ഞതാണെങ്കിലും സന്ദർഭംകൊണ്ടു് ചർവ്വിതചർവ്വണം അത്യാവശ്യമാണു്.

നിങ്ങളുടെ സുഷുപ്ത്യവസ്ഥയിൽ ഈ ലോകം സ്ഥിതിചെയ്യുന്നില്ല. അവിടെ ഏതാണ്ടൊരു അന്ധകാരാവസ്ഥയാണു് കാണപ്പെടുന്നതു്. നിങ്ങൾ ഉണർന്നെഴുന്നേല്ക്കുമ്പോൾ ആ സുഷുപ്ത്യവസ്ഥയിൽ യാതൊന്നും, ഒരുവകയും, ഒന്നുമില്ലായിരുന്നു എന്നു പറയുന്നു. ആ സുഷുപ്തിസ്ഥിതിയിൽ തീർച്ചയായും യാതൊന്നും ഇല്ലായിരുന്നുവെന്നു വേദാന്തവും പറയുന്നു. എന്നാൽ ഹെഗൽ എന്ന തത്ത്വജ്ഞൻ വ്യക്തമാക്കിയിട്ടുള്ളതുപോലെ, (ഹിന്ദുക്കൾ ഹെഗലിൻെറ

വാദം മുമ്പേതന്നെ ഉന്നയിച്ചിട്ടുണ്ട്) ജർമ്മൻതത്വശാസ്ത്രജ്ഞനായ ഹെഗൽ ചൂണ്ടിക്കാണിക്കുന്നതുപോലെ (ഈ ഒന്നുമില്ലാത്ത ശൂന്യാവസ്ഥയിൽ, ഏതാണ്ടുണ്ടെന്നു ഹെഗൽ പറയുന്നതു് ഈ ശൂന്യസ്ഥിതി, ബീജശരീരമാണെന്നു നിങ്ങൾക്കറിയാമല്ലോ. ഈ ശൂന്യാവസ്ഥ, ഉണർന്നെഴുന്നേല്ക്കുമ്പോൾ വെറും ശൂന്യമായിരുന്നുവെന്നു നിങ്ങൾ വർണ്ണിക്കുന്ന ഈ സ്ഥിതി, ബീജശരീരം നിങ്ങളുടെ ജീവന്റെ അത്യുച്ചപർവ്വതശിരഃസ്ഥാനം ആണു്. ശൂന്യതയിൽനിന്നു് ദൈവം ചിലതു സൃഷ്ടിച്ചുവെന്നു് ബൈബിളിൽ പറയുന്നതു പോലെ, ഉണർന്നതിനുമേൽ ശൂന്യമെന്നു നിങ്ങൾ വ്യവഹരിക്കുന്ന ബീജശരീരത്തിൽനിന്നു, ശൂന്യമെന്നു പറയുന്ന കാരണശരീരത്തിൽ നിന്നു ലോകമാസകലം ആവിർഭവിക്കുന്നു, പുറപ്പെടുന്നു എന്നു ഹിന്ദുക്കളും കാണിക്കുന്നു. തത്വശാസ്ത്രജ്ഞന്മാർവന്നു് വെറും ശൂന്യത്തിൽനിന്നു സത്തയുള്ള യാതൊന്നും ഉണ്ടാകയില്ലെന്നു പറയുന്നവെങ്കിൽ ശൂന്യമെന്നു ഉണരുന്നതിനുശേഷം നിങ്ങൾ വിവരിക്കുന്ന, വെറും ശൂന്യമെന്നു നിങ്ങൾ വിളിക്കുന്ന സ്ഥിതി യഥാർത്ഥത്തിൽ ശൂന്യമല്ലെന്നു വേദാന്തം പ്രഖ്യാപിക്കുന്നു. ഒരേവാക്കു പലവിധത്തിൽ യഥേഷ്ടം വ്യാഖ്യാനിക്കാമെന്നു നിങ്ങൾക്കറിയാമല്ലോ. ഈ സ്ഥിതി വാസ്തവത്തിൽ ശൂന്യമല്ല. അതു് ബീജശരീരമാണു്. ഇതു് ഹിമംനിറഞ്ഞ കൊടുമുടിപോലെയാണു്. ആട്ടെ നിങ്ങൾ പക്ഷേ ചോദിക്കും:—"നാം ശൂന്യമെന്നു വ്യവഹരിക്കുന്ന സമ്പൂർണ്ണ സുഷുപ്ത്യവസ്ഥയിൽനിന്നു് ചിലതൊക്കെ ആവിർഭവിക്കുന്നുവെന്നും, ആ ദൃശ്യമായ ശൂന്യം ബീജരൂപമാണെന്നും ഞങ്ങൾക്കു മനസ്സിലായി. എന്നാൽ അകത്തുള്ള സൂര്യനെ, അകത്തുള്ള ഈശ്വരനെ, ബീജശരീരമാകുന്ന ഹിമശിരസ്സിൽനിന്നു ഈ ജഗന്മണ്ഡലം അശേഷം സൃഷ്ടിക്കുന്ന ആത്മാവിനെ, ആ സൂര്യനേയോ ദൈവത്തേയോ, ആത്മാവിനേയോ അനുഭവപ്പെടുത്തുക എന്നു പറഞ്ഞാൽ എന്തർത്ഥമാണു്?" ശ്രദ്ധിക്കുവിൻ! ദയവായി ശ്രദ്ധിക്കുവിൻ!

നിങ്ങൾ എഴുന്നേല്ക്കുമ്പോൾ പറയാറുണ്ടു്:—"ഞാൻ സുഖമായിട്ടുറങ്ങി, ഗാഢമായിട്ടുറങ്ങി, സ്വപ്നത്തിൽപോലും യാതൊന്നും കണ്ടില്ല." അതാണുകാര്യം! ഈ പ്രസ്താവന സദയം ഒരു കടലാസ്സിൽ എഴുതുക. ഇപ്പോൾ വേദാന്തം ഇടയ്ക്കുകയറിപ്പറയുന്നു:— അർദ്ധരാത്രിസമയം ഇന്നസ്ഥലത്തു യാതൊരുത്തനും ഉണ്ടായിരുന്നില്ല എന്നു പറയുന്ന ഒരാളിന്റെ പ്രസ്താവനപോലെയാണീപറച്ചിൽ." അതു കടലാസ്സിലാക്കാൻ ജഡ്ജി അയാളോടുപറഞ്ഞു. അയാൾ എഴുതിവച്ചു. ഈ സ്റ്റേറ്റുമെന്റു് ശരിയാണോഎന്നു ജഡ്ജി അയാളോടു ചോദിച്ചു. 'അതെ' എന്നു അയാൾ ഉത്തരം പറഞ്ഞു. "ഇതുകേട്ടു

കേൾവിയാണോ? അതോ നിങ്ങൾ നേരിട്ടുകണ്ടതിനെ ആസ്പദമാക്കിപ്പറയുന്നോ? നിങ്ങൾ ദൃക്‌സാക്ഷിയാണോ?" "അതെ. ഞാൻ ദൃക്‌സാക്ഷിയാണ്" എന്ന് അയാൾ മറുപടി പറഞ്ഞു. കൊള്ളാം! നിങ്ങൾ ഒരു ദൃക്‌സാക്ഷിയായിരുന്നുവെങ്കിൽ, നിങ്ങൾ പറഞ്ഞതുപോലെ അവിടെ ആരും ഉണ്ടായിരുന്നില്ലെന്നുള്ളത് പരമാൎത്ഥമാണെങ്കിൽ ഞങ്ങൾ ഇതുരണ്ടും അങ്ങനെ ധരിക്കണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ നിങ്ങളുടെ മൊഴി സത്യമായിരിക്കണമെങ്കിൽ, ആ സ്ഥലത്തു നിങ്ങളെങ്കിലും ഉണ്ടായിരുന്നിരിക്കണം. നിങ്ങൾ ആ സ്ഥലത്തു ഹാജരുണ്ടായിരുന്നുവെങ്കിൽ ഈ മൊഴി അക്ഷരംപ്രതി ശരിയല്ല; അതു പ്രത്യക്ഷരം ശരിയല്ല. ഒരു മനുഷ്യനായ നിങ്ങളെങ്കിലും അവിടെ ഉണ്ടായിരുന്നുവല്ലോ. നിങ്ങൾ ഒരു മനുഷ്യനെങ്കിലും അവിടെ ഉണ്ടായിരുന്നിരിക്കണം. അവിടെ ആരും ഉണ്ടായിരുന്നില്ലെന്നും, ആ സ്ഥലത്തു യാതൊരു മനുഷ്യനും ഉണ്ടായിരുന്നില്ലെന്നും പറഞ്ഞതു് ഇങ്ങനെ അസത്യമാകുന്നു. മൊഴി പരസ്പരവിരുദ്ധമാണ്. അതു ഞങ്ങൾ വിശ്വസിക്കണമെന്ന് നിങ്ങൾ ആഗ്രഹിക്കുന്നപക്ഷം, അതു തെററിപ്പോയി. ആ സ്ഥലത്തു് ഏററവും കുറഞ്ഞതു് നിങ്ങൾ ആയ ഒരു മനുഷ്യനെങ്കിലും ഉണ്ടായിരുന്നിരിക്കണമെന്നുള്ളതിനാൽ മൊഴി തെററിയിരിക്കുന്നു.

ഇതുപോലെതന്നെ നാം ഉണൎന്നെഴുന്നേററുവന്ന് "ഹോ! സർ, ഞാൻ ഗാഢമായുറങ്ങി, യാതൊന്നും അറിയാതെയും, കാണാതെയും ഇല്ലാതിരുന്നമട്ടിൽ ഞാൻ അത്ര സുഖമായിട്ടുറങ്ങി" എന്നു പറയുമ്പോൾ ഞാൻ—രാമൻ പറയുന്നു:—"ഞാൻ പറയുന്നു സർ, നിങ്ങൾ എങ്കിലും അവിടെ ഉണ്ടായിരുന്നിരിക്കണം. നിങ്ങൾ ഉറങ്ങുകയായിരുന്നുവെങ്കിൽ നിങ്ങളുടെ യഥാൎത്ഥതത്വം, പരമാൎത്ഥാത്മാ, വാസ്തവസൂൎയ്യൻ യഥാൎത്ഥസൂൎയ്യബിംബം, സാക്ഷാൽ ഈശ്വരൻ ഉറങ്ങുകയായിരുന്നുവെങ്കിൽ ഉറക്കത്തിലെ ശൂന്യാവസ്ഥയും അന്ധതയും കണ്ടു സാക്ഷ്യംവഹിച്ചതു് ആരു്? ഉറക്കത്തിലെ ശൂന്യതയും, അന്ധകാരവും നിങ്ങൾ ദൃക്‌സാക്ഷിയായിനിന്നു കണ്ടതുകൊണ്ടു് നിങ്ങൾ അവിടെ ഉണ്ടായിരുന്നു എന്നു തീൎച്ചതന്നെ. അതിനാൽ സുഷുപ്ത്യവസ്ഥയിൽ അവിടെ രണ്ടു പദാൎത്ഥങ്ങളെങ്കിലും ഉണ്ടായിരിക്കണമെന്നു വേദാന്തം പറയുന്നു. ഒന്നാമതു്, ഹിമശിഖരങ്ങൾപോലെ ബീജശരീരമായിരുന്ന ശൂന്യത്വം; രണ്ടാമതു സാക്ഷിയായിനിന്ന സൂൎയ്യൻ, ദിവ്യപ്രകാശം, ഉജ്ജ്വലാത്മാവു്, സമ്പൂൎണ്ണപ്രഭാവനായ ആത്മാ അഥവാ ഈശ്വരൻ; സുഷുപ്തിയിലെ നാശാവസ്ഥയിൽപോലും പ്രകാശിച്ചും, സകലതിനെയും സന്ദൎശിച്ചും സാക്ഷിയായിനിന്നുവരുന്ന ഈശ്വരൻ. അവിടെ ആ സത്യമായ

സത്തെ അചഞ്ചലനായ സൂര്യനും, സുഷുപ്തിയിലെ ശൂന്യാവസ്ഥ ചപലവും മാററമുള്ളതുമായ കാരണശരീരവും ആകുന്നു എന്താണതു്. ചപലവും അസ്ഥിരവും ആയതു്? നിങ്ങൾ താഴെ സ്വപ്നാവസ്ഥയിലേക്കിറങ്ങുമ്പോൾ, നിങ്ങൾ സ്വപ്നംകാണുന്ന പതനത്തിലേക്കിറങ്ങുമ്പോൾ, ആ ശൂന്യാവസ്ഥ ഇല്ലാതാകുന്നു, പോകുന്നു, അതാണു്. സുഷുപ്തിയിലെ അവ്യക്തതയും ശൂന്യതയും നിങ്ങളുടെ യഥാർത്ഥചൈതന്യമായിരുന്നുവെങ്കിൽ അതു് എപ്പോഴും ഉണ്ടായിരിക്കുമായിരുന്നു. പക്ഷേ അതു മാറിമാറിക്കൊണ്ടിരിക്കുന്നു. നിങ്ങൾ സ്വപ്നരാജ്യത്തിലേക്കിറങ്ങുമ്പോൾ മാറാൻ അതിനു കഴിയുമെന്നുള്ളതുകൊണ്ടുതന്നെ അതു യഥാർത്ഥമല്ലെന്നു വരുന്നു. ആ ബീജശരീരം പരമാർത്ഥമല്ല. നിങ്ങൾ പക്ഷേ അത്ഭുതപ്പെട്ടും! "ഈ സംഭവബഹുലമായ നമ്മുടെ ലോകം ഈ സർവ്വശൂന്യസ്ഥിതിയിൽനിന്നു പുറപ്പെടുന്നുവെന്നു നിങ്ങൾ എങ്ങനെ പറയും?" അതു സത്യമാണു്. നിങ്ങൾക്കു ബുദ്ധിമുട്ടുണ്ടു്. നിങ്ങൾ യൂറോപ്പിലും അമ്മേരിക്കായിലും വേറെ രീതികളിലാണു് വിചാരിച്ചുവരുന്നതു്. നിങ്ങൾ കീഴ്മേൽ മറിച്ചാണു് കാര്യങ്ങൾ വീക്ഷിച്ചുവരുന്നതു്. രാമനെ വിശ്വസിക്കുക. പെട്ടെന്നോ ക്രമേണയോ ഈ തത്വം സർവ്വവ്യക്തികളിലും വ്യാപിച്ചു് ബ്രഹ്മാണ്ഡകടാഹത്തിലുള്ള സകല ഹൃദയങ്ങളിലും പ്രവേശിക്കുന്നതാണു്.

ഇവിടെ ജനങ്ങൾ സംഗതികളെ കീഴ്മേൽ മറിച്ചുനോക്കി ശീലിച്ചവരാണു്. നദികൾ പ്രകൃതിക്കു വിരുദ്ധമായി പർവ്വതത്തിലേയ്ക്കു ഒഴുകണമെന്നു ജനങ്ങൾ ആവശ്യപ്പെടുന്നു. അതിനാൽ സുഷുപ്തിയിലെ ശൂന്യതയിൽനിന്നു സ്വപ്നാവസ്ഥ, സ്വപ്നംകാണുന്നസ്ഥിതി ഉദിക്കുന്നുവെന്നു രാമൻ ഇപ്പോൾ പറഞ്ഞതു കേട്ടു നിങ്ങൾ ആശ്ചര്യപ്പെട്ടും. നിങ്ങൾ വിസ്മയിച്ചേക്കാം. എന്നാൽ പരീക്ഷിച്ചുനോക്കുവിൻ! ചിന്തിക്കുവിൻ! അതു പ്രകൃതിയുടെ ആസൂത്രണമല്ലേ? നിങ്ങളുടെ ഈ ഭൂഗോളം എവിടെനിന്നുവന്നു? ഈ ഭൂമി ഒരുകാലത്തു അവ്യക്താവസ്ഥയിൽ ഇരുന്നിരുന്നു. യാതൊരു സ്വരൂപവും വ്യക്തതയുമില്ലാതെ നിങ്ങളുടെ സുഷുപ്ത്യവസ്ഥയെപ്പോലെയുള്ള ഒരു സ്ഥിതിയിൽ അതു ഇരുന്നിരുന്നു. യാതൊരുവ്യക്തരൂപവും, സ്പഷ്ടതയുമില്ലാതെ നിങ്ങളുടെ സുഷുപ്തിയെപ്പോലുള്ള ഒരു നിലയിൽ അതെല്ലാം ഇരുന്നിരുന്നു. അരൂപവും അവ്യക്തവും ആയ തമസ്സിൽ ആദ്യം അതു ഉറങ്ങിക്കിടന്നു. അതിൽനിന്നു ക്രമേണ അല്പാല്പമായി സസ്യലോകവും, മൃഗലോകവും, മനുഷ്യലോകവും പുറപ്പെട്ടു. പ്രകൃതിയുടെമാർഗ്ഗത്തിൽ കാണപ്പെടുന്നതു് എല്ലാം ബാഹ്യഭൗതികവീക്ഷണത്തിൽ യഥാർത്ഥമായി തോന്നുന്നതു

പോലെതന്നെ, അതുതന്നെ തത്ത്വപരമായും ശരിയാണെന്നു വേദാന്തംപറയുന്നു. ഈ ജഗത്താസകലം ശൂന്യതയിൽനിന്നു ഉദിക്കുന്നുവെങ്കിൽ നിങ്ങളുടെ സ്വപ്നജാഗ്രദവസ്ഥകൾരണ്ടും ശൂന്യാവസ്ഥയായ സുഷുപ്ത്യവസ്ഥയിൽനിന്നു ജനിക്കുന്നു. നിങ്ങളുടെ ജാഗ്രൽസ്വപ്നാവസ്ഥകൾ അതിൽനിന്നുണ്ടാകുന്നു. മനുഷ്യജീവിതത്തിലും അങ്ങനെതന്നെ കാണപ്പെടുന്നു. ചെറുശിശുവായിരിക്കുമ്പോൾ മനുഷ്യൻ ഏതാണ്ട് ഒരു ശൂന്യാവസ്ഥയിൽ തങ്ങിക്കിടക്കുന്നു. അവിടെനിന്നു പടിപടിയായി മററു പതനങ്ങളിലേക്കു അവൻ സംക്രമിക്കുന്നു. താഴ്ന്നതും ഉയന്നതും ആയ സ്വരൂപങ്ങൾ അന്യോന്യം ആപേക്ഷികങ്ങളായ പദവികൾ—പതനങ്ങൾ ആണ്.

സവ്വലോകത്തിനും മൊത്തം ബാധകമായ നിയമംതന്നെയാണ് ഓരോമനുഷ്യൻെറയും സംമാന്യജീവിതത്തെയും നയിക്കുന്നതു്. സുഷുപ്ത്യവസ്ഥയിൽനിന്നു സ്വപ്നാവസ്ഥ ഉല്പാദിക്കുന്നു. എന്നാൽ സ്വപ്നാവസ്ഥ ജാഗ്രദവസ്ഥയിൽനിന്നുണ്ടായി അതിനെ ആശ്രയിച്ചിരിക്കുന്നുവെന്നു ജനങ്ങൾ വിവരിക്കാൻ ആഗ്രഹിക്കുന്നു, ആവശ്യപ്പെടുന്നു. വേദാന്തം സംഗതികളെ അവയുടെ യഥാത്ഥപ്രകാശത്തിൽ പ്രകടിപ്പിച്ചുതരുമ്പോൾ നിങ്ങൾ അത്ഭുതപ്പെടുന്നു. നിങ്ങളുടെ യൂറോപ്യൻതത്ത്വജ്ഞാനികൾ ആയ ഹെഗൽമാരും, കാണ്ടുമാരും, സ്വപ്നംകാണുന്ന അവസ്ഥയിലെ സംഭവങ്ങൾ, സ്വപ്നചരിത്രങ്ങൾ നല്ലവണ്ണം വിവരിക്കാൻ അശക്തരാണെന്നും വേദാന്തം കാണിക്കുന്നു. ഈ വിഷയം പരിശോധിക്കാൻ ഈ സായാഹ്നത്തിൽ സമയമില്ല. എന്നാൽ ഇതു വേറൊരു പ്രസംഗത്തിൽ അഥവാ പുസ്തകരൂപേണ തെളിയിക്കപ്പെട്ടും.

നാം ഇനി സ്വപ്നാവസ്ഥയിലേക്കു പ്രവേശിക്കുന്നു. ഈ അവസ്ഥയിൽ എത്തുന്നതിനു നമുക്കു പവ്വതങ്ങളുടെ ശിഖരങ്ങളിൽനിന്നു കുറെ താഴത്തേക്കു ഇറങ്ങിവരണം. നിങ്ങളിപ്പോഴും പവ്വതങ്ങളിൽതന്നെയാണ്, ഉറങ്ങിക്കിടക്കുകയാണ്. ഇവിടെ സൂക്ഷ്മശരീരം, സ്വപ്നംകാണുന്ന ആളിൻെറരൂപം, ഒരു ഗന്ധവ്വരാജ്യത്തിലെന്നതുപോലെ കാണപ്പെടുന്നു. ഇതൊരുവക കാവ്യഭാവനാപ്രദേശം. ഒരിക്കൽ ഒരു പക്ഷിയായും, പെട്ടെന്നു വേറൊരിക്കൽ ഒരു രാജാവായും സ്വയം കാണുന്ന ഒരു സ്വപ്നസ്ഥിതി; പെട്ടെന്നു സ്വപ്നദശി ഒരു ഭിക്ഷക്കാരനായിത്തീരുന്നു. ഹിമാലയൻപവ്വതങ്ങളിൽ വഴിയറിയാതെ ചുററിത്തിരിയുന്ന ഒരു മനുഷ്യനെപ്പോലെ ഒരിക്കലും, ലണ്ടൻനഗരത്തിലെ ഒരു പൗരനെന്നനിലയിൽ മറെറാരിക്കലും തോന്നുന്നു. ഒരിക്കൽ ഈ പട്ടണത്തിലും, പിന്നെയൊരിക്കൽ

ആ പട്ടണത്തിലും ഇരിക്കുന്നതായി കാണുന്നു. എത്ര ചാപലം? മാറിക്കൊണ്ടിരിക്കുന്നതു്! ഗിരികളിലെ അരുവികൾ മാറിയും മറിഞ്ഞും, ചുററിയും തിരിഞ്ഞും, ചഞ്ചലമായും അടിയ്ക്കൂടി ഭിന്നഭിന്നമാർഗ്ഗങ്ങളിൽക്കൂടി കറങ്ങിയും പോകുന്നതുപോലെയാണു് നിങ്ങളുടെ സ്വപ്നദ്രഷ്ടാവായ സത്തയും, സ്വപ്നദർശനാവസ്ഥയിൽ നിങ്ങൾ എല്ലാത്തിലും ഒരു ധൃതഗതിക്കാരനാണു്. അരുവികൾ പർവ്വതത്തിൽ വേഗതയും, മന്ദതയും, വിഹാരങ്ങളും, ചാപല്യങ്ങളും ഒക്കെ പ്രകടിപ്പിക്കുന്നതുപോലെതന്നെ നിങ്ങളുടെ സ്വപ്നംകാണുന്ന സത്തയും കളിക്കയും ഭ്രമിക്കയും മററും ചെയ്യുന്നു. നിങ്ങളൊരുസങ്കല്പലോകത്തിൽ ജീവിക്കുന്നു. അവിടെ മരിച്ചവർ ജീവിച്ചിരിക്കുന്നതായി തോന്നുന്നു. ജീവിക്കുന്നവർ ചിലപ്പോൾ മൃതരായി കാണപ്പെടുന്നു. എന്തു വിസ്മയം! അത്യത്ഭുതലോകം! ഭാവനാകല്പിതമായ കവിസങ്കല്പകൃതമായ ഒരു രാജ്യം! പർവ്വതത്തിൽ ഒരു സങ്കല്പനിർമ്മിതവും, കവിതോപമവും ആയ നാട്ടിൽ നദി സൂക്ഷ്മശരീരത്തിൽ ലാലസിക്കുന്നതുപോലെയല്ലയോ ഇതു്? സ്വപ്നദർശനാനുഭവാകഴിഞ്ഞു പർവ്വതങ്ങളിൽനിന്നിറങ്ങി, രണ്ടാം അവസ്ഥയിൽനിന്നു അവരോഹണംചെയ്തു്, നിങ്ങൾ സമതലപ്രദേശങ്ങളിലേക്കു ഉണരുന്നു. നിങ്ങളുടെ ജാഗ്രൽസ്ഥിതിയിൽ നിങ്ങൾ സ്ഥൂലശരീരിയാകുന്നു. നദി സമതലങ്ങളിൽ പ്രവേശിക്കുമ്പോൾ സ്ഥൂലദേഹം സ്വീകരിക്കുന്നതുപോലെയാണു്. സുഷുപ്തിസ്ഥിതിയിൽ ഉള്ളതു് ബീജശരീരവും, സ്വപ്നാവസ്ഥയിൽ അതു സൂക്ഷ്മശരീരവും, ജാഗ്രൽപതനത്തിൽ അതു സ്ഥൂലശരീരവും ആണെന്നു നിങ്ങൾ കാണുന്നല്ലൊ. നദികൾ പർവ്വതപ്രദേശങ്ങളിൽനിന്നിറങ്ങി സമതലങ്ങളിലേക്കുകടന്നാൽ അവയുടെ സൂക്ഷ്മശരീരം അങ്ങനെതന്നെയിരിക്കുന്നു. എന്നാൽ അതിനു ഒരു ശോണനിറവും, കലങ്ങിയ മട്ടും, ഉണ്ടാകുന്നതായി നിങ്ങൾ കാണുന്നു. മലകളിൽനിന്നുവന്ന വെള്ളം നിങ്ങൾ കണ്ടിട്ടുണ്ടു്. ശുദ്ധവും തെളിഞ്ഞതുമായവെള്ളം സമതലങ്ങളിൽ പൊടിയും, ചെളിയും അണിഞ്ഞു ഒളിച്ചിരിക്കുന്നു. ഇവിടെ പർവ്വതത്തിലെ നദിയുടെ സൂക്ഷ്മശരീരം മാറിയിട്ടില്ല; എന്നാൽ അതൊരു പുതിയവേഷം ധരിച്ചിരിക്കുന്നു, പുതിയവസ്ത്രം ധരിച്ചിരിക്കുന്നു. ഇങ്ങനെ നദിയുടെ സൂക്ഷ്മദേഹം സമതലങ്ങളിലേക്കിറങ്ങിയപ്പോൾ അതിനൊരു കലക്കൽവേഷം വരികയും, നദി അതിന്റെ ജാഗ്രൽസ്ഥിതിയിൽ, സ്ഥൂലശരീരത്തിൽ പ്രവേശിക്കയുംചെയ്തു. ബീജരൂപത്തിൽനിന്നു സൂക്ഷ്മരൂപം ഉണ്ടായപ്പോൾ അങ്ങനെയല്ലായിരുന്നു. അപ്പോൾ കാരണശരീരം ഉരുകിയലിഞ്ഞാണു് സൂക്ഷ്മശരീരം ഉണ്ടായതു്. ഇവിടെ ജാഗ്രദവസ്ഥയിൽ സൂക്ഷ്മദേഹം ഉരുകുകയോ, മാറുകയോ ചെയ്യേണ്ടതില്ല. ഇവിടെ

പുതിയ വസ്ത്രങ്ങൾ, വേഷംധരിക്കമാത്രമേ ചെയ്യുന്നുള്ളൂ. ഇതാണു് വാസ്തവത്തിൽ സംഭവിക്കുന്നതു്.

നിങ്ങളുടെ ജാഗ്രൽകാലത്തു സൂക്ഷ്മശരീരം, അതായതു്, മനസ്സു്, ബുദ്ധി മുതലായി സ്വപ്നാവസ്ഥയിൽ പ്രവൎത്തിച്ചുകൊണ്ടിരുന്ന ശരീരം—അതു് അസ്തമിക്കുന്നില്ല; പഴയരീതിയിൽത്തന്നെയിരിക്കുന്നു. എന്നാൽ ഈ ഭൗതികപദാൎത്ഥങ്ങൾ, ശിരസ്സുമുതലായി ഭൗതികമായ സകലതും വസ്ത്രങ്ങളെപ്പോലെ ധരിക്കപ്പെടുന്നു. നിങ്ങൾ വീണ്ടും ഉറങ്ങാൻപോകുമ്പോൾ ഈ സ്ഥൂലഭൗതികദേഹം മാററിവച്ചു്, വസ്ത്രം അഴിച്ചുമാററിവയ്ക്കുന്നതുപോലെ നീക്കിവെച്ചു് സൂക്ഷ്മശരീരം സ്പഷ്ടീഭവിക്കുന്നു.

ഉറങ്ങാൻഭാവിക്കുമ്പോൾ ജനങ്ങൾ വസ്ത്രങ്ങൾ അഴിച്ചു് മാററിവയ്ക്കുന്നതുപോലെ സ്വപ്നത്തിനുമുമ്പിൽ സ്ഥൂലശരീരം മാററിവെച്ചു് ഉറക്കത്തിൽ സൂക്ഷ്മശരീരംമാത്രം പ്രവൎത്തിക്കുന്നു. ആട്ടെ; സൂക്ഷ്മശരീരം എന്താണു്? അതും വെറും ഭൗതികവസ്തുവാണെന്നു് തെളിയിക്കാം. സ്ഥൂലശരീരത്തിനു് സൂക്ഷ്മത്തോടും, സൂക്ഷ്മശരീരത്തിനു് സ്ഥൂലശരീരത്തോടും ഉള്ള സംബന്ധം ചൂണ്ടിക്കാണിക്കാം. ഹിമാലയനദികൾ വൎഷകാലത്തു് (വൎഷകാലം രാത്രിയെപ്പോലെയാണു്) സാധാരണ സ്ഥൂലശരീരം മാററിവെച്ചുംവച്ചു് സൂക്ഷ്മശരീരംമാത്രം ധരിക്കുന്നു. അതായതു് വൎഷകാലത്തു് നദികളുടെ വലിപ്പം കുറയുകയും, ചെളി, മണ്ണു്, കലക്കൽനിറം മുതലായതു് മാറുകയും ചെയ്യുന്നു. നദികൾ അപ്പോൾ നിദ്രപ്രാപിക്കുന്നതുപോലെ കാണപ്പെടുന്നു. അവ സ്ഥൂലശരീരം ഉപേക്ഷിച്ചു് സൂക്ഷ്മദേഹംമാത്രം ധരിക്കുന്നതുപോലെ എല്ലാദിവസവും രാത്രി (നിങ്ങളുടെ വൎഷകാലം) നിങ്ങൾ സ്ഥൂലദേഹം ഉപേക്ഷിച്ചു സൂക്ഷ്മശരീരം മാത്രം ധരിക്കുന്നു.

എന്നാൽ ബീജശരീരത്തിൽ പ്രകാശിച്ച സൂൎയ്യൻ—അതേസൂൎയ്യൻതന്നെ, നദിയുടെ സൂക്ഷ്മശരീരത്തിലും ഒരുപോലെ പ്രകാശിക്കുന്നു. അതേപരമാൎത്ഥാത്മാവു്, യഥാൎത്ഥസത്വംതന്നെ നിങ്ങളുടെ ജാഗരണാവസ്ഥയിൽ സ്ഥൂലശരീരത്തിലും പ്രതിഭാസിക്കുന്നു. എന്നാൽ വ്യത്യാസം എന്തിലാണു് ഇരിക്കുന്നതു്? സൂൎയ്യന്റെ പ്രതിബിംബനത്തിൽമാത്രമാണതു്. നദിയുടെ ബീജരൂപമായ കൊടുമുടികളിൽ പ്രകാശിച്ചപ്പോൾ സൂൎയ്യൻ അവിടെ പ്രതിബിംബിച്ചില്ല. ആ കൊടുമുടികളിൽ, ഹിമമണ്ഡലത്തിൽപ്പോലും സൂൎയ്യൻ ശക്തിയായി പ്രവൎത്തിച്ചിരുന്നു. എന്നാൽ അതിന്റെ പ്രതിച്ഛായ കാണപ്പെട്ടില്ല. എന്നാൽ നദിയുടെ സൂക്ഷ്മശരീരത്തിൽ പ്രവൎത്തിക്കാൻ തുടങ്ങിയപ്പോൾ സൂൎയ്യന്റെ പ്രതിബിംബം കാണാറായി.

നദിയുടെ സൂക്ഷ്മശരീരത്തിൽ പ്രകാശിച്ചപ്പോൾ സൂര്യന്റെ പ്രതിച്ഛായ പ്രത്യക്ഷമായി കാണപ്പെട്ടു. ഹിമാവൃതമായ പർവത ശിരസ്സുകളിൽ സൂര്യൻ ഭാസിച്ചപ്പോൾ ആ പ്രതിച്ഛായ കാണപ്പെട്ടില്ല. എന്നാൽ മലകളിൽ അരുവികളിലും നദീശിശുക്കളിലും ആയി സൂക്ഷ്മശരീരത്തിൽ സൂര്യൻ പ്രശോഭിച്ചപ്പോൾ പ്രതിബിംബമുണ്ടായി. ഈ പ്രതിബിംബനത്തിന്റെ താല്പര്യമെന്ത്? ഈ പ്രതിബിംബം നിങ്ങളുടെ യഥാർത്ഥാത്മാവ്, സത്യജീവൻ, നിങ്ങളിലുള്ള വികാരമില്ലാത്ത സുസ്ഥിരമായ പരമാത്ഥഈശ്വരതത്വം, പരമാത്മാ ആണ്. അതേ ഈശ്വരൻ നിങ്ങളുടെ സുഷുപ്തിസ്ഥിതിയിലും, കാരണശരീരത്തിലും ഉണ്ട് പ്രകാശിച്ചുകൊണ്ട്. എന്നാൽ സൂക്ഷിച്ചുശ്രദ്ധിച്ചു നോക്കുക ഈ സുഷുപ്തിസ്ഥിതിയിൽ അഹങ്കാരം, ഞാൻ എന്ന തോന്നൽ ഇല്ല. "ഞാൻ ഉറങ്ങുന്നു, ഞാൻ വളരുന്നു, ഞാൻ ഭക്ഷണം ദഹിപ്പിക്കുന്നു, ഞാൻ ഇന്നതു ചെയ്യുന്നു." എന്നീവിധമുള്ള അറിവൊന്നും അപ്പോൾ ഇല്ല. പക്ഷേ യഥാർത്ഥാത്മാവ് അവിടെയുണ്ട്. എന്നാൽ അതിന്റെ പ്രതിബിംബമായ അഹങ്കാരം, അഹംഭാവന, ചെറിയ "ഞാൻ" എന്നുള്ള ബോധം അവിടെയില്ല. ജനങ്ങൾ "ഞാൻ" എന്നു വ്യാജമായി സങ്കല്പിക്കുന്ന ആ പ്രത്യക്ഷപ്രതിബിംബസത്തയായ അഹങ്കാരം അവിടെയില്ല. സ്വപ്നാവസ്ഥയിൽ അതു ആവിർഭവിക്കുന്നു. സ്വപ്നാവസ്ഥ, നദിയുടെ രണ്ടാംപതനം, സൂക്ഷ്മശരീരാവസ്ഥയെപ്പോലെയാണ്. അവിടെ അത്—അഹങ്കാരം സ്പഷ്ടീഭവിക്കുന്നു. ജാഗ്രൽക്കാലത്ത് അതു കൂടുതൽ വ്യക്തമായിരിക്കുന്നു. നിങ്ങളുടെ ജാഗ്രൽസ്ഥിതി സമതലങ്ങളിലെ നദിയുടെ സ്ഥിതിപോലെയാണെന്ന് നിങ്ങൾ അറിയുന്നില്ലയോ? അതായത്, നദിയുടെ സ്ഥൂലശരീരത്തിന്റെ അവസ്ഥ. അവിടെ സൂര്യൻ സ്പഷ്ടമായി പ്രകാശിക്കുന്നു. ഹിമം നിറഞ്ഞ കൊടുമുടികളിൽ സൂര്യൻ പ്രകാശിച്ചിരുന്നു; അരുവികളിൽ സൂര്യൻ തന്റെ പ്രതിച്ഛായ പ്രദർശിപ്പിച്ചിരുന്നു. കലങ്ങിയ വെള്ളം നിറഞ്ഞ നദീഭാഗങ്ങളിലും സൂര്യപ്രതിബിംബം കാണപ്പെടുന്നു. ഇതുപോലെ നിങ്ങളുടെ ജാഗ്രദവസ്ഥയിലും സൂര്യപ്രതിബിംബം പ്രത്യക്ഷമാണ്. "ഞാനതുചെയ്യുന്നു, ഇതുചെയ്യുന്നു, ഞാനിതാണ്, അതാണ്" എന്നിങ്ങനെയുള്ള അഹംഭാവപ്രതീതിയെല്ലാം ഈ ജാഗ്രൽസ്ഥിതിയിൽ പ്രത്യക്ഷമായുണ്ട്. എന്നാൽ സ്വപ്നാവസ്ഥയിലും, ജാഗ്രൽസ്ഥിതിയിലും നിങ്ങൾക്കുള്ള അഹംഭാവനയിൽ ഒരു ഭേദം കാണാനുണ്ട്. നദീജീവിതത്തിലെ സൂക്ഷ്മാവസ്ഥിതിയായ മലഞ്ചരിവുകളിലെ അരുവികളിൽ സൂര്യൻ പ്രതിഭാസിക്കുമ്പോൾ അതു അവ്യക്തവും, ചപലവും, അസ്ഥിരവും ആയിരിക്കുന്നതുപോലെതന്നെ, സ്വപ്നാവസ്ഥയിൽ ആത്മപ്രതിബിംബമായി

പ്രത്യക്ഷപ്പെടുന്ന അഹങ്കാരം ചപലവും അവ്യക്തവും അസ്ഥിരവും, ചഞ്ചലവും ആകുന്നു. സമതലങ്ങളിൽ മന്ദംമന്ദമായി പ്രവഹിക്കുന്ന നദിയിലെ സൂര്യപ്രതിച്ഛായ സ്ഥിരവും, കൂടുതൽ സ്പഷ്ടവും ആയിരിക്കുന്നതുപോലെ ജാഗ്രദവസ്ഥയിൽ നിങ്ങളുടെ അഹങ്കാരം അധികം വ്യക്തവും സ്ഥിരവും ആയിരിക്കുന്നു.

ഇവിടെ സ്വല്പംകൂടി പറയേണ്ടതുണ്ട്. "ജാഗ്രൽശരീരം സൂക്ഷ്മശരീരത്തിന്റെ അനന്തരഫലം അഥവാ ഉല്പന്നം എന്നു പറയുവാൻ നിങ്ങൾക്ക് എന്തവകാശം?" എന്നു ജനങ്ങൾ ചോദിക്കുന്നു. ജാഗ്രൽസ്ഥിതിയുടെ മുകളിൽ സ്വപ്നാവസ്ഥിതിയെ പ്രതിഷ്ഠിക്കാൻ എന്തുകാരണമെന്ന് ആളുകൾ ചോദിക്കുന്നു. സൂക്ഷിച്ചു ശ്രദ്ധിച്ച് കേൾക്കുവിൻ! നിങ്ങളുടെ ജാഗ്രൽകാലാനുഭവങ്ങളുടെ പ്രാഥമികതത്വങ്ങൾ ഏതെല്ലാം? നിങ്ങളുടെ ജാഗ്രൽജീവിതം കാലം, സ്ഥലം, കാര്യകാരണങ്ങൾ എന്നിവയെ അടിസ്ഥാനപ്പെടുത്തി നിലനില്ക്കുന്നു. കാലം, സ്ഥലം, കാര്യകാരണബന്ധം എന്നീ ഉപാധികളുടെ ബോധം കൈവെടിഞ്ഞുംവെച്ചു നിങ്ങൾക്കു ഈ ലോകത്തിൽ എന്തെങ്കിലും, ഏതുസാധനമെങ്കിലും ചിന്തിക്കാൻ കഴിയുമോ? ഒരിക്കലുമില്ല. ഒരിക്കലും ഇല്ല. കാലസ്ഥലകാരണോപാധികൾകൂടാതെ നിങ്ങൾക്കൊന്നും ചിന്തിക്കാവതല്ല. ഇവകൂടാതെ ഒന്നും ഭാവന ചെയ്യാൻ നിവൃത്തിയില്ല. ഈ കാലവും, സ്ഥലവും, കാരണവും ലോകത്തിന്റെ ഊട്ടം പാവുംപോലെയാണ്. അതുകളെ ശ്രദ്ധിക്കുക. അതുകൾ നിങ്ങളുടെ ഉറക്കത്തിലും, ജാഗ്രദവസ്ഥയിലും ഉണ്ട്. "കാണ്ട് വേദാന്തതത്വജ്ഞാനംതന്നെ അനുശാസിക്കുന്നു" എന്ന് 'കാണ്ടിന്റെ ശുദ്ധബുദ്ധിയുടെ വിമർശനം' എന്ന ഗ്രന്ഥത്തിന്റെ തർജ്ജിമയുടെ അവതാരികയിൽ പ്രഫസ്സർ മാക്സ്മുള്ളർ പറയുന്നുണ്ടെന്നു നിങ്ങൾ ഓർമ്മിക്കുന്നുണ്ടല്ലോ. കാലം, സ്ഥലം, കാരണം എന്നീ പ്രാഥമികോപാധികളെക്കൊണ്ട് പ്രസ്പഷ്ടമായി കാണിക്കുന്നുവെന്നും, ഹിന്ദുക്കൾ അങ്ങനെ ചെയ്തിട്ടില്ലെന്നും ആ മാക്സ്മുള്ളർ പറഞ്ഞിരിക്കുന്നു. മാക്സ്മുള്ളർ ഹൈന്ദവശാസ്ത്രഗ്രന്ഥങ്ങൾ വേണ്ടിടത്തോളം വായിച്ചിട്ടില്ലെന്നു രാമൻ പറയാൻ തുടങ്ങുകയാണ്. കാലം, സ്ഥലം, കാരണം ഇവ പ്രാഥമികതത്വങ്ങളാണെന്നും സാങ്കല്പികങ്ങളാണെന്നും, തൽഫലമായി ഒരുനിലയ്ക്കു നോക്കിയാൽ നിങ്ങളുടെ സ്വപ്നാനുഭവങ്ങളിൽനിന്നുണ്ടാകുന്നവയാണ് ജാഗ്രദനുഭവങ്ങൾ എന്നും ഹിന്ദുക്കൾ തെളിയിച്ചിട്ടുണ്ടെന്ന് രാമൻ പ്രതിപാദിക്കുന്നു. നിങ്ങൾ സശ്രദ്ധം കേൾക്കുവിൻ! നിങ്ങളുടെ സുഷുപ്ത്യവസ്ഥയിൽ കാലബോധമോ, സ്ഥലബോധമോ, കാരണബോധമോ ഇല്ല. നിങ്ങളവിടെനിന്നു സ്വപ്നാവസ്ഥയിലേയ്ക്കു ഇറ

ങ്ങുന്നു. അവിടെ കാലബോധം സ്പഷ്ടമാകുന്നു, സ്ഥലജ്ഞാനം ഉത്ഭവിക്കുന്നു, കാരണാവബോധവും ഉണ്ടാകുന്നു. വിത്തിൽനിന്നു മൃദുവും, ക്ഷീണവും, ലളിതവുമായ മുളകൾ പൊട്ടിപ്പുറപ്പെടുന്നതുപോലെ സുഷുപ്ത്യവസ്ഥയിൽനിന്ന് കാലസ്ഥലകാരണതത്വങ്ങളുടെ ബോധം സ്വപ്നാവസ്ഥയിലേയ്ക്കു ഉദിക്കുന്നുവെന്നും, അതുകൾ ജാഗ്രൽസ്ഥിതിയിൽ പ്രബലവൃക്ഷങ്ങളെപ്പോലെ വളൎന്നുവളൎന്നുവരുന്നുവെന്നും ഹിന്ദുകൾ പറയുന്നു. ജാഗ്രദവസ്ഥയിൽ അതുകൾ ശക്തിപ്പെട്ട് മഹാനദികളെപ്പോലെ സ്ഥൂലഭാവം കൈക്കൊള്ളുന്നു. നിങ്ങൾ പുരോഗമിക്കുന്നതോടുകൂടി സ്ഥലകാലകാരണചിന്തകളും പുരോഗമിക്കയും ഈ സ്ഥലകാലകാരണാവബോധത്തിന്റെ അനന്തരഫലമാണ് ജ്ഞാതാവ് അഥവാ ദ്രഷ്ടാവ് എന്നും വേറൊന്നും അല്ലെന്നും ധരിക്കയും ചെയ്യുന്നു. സ്വപ്നങ്ങളിൽ നിങ്ങൾക്ക് കാലാവബോധം ഉണ്ട്. എന്നാൽ സ്വപ്നത്തിലെ കാലാവബോധവും ജാഗ്രത്തിലെ കാലാവബോധവും തമ്മിൽ താരതമ്യപ്പെടുത്തി നോക്കുക. സ്വപ്നത്തിലെ കാലജ്ഞാനം ചപലവും, അസ്പഷ്ടവും, അവ്യക്തവും, അസ്ഥിരവും ആണ്; ജാഗ്രത്തിലേതു് പ്രകൃത്യാ പരിപക്വസ്വരൂപത്തിലാണ്. സ്വപ്നത്തിലെ കാലാവബോധം അഭിവൃദ്ധിപ്പെട്ടു ബലപ്പെട്ടതാണ് ജാഗ്രത്തിലെബോധം എന്നു ഞാൻ പറയുന്നു. സ്വപ്നങ്ങളിൽ ചിലപ്പോൾ ചത്തവർ ജീവിച്ചും, ജീവിക്കുന്നവർ ചത്തും കാണപ്പെടുന്നു. ജാഗ്രത്തിൽ അപ്രകാരമില്ല, കാലം കൃത്യമാണ്. സ്വപ്നത്തിൽ ഭൂതം ഭാവിയും, ഭാവി ഭൂതവും ആയിത്തീരുന്നു. ജാഗ്രത്തിൽ അപ്രകാരമില്ല. സ്വപ്നാവസ്ഥയിൽ എട്ടാമത്തെ സ്വൎഗ്ഗത്തിലേയ്ക്കു കയറുവാൻ വളരെ സമയം ചെലവു ചെയ്തതായിട്ടും, ഉണൎന്നുനോക്കിയപ്പോൾ രണ്ടുസെക്കൻറുനേരം മാത്രം ഉറങ്ങിയിരുന്നതായിട്ടും മുഹമ്മദ് കണ്ടു എന്നുള്ള കഥ നിങ്ങൾ കേട്ടിരിക്കാമല്ലോ.

ഇങ്ങനെ, നിങ്ങളുടെ ജാഗ്രദവസ്ഥയിലെ പദാൎത്ഥങ്ങൾ സ്വപ്നാവസ്ഥിതിയിൽ കാണുന്ന പദാൎത്ഥങ്ങളിൽനിന്നു തരംകൊണ്ടു ഭിന്നങ്ങളല്ല, അളവുകൊണ്ടുമാത്രം ഭിന്നങ്ങളായിരിക്കുന്നതേ ഉള്ളു. സ്വപ്നാവസ്ഥയിൽ കാണുന്ന സാധനങ്ങൾ മാറുന്നവയും ചപലങ്ങളും, അസ്പഷ്ടങ്ങളുമാണ്. ഒരു ഇളംചെടി നിങ്ങളുടെ ഇഷ്ടംപോലെ വളൎത്താവുന്നതുപോലെ ഈ സാധനങ്ങളെ ഭേദപ്പെടുത്താം. എന്നാൽ അതൊരുന്നതവൃക്ഷമായിക്കഴിഞ്ഞാൽ അതിനെ മാററാനോ, മറിക്കാനോ, രൂപാന്തരപ്പെടുത്താനോ സാദ്ധ്യമല്ല. സ്വപ്നത്തിൽ നിങ്ങൾ ഒരു സ്ത്രീയെ കാണുന്നു. അടുത്ത നിമിഷം അവൾ ഒരു പെൺകുതിരയായിത്തീരുന്നു. ജീവനുള്ള ഒരുത്തനെ സ്വപ്നം കാണുന്ന നിമിഷത്തിൽ അയാൾ മരിച്ചതായും

തോന്നുന്നു. ഒരു പർവ്വതം കണ്ടുകൊണ്ടിരിക്കെ അതു തീയ്യായിമാറുന്നു. സ്വപ്നത്തിൽ കാണപ്പെടുന്ന വസ്തുക്കളൊന്നും സുഷുപ്തിയിൽ കണ്ടില്ലായിരുന്നു. ഈ സുഷുപ്തിയിൽനിന്നു അവ പൊട്ടിപ്പുറപ്പെട്ടു; ഹിമമണ്ഡലത്തിൽനിന്നു ചെറിയ ചപലനദികൾ പുറപ്പെട്ടതുപോലെതന്നെ. ജാഗ്രദവസ്ഥയിൽ കാലത്തിൻെറയും, ദേശത്തിൻെറയും, കാരണത്തിൻെറയും പ്രാഥമികരൂപങ്ങൾ സ്ഥിരവും, പ്രബലവും, വഴങ്ങാത്തതും ആയ, കൃത്യവും ദൃഢവും ആയ സ്തംഭിച്ച രൂപങ്ങളായി മാറുന്നു.

നിങ്ങളുടെ സ്വപ്നാവസ്ഥയിലെ ജ്ഞാനം, ബുദ്ധി ജാഗ്രദവസ്ഥയോടു സംബന്ധപ്പെട്ടതാണ്. തൻെറ ചെറുപ്പകാലത്തെ വിദ്യാർത്ഥിജീവിതത്തിൽ ഉണ്ടായ സ്വന്ത അനുഭവങ്ങളിൽനിന്നു രാമൻ അറിയുന്നതു പറയാം താൻ ചിന്തിച്ചുകൊണ്ടിരുന്ന കഠിനഗണിതപാഠങ്ങളെ സ്വപ്നത്തിൽ പലപ്പോഴും ശരിയായി ചെയ്തുതീർത്തിട്ടുള്ളതായിട്ടും, എന്നാൽ ഉണർന്നതിനുശേഷം അതുകൾ ചെയ്വാൻ അറിവില്ലാതിരുന്നതായിട്ടും രാമൻ ഓർമ്മിക്കുന്നുണ്ട്. കഷ്ടമേ! യുക്തിഗതികളിൽ തെററു പററിയിരുന്നു. സ്വപ്നാവസ്ഥയിലെ യുക്തിവാദങ്ങളും അസ്ഥിരവും, ചഞ്ചലവും ആണ്. അതുകൾ ജാഗ്രല്കാലത്തിലെ യുക്തികളോടു സംബന്ധപ്പെട്ടവയുമാണ്. വലുതായി വളർന്ന വൃക്ഷം മാററത്തിനും ചാപല്യത്തിനും വിധേയമായ ചെറു ചെടികളോടും മുളകളോടും പോലെതന്നെ സംബന്ധപ്പെട്ടതാണ്.

പലപ്പോഴും രാമൻ സ്വപ്നങ്ങളിൽ കവനം ചെയ്തിട്ടുണ്ട്. പക്ഷേ ഉണർന്നു പരിശോധിച്ചതിൽ ആ പദ്യങ്ങൾക്കു വൃത്തഭംഗവും അടുക്കില്ലായ്മയും, യോജിപ്പുകേടും കണ്ടിരിക്കുന്നു. ശരിയായ തുടർച്ചയും ഐക്യവും കണ്ടില്ല. സ്വപ്നത്തിലെ യുക്തിവാദം ജാഗ്രൽകാലയുക്തിവാദത്തോടു നദിയുടെ സൂക്ഷ്മശരീരം അതിൻെറ സ്ഥൂലകായത്തോടെന്നപോലെ സംബന്ധപ്പെട്ടിരുന്നു. സ്വപ്നത്തിലെ സ്ഥലബോധം ഇതുപോലെ ജാഗ്രത്തിലെ സ്ഥലബോധത്തോടും സാമ്യമുള്ളതാണ്. സ്ഥലബോധവും, ജാഗ്രത്തിൽ സ്ഥിരവും അചഞ്ചലവും, ഉറച്ചതുമാണ്. "അല്ല, അല്ല" എന്നു പക്ഷേ നിങ്ങൾപറയും. ജാഗ്രത്തിൽ കാണുന്ന സംഗതികളെത്തന്നെ സദാ നാം സ്വപ്നത്തിലും കാണുന്നതു് എന്തുകൊണ്ടു്? എന്നു നിങ്ങൾ ചോദിക്കും. സ്വപ്നത്തിൽ നമ്മുടെ ജാഗ്രത്തിലെ സ്മരണകളും ഓർമ്മകളും മാത്രമാകുന്നു സ്ഫുരിക്കുന്നതു് എന്നു നിങ്ങൾ പറയും. അതുകൊണ്ടെന്തു്? എന്നു രാമൻ ചോദിക്കുന്നു. അതങ്ങനെയിരിക്കട്ടെ! ബീജം ഏതാണു്? ഒരു വിത്തിൽനിന്നു സുന്ദരമായ ഒരു ചെടി ഉത്ഭവി

ക്കുന്നു. അതു ചപലവും, അസ്ഥിരവും മാററങ്ങൾക്കു വിധേയവുമാണു്. ഈ ചഞ്ചലമായ ചെടിയിൽനിന്നു സുസ്ഥിരവും ദൃഢവും ആയ ഒരു ഗംഭീരവൃക്ഷം ഉല്പാദിക്കുന്നു ശരിതന്നെ! വീണ്ടും ഈ വലിയ വൃക്ഷത്തിൽനിന്നു വളരെ വിത്തുകൾ ഉണ്ടാകുന്നു. ഈ വൃക്ഷത്തിന്റെ ഉത്ഭവസ്ഥാനമായ വിത്തിനെപ്പോലുള്ള അനേകം വിത്തുകൾ പുറപ്പെടുന്നു. ബീജത്തിൽ വൃക്ഷം മുഴുവനും അന്തർലയിച്ചു കിടക്കുന്നു. വൃക്ഷം തന്റെ സത്തും സാരവും ബലവും എല്ലാം വിത്തുകളിലേയ്ക്കു പ്രതിഫലിപ്പിക്കുന്നു. പിന്നെ വിത്തിൽനിന്നു വൃക്ഷം ഉണ്ടായില്ലെന്നു നാം വാദിക്കണമോ? വിത്തിൽനിന്നു വൃക്ഷം ഉത്ഭവിക്കുന്നില്ലെന്നു തർക്കിക്കാൻ നമുക്കവകാശമുണ്ടോ? ഇല്ല, ഒരിക്കലുമില്ല. അങ്ങനെ വാദിക്കാൻ നമുക്കവകാശമില്ല.

ഈവിധംതന്നെ വേദാന്തവും പറയുന്നു. സുഷുപ്തി അഥവാ നിങ്ങളുടെ ബീജസ്വരൂപം, കാരണരൂപം വിത്തുപോലെയാണു്. അതിൽനിന്നു സ്വപ്നാവസ്ഥ ഉദിക്കുന്നു; സ്വപ്നാവസ്ഥയിൽനിന്നു ജാഗ്രത്തു്—സ്ഥൂലശരീരം ആയ പരിണാമം പ്രവഹിക്കുന്നു. വീണ്ടും നിങ്ങളുടെ ജാഗ്രദനുഭവങ്ങളെ തിരിയെ സ്വപ്നത്തിലേയ്ക്കു ഒതുക്കാമെങ്കിൽ അതു പ്രകൃതിസഹജമാണു്. നിങ്ങളുടെ ജാഗ്രത്പരിചയങ്ങളെ ബലേന സ്വപ്നത്തിലേയ്ക്കു്, സ്വപ്നാനുഭവങ്ങളിലേയ്ക്കു്, ചുരുക്കി ഒതുക്കാമെങ്കിൽ, അതുകൊണ്ടു അതു രാമന്റെ പ്രസ്താവനയ്ക്കു വിരുദ്ധമാകുന്നില്ല. അതങ്ങനെയിരിക്കട്ടെ. എന്നാലും, അതുകൊണ്ടു നിങ്ങളുടെ ജാഗ്രൽസ്ഥിതി സ്വപ്നാവസ്ഥയിലോ, സൂക്ഷ്മശരീരത്തിലോനിന്നു പരിണമിക്കുന്നതല്ലെന്നു പറവാൻ നിങ്ങൾക്കവകാശം ലഭിക്കുന്നില്ല. നിങ്ങൾക്കതിനു അഹതയില്ല. എങ്ങനെയെന്നാൽ, വൃക്ഷം മുഴുവനും ചുരുങ്ങി വിത്തിന്റെ രൂപത്തിലേക്കു ഒതുങ്ങുന്നതുകൊണ്ടു വൃക്ഷം വിത്തിൽനിന്നുണ്ടായതല്ലെന്നു പറയാൻ നിങ്ങൾക്കവകാശമുണ്ടാകുന്നില്ലല്ലോ. നിങ്ങളുടെ ജാഗ്രല്ക്കാലാനുഭവങ്ങളുടെ സ്മരണകൾ സ്വപ്നങ്ങളിൽ പ്രത്യക്ഷപ്പെടുന്നുവെങ്കിലും, അതുകൊണ്ടു സ്ഥലകാലകാരണങ്ങളിൽനിന്നു, സ്വപ്നാവസ്ഥയിലെ അഥവാ സ്വപ്നാനുഭവങ്ങളിലെ വ്യത്യാസത്തിൽനിന്നു ജാഗ്രദവസ്ഥയിലെ അനുഭവങ്ങൾ പരിണമിക്കുന്നുവെന്നു രാമൻ പറയുന്നതിനെ നിഷേധിക്കാൻ നിങ്ങൾക്കവകാശമില്ല.

സ്വപ്നാനുഭവങ്ങളും, ജാഗ്രല്ക്കാലാനുഭവങ്ങളും സുഷുപ്തിയിലെ ശൂന്യത—യാതൊന്നും ഇല്ലെന്നുതോന്നുന്നസ്ഥിതി—യിൽനിന്നുത്ഭവിക്കുന്നുവെന്നു വേദാന്തതത്വജ്ഞാനം പ്രഖ്യാപിക്കുന്നു. ലോകം ശൂന്യം—ഇല്ലാത്തതു്—ആണെന്നോ, അതു അജ്ഞാനത്തിന്റെ പരിണതഫലം ആണെന്നോ ഹിന്ദുക്കൾ പറയുമ്പോൾ

അവർ വിവക്ഷിക്കുന്നതു ഇങ്ങനെയാണ്:—ഒരുതരം ശൂന്യത—അവ്യക്തത ഉൾക്കൊള്ളുന്ന സുഷുപ്ത്യവസ്ഥ, അഥവാ സുഷുപ്ത്യവസ്ഥയിലെ യാതൊന്നും ഇല്ലെന്നു തോന്നുന്നസ്ഥിതി, കേവലം അജ്ഞാനം, ഘനീഭവിച്ച അജ്ഞാനം ആണ്; തനി അജ്ഞാനമാണ്. സുഷുപ്ത്യവസ്ഥ തനി അജ്ഞാനസ്വരൂപിയാണ്; ആ അജ്ഞാനത്തിൽനിന്നാണു ഈ ലോകം ഉത്ഭവിക്കുന്നതു്; ഈ ഭേദാഭേദങ്ങളും, ചാപല്യങ്ങളും ഉദിക്കുന്നതു്; ഈ അജ്ഞാനം ചഞ്ചലമാണ്. സ്വപ്നാവസ്ഥയിലും ദ്രഷ്ടാവു്, ദൃശ്യം എന്ന രണ്ടു സംഗതികൾ ഉണ്ടെന്നു നിങ്ങൾ അറിയുന്നു. വേദാന്താനുസാരം ഈ രണ്ടു ഘടകങ്ങളും ഒന്നിച്ചുൽഭവിക്കുന്നു. നിങ്ങളുടെ സ്വപ്നങ്ങളിൽ നിങ്ങൾ ഒരു ഭാഗത്തു ദ്രഷ്ടാവു്—കാണുന്നവൻ ആയും വേറൊരുവശത്തു കാണപ്പെടുന്ന—ദൃശ്യമായും സ്വയം ഭവിക്കുന്നു. കുതിരയേയും സവാരിചെയ്യുന്നവനേയും സ്വപ്നത്തിൽ കണ്ടാൽ രണ്ടുംഒന്നിച്ചുദിക്കുന്നു. സ്വപ്നത്തിൽ നിങ്ങൾ ഒരു പർവതം കാണുമ്പോൾ പർവതം കാണപ്പെടുന്ന പദാർത്ഥവും നിങ്ങൾ കാണുന്ന ദ്രഷ്ടാവും അത്രെ. ഈ ദൃശ്യവും ദ്രഷ്ടാവും ഒന്നിച്ചാണുണ്ടാകുന്നതു്. അവിടെ കാലജ്ഞാനത്തിന്റെ ഒരു സവിശേഷസ്വരൂപംകൊണ്ടു സ്വപ്നത്തിലെ ഭൂതവും ഭാവിയും ദൃശ്യത്തോടു ഒന്നിച്ചുദിക്കുന്നു. സ്വപ്നത്തിലെ ഭൂതഭവിഷ്യദ്വർത്തമാനങ്ങളും, സ്വപ്നത്തിലെ അപരിമേയത്വവും, അതിന്റെ കാരണവും, അതിലെ ദ്രഷ്ടാവും ദൃശ്യവും എല്ലാം ഒന്നിച്ചു ഒരേസമയം ഉല്പന്നമാകുന്നു.

വേദാന്തം പറയുന്നു:—ഇതുപോലെതന്നെ നിങ്ങളുടെ ജാഗ്രൽസ്ഥിതിയിലും, കാണപ്പെടുന്ന ദൃശ്യവും, കാണുന്ന ദ്രഷ്ടാവും, ഒരു വശത്തു ഇഷ്ടന്മാരും ശത്രുക്കളുമായും മറുവശത്തു അവരെ കാണുന്ന ദ്രഷ്ടാവായും ഒരുവശത്തു ശത്രുക്കളായും, മറുവശത്തു ബന്ധുക്കളായും ഉള്ളതെല്ലാം നിങ്ങൾതന്നെയത്രെ. എന്നാൽ സ്വപ്നത്തിലെയും ജാഗ്രത്തിലെയും മററുമായി സത്യമെന്നു തോന്നിക്കുന്ന സകല സംഭവങ്ങളും ചപലങ്ങളും, മാറിക്കൊണ്ടിരിക്കുന്നവയും, അനിശ്ചിതങ്ങളും, അവ്യക്തങ്ങളും അത്രെ. നദിയുടെ മൂന്നുതരം ശരീരങ്ങളിലും പ്രദ്യോതിച്ചിരുന്ന സൂര്യനെപ്പോലെ, ആ സൂര്യനോടു ഉപമിക്കപ്പെട്ട യഥാർത്ഥാത്മാവു്, ഈ മൂന്നുതരംശരീരങ്ങളിലും പ്രതിഭാസിക്കുന്നു. ആത്മാവു നിത്യനും, നിർവികാരനും, നിഷ്കളനും ആണ്. ആ ആത്മാവാകുന്ന സൂര്യൻ നിങ്ങളുടെ സുഷുപ്തിയാകുന്ന കൊടുമുടിയിൽ പ്രകാശിക്കുന്നു. സുഷുപ്ത്യവസ്ഥയിൽ വെളിച്ചം കൊടുക്കുന്നതു് ഈ ആത്മാവാണ്, ഈ സൂര്യനാണ്. ജാഗ്രദവസ്ഥയിൽ പ്രകാശം കൊടുക്കുന്നതും ഇതേ ആത്മാവു—സൂര്യൻതന്നെ. പിന്നെ

യും, സൂൎയ്യൻ കേവലം ഒരു നദിയുടെ മൂന്നു ശരീരങ്ങളിൽമാത്രം പ്രശോഭിക്കാതെ, എല്ലാ നദികളുടെയും എല്ലാ ശരീരങ്ങളിലും പ്രശോഭിക്കുന്നതായി നിങ്ങൾ കാണുന്നല്ലോ. അതുപോലെ ഈ ശരീരത്തിലെ നദിയും ആ ശരീരത്തിലെ നദിയും രണ്ടായിരുന്നാൽ എന്തു്? ജീവനാകുന്ന നദി അവിടെ ഒരു മാർഗ്ഗമായും ഇവിടെ മററൊരു മാൎഗ്ഗമായും പ്രവഹിക്കുന്നതുകൊണ്ടെന്തു്? എന്നാൽ ജീവന്റെ സകലനദികളും, ജീവനാകുന്ന എല്ലാ അരുവികളും ഒരേ ഒരു അഖണ്ഡാത്മാവിന്റെ—സൂൎയ്യസൂൎയ്യന്റെ—സദാ സൎവ്വപരിതഃസ്ഥിതികളിലും, സൎവ്വത്ര, സൎവ്വതഃ, സ്ഥിരവും, അചഞ്ചലവും, സനാതനവും, നിൎവ്വികാരവും ആയ ജ്യോതിഷാംജ്യോതിസ്സിന്റെ—പ്രകട പ്രകാശത്തിൽ പ്രവഹിക്കുന്നു. തൽത്വം അസി—അതു നീ ആണു്. അതാണു പരമാൎത്ഥാത്മാവു്—നിങ്ങളുടെ യഥാൎത്ഥാത്മാവു്—അതു് നിങ്ങളുടെ സ്നേഹിതന്റേയും, ഓരോന്നിന്റേയും, സകലത്തിന്റേയും യഥാൎത്ഥാത്മാവാണു്. നിങ്ങളുടെ പരമാൎത്ഥാത്മാവു ജാഗ്രൽക്കാലം മാത്രമല്ലാ, നിങ്ങളോടുകൂടിയുള്ളതു്. സുഷുപ്തിസ്ഥിതിയിലും അതുണ്ടു്; സകല മാററങ്ങളുടെയും പരിതഃസ്ഥിതികളുടേയും അടിയിൽ അതു ഒരുപോലെയിരിക്കുന്നു.

യഥാൎത്ഥാത്മാ സൎവ്വ ഉല്ക്കണ്ഠകൾക്കും, സകല ഭയങ്ങൾക്കും സകല കഷ്ടപ്പാടുകൾക്കും സങ്കടങ്ങൾക്കും അതീതനായി നിലകൊള്ളുന്നു എന്നു അനുഭവപ്പെടുത്തുക. ആൎക്കും നിങ്ങളെ ഉപദ്രവിക്കാൻ സാധ്യമല്ല. ആരും നിങ്ങളെ ഉപദ്രവിക്കയില്ല.

കടലേ! നിൻപാറകൾ കാലടികളിൽ തകൎന്നാലും!
ഉടഞ്ഞാലും! ഛിന്നമായിട്ടടിച്ചുപോക്കു!
ഉലകെന്നുതോന്നുന്നതേ! കാലിണയിൽവന്നു മമ
അലച്ചാലും! പൊടിഞ്ഞാലും! വിലയിച്ചാലും!
സൂൎയ്യന്മാരേ! കൊടുംകാററേ! വരുവിൻഭൂകമ്പങ്ങളേ!
വീൎയ്യംചേരുംരണങ്ങളേ! വരിൻ! സ്വാഗതം!
വരുവിനിന്നെല്ലാവരും! പുരുബലമെന്റമേലിൽ
ഒരുമിച്ചുപ്രയോഗിച്ചു പരീക്ഷിച്ചാലും!
അംഗാരസംഘാതങ്ങളേ! ഭംഗകാരിക്കപ്പൽകളേ!
ഭംഗ്യാപൊട്ടിത്തെറിക്കുകെൻതൻകളിക്കോപ്പേ!
ആഞ്ഞുചാടുംതാരങ്ങളേ! പാഞ്ഞുപോകെൻശരങ്ങളേ!
മഞ്ജുവഹ്നികളേ! കത്തിബ്ഭഞ്ജിച്ചീടാമോ?
ഭയംകരസത്വമേ! നീ മയി നിന്നുജ്വലിക്കുന്നു,
പായുംവെടിയുണ്ടകളേ! തീയാളുംവാളേ!
നിങ്ങളെല്ലാമെന്തുക്കിനാൽ നീങ്ങീടുന്തു പൊങ്ങിച്ചാടി,

പൊങ്ങിടുന്നധൂളിയായിട്ടംഗങ്ങൾകാററിൽ,
അമേയത്വാഗർഭംതന്നിലമുങ്ങിഞാൻ മരുവുന്നു!
സുമംഗളരസപൂർവ്വം അമന്ദാനന്ദം.
ശ്രോത്രമെല്ലാമെൻെറശ്രോത്രം, നേത്രമെല്ലാമെൻെറനേത്രം,
ഹസ്തമെല്ലാമെൻെറഹസ്തം ചിത്തങ്ങളുംമേ;
മൃത്യുവിനെഞാൻവിഴുങ്ങി, വ്യത്യാസങ്ങൾപാനംചെയ്തു.
സത്തുംസ്വാദുമൊത്തഭോജ്യമൊത്തുഞാൻകാൺമൂ!
പേടിയില്ലാ, ഖേദമില്ലാ, കട്ടത്തവേദനയില്ല,
മൂട്ടമഴകളുമെല്ലാം ക്രീഡംവിനോദം.
അജ്ഞാനാന്ധകാരമെല്ലാം പാഞ്ഞുവിറച്ചോടിപ്പോയി
മാഞ്ഞുമറഞ്ഞെന്നേയ്ക്കുമായ് മഞ്ഞുതുള്ളിപോൽ;
ഉജ്ജ്വലമെൻസുപ്രകാശമൂൎജ്ജിതമായ് ചുട്ടെരിച്ചു-
മാൎജ്ജിച്ചല്ലോ! ബലേ! രസം! ശാശ്വതാനന്ദം!

---

## ൪. പരമാൎത്ഥമായ ആത്മാവു്

(സാൻഫ്രാൻസിസ്കോയിൽ ഗോൾഡൻ ഗേററഹോളിൽ 1903 ജനവരി 7-ാംതീയതി ചെയ്ത പ്രസംഗം.)

മഹത്തിമഹാന്മാരുടെ സ്വരൂപത്തിൽ ഇരിക്കുന്ന സൎവ്വശക്തനായ ഈശ്വരാ!

ജൎമ്മൻകാരുടെ പഴങ്കഥകളിൽ തൻെറ നിഴൽ നഷ്ടപ്പെട്ടുപോയ ഒരു മനുഷ്യനെപ്പററി ഒരുകഥ നാം വായിക്കുന്നു. ഇതൊരു ആശ്ചൎയ്യകരമായ വാൎത്തയാണു്. ഒരാൾ അയാളുടെ നിഴൽ നഷ്ടപ്പെട്ടതുമൂലം വളരെ കഷ്ടപ്പെട്ടുപോലും! അയാളുടെ സ്നേഹിതന്മാരെല്ലാം അയാളെ ഉപേക്ഷിച്ചുകളഞ്ഞു. അയാളുടെ ഐശ്വൎയ്യമെല്ലാം പൊയ്പ്പോയി. അയാൾ വളരെ പരിതാപകരമായ ഒരു സ്ഥിതിയിൽ ആയി. നിഴലിനുപകരം തൻെറ യഥാൎത്ഥത്വം നശിച്ചുപോയ ഒരാളിനെപ്പററി നിങ്ങൾ എന്തു വിചാരിക്കും? നിഴൽ മാത്രം നശിച്ചുപോയ ഒരു മനുഷ്യനു് ആശയ്ക്കവകാശമുണ്ടു്. എന്നാൽ തൻെറ യഥാൎത്ഥസത്ത, ശരീരംതന്നെ ഇല്ലാതെയായ ഒരുത്തനു് ആശയ്ക്കുപോലും അവകാശമുണ്ടോ?

ഈ ലോകത്തിലെ ഭൂരിഭാഗം ജനങ്ങളും ഇതാ ഇപ്രകാരമാണു്. മിക്കജനങ്ങൾക്കും അവരുടെ ഛായയല്ലാ, യഥാൎത്ഥസ്വത്തു്, പരമാൎത്ഥസത്ത ആണു് നഷ്ടപ്പെട്ടിരിക്കുന്നതു്. ആശ്ചൎയ്യത്തിലും

ൻ

ആശ്ചര്യം! ശരീരമെന്നതു വെറും നിഴൽപോലെയാണു്. യഥാർത്ഥാത്മാവു്—പരമാർത്ഥസത്ത ആണു് വാസ്തവത്തിൽ ഉള്ളതു്. എല്ലാവരും അവരുടെ നിഴലിനെപ്പററിപ്പറയും; ഓരോരുത്തരും അവരുടെ ശരീരത്തെപ്പററി അതുമിതുമെല്ലാം പറയും; പക്ഷേ തങ്ങളുടെ യഥാർത്ഥജീവൻ, വാസ്തവസത്ത, പരമാർത്ഥാത്മാവു്—ഇതിനെപ്പററി വല്ലതും പറയുന്നവർ എത്ര ചുരുക്കം! നിങ്ങൾ എന്താണു്? ലോകം മുഴുവനും സമ്പാദിക്കയും, നിങ്ങളുടെ ആത്മാവിനെ നഷ്ടപ്പെടുത്തുകയും ചെയ്യുന്നതുകൊണ്ടു എന്തു പ്രയോജനം? ജനങ്ങൾ ലോകം മുഴുവനും സമ്പാദിക്കാൻ ശ്രമിക്കുന്നു. പക്ഷേ അവർ അവരുടെ ആത്മാവിനെ ഉപേക്ഷിക്കുന്നു. നഷ്ടപ്പെട്ടു! നഷ്ടപ്പെട്ടു!! നഷ്ടപ്പെട്ടു!!! എന്തുനഷ്ടപ്പെട്ടു? കുതിരയോ കുതിരക്കാരനോ? സവാരി ചെയ്യുന്ന കുതിരക്കാരൻ നഷ്ടപ്പെട്ടു. ശരീരം കുതിരയെപ്പോലെയും, സവാരിക്കാരൻ ആത്മാവിനെ—യഥാർത്ഥാത്മാവിനെപ്പോലെയും ആണു്. സവാരിക്കാരൻ നഷ്ടപ്പെട്ടു. കുതിര അവിടെയുണ്ടു്. എല്ലാവരും കുതിരയെപ്പററി സകലതും പറയുന്നു. എന്നാൽ നമുക്കു കുതിരയുടെ ഉടമസ്ഥനും അതിന്മേൽ സവാരിചെയ്യുന്നവനും ആയ കുതിരക്കാരനെപ്പററി കുറച്ചുവല്ലതും അറിയാൻ ആഗ്രഹമുണ്ടു്. ഇന്നുരാത്രി ഈ കുതിരസ്സവാരിചെയ്യുന്ന കുതിരക്കാരനെക്കുറിച്ചു് യഥാർത്ഥാത്മാവിനെക്കുറിച്ചു്, അതെന്താണെന്നു അറിയാൻ ശ്രമിക്കാം. ഇതൊരു ഗഹനസംഗതിയാണു്. ലോകത്തിലെ തത്വശാസ്ത്രജ്ഞന്മാരെല്ലാം ഈ വിഷയത്തിൽ തലച്ചോറു തകർക്കുന്നു; ഓരോരുത്തരും അവരവരുടെ പ്രാപ്തിക്കൊത്തവിധം വേലചെയ്യുന്നു. ഇതൊരുകഠിനവിഷയമാണു്. ഈ ഒരുമണിക്കൂറിനുള്ളിലോ മറേറാ ഈ പ്രശ്നം ന്യായമായി പ്രതിപാദിക്കാൻ, വിസ്തരിക്കാൻ പ്രയാസമാണു്. എന്നാലും ഒരു കഥകൊണ്ടോ, ദൃഷ്ടാന്തംകൊണ്ടോ നമുക്കിതുലളിതമായി പ്രസ്താവിക്കാമോ എന്നു പരീക്ഷിക്കാം.

പതിനഞ്ചോ പതിനാറോ വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ഒരു കുട്ടിക്കു ഈ പ്രമേയം മുമ്പൊരിക്കൽ രാമൻ വിവരിച്ചുകൊടുക്കയും, ആ കുട്ടി ക്ഷണത്തിൽ അതു ഗ്രഹിക്കയും ഉണ്ടായി. ആ ബാലനു് അതു മനസ്സിലാക്കാൻ പ്രയാസമില്ലാതിരുന്നസ്ഥിതിക്കു സൂക്ഷ്മമായും ഏകാന്തശ്രദ്ധയോടുംകൂടി കേൾക്കുന്നപക്ഷം നിങ്ങൾക്കോരോരുത്തർക്കും ഈ വിഷയം പഠിച്ചു ഗ്രഹിക്കാൻ ഒരു പ്രയാസവും ഉണ്ടാകാനില്ല. ആ ബാലകനു പറഞ്ഞുകൊടുത്ത പദ്ധതിതന്നെ ഇവിടെ നിങ്ങൾക്കും ഉപയോഗിക്കാമെന്നു കരുതുന്നു.

ഒരിക്കൽ ഒരു ഇൻഡ്യൻരാജാവിൻെറ മകൻ പർവ്വതങ്ങളിൽ വെച്ചു രാമൻെറ അടുക്കൽവന്നു് ഈ ചോദ്യം ചോദിച്ചു:—

"സ്വാമി! സ്വാമി! ഈശ്വരനെന്നാൽ എന്താണ്?" ഇതൊരു ദുർഘടപ്രശ്നമാണ്. വിഷമമേറിയ ചോദ്യമാണ്. ലോകത്തിലെ സകല മതഗ്രന്ഥങ്ങളും മതങ്ങളും അന്വേഷിക്കാൻ ഉത്സാഹിക്കുന്ന ഈ പ്രമേയം കുറച്ചുസമയംകൊണ്ടു നിങ്ങൾ എങ്ങനെ ഗ്രഹിക്കാൻ പോകുന്നു? രാമനോടു ബാലൻ പറയുന്നു: "സ്വാമി! അതെ! സ്വാമി! ഇതൊന്നു വിവരിച്ചു കേൾക്കാൻ ഞാനെവിടെ പോകണം? കഴിയുമെങ്കിൽ എനിക്കതു വിവരിച്ചുതരുക?" രാമൻ ആ കുട്ടിയോട് ഇങ്ങനെ ഉത്തരം പറഞ്ഞു:—പ്രിയപ്പെട്ട രാജകുമാര! ഈശ്വരൻ എന്താണെന്ന് അവിടുത്തേയ്ക്ക് അറിയണം. അങ്ങേയ്ക്ക് ഈശ്വരനുമായി പരിചയപ്പെടണം. എന്നാൽ വലിയ ആളുകളെ കാണ്മാൻ പോകുമ്പോഴുള്ള പതിവും ചട്ടവും അങ്ങേയ്ക്കറിയാമല്ലോ. ആദ്യം അങ്ങ് അങ്ങയുടെ കാർഡു കൊടുത്തയയ്ക്കണം. അതിൽ അവിടുത്തെ പേരും മേൽവിലാസവും കാണിച്ചിരിക്കണം. അങ്ങേയ്ക്ക് ദൈവത്തിനെ കാണണമെങ്കിൽ അങ്ങയുടെ കാർഡ് ദൈവത്തിന് അയച്ചുകൊടുക്കുന്നതു നല്ലതാണ്. അങ്ങാരാണെന്നും മറ്റും ഈശ്വരൻ അറിയട്ടെ! കാർഡ് ഈശ്വരനു കൊടുക്കുക. ഞാൻ നേരിട്ട് അതു് ഈശ്വരനു കൊടുക്കാം. അപ്പോൾ ഈശ്വരൻ അങ്ങയുടെ സമീപത്തുവരും. അന്നേരം ഈശ്വരൻ ആരാണെന്ന് അവിടത്തേയ്ക്കു കാണാം". രാജകുമാരൻ പറഞ്ഞു:—"ശരിതന്നെ; കൊള്ളാം. ഇതു ന്യായമാണ്. ഞാൻ ആരാണെന്നും മറ്റും ഉടനെ അറിയിക്കാം. ഉത്തരേന്ത്യയിൽ ഹിമാലയത്തിൽ പാർക്കുന്ന ഇന്നരാജാവിന്റെ മകനാണു ഞാൻ. എന്റെ പേര് ഇതാണ്." ഈ വിവരങ്ങൾ ഒരു കഷണം കടലാസ്സിൽ എഴുതി അദ്ദേഹം രാമന്റെ കയ്യിൽ വെച്ചുതന്നു. രാമൻ അതെടുത്തു വായിച്ചുനോക്കി. ഉടനെ അതു് രാമൻ ഈശ്വരന്റെ കയ്യിൽകൊടുത്തില്ല. എന്നാൽ അതു് രാജകുമാരനു തിരിച്ചു കൊടുത്തുംവെച്ച് രാമൻ പറഞ്ഞു. "ഹേ! രാജനന്ദന! ഇതു് ഉചിതമല്ല അങ്ങാരാണെന്നു അങ്ങേയ്ക്കുതന്നെ അറിഞ്ഞുകൂടെന്നു തോന്നുന്നല്ലോ! തന്റെ സ്വന്തം പേരെഴുതാൻ അറിഞ്ഞുകൂടാത്ത, അങ്ങയുടെ അച്ഛനെ കാണ്മാൻ ആഗ്രഹിക്കുന്ന, അജ്ഞനും നിരക്ഷരകുക്ഷിയുമായ ഒരു ഗ്രാമീണപ്രജയെപ്പോലെയാണ് അവിടുന്നും. അങ്ങയുടെ അച്ഛൻ മഹാരാജാവ് അത്തരമൊരു പ്രജയെ സ്വീകരിക്കുമോ? രാജകുമാര! അങ്ങേയ്ക്കു സ്വന്തം പേരെഴുതാൻ അറിഞ്ഞുകൂടാ. ഈശ്വരൻ പിന്നെ അങ്ങയെ എങ്ങനെ സ്വീകരിക്കും? ആദ്യം അവിടുന്നു ആരാണെന്ന് അറിയുക, പറയുക. പിന്നെ ഈശ്വരൻവന്നു രണ്ടുകയ്യുംനീട്ടി അങ്ങയെ സ്വീകരിക്കും."

കുമാരൻ ആലോചനതുടങ്ങി. ഇതിനെപ്പററി വീണ്ടുംവീണ്ടും ചിന്തിച്ചുതുടങ്ങി. അവസാനം അദ്ദേഹം പറഞ്ഞു:—"സ്വാമി! സ്വാമി! ഉള്ളതുതന്നെ. എനിക്ക മനസ്സിലായി. എനിക്കിപ്പോഠം മനസ്സിലായി. ഞാനെൻെറ സ്വന്തം പേരെഴുതിയതിൽ ഒരബദ്ധം കാണിച്ചുപോയി. ഞാൻ എൻെറ ശരീരത്തിൻെറ പേരും വിലാസവുംമാത്രമേ എഴുതിയുള്ളു. ഞാനാരാണെന്ന കടലാസ്സിൽ കുറിച്ചില്ല."

ആ കുമാരൻെറ അനുയായികളിൽ ഒരാഠംകൂടി അദ്ദേഹത്തിൻെറ അടുത്തുണ്ടായിരുന്നു. അയാഠംക്കിതു ഗ്രഹിക്കാൻ കഴിഞ്ഞില്ല. അയാളോട്ട് ആ തെററ് എന്താണെന്ന പറഞ്ഞു മനസ്സിലാക്കാൻ രാമൻ രാജകുമാരനോടാവശ്യപ്പെട്ടു. കുമാരൻ ഉടനെ അയാളോട്ട് ഇപ്രകാരം ചോദിച്ചു:—"എടോ! ഈ കാർഡ്, കടലാസ്സ് ആരുടേതാണ്?" അയാഠം പറഞ്ഞു:—"അതെൻേറതാണ്." ആ പരിചാരകൻെറ കയ്യിലിരുന്ന വടിവാങ്ങിച്ചുകൊണ്ടു കുമാരൻ വീണ്ടും ചോദിച്ചു:—"ഈ വടി ആരുടേതാണ്?" "എൻേറതു്" എന്ന അയാഠം മറുപടിപറഞ്ഞു. അയാളുടെ തലപ്പാവു തൊട്ടുകൊണ്ടു പിന്നെയും രാജകുമാരൻ ചോദിച്ചു:—"ആട്ടെ! ഈ തലപ്പാവു ആരുടേതാണ്?" "എൻേറതു്" എന്ന വീണ്ടും ആ ഭൃത്യൻ പ്രത്യുത്തരംനൽകി. കുമാരൻ പറഞ്ഞു:—"ശരിതന്നെ തലപ്പാവു തൻേറതാണെങ്കിൽ തനിക്കും തലപ്പാവിനും തമ്മിൽ ഒരു സംബന്ധം ഉണ്ടു്. തലപ്പാവു തൻെറവക ഒരു പദാൎത്ഥവും താൻ അതിൻെറ ഉടമസ്ഥനുമാണ്. താൻ അപ്പോഠം തലപ്പാവല്ല; തലപ്പാവു തൻേറതായ ഒരു പദാൎത്ഥമത്രെ." "തീച്ചയായും അതു ശരിതന്നെ; ഇതു സ്പഷ്ടമാണല്ലൊ." എന്ന പരിചാരകൻ പറഞ്ഞു. രാജകുമാരൻ വീണ്ടും പറഞ്ഞു:—"ശരി! പെൻസിൽ തൻേറതാണ്, താൻ പെൻസിൽ അല്ല" "ഞാൻ പെൻസിൽ അല്ല, എന്തെന്നാൽ പെൻസിൽ എൻേറതായ ഒരു സാധനമാണ്, ഞാൻ അതിൻെറ ഉടമസ്ഥനുമാണ്." അത്രത്തോളം ഭംഗിയായി. രാജകുമാരൻ ഭൃത്യൻെറ ചെവികഠം പിടിച്ചുംകൊണ്ടു പിന്നെയും ചോദിച്ചു: "ഈ ചെവികഠം ആരുടെയാണ്?" അവൻ പറഞ്ഞു:—"അവ എൻേറതാണ്." കുമാരൻ പറഞ്ഞു:—"ശരി ചെവികഠം നിൻേറതാണ്; അപ്പോഠം നീ ചെവികഠം അല്ല. അങ്ങിനെയല്ലേ? മൂക്ക നിൻേറതാണ്. മൂക്ക നിൻേറതായതിനാൽ നീ മൂക്കല്ലൊ. അതുപോലെ ആ ശരീരം ആരുടേതാണ്?" കുമാരൻ പരിചാരകൻെറ ശരീരം ചൂണ്ടിക്കൊണ്ടാണ ചോദിച്ചതു്. അയാഠം ഉത്തരംപറഞ്ഞു:—"ഈ ശരീരം എൻേറ

താണ്. ഈ ശരീരം എനിക്കുള്ളതാണ്." രാജകുമാരൻ പറയുകയായി:—"ശരി! ശരീരം നിൻേറതാണെങ്കിൽ, നീ ശരീരമല്ലല്ലൊ. ശരീരം നിൻേറതാണെന്നു നീ പറയുന്നതിനാൽ നീ അതു ആയിരിക്കാനിടയില്ല. നീ ശരീരമല്ല. "എൻെറ ദേഹം, എൻെറ ചെവികൾ, എൻെറ തല, എൻെറ കയ്യ്" എന്നെല്ലാം പറയുന്നതുകൊണ്ടുതന്നെ നീ വേറെ ഏതോ ആണെന്നും ചെവിയും കയ്യും, കണ്ണും എല്ലാം ഉൾപ്പെടെയുള്ള ശരീരം വേറെ ഏതോ ഒന്നാണെന്നും തെളിയുന്നല്ലൊ. അതെല്ലാം നിൻെറ ഉടമസ്ഥതയിൽ ഉള്ള സാധനങ്ങളും നീ അതുകളുടെ ഉടമസ്ഥനും, അഥവാ നാഥനും ആണ്. ശരീരം നിൻെറ ഒരു ഉടുവസ്ത്രംപോലെയേ ഉള്ളൂ. നീ അതിൻെറ ഉടമസ്ഥനും ആണ്. ശരീരം നിൻെറ കുതിരയെപ്പോലെയും നീ കുതിരക്കാരനും ആണ്. ആട്ടെ! നീയിപ്പോൾ ആരാണ്?" ഭൃത്യൻ അത്രത്തോളം സുഗ്രഹമായി കുമാരൻ കടലാസ്സിൽ തൻെറ ശരീരത്തിൻെറ വിലാസംമാത്രം എഴുതിയുംവെച്ചു അതു തൻെറ മേൽവിലാസമാണെന്നുപറഞ്ഞുവെന്നും അങ്ങനെ അദ്ദേഹം പറഞ്ഞതു തെററിപ്പോയെന്നും അവനു നല്ലവണ്ണം മനസ്സിലായി. നീ ശരീരമല്ല, ചെവികളല്ല, മൂക്കല്ല, കണ്ണുകൾ അല്ല, ഇതുകൾ ഒന്നുമല്ല. പിന്നെനീയാരാണ്? "രാജകുമാരൻ ചിന്താഗ്രസ്തനായി പറഞ്ഞു:— "ശരിതന്നെ ഞാൻ എന്നതു് മനസ്സാണ്, ഞാൻ മനസ്സാണ്, ഞാൻ മനസ്സായിരിക്കണം." "അതു തീർച്ചയായും അങ്ങനെയാണോ?" എന്നു രാമൻ കുമാരനോടു ചോദിച്ചു.

"ആട്ടെ! അങ്ങയുടെ ശരീരത്തിൽ എത്ര അസ്ഥി ഉണ്ടെന്നുപറയാമോ? അങ്ങു കാലത്തു കഴിച്ച ആഹാരം ശരീരത്തിൽ എവിടെകിടക്കുന്നുവെന്നു അറിയാമോ?" കുമാരനു ഉത്തരംപറയാൻ കഴിഞ്ഞില്ല. അദ്ദേഹത്തിൻെറ ചുണ്ടുകളിൽനിന്നു ഈ വാക്കുകൾ പൊട്ടിപ്പുറപ്പെട്ടു. "ഹോ! എൻെറ ബുദ്ധി അവിടെ എത്തുന്നില്ല. ഞാനതു പഠിച്ചിട്ടില്ല. ഞാൻ ശരീരശാസ്ത്രമോ ദേഹസംഘടനാതത്വങ്ങളോ നോക്കിയിട്ടില്ല. എൻെറ മസ്തിഷ്കം അതു ഗ്രഹിച്ചിട്ടില്ല. എൻെറ മനസ്സിനു അതു ഗ്രഹിക്കാൻ കഴിവില്ല."

രാമൻ അപ്പോൾ രാജകുമാരനോടു ചോദിച്ചു:—"പ്രിയപ്പെട്ട രാജകുമാര! നല്ല കുഞ്ഞേ! അവിടുത്തെ മനസ്സിനു് അതു ഗ്രഹിക്കാൻ കഴിവില്ലതന്നെ. അവിടുത്തെ ബുദ്ധി അത്രടം എത്തുന്നില്ല. അവിടുത്തെ തലച്ചോറു് അതു മനസ്സിലാക്കിയിട്ടുമില്ല. എന്നല്ലയോ പറഞ്ഞതു്? ഈ പറച്ചിലിൽനിന്നുതന്നെ തലച്ചോറും, മനസ്സും, ബുദ്ധിയും അവിടുത്തേതാണെന്നു പ്രഖ്യാപിക്കയും, സമ്മ

തിക്കയും ചെയ്യുന്നിരിക്കുന്നു. നോക്കൂ! ബുദ്ധി അവിടുത്തേതാണെങ്കിൽ, അതു് അവിടുന്നു് അല്ല; മനസ്സു നിങ്ങളുടേതാണെങ്കിൽ മനസ്സു നിങ്ങളല്ല; തലച്ചോറു നിങ്ങളുടേതാണെങ്കിൽ, അതും നിങ്ങളല്ല. അങ്ങയുടെ പ്രസ്താവനയിൽനിന്നുതന്നെ അങ്ങു ബുദ്ധിയുടെ നാഥനും, തലച്ചോറിന്റെ ഉടമസ്ഥനും, മനസ്സിന്റെ അധിപനുംആണെന്നു തെളിയുന്നു. അങ്ങു് മനസ്സോ, ബുദ്ധിയോ, മസ്തിഷ്കമോ അല്ല; പിന്നെ അങ്ങാരാണു്? ദയവായി ആലോചിക്കൂ! ചിന്തിക്കൂ! കുറേക്കൂടി ശ്രദ്ധിച്ചു ഗൗനിച്ചുനോക്കൂ. അങ്ങു വാസ്തവത്തിൽ ആരെന്നുപറയൂ! ഉടനെ ഈശ്വരൻ അങ്ങയുടെ അടുക്കൽ വരും; ഞാൻ കൊണ്ടുവരാം. അപ്പോൾ അങ്ങേയ്ക്കു് ഈശ്വരസാന്നിദ്ധ്യം പ്രത്യക്ഷപ്പെടും. ദൈവത്തിനെ കാണാറാകും. അങ്ങു വാസ്തവത്തിൽ ആരാണെന്നുമാത്രം ശരിയായി പറയൂ."

കുമാരൻ ആലോചിച്ചുതുടങ്ങി. വീണ്ടുംവീണ്ടും ആലോചിക്കാൻതുടങ്ങി. എന്നാൽ ഒട്ടും പുരോഗമിച്ചില്ല. അദ്ദേഹം പറഞ്ഞു:—"എന്റെ ബുദ്ധിക്കും, എന്റെ മനസ്സിനും മുന്നോട്ടുപോകാൻ നിവൃത്തി കാണുന്നില്ല."

എത്ര പരമാൎത്ഥം! ഹാ! ഈ വാക്കുകൾ എത്ര സത്യം! അകത്തുള്ള ഈശ്വരനെയോ, ആത്മസത്തയെയോ കണ്ടുപിടിക്കാൻ, മനസ്സിനോ, ബുദ്ധിക്കോ തീൎച്ചയായും കഴിവില്ലതന്നെ. യഥാൎത്ഥാത്മാവു്, സത്യമായ ദൈവം വാക്കുകൾക്കും, മനസ്സുകൾക്കും അതീതനത്രെ.

താഴെയിരുന്നുകൊണ്ടു തന്റെ ബുദ്ധിയ്ക്കു് ഇതുവരെ ഗ്രഹിക്കാൻകഴിഞ്ഞ കാൎയ്യങ്ങളെക്കുറിച്ചു കുറേനേരം ധ്യാനിക്കാൻ രാമൻ കുമാരനോടു് ആവശ്യപ്പെട്ടു. "ഞാൻ ശരീരമല്ല, മനസ്സല്ല"—ഈ പ്രസ്താവന ശരിയാണെങ്കിൽ അതിനെ അനുഭവപ്പെടുത്തുക; പ്രവൃത്തിപഥത്തിൽ പ്രയോഗിക്കുക; വികാരഭാഷയിലും, പ്രവൃത്തിസരണിയിലും അതു് അഭ്യസിക്കുക; "ശരീരമല്ല ഞാൻ" എന്നു ബോദ്ധ്യപ്പെടുക. ഈ ചിന്തമാത്രമെങ്കിലും പ്രയോഗത്തിൽ വരുത്തിയാൽ, പരമാൎത്ഥത്തിന്റെ ഇത്രയും അംശമെങ്കിലും അനുഷ്ഠാനത്തിൽ കൊണ്ടുവരാമെങ്കിൽ, നിങ്ങൾ ശരീരത്തിനും, മനസ്സിനും മുകളിൽനില്ക്കുന്നുവെന്നു് അറിഞ്ഞാൽ അതുകൊണ്ടുമാത്രം നിങ്ങളുടെ സകല ഭീതികളും, ശല്യങ്ങളും, കഴപ്പങ്ങളും നിങ്ങളെ വിട്ടുപിരിയും. ശരീരത്തിന്റെയും, മനസ്സിന്റെയും നിരപ്പിൽനിന്നു നിങ്ങൾ ഉയരുമ്പോൾ ഭയം നിങ്ങളെവിട്ടു ഓടുന്നു. സകല ഉല്ക്കണ്ഠയും, വ്യസനവും നിങ്ങളെ ഉപേക്ഷിക്കുന്നു. നാം ശരീര

ത്തിന്നും മനസ്സിന്നും ഉയരെ നില്ക്കുന്ന—ഏതാണ്ട് ആണെന്നുള്ളതു മാത്രം ബോധ്യപ്പെടുന്നതോടുകൂടി നാം ഇതുകളിൽനിന്നു—കുഴപ്പങ്ങളിൽനിന്നു—മുക്തരായിത്തീരുന്നു.

തദനന്തരം കുമാരനെ രാമൻ അല്പം സഹായിച്ചു. താൻ ആരാണെന്നു സ്വയം ബോധ്യപ്പെടാൻ രാമൻ ചില നിർദ്ദേശങ്ങൾ കൊടുത്തു. രാമൻ ചോദിച്ചു:—"സഹോദരാ! രാജകുമാര! അങ്ങ് ഇന്നെന്തെല്ലാം ചെയ്തു? ഇന്നുകാലത്ത് നിങ്ങൾ എന്തെല്ലാം പ്രവർത്തിച്ചുവെന്ന് സദയം എന്നോടു പറയാമോ?"

അദ്ദേഹം പറഞ്ഞുതുടങ്ങി:—"ഞാൻ കാലത്ത് അതിരാവിലെ എഴുന്നേററു; കുളികഴിച്ചു, അതും ഇതും ചെയ്തു, പ്രാതൽ കഴിച്ചു, വളരെനേരം വായിച്ചു, കുറെ എഴുത്തുകൾ എഴുതി, ചില സ്നേഹിതന്മാരെ സന്ദർശിച്ചു; മററു ചില സ്നേഹിതന്മാരെ സ്വീകരിച്ചു; സ്വാമിയെ കണ്ടു വന്ദിപ്പാനായി ഇങ്ങോട്ടു പോരുകയും ചെയ്തു."

"ഇത്രമാത്രമേ ചെയ്തുള്ളോ?" എന്നു രാമൻ ചോദിച്ചു. "വളരെഅധികം സംഗതികൾ ഇനിയും ചെയ്തിട്ടില്ലേ? ഇത്രമാത്രമേ ഉള്ളോ? ആലോചിച്ചു ഓർമ്മിച്ചുനോക്കൂ!"

അദ്ദേഹം പിന്നെയും പിന്നെയും ഓർമ്മിച്ചുനോക്കി. പിന്നെയും ഏതാനും ചിലതൊക്കെക്കൂടി പറഞ്ഞു. "ഇത്രമാത്രമേ ഉള്ളോ? തീർച്ചയായും അല്ല. ഇനിയും ആയിരക്കണക്കിനു അങ്ങു പല പ്രവൃത്തികളും ചെയ്തിട്ടുണ്ട്. അങ്ങു നൂറല്ലാ, ആയിരമല്ലാ, ലക്ഷം ഇനിയും പ്രവർത്തിച്ചിട്ടുണ്ട്. അസംഖ്യം പണികൾ ചെയ്തിട്ടുണ്ട്. എന്നിട്ടും അങ്ങു അവയൊന്നും മിണ്ടുന്നില്ല. ഇതു യോഗ്യതയല്ല. ദയവായി അവിടുന്നു ചെയ്തതെല്ലാം പറയണം ഇന്നു കാലത്ത് നിങ്ങൾ ചെയ്തതുമുഴുവൻ വിവരിച്ചു പറയണം."

താൻ പറഞ്ഞ കുറെ കാര്യങ്ങൾക്കപുറമേ അദ്ദേഹം അനേകായിരം സംഗതികൾക്കൂടി ചെയ്തിട്ടുണ്ടെന്നു കേട്ടു രാജകുമാരൻ ഞെട്ടിപ്പോയി. അദ്ദേഹം പറഞ്ഞു: "ഞാൻ പറഞ്ഞതിൽ കൂടുതലായി ഒന്നുംതന്നെ ചെയ്തിട്ടില്ല. സ്വാമി! ഞാൻ കൂടുതൽ ഒന്നും ചെയ്തിട്ടില്ല."

"അല്ല, അങ്ങു അനേകായിരം, അനേകലക്ഷം, അനേകകോടി പ്രവൃത്തികൾ ചെയ്തിട്ടുണ്ട്" ഇതെങ്ങനെ?

രാമൻ കുട്ടിയോടുചോദിച്ചു:—"ഇപ്പോൾ സ്വാമിയെ നോക്കിക്കൊണ്ടുനില്ക്കുന്നതാരാണ്? എന്താണ്?" "ഞാൻതന്നെ" എന്നു അദ്ദേഹം പ്രതിവചിച്ചു. "അവിടുന്ന് ഈ മുഖം, ഈ ഗംഗാനദി;

അടുത്തൊഴുകുന്ന ഗംഗ—ഇതെല്ലാം കാണുന്നുവോ? "നിശ്ചയമായും കാണുന്നു" എന്നു് അദ്ദേഹം പറഞ്ഞു. "ശരി! അങ്ങു നദി കാണുന്നു, സ്വാമിയുടെ മുഖം കാണുന്നു. എന്നാൽ കണ്ണുകളിലെ ആരു മാംസപേശികളെയും ചലിപ്പിക്കുന്നതാരു്? മാംസപേശികളെ സ്പന്ദിപ്പിക്കുന്നതു് ആരു്? അതു വേറാരും അല്ല; ആയിരിക്കാനും തരമില്ല. അതു വേറൊന്നും ആയിരിക്കാൻ ഇടയില്ല. കാഴ്ചയിൽ—കാണുക എന്ന ക്രിയയിൽ—കണ്ണിലെ മാംസപേശികളെ ചലിപ്പിക്കുന്നതു് അങ്ങയുടെ സ്വവ്യക്തിത്വംതന്നെയായിരിക്കണം.

കുമാരൻ മറുപടിപറഞ്ഞു:—"ഹോ! നിശ്ചയമായും അതു ഞാൻതന്നെ ആയിരിക്കണം; അതു വേറെ ആരും, ഒന്നും ആയിരിക്കയില്ല."

"ആകട്ടെ! ഇപ്പോൾ ആരാണു് കണ്ടുകൊണ്ടിരിക്കുന്നതു്? ഈ സംവാദം കേട്ടുകൊണ്ടിരിക്കുന്നതു് ആരു്?" "ഞാൻതന്നെ, ഞാൻതന്നെ" എന്നദ്ദേഹം പറഞ്ഞു.

"ശരി! അങ്ങുതന്നെ കാണുകയും, കേൾക്കുകയും ചെയ്യുകയാണെങ്കിൽ, ശ്രോത്രസിരകളെ സ്പന്ദിപ്പിക്കുന്നതാരു്? അതും അവിടുന്നുതന്നെയായിരിക്കണം. അതും നിങ്ങളാകണം, വേറാരുമല്ല. ഇന്നു കാലത്തു ഭക്ഷണം കഴിച്ചതാരു്?" "ഞാൻ ഞാൻ" എന്നു കുട്ടി ഉത്തരംപറഞ്ഞു. "ശരി! നിങ്ങൾ കാലത്തു ഭക്ഷണംകഴിച്ചുവെങ്കിൽ, നിങ്ങൾതന്നെ കക്കൂസിൽപോയി മലവിസർജ്ജനം ചെയ്തുവെങ്കിൽ, ഭക്ഷണസാധനങ്ങളെ ദഹിപ്പിച്ചു പചിച്ചതാരു്? ആരാണതു്? നിങ്ങൾ തിന്നുംവെച്ചു അതിനെ ദൂരെക്കളഞ്ഞോ? പറയൂ! ദഹിപ്പിച്ചുകൊടുക്കുന്നതും അങ്ങായിരിക്കണം. പചിപ്പിക്കുന്നതും അങ്ങായിരിക്കണം. അന്യരാരും ആയിരിക്കയില്ല. പ്രകൃതിയിലെ സകല സംഭവങ്ങൾക്കും കാരണം ബാഹ്യഹേതുക്കൾ ആണെന്നുവിചാരിച്ചു് അന്വേഷിച്ചിരുന്നകാലം പോയിക്കഴിഞ്ഞു. ഒരുത്തൻ മറിഞ്ഞുവീണാൽ അതിനുകാരണം പുറത്തുനിന്നുവന്ന പേയോ, പിശാചോ ആണെന്നു പറയപ്പെട്ടിരുന്നു. പ്രശ്നങ്ങളുടെ ഈ പരിഹാരമാർഗ്ഗം സയൻസ്, ശാസ്ത്രം അംഗീകരിക്കുന്നില്ല. ഒരു സംഭവത്തിന്റെ കാരണം ആ സംഭവത്തിന്റെ ഉള്ളിൽതന്നെ അന്വേഷിച്ചു കണ്ടുപിടിക്കേണ്ടതാണെന്നു സയൻസും തത്വജ്ഞാനവും ഒരുപോലെ ആവശ്യപ്പെടുന്നു.

ഇവിടെ നിങ്ങൾ ഭക്ഷണംകഴിക്കുന്നു; കക്കൂസിൽ പോകുന്നു, മലവിസർജ്ജനംചെയ്യുന്നു. ഭക്ഷണം ദഹിക്കുമ്പോൾ നിങ്ങൾതന്നെ അതിനെ ദഹിപ്പിക്കണം, ബാഹ്യശക്തികൾ ഒന്നുംവന്നു് ഈ ജോ

ലിചെയ്യുന്നില്ല. ആ ദഹനശക്തി നിങ്ങളുടെ സ്വന്തശക്തിതന്നെയാണു്. ദഹനത്തിൻെറ ഹേതുവും നിങ്ങളുടെ ഉള്ളിലല്ലാതെ പുറത്തെങ്ങും അന്വേഷിക്കേണ്ടാ."

നന്നായി! കുട്ടി ഇതുവരെ സമ്മതിച്ചു. പിന്നീടു രാമൻ ചോദിച്ചു:—"പ്രിയകുമാര! ഒന്നാലോചിക്കൂ! ഒരുനിമിഷം ചിന്തിച്ചു നോക്കൂ! ദഹനക്രിയ എന്നതു് നൂറു നൂറു ചലനങ്ങൾ ഉൾക്കൊണ്ടതാണു്. ദഹനക്രിയകളിൽ ആദ്യം ചവയ്ക്കുക, വായിലെ ഉമിനീരു പുറപ്പെടുവിക്കുക—ഇത്രയും ആദ്യം നടക്കുന്നു. പിന്നീടു അമ്ലജനകവുമായി ഒരു പ്രത്യേകരസതന്ത്രക്രിയയായി; രക്തം ഉണ്ടാകുന്നു, ധമനികളിൽക്കൂടി രക്തം പ്രവഹിക്കുന്നു; അതേ ഭക്ഷണസാധനം മാംസപേശികളായി രൂപാന്തരപ്പെടുന്നു; അസ്ഥികൾ, രോമങ്ങൾ ഇവ ഉണ്ടാകുന്നു; ശരീരത്തിനു വളൎച്ചയെന്ന ക്രിയ നടക്കുന്നു. ഇങ്ങനെ അവധിയില്ലാതെ കൃത്യങ്ങൾ മുറയ്ക്കു നടക്കുന്നു. ദഹനം, പചനം എന്നീ ക്രിയകളിൽ ഇങ്ങനെ അസംഖ്യംപണികൾ അന്തൎഭവിക്കുന്നു."

"നിങ്ങൾ ഭക്ഷണം കഴിക്കുന്നുവെങ്കിൽ. ശ്വാസോച്ഛ്വാസത്തിൻെറ കരണവും നിങ്ങൾതന്നെ. നിങ്ങളുടെ സിരാചക്രത്തിൽ കൂടി രക്തസഞ്ചാരം നടത്തുന്നതും നിങ്ങളാണു്. രോമങ്ങളും അസ്ഥികളും വളൎത്തുന്നതും നിങ്ങൾതന്നെ. ശരീരം വളൎത്തുന്നതും നിങ്ങൾ; എന്തെല്ലാം ക്രിയകൾ നടക്കുന്നു എന്നു നോക്കുക. പ്രതിക്ഷണം എത്രയെത്ര ക്രിയകൾ, എത്രയെത്ര പ്രവൃത്തികൾ ആണു് നിങ്ങൾ ചെയ്യുന്നതു്!"

രാജകുമാരൻ ചിന്താഗ്രസ്തനായിപ്പറഞ്ഞു:—"നിശ്ചയമായും തീൎച്ചയായും എൻെറ ശരീരത്തിൽ, ഈ ശരീരത്തിൽ ബുദ്ധി അറിയാതെയും, മനസ്സിനു യാതൊരു ബന്ധവുമില്ലാതെയും അനേകായിരം ക്രിയകൾ നടക്കുന്നുണ്ടു്; എന്നിട്ടും അവ കണിശമായി നടക്കുന്നു. അതിൻെറയെല്ലാം കാരണക്കാരൻ ഞാൻതന്നെ ആയിരിക്കണം. ഞാൻതന്നെയാണിതെല്ലാം ചെയ്തുകൊണ്ടിരിക്കുന്നതു്. കുറച്ചു ചില പ്രവൃത്തികളേ ചെയ്യുള്ളുവെന്നും വേറൊന്നും ചെയ്തില്ലെന്നും ഞാൻ പറഞ്ഞതു തെററിപ്പോയിരിക്കുന്നു. ബുദ്ധിയുടെയും മനസ്സിൻെറയും സഹായത്തോടുകൂടി ചെയ്ത കുറച്ചു കാൎയ്യങ്ങൾ മാത്രമല്ലാ ഞാൻ ചെയ്തതു്."

ഇതു് ഇനിയും കുറെക്കൂടെ സ്പഷ്ടമാക്കേണ്ടതുണ്ടു്. നിങ്ങളുടെ ഈ ദേഹത്തിൽ രണ്ടുവിധം കൎമ്മങ്ങൾ നിവഹിക്കപ്പെടുന്നു; രണ്ടുതരം വേലകൾ നടക്കുന്നു. ഒന്നു ജ്ഞാതങ്ങൾ, മററതു് അ

ജ്ഞാതങ്ങൾ. ജ്ഞാതപ്രവൃത്തികൾ ബുദ്ധിയുടെയും മനസ്സിന്റെയും ഏജൻസിമുഖേന, അറിവോടും സഹായത്തോടുംകൂടി നടക്കുന്ന കാൎയ്യങ്ങളാണ്. ദൃഷ്ടാന്തത്തിനു വായിക്കുക, എഴുതുക, നടക്കുക, സംഭാഷണംചെയ്ക, വെള്ളം കുടിക്കുക മുതലായതു പറയാം. മനോബുദ്ധീന്ദ്രിയങ്ങളുടെ ഏജൻസിമുഖാന്തിരം നടക്കുന്ന കൃത്യങ്ങൾ ആണിവ. ഇതുകൾക്കു **Voluntary Acts** എന്നു ഇംഗ്ലീഷിൽ പറയപ്പെടുന്നു. ഇതുകൂടാതെ, ബുദ്ധിയുടെയോ മനസ്സിന്റെയോ, പ്രേരണയോ, അറിവോ കൂടാതെ മററനേകായിരം ക്രിയകളും വ്യാപാരങ്ങളും ശരീരത്തിൽ നടക്കുന്നുണ്ട്. ഉദാഹരണത്തിനു, ശ്വാസോച്ഛ്വാസം, സിരകളിലെ രക്തസഞ്ചാരം, രോമവളർച്ച മുതലായതു്. ഇവ അജ്ഞാതപ്രവൃത്തികൾ അഥവാ **Involuntary Acts** എന്നു പറയപ്പെടുന്നു.

ബുദ്ധിയുടെയും, മനസ്സിന്റെയും ഏജൻസിമുഖേന ചെയ്യപ്പെടുന്ന പ്രവൃത്തികൾ മാത്രം തങ്ങൾ ചെയ്യുന്നതായും, വേറൊന്നുമില്ലെന്നും പറയുന്നതാണു് ജനങ്ങൾ ചെയ്യുന്ന അബദ്ധം, പരമവിഡ്ഢിത്തം. മനോബുദ്ധികൾ മുഖേനയല്ലാതെ നടക്കുന്ന സകല ഇതരപ്രവൃത്തികളെയും അവർ തീരെ നിഷേധിക്കുന്നു; ആ പ്രവൃത്തികളെ തീരെ അവഗണിക്കയും, മറക്കുകയും ചെയ്യുന്നു. ഇങ്ങനെ ഈ തെററും, ഉപേക്ഷയുംമൂലം, യഥാൎത്ഥാത്മാവായ സത്തയെ ചെറിയ മനസ്സിൽമാത്രം ബന്ധിച്ചുവെച്ചുംവച്ച്, ചെറുബുദ്ധിയോടു അനന്തതയെ സാത്മ്യപ്പെടുത്തിക്കൊണ്ടു് അവർ സ്വയം ദുഃഖിതരും, നശിച്ചവരും ആക്കിത്തീൎക്കുന്നു. അവർ പറയുന്നു:—"ഹാ ദൈവം എന്റെ ഉള്ളിലാണു്." ശരിതന്നെ സ്വൎഗ്ഗരാജ്യം നിങ്ങളുടെ ഉള്ളിലാണു്, ഈശ്വരൻ നിങ്ങളുടെ ഉള്ളിലാണു്. എന്നാൽ നിങ്ങളുടെ ഉള്ളിൽ ഇരിക്കുന്ന കഴമ്പു, സത്തു്, സാരം—അതു നിങ്ങൾതന്നെയാണു്. അല്ലാതെ നിങ്ങൾ പുറംതോടല്ല ദയവുചെയ്തു സഗൌരവം ചിന്തിക്കുക. നിങ്ങൾ അകത്തെ സത്താണോ വെറും തോടാണോ? നിങ്ങൾ ഉള്ളിലുള്ള ഈശ്വരനാണോ അതോ പുറത്തുള്ള വെറും തോടു്—തൊലിയാണോ? എന്നു ചിന്തിച്ചു നോക്കുക.

ചിലർ പറയുന്നു:—"അല്ല സർ! ഞാൻ തിന്നുന്നു, പ്രകൃതി ദഹിപ്പിക്കുന്നു!!" "സർ! പ്രകൃതി മാംസപേശികളെ ചലിപ്പിക്കുന്നു. ഞാൻ കേൾക്കുന്നു. എന്നാൽ പ്രകൃതി സിരാചക്രത്തെ സ്പന്ദിപ്പിക്കുന്നു." നീതിയുടെ നാമത്തിൽ, സത്യത്തിന്റെ നാമധേയത്തിൽ, സ്വാതന്ത്ര്യത്തിന്റെ നാമത്തിൽ വീക്ഷിക്കുക; സശ്രദ്ധം ചിന്തിക്കുക; ആ പ്രകൃതി നിങ്ങളാണോ അതോ നിങ്ങൾ വെറും ദേഹം

മാത്രമാണോ? ശ്രദ്ധിച്ചു നോക്കുക. നിങ്ങൾതന്നെയാണ് ആ പ്രകൃതി. നിങ്ങൾ അപരിമേയനായ ഈശ്വരൻ ആണ്. സകല മുൻബോധ്യങ്ങളും, തെററിദ്ധാരണകളും, അന്ധവിശ്വാസങ്ങളും, ഇതിനു പ്രതികൂലമായിട്ടുള്ള ചിന്തകളും ദൂരെ മാററിവെച്ചു പ്രസ്തുത വിഷയം അവഗാഢമായി ചിന്തിച്ചുനോക്കുക. അതു പരിശോധിച്ചുനോക്കുക. ഗവേഷണംചെയ്യുക. ശ്രദ്ധാപൂർവം അന്വേഷിച്ചു പരീക്ഷിക്കുക. രാമൻ എന്തിനുവേണ്ടി നിലകൊള്ളുന്നുവോ, അതേ തീരുമാനത്തിൽ, മനഃസ്ഥിതിയിൽ നിങ്ങളും വന്നുചേരും. നിങ്ങൾതന്നെയാണ് കഴമ്പ്, സത്ത്, രത്നസാരം; ആ പ്രകൃതി, ആ പ്രകൃതി മുഴുവനും എന്നു കാണുക.

നിങ്ങൾ മിക്കവരും ഈ യുക്തിയുടെ ഗതി ഇപ്പോൾ ഗ്രഹിച്ചിരിക്കാം. എന്നാൽ ആ രാജകുമാരൻ അതു നല്ലവണ്ണം മനസ്സിലാക്കിയില്ല. അദ്ദേഹം പറഞ്ഞു:—“ശരിതന്നെ. നിശ്ചയമായും ഞാൻ ബുദ്ധിക്കതീതനാണെന്നുള്ളിടത്തോളം എനിക്കറിവായി.” ഈ സമയം കുമാരന്റെ പരിചാരകൻ ചോദിച്ചു:—“സർ! എനിക്കതു ഇനിയും തെളിയിച്ചു തരണം. എനിക്കതു നല്ലവണ്ണം ഹൃദിസ്ഥമായില്ല.” രാമൻ ആ ഭൃത്യനോടു ചോദിച്ചു:—“എടോ! നിങ്ങൾ ഉറങ്ങാൻ പോകുമ്പോൾ നിങ്ങൾ മരിക്കുന്നോ, ജീവിച്ചിരിക്കുന്നോ?” “ഞാൻ ജീവിച്ചുതന്നെ ഇരിക്കുന്നു, മരിക്കുന്നില്ല” എന്ന് അയാൾ ഉത്തരംപറഞ്ഞു. “അപ്പോൾ ബുദ്ധിയുടെ സ്ഥിതി എന്തു?” അയാൾ പറഞ്ഞു:—“ഞാൻ സ്വപ്നം കണ്ടുംകൊണ്ടിരിക്കുന്നു; ബുദ്ധി അവിടെയും ഉണ്ട്.” “ആട്ടെ! നീ സ്വപ്നംപോലും കാണാത്ത സുഷുപ്തിയിൽ ആണെങ്കിലോ? സുഷുപ്തിയെന്നതു് സ്വപ്നംപോലും കാണാത്ത ഒരു അവസ്ഥയാണെന്ന് നിനക്കറിയാമല്ലോ. അപ്പോൾ ബുദ്ധിയെവിടെ? മനസ്സെവിടെ?”

അയാൾ ആലോചിക്കാൻ തുടങ്ങി. “ശരി! അപ്പോൾ ഒരു വെറും ശൂന്യതയാണ്. മനസ്സും ബുദ്ധിയും അവിടെയില്ല. എന്നാൽ നീ അവിടെ ഉണ്ടോ ഇല്ലയോ?” അയാൾ പറഞ്ഞു:—“ഹോ! തീർച്ചയായും ഞാൻ അവിടെ ഉണ്ടായിരിക്കണം. ഞാൻ മരിക്കുന്നില്ല. ഞാൻ അവിടെ ശേഷിക്കുന്നു.” “ആകട്ടെ! ഇവിടെ അല്പം സൂക്ഷിക്കുക. ബുദ്ധി പ്രത്യക്ഷമല്ലാത്ത, ഒരാണിയിൽ തൂക്കിയിരിക്കുന്ന, കമ്പിൽ തൂക്കിയിരിക്കുന്ന വസ്ത്രംപോലെ അഥവാ കോട്ടുപോലെ, ബുദ്ധി മാറി ഒരാണിയിൽ എന്നപോലെ, ദൂരെയിരിക്കുന്നു. എന്നിട്ടും നിങ്ങൾ അവിടെയുണ്ട്. നിങ്ങൾ മരിക്കുന്നില്ല.” ഭൃത്യൻ പറഞ്ഞു:—“ബുദ്ധി അവിടെയില്ല. ഞാൻ മരിക്കുന്നും ഇല്ല. ഇതെനിക്കു മനസ്സിലാകുന്നില്ല.”

രാമൻ അയാളോടു ചോദിച്ചു:—"ശരി. ഈ സുഷുപ്തി കഴിഞ്ഞു്, ഈ ഗാഢനിദ്രയ്ക്കുശേഷം നീ ഉണരുമ്പോൾ 'ഞാനിന്നലെ സുഖമായിട്ടുറങ്ങി; എനിക്കൊരു സ്വപ്നംപോലും ഉണ്ടായില്ല' എന്നുംമററും പറയാറില്ലേ? നീ ഇത്തരം പ്രസ്താവന ചെയ്യാറില്ലേ?" "ഉണ്ടു്" എന്നയാൾ പറഞ്ഞു. ശരിതന്നെ! ഇതു വളരെ വിഷമമായ ഒരു ഭാഗമാണു്. നിങ്ങൾ സൂക്ഷ്മമായി ശ്രദ്ധിക്കണം. സുഷുപ്തിക്കുശേഷം ഉണന്നതിനുമേൽ "ഞാൻ സുഖമായുറങ്ങി; സ്വപ്നമൊന്നും കണ്ടില്ല. നദികളോ, പവ്വതങ്ങളോ ആ അവസ്ഥയിൽ അച്ഛനോ, അമ്മയോ, വീടോ, കുടുംബമോ യാതൊരു വകയും ഉണ്ടായിരുന്നില്ല. എല്ലാം നശിച്ചതുപോലെയിരുന്നു. അവിടെ യാതൊന്നും ഇല്ലായിരുന്നു. വെറും ശൂന്യത! ഞാൻ ഉറങ്ങി. വേറൊന്നും കണ്ടില്ല" എന്നാണു പറയുന്നതു്.

ഒരു പ്രത്യേകസ്ഥലത്തു്, ഒരു പ്രത്യേകസമയത്തു് യാതൊരുവനും ഇല്ലായിരുന്നു എന്നു പറയുന്ന ഒരു മനുഷ്യന്റെ പ്രസ്താവനപോലെയാണിതു്; അയാൾ പറയുന്നു:—"അദ്ധരാത്രി സമയം ഇന്നസ്ഥലത്തു് യാതൊരാളും ഉണ്ടായിരുന്നില്ല. ഈ മൊഴി ഒരു കടലാസ്സിൽ എഴുതാൻ ഈ സാക്ഷിയോടു മജിസ്ട്രേട്ടു് ആവശ്യപ്പെട്ടു. അയാളതു എഴുതി; മജിസ്ട്രേട്ടു് ചോദിക്കുന്നു:—"കൊള്ളാം ഈ സ്റ്റേററുമെൻറു് സത്യമാണോ?" അയാൾ പറഞ്ഞു:—"അതെ പരമാത്ഥമാണു്." "ആട്ടെ, ഇതു കേട്ടുകേൾവിയാണോ, അതോ അതു നിങ്ങളുടെ സ്വന്തം തെളിവാണോ? നിങ്ങൾ ദൃക്സാക്ഷിയാണോ?" അയാൾ പറയുന്നു:—"അതേ. സർ! ഞാൻ ദൃക്സാക്ഷിയാണു്; നേരിട്ടു കണ്ടതാണു്. ഞാനിതു കേട്ടറിഞ്ഞതല്ല." "കടലാസ്സിൽ വിവരിക്കുന്ന സമയത്തു്, അതിൽ പറഞ്ഞിട്ടുള്ള സ്ഥലത്തു്, യാതൊരു മനുഷ്യരും ഉണ്ടായിരുന്നില്ലെന്നുള്ളതിനു് നിങ്ങൾ ദൃക്സാക്ഷിയാണോ?" സാക്ഷി വീണ്ടും പറഞ്ഞു:—"അതേ." "ആട്ടേ! നിങ്ങൾ ആരാണു്? ഒരു മനുഷ്യജീവിയോ, അല്ലയോ?" അയാൾ മറുപടി പറയുന്നു:—"അതെ. ഞാനൊരു മനുഷ്യനാണു്." "ശരി അപ്പോൾ നിങ്ങൾ പറഞ്ഞതുപോലെ, ഈ സ്റ്റേററുമെൻറു് ശരിയാണെങ്കിൽ, അതു തെററാണെന്നു ഞങ്ങൾ വിചാരിക്കുന്നു. എന്തെന്നാൽ, നിങ്ങൾ അവിടെ ഉണ്ടായിരുന്നു നിങ്ങൾ ഒരു മനുഷ്യൻതന്നെ ആണുതാനും. അങ്ങനെയല്ലേ? അവിടെ യാതൊരു മനുഷ്യരും ഉണ്ടായിരുന്നില്ലെന്നു നിങ്ങൾ പറഞ്ഞതു്, അപ്പോൾ സത്യമല്ല. ഒരു മനുഷ്യനായ നിങ്ങൾ ഒരാളെങ്കിലും അവിടെ ഉണ്ടായിരുന്നല്ലോ. മൊഴി സത്യമാണെന്നു നിങ്ങൾ

കൂടാതെ പ്രകാശിക്കുന്ന ഏതെങ്കിലും ഒരു വജ്രമോ, സൂര്യനോ, നക്ഷത്രമോ യാതൊരിടത്തും ഇല്ല. ആകാശത്തിലെ സകല ജ്യോതിസ്സുകളുടെയും തിളക്കവും, പ്രഭാവവും എന്നിൽനിന്നുണ്ടാകുന്നതാണ്. കമനീയപദാൎത്ഥങ്ങളിലുള്ള ആകൎഷകപ്രകൃതിയും, വശീകരണശക്തിയും എല്ലാം എന്നിൽനിന്നു ഉത്ഭവിക്കുന്നതാണ്. ആദ്യം ഇവയിലേയ്ക്കു ഒക്കെ കാമ്യതയും, ആകൎഷണശക്തിയും കൊടുത്തുംവെച്ച് പിന്നീട് ആ വസ്തുക്കളുടെ പുറകേപോയി, ലൗകികസമ്പത്തിന്റെ പടിക്കൽ ഇരന്നുചെല്ലുന്നതു്—സുഖവും സന്തോഷവും തരുന്ന മാംസപാനവും മൃഗീയവും ആയ പദാൎത്ഥങ്ങളുടെ അടുക്കൽ ചെന്നു ഭിക്ഷയാചിക്കുന്നതു എന്റെ പദവിക്കു തീരെ കുറവും ഒരപമാനവും ആണ്. ഇതു എനിക്കുള്ള അന്തസ്സിനു നാശകരമാണ്. ഞാൻ അത്ര നികൃഷ്ടതയിലേക്കു താഴുകയില്ല. ഇല്ല. ഞാൻ അവയുടെ കാല്ക്കൽവീണു യാചിക്കുന്നതല്ല."

അലക്സാണ്ടർ ഇതുകേട്ടു അത്ഭുതസ്തബ്ധനായി. ഒരു നിമിഷംകൊണ്ടു കോപിച്ചു അദ്ദേഹം ഉറയിൽനിന്നു വാളൂരി സന്യാസിയുടെ തല ഛേദിക്കാൻ ഭാവിച്ചു. ഉടനെ സന്യാസി പൊട്ടിച്ചിരിച്ചുംവെച്ച് ഇങ്ങനെ പറഞ്ഞു:—"ഹേ! അലക്സാണ്ടരെ! നിന്റെ ജീവിതത്തിൽ ഒരിക്കലും നീയിങ്ങനെ ഒരു കളവ്—ജുഗുപ്സാവഹമായ പച്ചക്കള്ളം പറഞ്ഞിട്ടുണ്ടായിരിക്കയില്ല. എന്നെ കൊല്ലുകയോ? എന്നെ ഹിംസിക്കയോ? എന്നെ നിഗ്രഹിക്കയോ? എന്നെ കൊല്ലാനുള്ള വാൾ എവിടെ? എന്നെ മുറിപ്പെടുത്തുവാനുള്ള ആയുധം എവിടെ ഉണ്ട്? എന്റെ ആനന്ദത്തിനെ ഭഞ്ജിക്കാൻ കഴിയുന്ന ആപത്തു് എന്തുള്ളു? എന്റെ സൗഖ്യം തകരാറിലാക്കുന്ന ദുഃഖം ഏതുണ്ട്? നിത്യനും, ഇന്നലെയും ഇന്നും എന്നും ഒന്നുപോലെയിരിക്കുന്നവനും, പരിശുദ്ധനും, വിശുദ്ധരിൽ വിശുദ്ധതമനും, ജഗത്തിന്റെ അധിപതിയും—ഞാൻ ഇൗവിധമുള്ളവനാണ്. ഞാൻ അതാണ്! ഞാൻ അതാണ്! ഹേ! അലക്സാണ്ടരേ! നിന്റെ കയ്യുകളെ അനക്കിക്കൊണ്ടു് അവയിൽ ഇരിക്കുന്ന ശക്തിപോലും ഞാനാണ്. നിന്റെ ശരീരം മരിച്ചാലും ഞാനതിൽ ശേഷിക്കുന്നു. നിന്റെ കൈകളെ ചലിപ്പിക്കുന്ന ശക്തി ശേഷിക്കുന്നു. നിന്റെ മാംസപേശികളെ അനക്കുന്ന ഓജസ്സ് ഞാൻ മാത്രമാണ്." അലക്സാണ്ടരുടെ കയ്യിൽനിന്നും വാൾ താഴെ വീണുപോയി!

ത്യാഗചൈതന്യം ജനങ്ങളിൽ അനുഭവപ്പെടുത്തുന്നതിന് ഒരേ ഒരു മാൎഗ്ഗമേ ഉള്ളുവെന്നു നാം ഇവിടെ കാണുന്നു. ലൗകികവീക്ഷണസ്ഥാനത്തുനിന്നു നാം സകലതും ത്യജിക്കാൻ തയ്യാറാകുന്നതു ഇതരവീക്ഷണസ്ഥാനത്തുനിന്നു നാം സൎവസമ്പന്നരാകുമ്പോഴാ-

മാത്രമേ പററുകയുള്ളൂ. ദാരിദ്ര്യത്തിൽക്കൂടി സമ്പാദിക്കുന്നതുമാത്രമേ നിലനില്ക്കുന്നുള്ളൂ എന്ന അനിഷേധ്യമായ ശാസ്ത്രനിയമം—അനിഷേധ്യമായ ശാസ്ത്രീയസിദ്ധാന്തം—നിങ്ങൾ കേട്ടിട്ടില്ലയോ? ആഭ്യന്തരപൂർണ്ണത അകത്തുനിന്നുള്ള നായകത്വം—രാജത്വം—സമ്പാദിക്കുമ്പോൾ മാത്രമേ ബാഹ്യമായ നഷ്ടം, ത്യാഗം പ്രാപ്തമാകയുള്ളൂ. വേറേ മാർഗ്ഗമില്ല; മററൊരുവഴിയും ഇല്ലതന്നെ.

ഈ ലോകത്തിൽ ക്രോധം എന്തുകൊണ്ടു നിലനില്ക്കുന്നു. നാം ബലഹീനരാകരുത്, വികാരങ്ങൾകൊണ്ടു ക്ഷോഭിക്കരുത്—എന്നെല്ലാം ദിവസംപ്രതി ഉൽഘോഷിച്ചു പ്രസംഗിക്കുന്നതു നാം കേൾക്കുന്നു. പ്രതിദിനം ഈവിധം പ്രഭാഷണങ്ങൾ നാം കേൾക്കുന്നു. എന്നിട്ടും സന്ദർഭം വരുമ്പോൾ നാം ആ ദുർബ്ബലതയ്ക്കു വശപ്പെട്ടുപോകുന്നു. ഇതെന്തുകൊണ്ട് ക്രോധവും, വിരോധവും, സ്വാർത്ഥപൂർത്തിക്കുള്ള ചിന്തയും മററു പാപങ്ങളും എല്ലാം എന്തുകൊണ്ടു ഉണ്ടാകുന്നു. ഈ മൃഗീയവികാരങ്ങളും ആവേശങ്ങളും എങ്ങനെവരുന്നു. മുമ്പറഞ്ഞ അതേ രീതിയിൽ ഒരേ തത്വംകൊണ്ടു ഈ പാപങ്ങൾക്കു വേദാന്തം സമാധാനം പറകയും, അതിനെ തെളിയിക്കയും ചെയ്യുന്നു. ഈ പാപങ്ങളെയെല്ലാം ഓരോന്നായിട്ടെടുത്തു വിശദീകരിക്കാൻ, പക്ഷേ സമയം മതിയാകയില്ല. കൂടുതൽ എന്തെങ്കിലും അറിയണമെന്നുണ്ടെങ്കിൽ നിങ്ങൾ രാമനെക്കണ്ടു ചോദിച്ചാൽ ഈ പാപങ്ങളെപ്പററി കൂലങ്കഷമായി വിവരിച്ച് അവയുടെ കാരണവും നിദാനവും പൂർണ്ണമായി തെളിയിച്ചുതരാം. എന്നാൽ ഇപ്പോൾ സമയം കുറവായതിനാൽ രാമൻ എല്ലാം ചുരുക്കുന്നു. ഈ പാപങ്ങളെല്ലാം അജ്ഞാനത്തിന്റെ സന്താനങ്ങൾ ആണ് എന്നുള്ള തത്വത്തിലേയ്ക്കു നിങ്ങളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളട്ടെ. യഥാർത്ഥാത്മാവിനെ ശരീരവും മനസ്സുമായി തെററിദ്ധരിക്കുന്ന ആ അജ്ഞാനമാണിത്. ഈ അജ്ഞാനം പരിത്യജിക്കുക, അപ്പോൾ സകല പാപങ്ങളും നശിക്കും. ഈ പാപങ്ങളെ മററു ഒരുവിധത്തിലും നശിപ്പിക്കാൻ ശ്രമിച്ചാൽ നിങ്ങൾ പരാജയപ്പെടുകയേ ഉള്ളൂ. എന്തെന്നാൽ, യാതൊരു ഭൗതികസാധനവും നശിപ്പിക്കപ്പെടുന്നില്ല. അജ്ഞാനം നശിപ്പിക്കപ്പെടാവുന്നതാണല്ലോ. അജ്ഞത നമുക്കു ദൂരീകരിക്കാം. കുഞ്ഞുങ്ങൾ ജനിക്കുമ്പോൾ ഈ ലോകത്തിലെ ബഹുകാര്യങ്ങൾ അറിയുന്നില്ല. എന്നാൽ ക്രമേണ പലവിധം അജ്ഞതകൾ ഉള്ളതു കുറഞ്ഞു കുറഞ്ഞുവരുന്നു. അജ്ഞത മാത്രമേ മാററാൻ സാധിക്കയുള്ളൂ.

ഈ സ്ഥിതിയിൽ നിങ്ങളെ കോപത്തിലേയ്ക്കും, കാമങ്ങളിലേയ്ക്കും, പാപങ്ങളിലേയ്ക്കും, ലോഭത്തിലേയ്ക്കും നയിക്കുന്ന ശക്തി

കൾ ഉണ്ട്. എങ്ങനെ പ്രസംഗിച്ചാലും, ശാസിച്ചാലും ഈ ശക്തികൾ നശിക്കുന്നതല്ല. നിങ്ങൾക്ക ബലംകൊണ്ട് അവയെ ശമിപ്പിക്കാൻ കഴികയില്ല. ശക്തികൾ അവിടെയുണ്ട്, അവയെ ബലേന അമർത്താൻ തരമില്ല. ഈ ശക്തികളിൽനിന്ന ചൈതന്യം ഉണ്ടാക്കാമെന്ന വേദാന്തം പറയുന്നു. അവയെ ദുരുപയോഗപ്പെടുത്തരുത്. അവയെ വേണ്ടതുപോലെ പ്രയോഗിക്കണം. നിങ്ങളിലെ യഥാർത്ഥചൈതന്യത്തിന്റെ—നിങ്ങളിലുള്ള ആത്മാവിന്റെ—സകലലോകത്തിന്റെയും നാഥനായി എതിരില്ലാതെയിരിക്കുന്നവന്റെ—ശക്തിതന്നെയാണിത്.

എല്ലാവരും സ്വതന്ത്രരാകണം. സ്വാതന്ത്ര്യഭാവനയുടെ യഥാർത്ഥ മൗലികസ്വഭാവം—പ്രാഥമികലക്ഷണം—സ്വാതന്ത്ര്യമോഹത്തിന്റെ മൗലികമായ പ്രകൃതം എന്താണ്? എതിരാളിയില്ലാത്ത ഒരുയരത്തിലേക്ക നാം പൊങ്ങുക എന്നതാണ്. എതിരാളിയില്ലാതെ, തുല്യരില്ലാതെയുള്ള, പരിപൂർണ്ണസ്വാതന്ത്ര്യമുള്ള ഒരു പദവി നിങ്ങൾ അനുഭവിക്കണമെന്നാണ പരമാത്മാവ്, ആകുന്ന ചൈതന്യം നിങ്ങളോടാവശ്യപ്പെടുന്നത്. സത്യചൈതന്യം, ആത്മാവ് എതിരററതാണ്. ലൗകികസ്വാർത്ഥമോ, സ്വാഭിവൃദ്ധിക്കുള്ള ആർത്തിയോ ഇല്ലായ്മചെയ്യണമെങ്കിൽ യഥാർത്ഥശക്തിയെ നശിപ്പിച്ചോ തള്ളിനീക്കിയോ അതു ചെയ്യാൻ പററുകില്ല. യാതൊരു ശക്തിയും നശിപ്പിക്കപ്പെടുന്നില്ല. സനാതനസത്തയായ ആത്മാവും നശിക്കുന്നില്ല. എല്ലാം ദുരുപയോഗപ്പെടുത്താനും അങ്ങനെ സ്വർഗ്ഗം നരകമാക്കാനും മാത്രം നിങ്ങൾക്ക എളുപ്പമാണ്.

ഒരു പട്ടക്കാരനെ, ഇംഗ്ലണ്ടിലെ ഒരു ക്രിസ്ത്യൻ പട്ടക്കാരനെക്കുറിച്ച് ഒരു കഥയുണ്ട്. ഡാർവിൻ, ഹക്സിലി മുതലായ വലിയ സയൻസുശാസ്ത്രജ്ഞരുടെ, വിജ്ഞാനഗവേഷണധുരന്ധരന്മാരുടെ പലരുടെയും മരണത്തെപ്പററി അയാൾ പാതിരി വായിച്ചു. അവരെല്ലാം സ്വർഗ്ഗത്തുപോയോ, നരകത്തിൽപോയോ എന്ന ഒരു ഉൽക്കണ്ഠ ആ മനുഷ്യന്റെ ഉള്ളിൽ കടന്നുകൂടി. അദ്ദേഹം ആലോചിച്ചു ചിന്തിച്ചുനോക്കി. തന്നത്താൻ പറഞ്ഞു:—"ഈ മഹാശയന്മാർ കുററങ്ങൾ ഒന്നും ചെയ്തിട്ടില്ല, പാപങ്ങൾ ചെയ്തിട്ടില്ല. എന്നാലും അവർ ബൈബിളിലോ, യേശുക്രിസ്തുവിലോ വിശ്വസിച്ചിരുന്നില്ല. ശരിയായ അർത്ഥത്തിൽ അവർ ക്രിസ്ത്യാനികൾ അല്ലായിരുന്നു. അവർ നരകത്തിൽതന്നെ പോയിരിക്കണം." അങ്ങനെ ചിന്തിച്ചുറപ്പിക്കാൻ അയാൾക്ക കഴിഞ്ഞില്ല. വീണ്ടും അയാൾ വിചാരിച്ചു:—"അവർ നല്ല മനുഷ്യരായിരുന്നു. അവർ ലോകത്തിനു വളരെ നല്ല പ്രവൃത്തികളും സഹായങ്ങളും ചെയ്തു.

അവർ നരകത്തിൽ പോകാൻ തക്കവണ്ണം ദുഷ്ടരല്ല. അവർ അപ്പോൾ എവിടെ പോയിരിക്കും?" ആ പാതിരി കിടന്നുറങ്ങി. അപ്പോൾ അയാൾ അത്യത്ഭുതകരമായ ഒരു സ്വപ്നം കണ്ടു. താൻ തന്നെ മരിച്ചുപോയതായും, തന്നെ ഏററവും മുകളിലുള്ള സ്വർഗ്ഗത്തിലേയ്ക്കു ആരോ കൊണ്ടുപോയതായും അയാൾ കണ്ടു. അവിടെ താൻ പ്രതീക്ഷിച്ചിരുന്ന ആളുകളെല്ലാം കാണപ്പെട്ടു. പള്ളിയിൽ ചെന്നിരുന്ന തൻെറ എല്ലാ ക്രിസ്ത്യൻ സഹോദരന്മാരെയും അയാൾ അവിടെ കണ്ടു. അവരെല്ലാം അവിടെ ഉണ്ടായിരുന്നു. ഹക്സിലി, ഡാർവിൻ മുതലായ സയൻസുപണ്ഡിതന്മാരെപ്പററി അയാൾ അവരോടു ചോദിച്ചു. സ്വർഗ്ഗത്തിലെ ദ്വാരപാലകനോ, ഭരണക്കാരനോ ആരോ ഒരാൾ അയാളോടു പറഞ്ഞതു് ഈ സയൻസുകാർ ഏററവും അടിയിലത്തെ നരകത്തിൽ ആണെന്നായിരുന്നു.

ആ താഴത്തെ നരകത്തിൽ ഒന്നുപോയി ഒരു ക്ഷണികസന്ദർശനംനടത്തി അവരെ അവിടെ ഒന്നുകണ്ടു പരിശുദ്ധവേദം—ബൈബിൾ—ഒന്നു പ്രസംഗിച്ചു് ആ ബൈബിളിൽ വിശ്വസിക്കാതിരുന്നതു് അതികഠിനമായ ഒരു പാതകമായിപ്പോയെന്നു തെളിയിച്ചുകൊടുത്തുംവെച്ചുവരാൻ അനുവാദം തരുമോ എന്നു് ഈ പാതിരി ചോദിച്ചു. കുറെ കശപിശയ്ക്കും, കുഴപ്പത്തിനും, വാക്കുതക്കത്തിനും ശേഷം സ്വർഗ്ഗപാലകൻ കീഴ്പ്പെട്ടു ഏററവും താഴത്തെ നരകത്തിലേയ്ക്കു പോകാൻ ഒരു ററിക്കററുവാങ്ങി അയാൾക്കുകൊടുത്തു. സ്വർഗ്ഗത്തിലും നരകത്തിലുംകൂടി നിങ്ങൾ റയിൽവണ്ടികളിലാണു് സഞ്ചരിക്കുന്നതെന്നുകേട്ടു് നിങ്ങൾ ആശ്ചര്യപ്പെടേണ്ടാ! അതങ്ങനെതന്നെയാണു്! ഈ മനുഷ്യൻ തീവണ്ടിയുടെ ഗതാഗതവും കമ്പിത്തപാലും നിറഞ്ഞ ഒരു പരിസരത്തിലാണു് ജീവിച്ചതു് അതിനാൽ അയാളുടെ ചിന്തയിൽ—സ്വപ്നത്തിൽ—സ്വർഗ്ഗത്തും നരകത്തിലും തീവണ്ടികൾ കണ്ടാൽ അത്ഭുതപ്പെടാനില്ല.

ആട്ടെ! ഈ പട്ടക്കാരൻപാതിരിക്കു ഒരു ഒന്നാംക്ലാസ്സു് ററിക്കററു കിട്ടി. വണ്ടി പാഞ്ഞുപാഞ്ഞു ഓടിക്കൊണ്ടിരുന്നു. ഇടയ്ക്കു ചില സ്റ്റേഷൻസു് ഉണ്ടായിരുന്നു. അയാൾ ഏററവും മുകളിലത്തെ സ്വർഗ്ഗത്തിൽനിന്നു് ഏററവും താണനരകത്തിലേയ്ക്കു സഞ്ചരിക്കയല്ലേ? ഇടയ്ക്കുള്ള സ്റ്റേഷൻസിൽ വണ്ടിനിന്നപ്പോൾ അയാളും നിന്നു. ക്രമേണ കീഴോട്ടു കീഴോട്ടു പോകുംതോറും അസഹ്യമായ ഒരു ശീതമാററം കാണപ്പെട്ടു. ഏററവും താഴത്തേതിൻെറ മുകളിലത്തെ നരകത്തിൽ എത്തിയപ്പോൾ അയാൾ തീരെ ബോധ

കെട്ടു വീണുപോയി. തന്റെ കൈലേസും, തുവാലയുംകൊണ്ടു് മൂക്കു അമത്തിപ്പിടിച്ചുപോകത്തക്ക ദുർഗ്ഗന്ധവും വാടയും അവിടെ ഉണ്ടായി. എന്നിട്ടും ബോധമില്ലാത്തനിലയിലേ അയാൾക്കിരിപ്പാൻ കഴിഞ്ഞുള്ളൂ. അയാൾ ഒരു മോഹാലസ്യത്തിൽ പതിച്ചുപോയിരുന്നു. വളരെപ്പേർ കരഞ്ഞു വിളിച്ചുംകൊണ്ടിരുന്നു. പല്ലുകടിയും, ഞരക്കവും, കരച്ചിലും ബഹളമായിക്കണ്ടു. ഇതൊന്നും കാണേണ്ട എന്നുകരുതി അയാൾ കണ്ണു് തുറന്നുവെക്കാൻതന്നെ മടിച്ചു. ഏററവും താഴത്തെ നരകം കാണണമെന്നു താൻ നിർബ്ബന്ധിച്ചതിനെപ്പററി അയാൾ പശ്ചാത്തപിച്ചു.

"ഏററവും താഴത്തെ നരകം! ഏററവും താഴത്തെ നരകം!" എന്നു സ്വല്പസമയം കഴിഞ്ഞപ്പോൾ പ്ലാററഫോറത്തിൽനിന്നു് ജനങ്ങൾ വിളിച്ചുപറയുന്നതും യാത്രക്കാരെ അറിയിക്കുന്നതും അയാൾ കേട്ടു. "ഏററവും അടിയിലത്തെ നരകം" എന്നു് സ്റ്റേഷന്റെ ഭിത്തിയിൽ എഴുതിവെയ്ക്കപ്പെട്ടും ഇരുന്നു. എന്നാൽ നമ്മുടെ പാതിരി ആശ്ചര്യപ്പെട്ടു അന്ധനായിപ്പോയി. അയാൾ എല്ലാവരോടും ചോദിച്ചു:—"ഇതു ഏററവും താഴത്തെ നരകമല്ല ഇല്ലേ? ഇതു ഏററവും മുകളിലത്തെ സ്വർഗ്ഗമാണു് ഇല്ല; ഇല്ല; ഇതു നരകമല്ല. ഇതു ഏററവും താഴത്തെ നരകമല്ല, ഇതു ഏററവും താഴ്ന്ന നരകമല്ല, ഇതു സ്വർഗ്ഗമായിരിക്കണം." റയിൽവേ ഗാർഡും കൺഡക്ടരും "ഇതാണു് ഏററവും താഴ്ന്ന നരക"മെന്നുപറഞ്ഞു. മറെറാരാൾ വന്നു പറഞ്ഞു: "ഇറങ്ങണം സർ! വേഗമാട്ടേ! നിങ്ങൾ ഇവിടേയ്ക്കാണു് ററിക്കററു വാങ്ങിയിരിക്കുന്നതു്. വണ്ടി പോകാറായി.

പാവം! അയാൾ വണ്ടിയിൽനിന്നു താഴെ ഇറങ്ങി. പക്ഷേ, അയാൾ അത്ഭുതംകൊണ്ടു സ്തംഭിച്ചുപോയി. ഇതിന്റെ മുമ്പിലത്തെ നരകത്തെക്കാൾ ഇതു ഏററവും അധികം ദുസ്സഹം ആയിരിക്കുമെന്നാണു് അയാൾ പ്രതീക്ഷിച്ചിരുന്നതു്. എന്നാൽ ഇതു ഏകദേശം ഏററവും മുകളിലത്തെ സ്വർഗ്ഗത്തോടു് കിടനില്ക്കുമെന്നാണു് കണ്ടതു്. റയിൽവേസ്റ്റേഷനിൽനിന്നു പുറത്തിറങ്ങി നോക്കിയപ്പോൾ മനോഹരങ്ങളായ ഉദ്യാനങ്ങളും, സുരഭിലങ്ങളായ സുമങ്ങളും, വാസനനിറഞ്ഞ മന്ദമാരുതനും തന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ഒരു ദീർഘകായനായ മാന്യനെ പാതിരി കണ്ടു. അദ്ദേഹത്തിന്റെ പേരെന്താണെന്നു അയാൾ ചോദിച്ചു. മുമ്പു് താൻ കണ്ടിരുന്ന ഒരാളിന്റെ ഏകദേശച്ഛായ അയാൾക്കുതോന്നി. ആ മാന്യൻ മുമ്പിൽ നടന്നിരുന്നു. അയാൾ അദ്ദേഹത്തിന്റെ പുറകേ പോയി. ആ മനുഷ്യൻ തന്നെ വിളിച്ചപ്പോൾ പാതിരി വളരെ

ആനന്ദാകുലനായി. അവർ പരസ്പരം കൈപിടിച്ചു കുലുക്കി. പാതിരിക്കദ്ദേഹത്തിനെ മനസ്സിലായി. അതാരായിരുന്നു? അതു ഡാക്ടർ ഹക്സ്ലിലിയായിരുന്നു. പാതിരി ചോദിച്ചു,—"ഇതെന്തു്? ഇതു് ഏററവും അടിയിലെ നരകമാണോ?" ഹക്സ്ലിലി മറുപടി പറഞ്ഞു: "അതേ, അതുതന്നെയാണു്." പാതിരി പറഞ്ഞു:—"ഞാൻ നിങ്ങളോടു പ്രസംഗിക്കാനാണു് വന്നതു്. എന്നാൽ അതിനുമുമ്പേ ഞാനെൻെറ മുമ്പിൽ വിസ്മയകരമായ ഈ കാഴ്ച എങ്ങനെ കാണുന്നു എന്നു വിസ്തരിച്ചുപറയൂ." ഡാക്ടർ ഹക്സ്ലിലി വിവരിക്കാൻ തുടങ്ങി:—"ഏററവും വലിയ കഷ്ടമായിരിക്കും ഇവിടെ എന്നു നിങ്ങൾ പ്രതീക്ഷിച്ചതു തെററിയിട്ടില്ല. സത്യമായിട്ടും ഞങ്ങൾ ഇവിടെ വന്നപ്പോൾ ലോകത്തിലുള്ളതിലേയ്ക്കും സങ്കടകരവും നികൃഷ്ടവും ആയിരുന്നു ഇവിട്ടത്തെ സ്ഥിതി. നമുക്കൂഹിപ്പാൻ കഴിയുന്ന ഏററവും അനാശാസ്യസ്ഥലമായിരുന്നു ഇതു്." ചില പ്രത്യേക സ്ഥലങ്ങൾ ചൂണ്ടിക്കാണിച്ചുംകൊണ്ടു് ഹക്സ്ലിലി തുടൎന്നു:—"അതാ! അവിടെ വൃത്തികെട്ട കുഴികൾ ആയിരുന്നു." വേറൊരു സ്ഥലം ചൂണ്ടിക്കൊണ്ടു്:—"അവിടെ ഇരുമ്പു ഉരുകി ജ്വലിച്ചുകിടക്കുകയായിരുന്നു." വീണ്ടും ഒരു സ്ഥലം കാണിച്ചു്:—"അവിടെ ചുട്ടുപഴുത്ത മണലായിരുന്നു; അവിടെ ചാണകം നീറി മണത്തുകൊണ്ടു കിടന്നിരുന്നു."

ഹാക്സ്ലിലി തുടൎന്നുപറഞ്ഞു:—ഞങ്ങളെയെല്ലാം ആദ്യം ആ വൃത്തികെട്ട കുഴികളിൽ എറിഞ്ഞു. എന്നാൽ അവിടെ കിടന്നുംകൊണ്ടു ഞങ്ങൾ കൈകളിൽ വെള്ളംകോരി അടുത്തുകിടന്നു ജ്വലിക്കുന്ന ഇരുമ്പിൽ ഒഴിച്ചു. ഞങ്ങളീജോലി തുടരെത്തുടരെ ചെയ്തു് മലിനജലം കോരി കരയ്ക്കുകിടന്ന പഴുത്ത ഇരുമ്പിൽ ഒഴിച്ചുകൊണ്ടിരുന്നു. ഞങ്ങളെ പിന്നെ നരകത്തിലെ യജമാനൻ കത്തിക്കൊണ്ടിരുന്ന ഒരുതരം ദ്രാവകത്തിൽ—എണ്ണയിൽ—കൊണ്ടുപോയിട്ടു. എന്നാൽ ഈ സമയംകൊണ്ടു് ഇരുമ്പു മുക്കാലും തണുത്തു. അതിനാൽ ആ ഇരുമ്പു കയ്യിൽ എടുക്കാൻതക്ക നിലകിട്ടി. എന്നിട്ടും ഇരുമ്പിൻെറ വളരെഭാഗം ഉരുകി തീപോലെ മിന്നിക്കൊണ്ടാണിരുന്നതു്. പിന്നെ തണുത്ത ഇരുമ്പിൻെറ സഹായത്തോടുകൂടി അതിനെ തീക്കൽവെച്ചു് ചില യന്ത്രങ്ങളും ഉപകരണങ്ങളും എല്ലാം ഞങ്ങൾ ഉണ്ടാക്കി."

"തദനന്തരം ചാണകംകിടന്ന സ്ഥലത്തേയ്ക്കു ഞങ്ങളെ കൊണ്ടുപോയി. ഞങ്ങൾ അവിടെ എത്തി. ആയുധങ്ങളുടെയും ഉപകരണങ്ങളുടെയും സഹായത്തോടുകൂടി, ഇരുമ്പു മൺവെട്ടികളും യന്ത്രങ്ങളും ഉപയോഗിച്ചു് ഞങ്ങൾ കുഴികുഴിക്കാനും മററും ആരംഭി

ച്ചു. പിന്നീട്ട ഞങ്ങളെ മററുതരം മണ്ണുള്ളേടത്തേയ്ക്കു കൊണ്ടുപോയി. അവിടെച്ചെന്ന യന്ത്രങ്ങളും ആയുധങ്ങളുംകൊണ്ടു ചാണകം കുറെയെല്ലാം ഞങ്ങൾ ആ മണ്ണിലിട്ടു. അപ്പോൾ അതു നല്ലവളമായി. ഇങ്ങനെ ക്രമംക്രമമായി മന്ദംമന്ദം ഞങ്ങൾ പണിയെടുത്തു വിജയം പ്രാപിക്കയും, ഈ നരകം ഒരു യഥാൎത്ഥ സ്വൎഗ്ഗമാക്കുകയുംചെയ്തു."

കാൎയ്യം എന്തെന്നുവെച്ചാൽ, ആ ഏററവും താഴത്തെ നരകത്തിൽ ഏററവും ഉയൎന്ന സ്വൎഗ്ഗം ഉണ്ടാകത്തക്കവണ്ണം ആവശ്യമുള്ള സകലസാധനങ്ങളും ഉണ്ടായിരുന്നു. അവയെ യഥാക്രമം അതാതുസ്ഥാനങ്ങളിൽ വെക്കുക മാത്രമേ വേണ്ടിയിരുന്നുള്ളു. അതങ്ങനെയായിരുന്നു. വേദാന്തം പറയുന്നു:—"നിങ്ങളിൽ ദിവ്യനായ ഈശ്വരൻ ഇരിക്കുന്നു. നിങ്ങളിൽ നിസ്സാരമായ ശരീരവും ഉണ്ടു്. നിങ്ങൾ പദാൎത്ഥങ്ങളെ അസ്ഥാനത്തുവെക്കുകമാത്രമാണു് ചെയ്യുന്നതു്. നിങ്ങൾ സകലതും കീഴ്മേൽ മറിക്കുന്നു. നിങ്ങൾ അതെല്ലാം കുഴപ്പത്തിൽവെക്കുന്നു. നിങ്ങൾ കുതിരയെ വണ്ടിക്കുപുറകിൽ കെട്ടുന്നു. ഇങ്ങനെയാണു് ഈ ലോകത്തെ നിങ്ങൾ നരകമാക്കുന്നതു്. നിങ്ങൾ യാതൊന്നും നശിപ്പിക്കാനുമില്ല; കുഴിച്ചിട്ടുക്കാനുമില്ല. നിങ്ങളുടെ ലോഭചൈതന്യവും, സ്വാൎത്ഥതല്പരതയും, കോപപ്രകൃതവും, മററുപാപങ്ങളും എല്ലാം, നരകമോ സ്വൎഗ്ഗമോപോലുള്ളതു സകലതും, നിങ്ങൾക്കു നശിപ്പിക്കാൻ കഴികയില്ല. എന്നാൽ നിങ്ങൾക്കതെല്ലാം ക്രമപ്പെടുത്തി ശരിപ്പെടുത്തി അടുക്കിനുവെക്കാം. ഓജസ്സു നശിപ്പിക്കാവതല്ല. എന്നാൽ ഈ നരകത്തെ പരിഷ്കരിച്ചു നന്നാക്കി തിരിയെ ക്രമപ്പെടുത്തുകയും, അതിനെ ഏററവും ഉയൎന്നസ്വൎഗ്ഗമാക്കി രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു.

ലോകത്തിൽനിന്ന സങ്കടങ്ങളെല്ലാം തള്ളിക്കളയാൻ—സ്വൎഗ്ഗരാജ്യത്തിൻെറ കവാടം തുറപ്പിക്കാൻ—ഒരേ ഒരു മാൎഗ്ഗമേ ഉള്ളൂ എന്ന വേദാന്തം ശാസിക്കുന്നു; പ്രതിജ്ഞചെയ്യുന്നു. കോപമോ താപമോ, ശുണ്ഠിയോ യാതൊന്നും സംഗതികളെ നന്നാക്കുകയില്ല. പാപങ്ങളിൽനിന്ന രക്ഷകിട്ടാൻ ഒരേ ഒരു വഴിയേ ഉള്ളൂ. എല്ലാ ആകൎഷണങ്ങളിലുംനിന്നുയരാൻ ഒരു മാൎഗ്ഗമേ ഉള്ളൂ. യഥാൎത്ഥാത്മാവിനെ സാക്ഷാൽക്കരിക്കയെന്നുള്ളതാണു് അതു്. ആത്മാനുഭൂതി കൈവരുത്തുകയാണതു്. നിങ്ങളെ മോഹിപ്പിക്കുന്ന—വശീകരിച്ചു അടിമപ്പെടുത്തുന്ന—ഈ തട്ടിപ്പുകളും വഞ്ചനകളും പ്രഭാവങ്ങളും ദൂരെത്തള്ളിഎറിയാതെ മൃഗീയവികാരങ്ങളെ തടയാൻ നിവൃത്തിയില്ലാ. നിങ്ങൾ അതു സാക്ഷാൽകരിച്ചാൽ സകലവികാരങ്ങൾ

ക്കും മുകളിൽ എത്തി പൂൎണ്ണസ്വാതന്ത്ര്യരാകും; ആനന്ദവും സംതൃപ്തിയുംനിറഞ്ഞു സമ്പൂൎണ്ണമുക്തരാകും; പൂൎണ്ണസ്വാതന്ത്ര്യരാകും. ഇതാണു് സ്വൎഗ്ഗരാജ്യം.

ഓം! ഓം!

---

നോട്ടു്:—Acadamy of Sciences-ൽ ഈ പ്രസംഗം 1902 ഡിസംബർ 20-ാംനു രണ്ടാമതും ചെയ്യപ്പെട്ടു. അപ്രകാരം വീണ്ടും ചെയ്യപ്പെട്ട പ്രസംഗത്തിലെ ശ്രദ്ധേയഭാഗങ്ങളെ—ഈ പ്രസംഗത്തിന്റെ ഒരുവക തുടൎച്ചയായ ഭാഗങ്ങളെ "പാപത്തിന്റെ കാരണവും നിദാനവും" എന്നപേരിൽ ഇനി കൊടുക്കുന്നു.

---

## (7) പാപത്തിന്റെ കാരണവും നിദാനവും.

(1902 ഡിസംബർ 20-ൽ Acadamy of Sciences-ൽ വെച്ചുചെയ്ത പ്രസംഗം)

മഹതീമഹാന്മാരുടെ സ്വരൂപത്തിലുള്ള എന്റെ സ്വന്തം ആത്മാവേ!

ചെളിയുള്ളകുളത്തിൽ ജീവിക്കുന്ന പക്ഷികളുടെ ദേഹമോ തൂവലുകളോ തൊട്ടുനോക്കിയാൽ അവ ഉണങ്ങിയിരിക്കുന്നതായികാണാം. വെള്ളത്തിന്റെ നിറമോ വൃത്തികേടോ അവയെ തീരെ ബാധിക്കുന്നില്ല. അവ ഉണങ്ങിയിരിക്കുന്നു. അവ നനയുന്നില്ല. വേദാന്തം പറയുന്നു:—"ഇതുപോലെതന്നെ, അല്ലയോ! മനുഷ്യാ! നിന്നിൽ പൂൎണ്ണശുദ്ധമായിട്ടുള്ള ഏതാണ്ടുണ്ടു്. അതു തെററുകളോ, പാപങ്ങളോ, ശരീരക്ഷീണങ്ങളോകൊണ്ടു് അശുദ്ധപ്പെടുന്നില്ല. പാപപങ്കിലവും വൃത്തികെട്ടതും ആയ ഈ ലോകത്തിൽ അതു് പരിശുദ്ധമായിട്ടിരിക്കുന്നു. എവിടെയാണു് അബദ്ധംവന്നിരിക്കുന്നതു്? യഥാൎത്ഥതത്വത്തിനു്—ആത്മാവിനു്—ഉള്ളതാണു് വാസ്തവത്തിൽപാപരാഹിത്യം. എന്നാൽ അതിനെ നാം പിശകായി പ്രയോഗത്തിൽ ശരീരത്തിലേയ്ക്കു് ആരോപിക്കുന്നു. മനസ്സും ശരീരവും ശുദ്ധമാണെന്നുള്ള അഭിപ്രായം എവിടെനിന്നുൽഭവിച്ചു? ജനഹൃദയങ്ങളിൽ അതു് ആരു് പ്രതിഷ്ഠിച്ചു? വേറാരുമല്ല; ആരുമല്ല. നിങ്ങളുടെ ഹൃദയത്തിൽ അതു സ്ഥാപിക്കാൻ ചൈത്താൻ വന്നിട്ടില്ല; പുറമേനിന്നു ഒരു പിശാചും വന്നിട്ടില്ല. അതു നിങ്ങളുടെ അകത്തുള്ളതാണു്. സംഭവങ്ങളുടെ മൂലഹേതുക്കൾ അവയുടെ അകത്തുതന്നെ കാണേണ്ടതാണു്. സംഭവങ്ങളുടെ ഹേതുക്കൾ ബാഹ്യമായിട്ടുണ്ടാകുന്നുവെന്നു ജനങ്ങൾ വിശ്വസിച്ചിരുന്നകാലം പൊയ്പോയി. ഒരു മനുഷ്യൻ മറിഞ്ഞുവീഴുമ്പോൾ, അതിന്റെ കാരണം ഒരു പിശാചാണെന്നു

മുമ്പു കരുതിയിരുന്നു. അവനിൽനിന്നു പുറത്തുള്ള ഏതാണ്ട് ഒരു കാരണംകൊണ്ടാണ് അതു സംഭവിച്ചതെന്നു ഗണിച്ചിരുന്നു. ആ കാലംപോയി മറഞ്ഞു. സയൻസും തത്വശാസ്ത്രവും ഈ മാതിരി സമാധാനങ്ങൾ സ്വീകരിക്കുന്നില്ല. ഒരു സംഭവത്തിൻെറ കാരണവും സമാധാനവും അതിൻെറ ഉള്ളിൽതന്നെ നമുക്കു കാണണം. ശരീരം സദാ പാപനിർഭരവും, സദാ വീഴ്ചയുള്ളതും ആണെന്നു നമ്മൾക്കറിയാം. എന്നിട്ടും നാം സ്വയം പാപരഹിതരാണെന്നു ഗണിക്കുന്നു. അവരെങ്ങനെ ഇതു തെളിയിക്കുന്നു. വേദാന്തം പറയുന്നു:–"പുറമേനിന്നു വന്ന ചൈത്താനെ ആശ്രയിക്കാതെ, പുറത്തുനിന്നു വരുന്ന പിശാചുക്കളെ പഴിപറയാതെ, ഇതിനു സമാധാനം പറയുക. കാരണം നിങ്ങളുടെ ഉള്ളിൽതന്നെയാണ്; നിങ്ങൾക്കുള്ളിൽ പരിശുദ്ധത്തിൽ പരിശുദ്ധം സ്ഥിതിചെയ്യുന്നു. നിങ്ങൾക്കുള്ളിൽ പാപരഹിതനായ ഏകൻ—തൻെറ അസ്തിത്വം പ്രകടിപ്പിക്കുന്ന, നശിപ്പിക്കപ്പെട്ടുവാൻ നിവൃത്തിയില്ലാത്ത, മാററാനും മറിയാനും തരമില്ലാത്ത ആത്മാവ് സ്ഥിതിചെയ്യുന്നു. ദേഹം എത്രകണ്ടു തെററുള്ളതും പാപിഷ്ഠവും ആയിരുന്നാലും, യഥാർത്ഥാത്മാവിൻെറ—സത്യസ്വരൂപൻെറ പാപരാഹിത്യം—അതവിടെയുണ്ടു്. അതിൻെറ അസ്തിത്വം അതിനു പ്രകടിപ്പിക്കണം. അതവിടെ ഉണ്ടു്. അതു നശിപ്പിക്കപ്പെടാവുന്നതല്ല."

നമുക്കിനി പ്രത്യേകപാപങ്ങളെപ്പററി—പാപങ്ങൾ എന്നു പറയപ്പെടുന്ന പ്രത്യേക സംഭവങ്ങളെക്കുറിച്ച്—പരിശോധിച്ച് നോക്കാം.

(1) ആത്മപ്രശംസ:—ഇതാദ്യംവരുന്നു. ഇതൊരു കഠിന പാപമായി ഗണിക്കപ്പെടുന്നില്ല; എന്നാലിതു സാർവ്വജനീനമാണ്.

ഇങ്ങേഅററത്തെ പുഴുമുതൽ അങ്ങേഅററത്തു ഈശ്വരൻ വരെ സകലത്തിനും എന്തുകൊണ്ടാണ് സ്തുതിയും പ്രശംസയും സ്വാഗതാർഹം ആയിരിക്കുന്നതു്. എല്ലാവരും സ്തുതിക്കു് അടിമകളായി, സ്തുതിയും പ്രശംസയും ലാളനയും തലോടലും അന്യന്മാരുടെ മതിപ്പും ബഹുമാനവും ആവശ്യപ്പെടുന്നതു എന്തുകൊണ്ടു് ഇതിനെന്തുകാരണം?

തലോടുകയും താലോലിക്കയുംചെയ്തു പൊക്കിയാൽ പട്ടികൾപോലും വളരെ ആനന്ദിക്കുന്നു. അവയ്ക്കും സ്തുതി ഇഷ്ടമാണ്. കുതിരകൾക്കും അതിഷ്ടമാണ്. കുതിരയുടെ യജമാനൻവന്നു അതിനെ തലോടിത്തിരുമ്മി, കൈകൊണ്ടു ലഘുവായി അടിക്കുമ്പോൾ, അതു ചെവികൾ ഉയർത്തി ശക്തിനിറഞ്ഞതായിത്തീരുന്നു.

ഇൻഡ്യയിലെ ചില രാജാക്കന്മാർ നായാട്ടാവശ്യത്തിനു പട്ടികൾക്കുപകരം കടുവാകളെ ഉപയോഗിക്കുന്നുണ്ട്. കടുവായുടെ പ്രകൃതം മൂന്നുകുതിപ്പുകൊണ്ട് അതിന്റെ ഇര കരസ്ഥമാക്കുന്നതാണ്. ഇരകിട്ടിയാൽ ക്ഷേമമായി. കിട്ടാത്തപക്ഷം കടുവാ ക്ഷീണിച്ചു ബുദ്ധിക്ഷയംവന്നു ഇരുന്നുപോകുന്നു. ആ സന്ദർഭങ്ങളിൽ രാജാക്കന്മാർവന്നു അതിനെ തലോടി പ്രശംസിക്കുമ്പോൾ അതു് വീണ്ടും ഉത്സാഹവും ഊൎജ്ജിതവും പ്രകടിപ്പിക്കുന്നു. ഇങ്ങനെ കടുവായ്ക്കുപോലും പ്രശംസ ഇഷ്ടമാണെന്നു നാം കാണുന്നു. ഒന്നിനും കൊള്ളാത്ത മടയസ്സാമ്പ്രാണിയായ ഒരു മനുഷ്യനെ നോക്കുക. അവന്റെ അടുക്കൽചെന്നു അവനെ സന്തോഷിപ്പിച്ചു സ്തുതിക്കുക. ഹാ! അവന്റെമുഖം ആഹ്ലാദംകൊണ്ടു പ്രകാശിക്കുന്നു! ആ ക്ഷണത്തിൽ അയാളുടെ കവിൾത്തടത്തിൽ ചുവപ്പുനിറം പകരുന്നതു നിങ്ങൾക്കു കാണാം.

ജനങ്ങൾ ഈശ്വരന്മാരെ വന്ദിക്കുന്നരാജ്യങ്ങളിൽ ദൈവങ്ങൾ പോലും സ്തുതികൊണ്ടു സന്തോഷിക്കുന്നതായി നാം കാണുന്നു. ചില ഏകദൈവവാദികളുടെ പ്രാർത്ഥനകൾ എന്തെല്ലാമാണ്? അവരുടെ പ്രാൎത്ഥനകൾ, ഉപാസനകൾ എന്തെല്ലാമാണ്? അതുകൾ പരിശോധിക്കുക. അവയെ നിഷ്പക്ഷമായി അവ്യക്തിപരമായി പരീക്ഷിക്കുക; അവ പ്രശംസയും സ്തുതിയും അല്ലാതെ വേറൊന്നും അല്ലെന്നു നിങ്ങൾ കാണും. പ്രശംസ സാവ്ജനീനമായിട്ടിരിക്കുന്നതെങ്ങിനെ? എല്ലാവക്കും സ്തുതി ഇഷ്ടമാണ് ഓരോരുത്തരും ഇഷ്ടപ്പെട്ടുന്നവിധത്തിലുള്ളതരം പ്രശംസ അവൎക്കു കിട്ടാൻ അഹതയും യോഗ്യതയും ഇല്ലെന്നുള്ളതും അതേസമയം സ്പഷ്ടമാണ് തങ്ങളെ മാനിക്കുന്നവർ തങ്ങൾക്കുകൊടുക്കുന്ന അനാവശ്യസ്തുതികളെ ഒരുത്തരും വാസ്തവത്തിൽ അഹിക്കുന്നില്ല. വേദാന്തം ഇതിനു സമാധാനംപറയുന്നു:—"ഓരോ വ്യക്തിയിലും ഓരോമനുഷ്യനിലും യഥാൎത്ഥസത്യം—യഥാൎത്ഥാത്മാവ സ്ഥിതിചെയ്യുന്നു. അതോ, മഹത്തിന്റെ മഹത്തും ശ്രേഷ്ഠത്തിൽ ശ്രേഷ്ഠവും പരമാൎത്ഥത്തിൽ അത്യുന്നതവും ആകുന്നു. അസ്തിത്വം പ്രകടമാക്കുന്ന ഉൽകൃഷ്ടത്തിലും ഉൽകൃഷ്ടമായ ഏതാണ്ടു വാസ്തവത്തിൽ നിങ്ങളിൽ ഉണ്ട്. സ്തുതിപാഠകൻവന്നു്, നമ്മെ വിലമതിക്കാനും പ്രശംസിക്കാനും തുടങ്ങുമ്പോൾ നാം ആഹ്ലാദിക്കയും ഊൎജ്ജിതം കൈക്കൊള്ളുകയും ചെയ്യുന്നു. എന്തുകൊണ്ടു്? ഈ പ്രസ്താവനകളും സ്തുതികളും, സത്യമാണെന്നുള്ളതല്ല കാരണം; പിന്നെയോ അവ നമ്മുടെ പരമാർത്ഥസത്തയിൽ കിടക്കുന്നതാണ് യഥാൎത്ഥകാരണം. കാഴ്ചകൾക്കു പിമ്പിൽ ശക്തിമാത്തായ ഒരുഓജസ്സ്—ബലിഷ്ഠവും അനശ്യവും ആയ ഏതാണ്ട്—മഹത്തിൽ മഹത്തും, ശ്രേഷ്ഠത്തിൽ ശ്രേഷ്ഠവും ആയ നിങ്ങ

ടെ വാസ്തവസത്തു് ഇരിക്കുന്നു. അതിനു സകല സ്തുതികളും പ്രശംസകളും കിട്ടാൻ അർഹതയുണ്ടു്. ആ യഥാർത്ഥസത്തയ്ക്കു യാതൊരു സ്തുതിയും പ്രശംസയും വലിപ്പവും അനർഹമായിരിക്കുന്നില്ല. എന്നാൽ ഇതുകൊണ്ടു് രാമൻ പ്രശംസയെ നീതീകരിക്കുന്നുവെന്നു തീരുമാനം ചെയ്തുപോകരുതു്. അങ്ങിനെയല്ല, ആ യഥാർത്ഥസത്യത്തിനാണു് സ്തുതിയും, പ്രശംസയും, യശസ്സും കൊടുക്കേണ്ടതു്. ശരീരത്തിനല്ല, ശരീരമാകുന്ന ചെറിയ "ഞാനി"നു അതു കൊടുത്തുകൂടാ. "സീസറിനുകൊടുക്കേണ്ടതു അദ്ദേഹത്തിനു കൊടുക്കുക, ദൈവത്തിനുള്ളതു ദൈവത്തിനുകൊടുക്കുക." സ്തുതിപ്രശംസകളുടെ പാപസ്വഭാവം ഇരിക്കുന്നതു-സീസറിനുള്ളതു ദൈവത്തിനും, ദൈവത്തിനുള്ളതു സീസറിനും കൊടുക്കത്തക്കവിധം അബദ്ധം പ്രവർത്തിക്കുന്നതിലാണു് ഈ കീഴ്മേൽമറിഞ്ഞ അവസ്ഥകൊണ്ടാണു് സ്തുതിക്കു അടിമകളാകുന്ന നമ്മുടെ പാപസ്വഭാവം പ്രകടമാകുന്നതു്. ഇങ്ങനെയാണു് പാപിത്വംവരുന്നതു്. കുതിരയ്ക്കുമുമ്പിൽ വണ്ടികെട്ടുന്നതാണു് കുഴപ്പം. നിങ്ങൾ സ്വയം അറിഞ്ഞു അനുഭവപ്പെടുത്തുമ്പോൾ—ഉൽകൃഷ്ടത്തിൽ ഉൽകൃഷ്ടവും മഹത്തിൽ മഹത്തും ആയ അതിനോടു ഐക്യവും സായുജ്യവും സമ്പാദിച്ചു് അതിനെ അനുഭവപ്പെടുത്തുമ്പോൾ അതു നിങ്ങളുടെ യഥാർത്ഥാത്മാവാണെന്നു അറിഞ്ഞു ശരീരത്തിനും മനസ്സിനും മുകളിലേക്കുയരുമ്പോൾ—നിങ്ങൾ ശ്രേഷ്ഠത്തിൽ ശ്രേഷ്ഠവും, ഉന്നതത്തിൽ ഉന്നതവും ആയി ഭവിക്കുന്നു. നിങ്ങൾ നിങ്ങളുടെ സ്വന്തം ആദർശമായിത്തീരുന്നു. മാത്രമല്ലാ, നിങ്ങൾ നിങ്ങളുടെ ഈശ്വരൻതന്നെയായിഭവിക്കുന്നു. ഇതനുഭവപ്പെടുത്തുക, നിങ്ങൾ സ്വതന്ത്രനായിത്തീരും. എന്നാൽ ആത്മാവിൻെറ മാഹാത്മ്യം യഥാർത്ഥഅസ്തിത്വത്തിൻെറ മാഹാത്മ്യം ശരീരത്തിലേക്കു ആരോപിക്കുന്നതിൽ ശരീരത്തിനു സ്തുതിയും സ്വാർത്ഥാഭിവൃദ്ധിയും സമ്പാദിക്കുന്നതിൽ ആണു് തെറ്റുകിടക്കുന്നതു്. ഇവിടെയാണു അബദ്ധം. ഈ ലോകത്തിൽ സർവ്വമനുഷ്യർക്കും, സർവ്വമൃഗങ്ങൾക്കും പ്രശംസയും അഹമ്മതിയുംകൊണ്ടുള്ള ദോഷംകാണുന്നതു എന്തുകൊണ്ടു്? അഭിമാനവും ഗർവ്വും ഇത്ര സാർവ്വജനീനമാകാൻ കാരണമെന്തു്?

ഒരു മാന്യൻ രാമൻെറ അടുത്തുവന്നു പറഞ്ഞു:—"നോക്കണം! ഞങ്ങളുടെമതം ഭക്തിപൂർവ്വം ബഹുമാനിക്കയും, അതിലേക്കുവരുകയുംചെയ്യുന്നവർ ലോകത്തിൽ ഏററവും അധികം എണ്ണമുണ്ടു്. മനുഷ്യവംശത്തിൻെറ ബഹുഭൂരിപക്ഷം ഞങ്ങളുടെ മതാനുയായികളാണു്. അതിനാൽ ഞങ്ങളുടെ മതം ഏററവും നല്ലതാണു്." രാമൻ പറഞ്ഞു:—"സഹോദരാ! സ്നേഹിതാ! ശരിയായി വീക്ഷിച്ചും

വെച്ചു പ്രസ്താവിക്കുക. നിങ്ങൾക്കു ചൈത്താനിൽ വിശ്വാസമുണ്ടോ?" "ഉണ്ട്" എന്നു അയാൾ മറുപടിപറഞ്ഞു. "എന്നാൽ ദയവായി പറയുക. നിങ്ങളുടെ മതത്തിനോ ചൈത്താന്റെ മതത്തിനോ അധികം പിൻഗാമികൾ ഉള്ളതു്. സത്യം ഭൂരിപക്ഷാഭിപ്രായപ്രകാരം നിർണ്ണയിക്കപ്പെടേണ്ടതാണെങ്കിൽ ചൈത്താൻ, മറ്റെല്ലാവരെയുംകാൾ അധികം അധികാരബലം ഉള്ളവനാണു്."

(൨) ദുരഭിമാനം:—ചൈത്താന്റെ ഒരുപാധിയെന്നു നിങ്ങൾ വിളിക്കുന്ന ദുരഭിമാനവും ഗർവ്വും ഈ ലോകത്തിൽ എല്ലാവരെയും ബലമായി ബാധിച്ചിട്ടുണ്ടു്. ഇതെങ്ങിനെ അതേസമയംതന്നെ ശരീരത്തിനു് ഈ അഭിമാനത്തിനർഹതയില്ലെന്നും, ഈ ആഭിജാത്യം നടിക്കാനും ഗർവ്വ്-കാണിക്കാനും അതിനവകാശമില്ലെന്നും നാം അറിയുന്നുമുണ്ടു്. എല്ലാവർക്കും ഇതു നല്ലവണ്ണം അറിയാം. എന്നിട്ടും എല്ലാവരും ഗർവ്വിഷ്ഠന്മാരും ദുരഭിമാനികളും ആണു്. എന്താണിതു്? അതെവിടെനിന്നുവന്നു? ഈ സാർവ്വജനീനമായ സംഭവം എങ്ങിനെവന്നു? സാർവ്വലൗകികമായ ഈ കീറാമുട്ടി—ഈ വിരോധാഭാസം—എവിടെനിന്നുണ്ടായി? അതു നിങ്ങളുടെ ഉള്ളിൽനിന്നും വന്നതായിരിക്കണം. ഇതിന്റെ കാരണം ദൂരെപ്പോയി അന്വേഷിക്കേണ്ടതില്ല. നിങ്ങളിൽ ശ്രേഷ്ഠത്തിലുംശ്രേഷ്ഠതരമായതു്—നിങ്ങളുടെ സത്യാത്മാവു് സ്ഥിതിചെയ്യുന്നു. നിങ്ങൾ അതു് സാക്ഷാൽക്കരിക്കയും, ആസ്വദിക്കയും, അറിയുകയും ചെയ്യണം. നിങ്ങൾ അതു് അനുഭവത്തിൽവരുത്തി യഥാർത്ഥ ജീവനെ—സത്യസ്വരൂപനെ—അറിയുമ്പോൾ ഈ ചെറിയ ശരീരത്തിനു കീർത്തി അന്വേഷിക്കാൻവേണ്ടി നിങ്ങൾ താണു കുനിഞ്ഞു് അധഃപതിക്കയില്ല. ഈ ചെറിയദേഹത്തിനു് അഭിമാനവും മാന്യതയും അന്വേഷിക്കാൻ നിങ്ങൾ സ്വയം നികൃഷ്ടീകരിക്കയില്ല. യഥാർത്ഥസത്യം അനുഭൂതമാകുമ്പോൾ, നിങ്ങളുടെ ഹൃദയം വിണ്ടെടുക്കുമ്പോൾ, നിങ്ങൾ നിങ്ങളുടെ സ്വന്തം രക്ഷിതാവായിത്തീരുന്നു. നിങ്ങൾ നിങ്ങളിലുള്ള ഈശ്വരനെ പ്രാപിക്കുമ്പോൾ, ഈ ചെറു ശരീരത്തിനുള്ള പ്രശംസകൾ കേൾക്കുന്നതും, സ്തുതികൾ സ്വീകരിക്കുന്നതും നിങ്ങളെത്തന്നെ ലാഘവപ്പെടുത്തുകയും അപമാനിക്കയും ചെയ്യുകയാണെന്നു തോന്നുന്നതാണു്. അപ്പോൾ ശരീരാഭിമാനത്തിനും സ്വാർത്ഥപരമായ അന്തസ്സിനും മുകളിൽ കയറി നിങ്ങൾ നില്ക്കും. ശരീരാഭിമാനത്തിനും, സ്വാർത്ഥപരമായ അഹംമതിക്കും മുകളിൽ നിങ്ങളെ സ്വയം പ്രതിഷ്ഠിക്കാൻ ഇതാണു വഴി.

ഉള്ളിലെ പരമാത്മാവു്—ഉന്നതത്തിൽ ഉന്നതവും, ശ്രേഷ്ഠത്തിൽ ശ്രേഷ്ഠവും, ദൈവങ്ങളുടെ ദൈവവും ആയ സത്യ

ജീവൻ അതിന്റെ ശീലം എങ്ങിനെ ഉപേക്ഷിക്കും ഈ ആത്മാ എങ്ങിനെ സ്വയം നീചനായി, ദരിദ്രനായി, സങ്കടക്കാരനായി, കീടമോ പുഴുവോപോലെ താഴും? അജ്ഞാനത്തിന്റെ ആ അഗാധത്വത്തിലേയ്ക്കു് അതെങ്ങിനെ ഇറങ്ങും? അതിനു് അതിന്റെ സഹജമായ പ്രകൃതം കളയാൻ തരമില്ല. അതാണു് അഭിമാനവും നിഗളവും സാർവ്വജനീനമായിരിക്കുന്നതും. എന്നാൽ ഈ സമാധാനംകൊണ്ടു് ഗർവ്വും അഹങ്കാരവും നീതീകരിക്കപ്പെട്ടന്നില്ല; ശരീരത്തിനു മാന്യതയും, അന്തസ്സും, അഭിമാനവും ന്യായീകരിക്കത്തക്കതല്ല.

ഭൂമി ചലിക്കുന്നുവെന്നും, ഭൂമിയെ അപേക്ഷിച്ചു് സൂര്യൻ സുസ്ഥിരനാണെന്നും നമുക്കറിയാം. സൂര്യൻ ഭൂമിക്കുന്നില്ലെന്നും ഭൂമിയാണു് തിരിയുന്നതെന്നും എല്ലാവർക്കും അറിയാം. എന്നാൽ നാം അബദ്ധം കാണിക്കുന്നു; അപകടത്തിൽ ചാട്ടുന്നു; ഭൂമിയുടെ ഭ്രമണം സൂര്യനിലേയ്ക്കാരോപിക്കുന്നു; സൂര്യന്റെ സുസ്ഥിരനിലയെ ഭൂമിയിലേയ്ക്കും ആരോപിക്കുന്നു. അഭിമാനത്തിനും മാന്യതയ്ക്കും വേണ്ടി ദാഹിക്കുന്നമനുഷ്യൻ ഇതേ അബദ്ധം ചെയ്യുന്നു. ഇവിടെ അതേതരം തെററു പററുന്നു. യഥാർത്ഥസൂര്യനും, ജ്യോതിസ്സുകളുടെ ജ്യോതിസ്സും, സുസ്ഥിരനും, സകല മാഹാത്മ്യത്തിന്റെയും പ്രകാശപ്രതാപങ്ങളുടെയും യഥാർത്ഥ ജന്മസ്ഥാനവും ആയ ആത്മാവവിടെ ഉണ്ടു്. ഭൂമിയെപ്പോലെ സദാ ചലിച്ചുകൊണ്ടും യാതൊരു പ്രശംസയ്ക്കും അർഹതയില്ലാതെയും, യാതൊരു മാഹാത്മ്യത്തിനും കാരണമില്ലാതെയും ഇരിക്കുന്ന ശരീരവും ഉണ്ടു്. നാം ചെയ്യുന്ന തെററു് ആത്മാവിനുള്ള മാഹാത്മ്യവും ശ്രേഷ്ഠതയും ശരീരത്തിനു് കൊടുക്കയും, ശരീരത്തിനുള്ള ക്ഷുദ്രതയും നീചത്വവും ആത്മാവിനു കൊടുക്കയും ചെയ്യുന്നതാണു്. ഈ പിശകു്—ഈ രൂപത്തിലുള്ള അജ്ഞാനം—ആണു് സ്വാത്മാഭിവൃദ്ധി ശരീരത്തിനുണ്ടാക്കാൻ ശ്രമിക്കുന്നതിന്റെ ഹേതു. ഈ അജ്ഞാനത്തെ ചൈത്താൻ എന്നു വിളിക്കാമെങ്കിൽ, ചൈത്താൻവന്നു കുഴപ്പങ്ങൾ ഉണ്ടാക്കുന്നുവെന്നും, ആത്മാവിന്റെ പ്രഭാവം ശരീരത്തിനും, ശരീരത്തിന്റെ നീചത്വം ആത്മാവിനും ആരോപിക്കുന്നുവെന്നും നമുക്കു പറയാം. ഈ അജ്ഞാനം നശിപ്പിക്കുക; അതോടുകൂടി അഹമ്മതിയും. ഗർവ്വും, ദുരഭിമാനവും ഇല്ലാതെയാകും.

(ന) ലോഭം:—ആർത്തിയും, ലോഭവും അതിമോഹവും എങ്ങനെ സർവ്വസാധാരണമായിരിക്കുന്നു? മൃഗങ്ങൾക്കു കൊതിയുണ്ടു്. മനുഷ്യർക്കുണ്ടു്; സ്ത്രീകൾക്കുമുണ്ടു്. എല്ലാവർക്കും ഉണ്ടു്. ഈ ലോഭവും മോഹവും എങ്ങിനെ സർവ്വവ്യാപിയായിരിക്കുന്നു?

എല്ലാവക്കും ചുററിലും എല്ലാത്തരം പദാത്ഥങ്ങളും വേണം. ശരീരത്തിനുചുററും സവ്സാമാനങ്ങളും എല്ലാവക്കും സംഭരിക്കണം. ഈ ആത്തി ഒരിക്കലും സംതൃപ്തമാകുന്നതല്ലതാനും! അധികമധികം കിട്ടുംതോറും ഈ ലോഭാഗ്നി അധികമധികം വദ്ധിക്കയും, അധികമധികം ആവശ്യപ്പെടുകയും ചെയ്യുന്നു. നിങ്ങളൊരു ചക്രവത്തിയായി എന്നിരിക്കട്ടെ. എന്നാലും ലോഭം പിന്നെയും അവിടെ ഉണ്ടാകും. അപ്പോഠ നിങ്ങളുടെ ലോഭം രാജകീയമാകും! അത്രയേ ഉള്ളൂ. നിങ്ങഠ ദരിദ്രനാണെങ്കിൽ നിങ്ങളുടെ ലോഭവും ദരിദ്രമായിരിക്കും. ഇതെങ്ങനെ സവ്വംഗ്രാഹി ആയിരിക്കുന്നു? പള്ളികളിലും, ഹിന്ദുക്ഷേത്രങ്ങളിലും മഹമ്മദൻദേവാലയങ്ങളിലും എല്ലായിടത്തും പ്രസംഗകന്മാർ നീണ്ടനീണ്ട പ്രഭാഷണങ്ങഠചെയ്തു പറയുന്നു:—“സഹോദരരെ! ലോഭം പാടില്ല; ലോഭം അരുതേ! ലോഭം അരുതേ!!” അ്വരതിനെ ഞെക്കിക്കൊല്ലാൻ സവ്വശക്തികളും പ്രയോഗിക്കുന്നു; അവക്കതു ദൂരീകരിക്കാൻ മോഹമുണ്ടു്; മാററാൻ ആത്തിയുണ്ടു്. എന്നാൽ എന്തൊക്കെയായിട്ടും, ഇതെല്ലാം ചെയ്തിട്ടും, ഈ വിഘ്നങ്ങഠ എല്ലാം ഉണ്ടാക്കിയിട്ടും, അതവിടെ ഇരിക്കുന്നു. ഇതെന്തുകൊണ്ടു്? അതിനെ ഞെരിച്ചുകൊല്ലാൻ പററുകയില്ല. അതിനെ തടയാൻ പാടില്ല; അതവിടെ സ്ഥിതിചെയ്യും. എന്താണിതിനു നിവൃത്തി, സമാധാനം? ലോഭമാകുന്ന രോഗം നശിപ്പിക്കാൻ ശ്രമിക്കുംമുമ്പു് നമുക്കതിൻെറ കാരണം അന്വേഷിക്കാം. രോഗഹേതു അറിയാതിരുന്നാൽ അതിനെ ചികിത്സിക്കത്തക്ക നില നിങ്ങഠക്കുണ്ടാകുമെന്നു പ്രതീക്ഷിക്കാവതല്ല. നമുക്കതിൻെറ ഹേതു കണ്ടുപിടിക്കാം. ചൈത്താൻ അതു് നിങ്ങളുടെ ഉള്ളിൽ കൊണ്ടുവന്നു വെയ്ക്കുന്നു എന്നു പറയുന്നതു് ശാസ്ത്രവിരുദ്ധമാണു്; തത്ത്വത്തിനും യുക്തിക്കും വിരുദ്ധമാണു്. അതു തക്ക ശാസ്ത്രനിയമങ്ങഠക്കെല്ലാം പ്രതികടമാണു്. അങ്ങനെ പറഞ്ഞാൽ മതിയാകയില്ല. ഈ വസ്തുതയ്ക്കു ശാസ്ത്രീയവും യുക്തവും ആയ ഒരു സമാധാനം പറവാൻ നിങ്ങഠക്കു കഴിവില്ലെങ്കിൽ എന്തിനു് പൗരാണികമായ, ഈ പൗരാണികവും “പൈശാചിക”വും ആയ സമാധാനം പറയുന്നു? ഇതെന്താണു് സവ്വവ്യാപകം ആയിരിക്കുന്നതു്! “മനുഷ്യനിൽ യഥാത്ഥതത്വം, പരമാത്ഥസത്യം, വാസ്തവാത്മാ സ്വയം ശോഭിച്ചുകൊണ്ടു് ഇരിക്കുന്നു. അതിനെ തകക്കാൻ സാധിക്കയില്ല. ഇതാണു്, സമാധാനം” എന്നു് വേദാന്തം പറയുന്നു. ഓജസ്സു ഒട്ടും നശിപ്പിക്കാൻ പാടില്ലെന്നും ശക്തിയെ ഇല്ലായ്മചെയ്യാൻ നിവൃത്തിയില്ലെന്നും പറയപ്പെടുന്നു. “ഓജസ്സംസ്ഥാപനനിയമം” (Law of Conseravation of Energy “ഭൗതികാനശ്വരത്വനിയമം” (Indestructibility of matter)

"ഓജസ്സുസ്ഥിരതാനിയമം" (Persistence to Force)—എന്നെല്ലാം നാം കേൾക്കുന്നു; നാം ഇതെല്ലാം കേൾക്കുന്നു. ഇവിടെ വേദാന്തം പറയുന്നു:—'ഹേ! പട്ടക്കാററരേ! ക്രിസ്ത്യാനികളേ! ഹിന്ദുക്കളേ! മുസ്ലീമിങ്ങളേ! ഈ ചൈതന്യം നിങ്ങൾക്ക ചിതറിച്ചുകളയാൻ സാധിക്കയില്ല. ലോഭത്തിന്റെ രൂപത്തിൽ പ്രത്യക്ഷപ്പെടുന്ന ശക്തിയെ നിങ്ങൾക്ക തകക്കാൻ കഴിയില്ല. അവിസ്മൃതാരംഭകാലംമുതൽ എല്ലാത്തരം മതങ്ങളുംവന്ന് ലോഭത്തെയും, ആർത്തിയെയും ദുരാഗ്രഹത്തെയും എല്ലാം എതിർത്തു പ്രസംഗിച്ചുകൊണ്ടിരുന്നു; ഇരിക്കുന്നു. എന്നിട്ടും, നിങ്ങളുടെ വേദങ്ങളും, ബൈബിളുകളും, കുറാൻകളും ഒക്കെ ഉണ്ടായിരുന്നിട്ടും, ലോകം ലവലേശം നന്നായിട്ടില്ല. ലോഭം അവിടെത്തന്നെ നില്ക്കുന്നു. ശക്തി നശിപ്പിക്കാൻ നിവൃത്തിയില്ല. നിങ്ങൾക്കതിനെ യഥായോഗ്യം ഉപയോഗിക്കാൻ കഴിയും. വേദാന്തം പറയുന്നു:—"ഹേ! ലൌകികമനുഷ്യാ! നീ അബദ്ധം ചെയ്യുന്നു. * ഏററവും വലിയ പദം മൂന്നക്ഷരംകൊണ്ടുള്ളവാക്ക്—ജീ. ഓ. ഡി. (God) ഇതിനെ പ്രതിലോമമാക്കി മറിച്ചുതിരിച്ചു വായിക്കുക. അപ്പോൾ അതെന്താകുന്നു? ഡീ. ഓ. ജി. (Dog) എന്നാകുന്നു. ഈശ്വരനെന്നത്ഥമുള്ള God പദത്തെ നായെന്നത്ഥമുള്ള Dog എന്ന പദമാക്കി തിരിച്ചുവായിച്ചുകൊണ്ടു്, ശുദ്ധാൽശുദ്ധനും, നിങ്ങളിലുള്ള പരിശുദ്ധദൈവവും ആയതിനെ തെററിദ്ധരിക്കുന്നു. നിങ്ങൾ മറിച്ചുതിരിച്ചു വായിക്കുന്നു. ഇങ്ങനെ നിങ്ങൾ സ്വയം വെറും പട്ടിയാക്കിത്തീക്കുന്നു. എന്നാൽ യഥാർത്ഥത്തിൽ നിങ്ങൾ പരിശുദ്ധരിൽ പരിശുദ്ധനും, ശുദ്ധനായ ഈശനും ആകുന്നു. നിങ്ങളുടെ പ്രമാദംമൂലം, ആത്മാവിന്റെ മാഹാത്മ്യം ശരീരത്തിലേയ്ക്കും, ശരീരത്തിന്റെ നീചത്വം ആത്മാവിലേയ്ക്കും ആരോപിക്കുന്ന ഈ അജ്ഞാനംമൂലം നിങ്ങൾ ലോഭാഗ്നിയിൽ ഹോമിക്കപ്പെടുന്നു. ഈ തെററു തിരുത്തുക. അപ്പോൾ നിങ്ങൾ അനശ്വരനായ ഈശ്വരൻ ആയി ഭവിക്കും. നിങ്ങളിലുള്ള യഥാർത്ഥസത്തയെ വീണ്ടെടുക്കുക. സത്യസ്വരൂപനിൽ ഉറച്ചുനില്ക്കുക; നിങ്ങൾ സ്വയം ദേവന്മാരുടെ ദേവനും, വിശുദ്ധരിൽ വിശുദ്ധനും, ജഗത്തിന്റെ നായകനും, ഈശ്വരേശ്വരനും ആയി സാക്ഷാൽക്കരിക്കുക. അപ്പോൾ ബാഹ്യവസ്തുക്കളെ തേടിനടക്കാനും, അവയെ ഈ ക്ഷുദ്രശരീരത്തിന്റെ ചുററും കൊണ്ടുവന്നു കൂട്ടിവെക്കാനും നിങ്ങൾക്കസാദ്ധ്യമായിത്തീരുന്നതാണു്.

(൪) സക്തി:—നാമിനി വിഷയാസക്തി അഥവാ വ്യസനം എന്ന സംഭവത്തിലേയ്ക്കു കടക്കുന്നു. അനുരക്തി അഥവാ സക്തി അതായതു്, നമ്മുടെ ചുററുമുള്ള സാധനങ്ങൾ ഒരിക്കലും നമ്മെ വിട്ടുപിരിയാൻ പാടില്ലെന്നുള്ള ആഗ്രഹം എന്ന ദോഷത്തിനു

അടിപ്പെടുന്ന സ്വഭാവം എന്നർത്ഥം—ഈ ദോഷത്തിനു കാരണം എന്തു്? പ്രിയപ്പെട്ട ആരെങ്കിലും മരിക്കുന്നതിൽ സങ്കടവും ഉൽക്കണ്ഠയും ഒരു മനുഷ്യനു് ഉണ്ടാകുന്നു. ഈ താപവും ഉൽക്കണ്ഠയും എന്താണു് ദ്യോതിപ്പിക്കുന്നതു്? ഇതു് എന്താണു് തെളിയിക്കുന്നതു്? സ്ഥിതിഗതികൾ എല്ലാം എന്നും ഒരേവിധത്തിൽ ഇരിക്കുമെന്നു നാം പ്രതീക്ഷിക്കുന്നോ? നമ്മുടെ പ്രിയപ്പെട്ടവർ സദാ നമ്മോടുകൂടി ഇരിക്കാനും, ഇരിക്കുമെന്നു പ്രതീക്ഷിക്കാനും വകയുണ്ടോ? ബുദ്ധി കൊണ്ടു് ഈ ലോകത്തിലെ സകലതും മാറിക്കൊണ്ടു് ഒരു ചഞ്ചലാവസ്ഥയിൽ ഇരിക്കയാണെന്നുള്ളതു് നാം അറിയുന്നില്ലയോ? എന്നിട്ടും, ഒന്നിനും മാററംപാടില്ലെന്നു നാം കാംക്ഷിക്കുന്നു. ഇതെന്തുകൊണ്ടാണു്? വേദാന്തം പറയുന്നു:—"ഹേ! മനുഷ്യാ! വാസ്തവത്തിൽ വികാരമോ, ഭേദമോ ഇല്ലാത്ത, ഇന്നലെയും, ഇന്നും, എന്നും ഒരുപോലെയിരിക്കുന്ന ഏതാണ്ടോ നിന്നിലുണ്ടു്. എന്നാൽ പ്രമാദംകൊണ്ടു്, തെററിദ്ധാരണകൊണ്ടു്, അജ്ഞാനംകൊണ്ടു്, യഥാർത്ഥസത്തയുടെ അചഞ്ചലമായ, വികാരരഹിതമായ സ്വഭാവത്തിനെ ശരീരത്തിന്റെ സ്ഥിതിഗതികളിലേയ്ക്കു നീ ആരോപിച്ചുപോകുന്നു. അതാണു ആസക്തിയുടെ കാരണം. ആ അജ്ഞാനം ദൂരീകരിക്കുക. അപ്പോൾ നീ ലൌകികാസക്തിക്കപ്പുറം—ഉയരെ—സ്ഥാനം പിടിക്കുന്നു.

(ദ) അലസത:—തന്ദ്രി അഥവാ അലസത—ഇതിന്റെ ഹേതുവെന്തു്? വേദാന്തശാസനമനുസരിച്ചു് മടിയും അലസതയും സർവ്വവ്യാപകമായിരിക്കുന്നതിന്റെ കാരണം, ഓരോരുത്തരിലുമുള്ള യഥാർത്ഥ ചൈതന്യം പൂർണ്ണവിശ്രമവും, സമാധാനവും, ശാന്തിയും ഉൾക്കൊണ്ടിരിക്കുന്നുവെന്നുള്ളതാണു്. യഥാർത്ഥസത്ത അപരിമേയം ആകയാൽ അതു അനങ്ങുന്നില്ല, ചലിക്കുന്നില്ല. പരിമേയം—പരിമിതം ആയിട്ടുള്ളതുമാത്രമേ ചലിക്കുകയുള്ളൂ. ഇതാ ഒരുവൃത്തം; ഇതാ! വേറൊരു വൃത്തം. ഇതു് (ഒന്നു)ഉള്ളിടത്തു മറേറതു് ഇല്ല; മറേറതുള്ളിടത്തു് ഇതില്ല. ഒന്നു മറേറതിന്റെ സത്തയെ പരിമിതപ്പെടുത്തുന്നുവെങ്കിൽ, രണ്ടും പരിമേയമാണു്. ഒരു വൃത്തത്തെ നമുക്കു അപരിമേയമാക്കണമെങ്കിൽ, അതു് സകലയിടങ്ങളിലും വ്യാപിക്കും. ചെറിയ വൃത്തത്തിനു് അപ്പോൾ സ്ഥാനമില്ല. ചെറിയ വൃത്തം അതിനെ പരിമിതമാക്കുന്നിടത്തോളം അതു് അപരിമിതമായിരിക്കുന്നില്ല. ആദ്യവൃത്തം അപരിമേയമാകണമെങ്കിൽ അതു് ഏകവും, പുറത്തു മറെറാന്നും ഇല്ലാത്തതും ആയിരിക്കണം. പുറത്തു വേറൊന്നും ഇല്ലാതെ വരുമ്പോൾ, ഈ അപരിമിതത്വം കൊണ്ടു വ്യാപ്തമാകാതെ യാതൊരു സ്ഥലവും, യാതൊരു സാധന

വും, ഇല്ലെന്നവരും. അങ്ങിനെ അപരിമേയത്തിന്ന അനങ്ങാൻ സ്ഥലമില്ലാതെയാകും. അപരിമേയത്തിൽ മാററമൊന്നും ഉണ്ടാകാവതല്ല. അകത്തെ യഥാർത്ഥാത്മാവു് അപരിമേയനാണു്. അതു സമ്പൂർണ്ണവിശ്രമം ആണു്; അതു സമ്പൂർണ്ണശാന്തിയത്രെ; അവിടെ ചലനമില്ല. ഈ സ്ഥിതിയിൽ അപരിമേയത്തിൻെറ ഗുണത്തെ—ആത്മാവിൻെറ പൂർണ്ണശാന്തതത്തെ അജ്ഞാനത്തിൽ കൂടെ ശരീരത്തിലേയ്ക്കു കടത്തി മടിയും, മന്ദതയും ഉണ്ടാക്കിവെച്ചു ശരീരം കഷ്ടതയനുഭവിക്കുന്നു. ലോകത്തിൽ എല്ലാം മടിയും മന്ദതയും അലസതയും സാർവ്വജനീനമായി കാണപ്പെടുന്നതിൻെറ കാരണം അതാണു്.

(ന) മാത്സര്യം:—ഈ ലോകത്തിൽ-ഒരുത്തനും ഒരു എതിരാളിയെ കാണ്മാൻ ഇഷ്ടമില്ല; തുല്യനെ കാണുന്നതു രസമല്ല. ഇതിൻെറ കാരണം എന്തു്? ഓരോരുത്തനും അനിഷേദ്ധ്യനായ സർവ്വാദ്ധ്യക്ഷൻ ആകാൻ ആവശ്യം തോന്നുന്നു.

"ദൃശ്യത്തിനെല്ലാററിനും നാഥനാണുഞാൻ, എൻെറ
ശാശ്വതമവകാശം ആരുമില്ലെതിക്കുവാൻ."

ഇങ്ങനെയാണു് എല്ലാവർക്കും ഭാവനചെയ്യുവാൻ മോഹം. ഇതും സർവ്വവ്യാപകമായിരിക്കുന്നു. അതിൻെറ കാരണമെന്തു്? ഈ വസ്തുതയ്ക്കു—ദൃഢവും ഉറച്ചതുംആയ ഈ വസ്തുതയ്ക്കു—സമാധാനം എന്തു്? വേദാന്തം പറയുന്നതു്, മനുഷ്യനിലെ പരമാർത്ഥജീവൻ അദ്വയനും ഏകനും, എതിരില്ലാത്തവനും, നിസ്തുലനും ആയതുകൊണ്ടും, അജ്ഞാനവും പ്രമാദവുംമൂലം ആത്മാവിൻെറ ഈ ഏകത്വവും മാഹാത്മ്യവും ശരീരത്തിലേയ്ക്കു ആരോപിതമാകുന്നതുകൊണ്ടും ഇതുണ്ടാകുന്നുവെന്നാണു്. അതാണു് ശരീരത്തിനു് എതിരുണ്ടാകരുതെന്നു് വിചാരിക്കാനുള്ള മനോഗതി വരുന്നതു്."

(ര). വിഷയലമ്പടത്വം:—സകല സുഖസൌകര്യാദികളും ഉണ്ടായിരിക്കണമെന്നു് ആവശ്യപ്പെട്ടുകൊണ്ടു്, ഇന്ദ്രിയങ്ങളെ പ്രീണിപ്പിക്കാനുള്ള പോക്കാണു് വിഷയാസക്തി. ഇതും സാർവ്വജനീനമാണു്. മററു പാപങ്ങളെപ്പോലെ ഇതും പരിഗണിക്കപ്പെടാം. "നാം സർവസൌന്ദര്യമാണു്. നിർവ്വികാരനായ ആത്മാവു് ഇന്നും എന്നും സർവ്വാകർഷകത്വം ഉൾക്കൊള്ളുന്നവനാണു്." ഈ തത്വം സാക്ഷാൽക്കരിക്കുന്നതോടുകൂടി യഥാർത്ഥാത്മാവിനുള്ളതും, അതിൻെറയും ആയിട്ടുള്ളതിനെ ശരീരത്തിനായി സമ്പാദിക്കാൻ നാം ശ്രമിക്കയാണെന്നു് തെളിയുന്നതത്രെ.

(വ) കോപം:—ക്രോധവും, വിപ്ലവവും സർവ്വവ്യാപകം ആയിരിപ്പാൻ എന്തുകാരണം; ഇന്നും എന്നും സർവ്വതന്ത്രസ്വതന്ത്ര

ഥർ

നായിരിക്കുന്ന നമ്മുടെ യഥാർത്ഥജീവനെ ഒരുവിധത്തിലും പരിമിതപ്പെടുത്തുന്നതു് നമുക്കു് തൃപ്തികരമല്ല എന്നുള്ളതാണു് അതു്. ചെറുശിശുവിലും നാമൊരു വിപ്ലവചൈതന്യം കാണുന്നു; അതിനു് അതിന്റെ വഴിയെ പോകണം. ചെറുപ്രാണികളിലും നാം എതിർപ്പാനുള്ള ഉത്സാഹം കാണുന്നു; അവയ്ക്കും അവയുടെ ഇഷ്ടംപോലെ പോകണം. രാഷ്ട്രങ്ങളിലും, ജനസമുദായങ്ങളിലും ഈ വിപ്ലവാസക്തി നാം കാണുന്നു; രാജ്യങ്ങൾ രക്തംകൊണ്ടു് ക്രീളാശോണങ്ങൾ ആകുന്നതു് കാണുന്നു; സ്വാതന്ത്ര്യത്തിനുവേണ്ടി രക്തവർഷം ഉണ്ടാകുന്നതു് കാണുന്നു; ഇതെല്ലാം ആത്മസാക്ഷാൽക്കാരം പ്രാപ്തമാകാത്തതുകൊണ്ടാണു്. യഥാർത്ഥാത്മാവു് സമ്പൂർണ്ണസ്വതന്ത്രനാണു്; അതങ്ങനെയല്ലാതെ മററൊന്നായിരിക്കുന്നതു് എങ്ങനെ? അതൊരിക്കലും ജനിച്ചിട്ടില്ല, ഒരിക്കലും മേലാൽ ജനിക്കുന്നതുമല്ല; എന്നെന്നും ഒരുപോലെയിരിക്കയും ചെയ്യുന്നു. സ്വതന്ത്രമായിത്തന്നെയിരിക്കണം അതു്. നിങ്ങൾ ബദ്ധനാണെന്നുള്ളതു് സത്യമാണെങ്കിൽ, നിങ്ങൾക്കൊരിക്കലും മുക്തനാകാൻ നിവൃത്തിയില്ല; ബന്ധനത്തിൽ എന്നെന്നും പ്രതിഷ്ഠിതനായിക്കിടക്കുമായിരുന്നു. എന്നാൽ വാസ്തവത്തിൽ നാം നമ്മുടെ ആഭ്യന്തരസ്വഭാവത്തിൽ, മുക്തർതന്നെയാണു്. ഈ പരമാർത്ഥം അറിയപ്പെടുമ്പോൾ, നമ്മുടെ സത്യചൈതന്യം അതിന്റെ യഥാർത്ഥനിറത്തിൽ പ്രസ്പഷ്ടമായി തെളിയും.

മററുള്ള പാപങ്ങളെ നാമിവിടെ പ്രത്യേകം എടുക്കുന്നില്ല. ഇതേപ്രകാരത്തിൽ വേദാന്തം അവയേയും വ്യാഖ്യാനിക്കയും അവയ്ക്കു സമാധാനം പറകയും ചെയ്യുന്നു; ഭയങ്കരമായ എല്ലാ പാപങ്ങളെയും ഇങ്ങനെതന്നെ വിവരിച്ചു് തെളിയിക്കുന്നു. ഈ പാപങ്ങളെയൊക്കെ നശിപ്പിക്കുന്നതിനു്, നമ്മെ വഴിതെററിക്കുന്ന അജ്ഞാനം—സർവ്വവ്യാപകമായ അജ്ഞാനം—നീക്കുകയാണു് ഏകപരിഹാരമാർഗ്ഗം.

ഒരു മനുഷ്യനു രണ്ടു രോഗങ്ങൾ ഉണ്ടായിരുന്നു, ഒന്നു് കണ്ണിനും, മറേറതു് വയററിനും. അയാൾ ഒരു ഡാക്ടരെക്കണ്ടു ചികിത്സയ്ക്കാവശ്യപ്പെട്ടു. ഡാക്ടർ അയാൾക്കു് രണ്ടുതരം പൊടിമരുന്നുകൾ കൊടുത്തു. ഒന്നു് കണ്ണിലേയ്ക്കു് ആയിരുന്നു. അതിൽ ആൻറിമണി, ഈയസൽഫൈഡ്—ഇതുകൾ ചേർത്തിരുന്നു. ഇതു് അകത്തു സേവിച്ചാൽ വിഷമാണു് ഇതു് കണ്ണിൽ ഉപയോഗിക്കാം. ഇൻഡ്യായിലെ ജനങ്ങൾ ഇതു് കണ്ണുചികിത്സയ്ക്കുപയോഗിക്കാറുണ്ടു്. അതിനാൽ ഡാക്ടർ ആൻറിമണിയും ഈയ്യസൽഫൈഡും അടങ്ങിയ ഈ മരുന്നു കണ്ണിൽ പ്രയോഗിക്കാൻ കൊടുത്തു. മറേറപ്പൊടി ഉള്ളിൽ സേവിപ്പാനായിരുന്നു. അതിൽ കുരു

മുളക്, എരുവുള്ള മററു ചില സാധനങ്ങൾ—എല്ലാം ഉൾപ്പെട്ടിരുന്നു. മുളക് ഇംഗ്ലീഷിൽ chilly; (chill എന്നൊരു ഇംഗ്ലീഷുവാക്കുളളതിന് കുടുംതണുപ്പ് എന്നർത്ഥമാണ്)—എന്നു കേട്ടാൽ വളരെ തണുപ്പുതോന്നിയേക്കാം. എങ്കിലും അതു് വളരെ എരിവുള്ളതാണ്. (എരുവിന് ഇംഗ്ലീഷിൽ Heat ചൂട് എന്നു പറയുന്നു.) മുളകടങ്ങിയ പൊടി ഭക്ഷിക്കാനാണ് ഡാക്ടർ കൊടുത്തതു്, ഈ രോഗി പരിഭ്രമംകൊണ്ടു് പൊടികൾ രണ്ടും മാററി പ്രയോഗിച്ചു. സേവിപ്പാൻ കൊടുത്ത മരുന്ന് കണ്ണിനും വിഷമായ ആൻറിമണി മുതലായതടങ്ങിയ മരുന്ന് അകത്തേയ്ക്കും അയാൾ ഉപയോഗിച്ചു. ഇങ്ങനെ കണ്ണ് പൊട്ടിക്കയും, വയറിന് രോഗം വർദ്ധിപ്പിക്കയും ചെയ്തു.

ഇങ്ങനെയാണ് മനുഷ്യർ ചെയ്യുന്നതു്. ഇതാണ് പാപം എന്നു് ഈ ലോകത്തിൽ വിളിക്കപ്പെടുന്നതെല്ലാം ഉണ്ടാകാൻ കാരണം. ജ്യോതിസ്സുകളുടെ ജ്യോതിസ്സായ ആത്മാ നിങ്ങളുടെ ഉള്ളിൽ ഉണ്ടു്; വയറാകുന്ന ശരീരവും ഉണ്ടു്. ശരീരത്തിനോടു പെരുമാറേണ്ടതുപോലെ ആത്മാവിനോടു പെരുമാറുന്നു. ആത്മാവിന്റെ മാന്യതയും ബഹുമാനവും എല്ലാം ശരീരത്തിനും കൊടുക്കുന്നു; എല്ലാംക്രുട്ടിക്കലർത്തിക്കുഴയ്ക്കുന്നു; സകലതും താറുമാറാക്കുന്നു. ഇങ്ങനെയാണ് ലോകത്തിൽ പാപമെന്നു് പറയപ്പെടുന്ന സംഭവമുണ്ടാക്കിയതു്. സംഗതികളെ ക്രമപ്പെടുത്തി വെയ്ക്കുക; അപ്പോൾ നിങ്ങൾ ശരിക്കാകും; നിങ്ങൾക്കു ഭൌതികശ്രീയും വരും; ആദ്ധ്യാത്മികമായി നിങ്ങൾ ഈശ്വരന്മാരുടെ ഈശ്വരന്മാരാകുകയും ചെയ്യും.

ഇങ്ങനെ നിങ്ങളിൽ സകലതും സ്ഥിതിചെയ്യുന്ന പദാർത്ഥങ്ങളെ ക്രമംതെററിച്ചു് അലങ്കോലമാക്കിവെച്ചുംകൊണ്ടു് ദൈവത്തെപിടിച്ചുവലിച്ചു താഴെയിട്ടുംവെച്ചു്, ശരീരത്തെ ഉയർത്തിക്കയററി പ്രതിഷ്ഠിച്ചു് ഈവിധത്തിൽ ഏററവും ഉയന്ന സ്വർഗ്ഗം അതിഭയങ്കരമായ നരകമാക്കിത്തീക്കുന്നു. അവയെ അടുക്കിനു യഥാക്രമം നിർത്തുക അപ്പോൾ ഭയപ്രദവും, അഭിശപ്തവും ആയ പാപസമൂഹംപോലും നിങ്ങളുടെ പരപാവനതയും, നന്മയും പ്രഖ്യാപിച്ചുകൊണ്ടുനില്ക്കുന്നതു് കാണാറാകും. ശരിയായ വീക്ഷണകോണം സമ്പാദിക്കുക; അപ്പോൾ നിങ്ങൾ ഏററവും മഹത്തായ ദൈവമായി ഭവിക്കും.

ഈശ്വരവിശ്വാസം തീരെ ഇല്ലാതിരുന്ന ഒരു നാസ്തികനായ ആൾ തന്റെ വീടിന്റെ ഭിത്തിയിൽ "God is no where" (ഈശ്വരൻ ഒരിടത്തും ഇല്ല) എന്നർത്ഥം വരുന്ന വാചകം ഇംഗ്ലീഷിൽ എല്ലായിടത്തും എഴുതിവെച്ചിരുന്നു. അയാളൊരു നിരീശ്വരവാദക്കാ

രനായിരുന്നു. അയാൾ ഒരു വലിയ വക്കീലായിരുന്നു. ഒരിക്കൽ ഒരു കക്ഷിവന്നു് ഒരു കേസ്സുകൊടുത്തുംവെച്ചു് ൫൦൦ ഡോളർ ഉടനെ ഫീസ്സുകൊടുക്കാമെന്നു പറഞ്ഞു. "പോരാ! ആയിരം ഡോളർ വേണം" എന്നു് വക്കീൽ പറഞ്ഞു. കക്ഷിപറഞ്ഞു:—"ശരി! കേസ്സു ജയിച്ചാൽ ഞാൻ ആയിരം ഡോളർ തരാം, പക്ഷേ കടശിയേ അതു തരൂ. ൫൦൦ ഡോളർ മതിയെങ്കിൽ അതു് ഇപ്പൊഴേ തരാം." വക്കീലിനു വിജയത്തിൽ നല്ല ഉറപ്പുണ്ടായിരുന്നു. അതിനാൽ കേസ്സുപിടിച്ചു. എല്ലാം ശരിയായിട്ടുണ്ടെന്നു് ഉറപ്പുകണ്ടു് അയാൾ കോടതിയിൽ പോയി; അയാൾ സൂക്ഷ്മമായി സശ്രദ്ധം കേസ്സു് പഠിച്ചിരുന്നു. എന്നാൽ ഹീയറിംഗിനുവന്നപ്പോൾ എതിർകക്ഷിവക്കീൽ ബലമായ ഒരു വാദംകൊണ്ടുവന്നു് കേസ്സിൽ അയാളെ തോല്പിച്ചുകളഞ്ഞു. അതിനാൽ തനിക്കു കിട്ടുമെന്നു ബലമായി പ്രതീക്ഷിച്ചിരുന്ന ൧൦൦൦-ഡാളർ അയാൾക്കു നഷ്ടമായിപ്പോയി എന്നു മാത്രമല്ല, ൫൦൦-ഡാളർപോലും കിട്ടാതെപോയി. അയാൾ ക്ഷീണിച്ചു് മനഃക്ഷയംകൊണ്ടു് പരിതാപകരമായ ഒരു സ്ഥിതിയിൽ വീട്ടിൽ തിരിയെ വന്നു. അയാൾ മേശപ്പുറത്തു് വിഷാദപൂർവം കുനിഞ്ഞിരുന്നപ്പോൾ അയാളുടെ ഓമനക്കുഞ്ഞുവന്നു് അക്ഷരംപറഞ്ഞു് പഠിക്കാൻ തുടങ്ങി:—ഭിത്തിയിലെ എഴുത്തുനോക്കി അതു് വായിച്ചു ചൊല്ലിത്തുടങ്ങി—"ജീ-ഓ-ഡി. (G-O-D); ഐ-എസ്സ് (I-S)";......ഇനിയൊരു വലിയവാക്കു്!—അത്ര വലിയ വാക്കു്—അത്രവളരെ അക്ഷരങ്ങൾ! പാവം! കുഞ്ഞിനു് ആ വാക്കു് ഒന്നിച്ചു് ഉച്ചരിക്കാൻ പാടില്ലാതിരുന്നു അതിനാൽ അതു് ആ വാക്കു് രണ്ടാക്കി മുറിച്ചു വായിച്ചുതുടങ്ങി:—"എൻ-ഓ-ഡബ്ള്യൂ (N-O-W); എച്ചു്-ഈ-ആർ-ഈ (H-E-R-E," കുഞ്ഞു് ആഹ്ലാദംകൊണ്ടു് തുള്ളിച്ചാടി. ആ വാചകം മുഴുവനും വായിച്ചതിലുള്ള ജയം അതിനെ ആശ്ചര്യപരതന്ത്രമാക്കി. "God is now here" (ഈശ്വരൻ ഇവിടെ ഇപ്പോൾ ഇതാ!) "God is now here" (ദൈവം ഇവിടെ ഇപ്പോൾഇതാ!—ഇങ്ങനെ വായിച്ചു "God is nowhere" (ഈശ്വരൻ എങ്ങും ഇല്ല) എന്ന വാചകത്തെ "God is now here" (ഈശ്വരൻ ഇവിടെ ഇപ്പോൾ ഇതാ!) എന്നു വായിച്ചു. അത്രയേ ഉള്ളൂ!

സംഗതികളെ വേണ്ടതുപോലെ, ശരിയായവിധം ഉച്ചരിക്കണെമെന്നും, വായിക്കണമെന്നും വേദാന്തം ആവശ്യപ്പെടുന്നു. അവയെ തെററിച്ചു വായിക്കരുതു്; തെററായി ഉച്ചരിക്കരുതു്. "God is nowhere" (ദൈവം ഒരിടത്തും ഇല്ല) എന്നു വായിക്കുന്നതു് പാപം. കററം എന്ന സംഭവത്തെപ്പററിയായിരിക്കണം. "God is now here" (ദൈവം ഇതാ ഇപ്പോൾ ഇതാ! ഇവിടെ) എന്നു വായിക്കുന്നതു്

ശരിയും ആയിരിക്കുന്നു. നിങ്ങളുടെ പാപങ്ങളിൽപോലും നിങ്ങളുടെ ഈശ്വരത്വം-ദിവ്യമായ പ്രകൃതം തെളിയുന്നു. അതു് അനുഭവപ്പെടുത്തുക. ലോകമശേഷം നിങ്ങൾക്കു് പ്രകാശിച്ചുവരുന്നു. പരമീസാനന്ദനോദ്യാനം — സ്വർഗ്ഗരാജ്യം ഇവിടെ പരിവർത്തനം കൊണ്ടുണ്ടായിവരുന്നു.

യേശുക്രിസ്തു വെള്ളം വീഞ്ഞാക്കിയെന്നു ബൈബിളിൽ വിവരിക്കുന്ന സംഭവത്തെക്കുറിച്ചു് ഒരു ഉപന്യാസം എഴുതാൻ ഒരിക്കൽ ഒരു പരീക്ഷയ്ക്കു കുട്ടികളോടു ആവശ്യപ്പെട്ടിരുന്നു. ഹോളിൽ വിദ്യാർത്ഥികൾ നിറയെ കൂടിയിരുന്നു. അവർ ഉത്തരം എഴുതിക്കൊണ്ടിരുന്നു. ഒരു പാവപ്പെട്ടകുട്ടി ചൂളംവിളിച്ചും, പാട്ടുപാടിയും, ആ കോണിലും, ഈ കോണിലും നോക്കിയും അങ്ങനെ കഴിച്ചുകൂട്ടി. അയാൾ ഒരക്ഷരംപോലും എഴുതിയില്ല, പരീക്ഷാമുറിയിൽപോലും അയാൾ കളിച്ചുകൊണ്ടാണിരുന്നതു്; ആനന്ദിച്ചു രസിച്ചുകൊണ്ടാണിരുന്നതു്. ഹാ! അയാളുടെ ആത്മാവു് സ്വതന്ത്രമായിരുന്നു. സമയംകഴിഞ്ഞപ്പോൾ പരീക്ഷാസൂപ്രണ്ടുവന്നു് ഉത്തരക്കടലാസ്സുകൾ തിരികെ വാങ്ങിത്തുടങ്ങി. അദ്ദേഹം ബൈറൻെറ അടുക്കലും വന്നു. (ഇതായിരുന്നു ആ കുട്ടിയുടെ പേർ) അയാളെ കളിയാക്കി:— "ഇത്ര വലിയ ഉപന്യാസം എഴുതിയതിനാൽ ബൈറൻ ക്ഷീണിച്ചുപോയിരിക്കും!" എന്നുപറഞ്ഞു് കുട്ടിയെ ആക്ഷേപിച്ചു. ബൈറൻ ഉടനെ പേനാ എടുത്തു് ഉത്തരക്കടലാസ്സിൽ ഒരു വാചകം എഴുതി സൂപ്രണ്ടിനു കൊടുത്തു. പരീക്ഷാഫലം പുറത്തുവന്നപ്പോൾ ആ ബൈറണു് ഒന്നാമത്തെ സമ്മാനം ലഭിച്ചു. ബൈറണു് ഒന്നാംസമ്മാനം കിട്ടി; ഒന്നും എഴുതാതെ—അവസാനത്തിൽ പേന എടുത്തു് ഒരൊററ വാക്യം കുത്തിക്കുറിച്ചുകൊടുത്ത ആൾക്കു്—ഒന്നാം സമ്മാനം കിട്ടി. മടിയനായി സമയം കളഞ്ഞുവെന്നു് സൂപ്രണ്ടു് വിചാരിച്ചിരുന്ന ബൈറണു് പരീക്ഷയിൽ ഒന്നാംസമ്മാനം കിട്ടിയതിൽ സൂപ്രണ്ടു് അത്ഭുതപ്പെട്ടു മററു പരീക്ഷ്യരെല്ലാം ക്ലാസ്സിൽ വെച്ചു് ബൈറൻെറ ഉത്തരം വായിച്ചുകേൾക്കണമെന്നു പരീക്ഷകനോടു് ആവശ്യപ്പെട്ടു് ക്ലാസ്സുമുറിയിൽ തിങ്ങിക്കൂടി. ഒന്നാംസമ്മാനംവാങ്ങിച്ച ബൈറൻെറ ഉപന്യാസം അവരെല്ലാം വായിച്ചുകേട്ടു. ആ ഉപന്യാസം "The water saw her master and blushed" എന്നായിരുന്നു. (അതിനെ ഇങ്ങനെ പരിഭാഷപ്പെടുത്താം:—"സലിലമതു നിജപതിയെയഴകിനൊടുകണ്ടിട്ടു—സത്വരം ലജ്ജാരുണതരവക്ത്രയായ്") യേശുക്രിസ്തു വെള്ളം വീഞ്ഞാക്കിയ അത്ഭുതസംഭവമായിരുന്നു അതു്. അത്രയുമാണുപന്യാസം എല്ലാംകൂടി ഇതു് വാസ്തവത്തിൽ ആശ്ചര്യമല്ലയോ! ലജ്ജകൊണ്ടു്

മുഖം ചുവക്കുന്നു; വെള്ളം ചുകന്ന വീഞ്ഞായി. ഒരു യുവതി തന്റെ ഭർത്താവിനെപ്പററി കേൾക്കുമ്പോൾ—കാമുകനെക്കുറിച്ചു് കേൾക്കുമ്പോൾ—ലജ്ജിക്കുന്നു. ജലം അതിന്റെ പ്രാണനാഥനെക്കണ്ടു ലജ്ജിച്ചു. അത്രയെ ഉള്ളു! അതിമനോഹരം! അങ്ങനെയല്ലയോ?

നിങ്ങളിലുള്ള സത്യചൈതന്യം അനുഭവിക്കുക; ക്രിസ്തുവിനെപ്പോലെ പിതാവും പുത്രനും ഒന്നാണെന്നു സാക്ഷാൽക്കരിക്കുക "ആദിയിൽ വചനം ഉണ്ടായിരുന്നു; വചനം ദൈവത്തോടുകൂടിയിരുന്നു." (ബൈബിൾ) ഇതനുഭവപ്പെടുത്തുക; ഇതനുഭവത്തിൽ ആസ്വദിക്കുക. സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗം നിങ്ങളിൽ ഇരിക്കുന്നുണ്ടു്. അതു് സാക്ഷാൽക്കരിക്കുക. നിങ്ങൾ എവിടെപ്പോയാലും, ഏററവും മലിനമായ ജലംപോലും നിങ്ങൾക്കു് തിളങ്ങുന്ന വീഞ്ഞായി പരിണമിക്കും; എല്ലാ തടങ്കൽമുറികളും നിങ്ങൾക്കു് സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗമായിത്തീരും; നിങ്ങൾക്കു് ഒരുതരം ബുദ്ധിമുട്ടും, കഷ്ടപ്പാടും വരുകയില്ല. നിങ്ങൾ എല്ലാത്തിന്റെയും നാഥനായി ഭവിക്കും.

ഓം! ഓം!! ഓം!!!

## ൮. ചില കവിതകൾ

എന്താണിന്നാവശ്യം? വേണ്ടതിന്നെന്താണ്?
സന്തോഷസന്ദോഹമീ വസന്തം!

നീലനിറമാർന്നൊരംബരതലം ഹാ ഹാ!
......മാലിന്യബിന്ദുവതിന്നെവിടെ?

......വിസ്തൃതഭൂലോകം; എന്നാലുമയത്ത്
വസ്തുവില്ലത്തൊരു ശുദ്ധശൂന്യം,

ചിത്രമുണ്ടെങ്കിൽ ഫ്രെയിം ചെയ്തുവെക്കുവാൻ
ഒത്തൊരു ചട്ടക്കൂടില്ലാതെന്തോ?

ശുഭ്രമേഘവും പുഷ്പാളിയുമേറ-
മോർത്താൽ — ഇതെന്തു പറഞ്ഞീടേണ്ടു?

റോസലതാശ്രേണിശൂന്യത കൊണ്ടിട്ടു
ക്രസാതെ കെട്ടിപ്പിണഞ്ഞീടുന്നു.

വന്നാലുമെന്നാകിൽ! പൂർണ്ണമപൂർണ്ണതം!
വന്നാലും! ഹാഹാ മറുപാതിരാവും.

നീലരന്ധ്രത്തൂടെ വന്നാലും! മാധവ-
കാലം പരിപൂർണ്ണമാക്കിയാലും

ഓരോയൊരു ദ്രവ്യാംശമാത്രം ശ്വസിക്കുക,
കാമമേറുള്ളൊരു റോസയുടെ

സത്തമാം സൌന്ദര്യമൊട്ടുമകലുവും,
മൃത്യുവായിട്ടു ഭവിച്ചതെല്ലാം

ജീവൻവളർത്തുന്നു, പ്രേമംവിടർത്തുന്നു
സമാധാനം സുഖം ശാന്തമായി!

# ഓം! ഓം!!

## ൧. ഹേ! പരിഷ്കാരമേ!

ഹേ!പരിഷ്കാരമേ! തെണ്ടിയലയുന്ന
ചാപലാസ്വപ്നമേ! കാണുന്നതായുള്ള
പേരുംസ്വരൂപവുമെല്ലാമൊരുപോലെ-
യാരാധനചെയ്യുമോരുന്നു നിസ്സാരം.

കാഴ്ചയാംഭോഷത്വമേറുന്ന ധൂളിനീ-
യുച്ചത്തിലല്ലേയടിച്ചുപറത്തുന്നു?
നീയന്ധകാരത്തിലാകയാൽ യാതൊന്നും
സ്വായത്തമായിട്ടറിയുന്നതുമില്ല!

രോമങ്ങളെച്ചീകി മോഹനമാക്കുവാൻ
നീ മന്ദമായി മലയിൽക്കരേറുന്നു!
സെല്ലുകൾരക്ഷിച്ചുസൂക്ഷിച്ചുവെക്കുവാൻ
കൊല്ലുന്നിതാത്മാവിനെ സ്വയം! കഷ്ടം!

ലോകരെത്തൃപ്തിപ്പെടുത്തുവാനും മാന-
മാകുംവിജയം ലഭിപ്പതിനുംവേണ്ടി
സ്വാധീനാഥനാമാത്മാവിനെപ്പാരം
സ്വയമേ നിന്ദിച്ചശുദ്ധമാക്കുന്നു നീ.

*   *   *

ഹാ!നിന്റെകീഴിൽ പരമാന്ധദാസരായ്
ഭോഷത്വമാനിതനീചവർഗ്ഗങ്ങളായ്
വാഴുമടിമകൾക്കേറെ രുചിക്കൊത്തു
താഴാതെ നീനിന്നു തുള്ളുന്നു സർവ്വദാ!

വാനരംപോലെ നടപ്പിനെത്താഴ്ത്തി
മാനിച്ചുനീയനുരൂപം നടക്കുന്നു!
ആയതോ കൃത്രിമമായൊരുരൂപമാ-
ണായതമായ വെറുമൊരുവെപ്പുതാൻ!

ചോദ്യംപ്രതിപദം "ലാഭംകിടയ്ക്കുമോ?"
'അന്യജനങ്ങളെന്തോതുമാവോ?" ഭയം!
എത്രയോഭീരു! ലതപോലെക്ഷീണിതൻ!
ക്ഷുദ്രൻ പ്രതിക്ഷണം ലജ്ജാവിവർണ്ണനവൻ!

ഭ്രാന്തരായ്പായുന്ന മാനുഷാഭാസരാം
സന്തതിവർഗ്ഗംനിരന്തരാഷ്ട്രങ്ങളിൽ
ആകുലമാകിയപൊക്കൻജ്വരം!-ചൊറി-
യാകവേനൽകും പനിയാം കുടിലതേ!

നിന്നുടെ നാശകരമാം വഴികളും
നന്നല്ല നിഷ്ഫലശീലങ്ങളുമലം!
ദൂരത്യജിക്കുക! ബോധമുണ്ടാകട്ടെ!
ദൂരത്യജിക്കുക! ബോധംവരട്ടിനി!

*   *   *

# പരിഷ്കൃതരെന്ന് പറയപ്പെടുന്നവരോട്

കാന്തത്താൽ മൂർച്ഛിച്ച മന്ദതാക്കെട്ടിൽനി-
ന്നാന്തം പതിക്കുന്ന വിഡ്ഢികളേ!

താന്തത്വം, വഞ്ചന രണ്ടും ചേർന്നുള്ള
ചിന്താവിഹീനരാം കെട്ടുകളേ!

നീണ്ടുരുണ്ടുമുഖം വിങ്ങിവീർത്തപ്പോഴും
കണ്ണാടിയേകും വ്രണങ്ങളെപ്പോൽ

ഹൃദ്ദേറിശ്ലാഘനിറമാണ്ടുകൈകെട്ടാൻ
പേടിച്ചുനില്ക്കുന്ന മൂഢർകളേ!

ഭ്രാന്തമൃഗങ്ങളേ! പാഞ്ഞുകയറുന്ന
ചിന്താനിശാചരായ സംഘ്യകളേ!

അന്യർതൻ ചൊല്ലിൻ്റെ കാരുണ്യക്കാൽകളിൽ
എന്നും അടിമകൾ എല്ലാവരും!

ഈശൻ്റെയുന്നതസിംഹാസനം നിങ്ങൾ
നീചമായ് നിന്ദിപ്പതെന്തുകൊണ്ടോ?

വേഷം ധരിച്ചു മഹനീയശ്രേഷ്ഠത
ദോഷം വെടിഞ്ഞു സമ്പാദിക്കാമോ?

* * *

ഇളംകൊടിയെപ്പോലെ യങ്ങിങ്ങുപാഞ്ഞോടി
നില്ക്കാത്ത നിസ്സാരകാര്യങ്ങളിൽ

ചിന്തിച്ചു നിഷ്ഫലമുഷ്കാന്തരക്കൈകെ
ബന്ധിച്ചശാസനം കൊണ്ടുതീരെ

ക്ഷീണരായ് വിളറിയദേഹവും പേറിക്കൊ-
ണ്ടാണിങ്ങു നിങ്ങൾ നശിച്ചിടുന്നു!

* * *

വ്യാപാരം വട്ടിയും നിങ്ങടെ പ്രേമത്തെ
പ്രാപിച്ചുട്ടരുത്തുനീക്കീടുന്നു,

‘‘മാമ്മോ’’നാം സ്വർണ്ണത്തിളക്കമാം പ്രാവിൻ്റെ
മർമ്മം വെടിവെച്ചു വീഴ്ത്തിടുന്നു,

ഏതും ചിരിക്കുവാൻ, സ്നേഹിപ്പാൻ, കരയുവാൻ
സ്വാതന്ത്ര്യമില്ലാതിറങ്ങുവാനും

ഹാഹാ! താച്ചപ്പിൻ്റെ ക്രൂടമായി, ലജ്ജയ്ക്കു
മോഹനമൂടുപടങ്ങളായി,

പേരിനും, കീർത്തിക്കും വേണ്ടി നിശ്വാസമായ്
ഭീരുത്വം കൈക്കൊണ്ടു നിൽപ്പൂ നിങ്ങൾ!

ആരോഗ്യം നിങ്ങൾക്കകപ്പതാൻ, സ്വത്തുക്കൾ
തീരെദ്ദുഷ്ടായുള്ള സാധനങ്ങൾ

അക്രമനേട്ടമാം സമ്പത്തു നിങ്ങളെ-
യാക്രോശിപ്പിച്ചല്ലോ നിർത്തീടുന്നു?

* * *

# ചില കവിതകൾ

പട്ടടവസ്ത്രത്തിൽ, ചിതയാകും ഗേഹത്തിൽ,
കഷ്ടം! ആത്മാവെക്കഴിച്ചുമൂടി
ഖേദിച്ചും കോപിച്ചും ജല്പിച്ചും തേങ്ങിയും
സാദിച്ചും ക്ഷീണിച്ചും കാലംപോക്കി
തോടൊക്കെരക്ഷിച്ചു സത്തിനെ മണ്ണിട്ടു
കേടാക്കി നില്ക്കുന്ന നിങ്ങളെല്ലാം
അംശത്തെപ്പാലിപ്പാൻവേണ്ടി മുഴുവനും
സംശയംവിട്ടു നശിപ്പിക്കുന്നു.

*　　*　　*

നിങ്ങടെസമ്പാദ്യം നിങ്ങളെ സമ്പാദി
ച്ചങ്ങിനെ ബന്ധിച്ചുനിർത്തീടുന്നു,
കുത്തുന്ന ക്രൂരതരനിർദ്ദേശങ്ങൾമൂലം
മർദ്ദിതരാകുന്നു നിങ്ങൾ സദാ.
രണ്ടളവിന്നുള്ളിൽ മന്ദരായ് ജീവിച്ചു-
കൊണ്ടഹോ! കാലം കടത്തീടുന്നു
വൈരസ്യകൃത്തായ ദുർഘടജാലവും
ഭാരവുമെല്ലാമേ താങ്ങിത്താങ്ങി.

*　　*　　*

ഉണരുവിൻ! ഉണരുവിൻ! എഴുന്നേല്പിൻ! പാപങ്ങൾതൻ
ഗണം ചീന്തിയെറിയുവിൻ! നിങ്ങടെയെല്ലാം
ഉറക്കങ്ങൾവെടിയുവിൻ! ലോകങ്ങൾക്കനാഥന്മാരെ!
പെരുസംഘപ്രഭുക്കളേ വീര്യാംബുധികളേ!
പ്രേതച്ഛായകളെക്കാത്തുനിന്നെന്തിനു ക്ലേശിക്കുന്നു?
കാതര്യംകൈക്കൊണ്ടു നിന്നുവെമ്പുന്നു നിങ്ങൾ?

*　　*　　*

കാമങ്ങളാം മൂടൽമഞ്ഞുകൾ നീക്കീട്ടു
കാമം രവികളായ് താരങ്ങളായ്
അഗ്നികളുമായി പ്രോജ്ജ്വലൽശോഭയാ
മഗ്നതവിട്ടു പ്രകാശിക്കുവിൻ!
സങ്കടസംഗമാദികടെ മൃത്യുവിൻ-
ഘണ്ടാരവങ്ങൾ മുഴക്കീടുവിൻ!
ദേവന്മാർകേൾക്കട്ടെ! സംഗീതധോരണി
കേവലം ഘോഷിച്ചുകൊണ്ടിദാനീം.

*　　*　　*

സ്വത്തിങ്കൽ മമത തീരെവെച്ചീടാതെ,
തൂത്തുകളഞ്ഞിട്ടു ഭിന്നതകൾ.
സ്വല്പഭയം ഭീതിയും ലേശവുംവേണ്ടാ, ഞാൻ
പാർത്താൽ പ്രിയർതന്നിലേറ്റം പ്രിയൻ

*　　*　　*

ഗൂഢരഹസ്യങ്ങൾ ഒക്കെപ്പുറത്തായി!
ഗാഢം മേ സർവ്വമൊന്നേയുള്ളു.

ഞാനപ്രമേയത്തിൽ വ്യാപിച്ചുനില്ക്കുന്നു,
'ഞാനി'ൽലയിക്കുന്നു പ്രേമമെല്ലാം
ഞാനാണ് ജീവൻ, ഈ ഞാനാണ് സ്വർഗ്ഗീയം
ആനന്ദദായകമാം ഭക്ഷണം
പാടുവിൻ! പാടുവിൻ! ദേവതമാർകളേ!
ആടലിന്നെന്തൊരുമൂലമാക്കം?

*　　　*　　　*

താരങ്ങളെയെല്ലാം സൂര്യൻമറയ്ക്കുംപോൽ
ഭേരീനിനാദത്തിൽ ശംഖഘോഷം
മുങ്ങുന്നതുപോലെ, വാരിധി വാഹിനീ-
സംഘങ്ങളൊക്കെബ്ഭുജിക്കുമ്പോലെ
ജാഗ്രദവസ്ഥയിൽ സ്വപ്നങ്ങളൊന്നായ് സ-
മഗ്രമായ് ദ്ദൂരത്തു മാഞ്ഞുപോകും.

*　　　*　　　*

പാവനപ്രേമം ഭയത്തെബ്ഭുജിക്കുമ്പോൾ
ഞാൻവന്നു തേച്ചുകഴുകിയെല്ലാം,
ദോഷവും അസൂയയും ക്ഷീണവും മൃത്യുവും
ധീ, വന്യസൌമ്യസ്വഭാവങ്ങളും
ഭൂമിയും ദൈവവും ദേവതാവർഗ്ഗവും
കാമം തുടച്ചങ്ങുമാറ്റീ, പാട്ടിൽ!

*　　　*　　　*

ഭൂമണ്ഡലങ്ങളേ! വാരിനിധികളേ!
ഓമലെൻനന്ദനപുത്രിമാരേ!
ജന്തുവർഗ്ഗങ്ങളേ! സസ്യജാലങ്ങളേ!
ബന്ധതടസ്സങ്ങളൊക്കെയൊന്നായ്
ദൂരെയെറിഞ്ഞും കൊണ്ടാമോദവാരിയിൽ
കോരിക്കളിച്ചാർത്തു പാടീടുവിൻ!

*　　　*　　　*

## ൩. സ്വർഗ്ഗഗീതം

ഫാലങ്ങളുംഗോപുരദ്വാരങ്ങളുംമാർഗ്ഗം ഞാനെപ്പോഴു-
മൊലിച്ചങ്ങുചാടീടുന്നു നിതാന്തരമ്യം;
ഏത്തട്ടാകും സ്വർഗ്ഗരാജ്യംതന്നിലാനന്ദത്തിൽമുങ്ങി
വർത്തിക്കുന്നു സദൈവ ഞാൻ ശാന്തഗംഭീരം,
ഗൗരപ്രഭാപ്രഭാവത്തിൻനിയമവ്യവസ്ഥയാൽസ്വ-
വാരിചെയ്തീടുന്നു ഞാനമവിടെഭാഗ്യം
ആക്കമെന്നെവിട്ടുമാറാൻ ലവലേശംതരമില്ലാ
തക്കമെല്ലാംതോന്നീടണ്ടാ, മാർഗ്ഗമില്ലന്യം

*　　　*　　　*

രമണന്മാർ രമണിമാരെല്ലാമെൻറപാണികളിൽ
അമർന്നുതാണുറങ്ങുന്നു സമാധാനത്തിൽ;

വിശ്രമിച്ചീടുന്നിതവരെന്നിൽത്തന്നെ; യുഗങ്ങളുന്നി-
തശ്രമമിങ്ങെന്നിൽത്തന്നെ സാവധാനത്തിൽ;
അഹമവർഹൃദയത്തിൻഗ്രന്ഥികളിൽ സ്പന്ദിക്കുന്നു,
ബഹിർഗ്ഗമിക്കുന്നു ശബ്ദമെന്നിൽക്കൂടിത്താൻ.
എന്നിലവർസങ്കല്പിച്ചീടുന്നു മന്ദംഹസിക്കുന്നു
എന്നിലല്ലാതൊന്നുമവർചെയ്യുന്നതില്ല.

* * *

ഭൂമുഖത്തിലെന്നാകിലും ദേവലോകത്തെന്നാകിലും
സുമംഗലവിവാഹാദിസംയോഗമെല്ലാം
മനുഷ്യവംശത്തെയാകെ ഞാനൊന്നായിഗ്ഗാഢമാലിം-
ഗനംചെയ്യുന്നതിനെത്താനനുകരിക്കും;
മന്ദമന്ദമൊരുലക്ഷ്യനിഴൽമാത്രം; പാണിഗ്രഹ-
മെന്നുടേതുസുദൃഢവുംലോലവുമത്രേ.

* * *

ദിനകരകർക്കശാക്ഷിപാതങ്ങളും സ്വർണ്ണാസ്ത്രങ്ങൾ
താനേറുമന്നു സുമാളിതൻഹൃത്തടത്തിങ്കൽ
ആനന്ദാന്ദോളിതപൂർണ്ണനിശാകരബിംബമനേ-
ഹിനംപൊഴിക്കുന്ന രജതാംശുക്കൾമൂലം
വാരിധികളെല്ലാമെൻെറ പൂർണ്ണശാലയോടുചേർത്തു
കരുക്കിട്ടുകൊള്ളത്തിഞാൻനിബന്ധിക്കുന്നു.

* * *

സുന്ദരപ്രഭാതത്തിൽ സുരഭിലംചുംബിച്ചുഞാൻ
മന്ദവാതേരാംസാപ്പൂക്കളംവിടുർത്തീടുന്നു,
ക്ഷണപ്രഭാഭ്രാന്തിപ്രദസ്വപ്നസീമ്നി ചാഞ്ചാടുന്ന
ഗുണാകരനദീശിശുജാലത്തെപ്പോലെ
മമഗർഭഗഹ്വരത്തിൽജഗദ്വൃന്ദംവഹിക്കുന്നു
സമസ്തവുംനിഷ്പ്രയാസംസാനന്ദമഹം.

* * *

ക്ഷണപ്രഭേ! ബലപ്രഭേ! മിന്നിപ്രകാശിച്ചീടുന്ന
ക്ഷണികമാം ചിന്താശലഭമേ! വരുവിൻനിങ്ങൾ!
മത്സരിച്ചോടുന്നാടിനേക്കാൾ, സോത്സാഹമോടുവിൻശീഘ്രം!
ഇസ്സാഹസം ഫലഹീനം, പറന്നുനോക്കിൻ!
പറന്നുനോക്കുവിൻ! പോരാ! നിങ്ങളെൻെറ പാദചാരേ
വരുകൊള്ളും, തോററുപോകും നിങ്ങൾ നിസ്തുക്കം.

* * *

ഭൂതങ്ങളേ! കൊടുങ്കാറേറ! ഗർജ്ജനംചെയ്യുന്നമേഘ-
യൂഥരൂപങ്ങളേ! ഞാനെൻകൈകളെനീട്ടി
ചുററിച്ചുനിങ്ങളെയെല്ലാമെൻരഥത്തിൽ നിബന്ധിച്ചു
ചാററിച്ചുററിക്കറക്കിയും മുന്നോട്ടേറിയും
വിസ്താരത്തിൽ,ബഹുദൂരം, സവാരിചെയ്തിയലുന്നു
ബലാടോപം സദൈവഞാൻ കണ്ടുകൊള്ളുവിൻ!

* * *

ഞാനുറക്കെച്ചിരിക്കുന്നു; ഹസിക്കുന്നു ഘോഷഘോഷം
നാനാവിധിതന്നെപ്പുച്ഛിച്ചാക്ഷേപിക്കുന്നു,

സൃഷ്ടിജാലത്തിനെനിത്തിനിഷ്പന്ദമാം ഞാൻ മോഹാവേശ-
നിഷ്ഠമാക്കീടുന്നു കാൺക! പ്രയാസമെന്യേ,

വിസ്മയാംഭോനിധിമമപൊട്ടിപ്പുറപ്പെട്ടു ഘോര-
ഗർജ്ജനമായ് ഭവിക്കുന്നു! നമുക്കുപാടാം.

*  *  *

## ൪. ചന്ദ്രനോട്

### അർദ്ധരാത്രി എഴുതിയത്.

(ശാസ്തപർവ്വതത്തിൽ രാമന്റെ കുടിലിൽ ചന്ദ്രപ്രകാശം എത്തിനോക്കുന്നു.)

ഉന്നതധരാധരത്തിങ്കൽനിന്നൊളിച്ചൊളി-
ച്ചെന്നെ നീ കടാക്ഷിച്ചുവീക്ഷിച്ചുകഴിയുന്നു,

എന്നുടെയേകാന്തമാം മണിമച്ചു നീകണ്ടോ?
നന്നായിനോക്കൂ! ശങ്കയൊക്കെയും തീർക്കു മന്ദം!

വ്രീളകൈക്കൊള്ളും നവവധുവെപ്പോലെ, മുഖം
വിളറിക്കൊണ്ടൊട്ടിങ്ങു ചുറ്റിലും നോക്കിനോക്കി

ആളാരെങ്കിലുമുണ്ടോ ചാരത്തെന്നന്വേഷിച്ചു
കളയുന്നല്ലോകാലം വെറുതെ മനോഹരേ!

*  *  *

ലജ്ജയും ക്ഷോഭാഭാവശൈത്യവുമുണ്ടെന്നാലും
ഉജ്ജൃംഭമാണധൈര്യം കൈക്കൊണ്ടുജനൽദ്വാരം

ഭേദിച്ചു രജതവർണ്ണാഞ്ചലനാമൃദാംഭുജം
മേദുരമനങ്ങാതെയകത്തുകടത്തിനീ

കംബളംവിരിച്ചുള്ള നിലത്തുവന്നുനിന്നു
സമ്മോദമെന്റെനല്ലമെത്തമേലേറിക്കൂടി.

*  *  *

കനിഞ്ഞുതാണുനിന്നിട്ടെന്നുടെ ഫാലത്തിങ്കൽ
കനിഞ്ഞു ചുംബിക്കുന്നു യെന്നെയിന്നുണർത്തുവാൻ

നയനങ്ങളിൽതന്നെ ചുംബിച്ചീടുന്നു, നല്ല-
നയമാണിതൊക്കെയും കാണുന്നു കാണുന്നു ഞാൻ!

നിന്നുടെവിദ്യുൽസ്പർശം; അല്പാല്പംമുനങ്ങുന്ന
സുന്ദരനോട്ടം തിരിനീക്കിയുംതുറന്നുമായ്;

മധുരശ്വാസവേഗമിതുകൾകൊണ്ടു നിദ്ര-
യധുനാ കൈവിട്ടുമാം ദൂരേ പാഞ്ഞുപോയി.

*  *  *

നീയുമിഞ്ഞാനുമായിട്ടൊന്നിച്ചു ശയ്യോപരി
... കുറവങ്ങനെശയിക്കവേ

എന്നെനീയാശ്ലേഷത്തിൽ സുദൃഢം നിബന്ധിച്ചു
നിന്നിലീഞാനുമെന്നിൽനീയുമങ്ങൊരുപോലെ
നന്നായിലയിച്ചഹോ! നഷ്ടമായ്തീരുംവരെ
സന്നതാംഗി! ഞാൻ നിന്റെമധുവുംനിറച്ചുണ്ടു.

## ൫. നമുക്കു ചിരിയൊട്ടുമടക്കാൻ കഴിവില്ല!

ഘോരമായ്ഭയങ്കരമായൊരുഞെട്ടൽതോന്നി
സാരമായ് ശരീരമൊന്നുലഞ്ഞുവശംകെട്ടു;
കണ്ടാലും! ഇതിൻഹേതുനിസ്സാരം, പരിചിതം
കൊമ്പലിൻനിഴൽപോലെ ചഞ്ചലമൊരുരൂപം!
തിമിർത്തുശങ്കാനിഴൽ നാഥനെദണ്ഡിപ്പിച്ചു,
നമുക്കുചിരിയൊട്ടുമടക്കാൻകഴിവില്ല!

* * *

വാസ്തവമാംസത്താന്റെ നീരിലെപ്രതിബിംബം
കയ്ത്തലംതന്നിലാക്കാൻ തന്നത്താൻചതിചെയ്തു
ചാട്ടന്നനായെക്കണ്ടാൽ നേരമ്പോക്കിനുവേണ്ടി
കൂട്ടന്നിജാനന്ദം തള്ളിയങ്ങെറിയാമോ?
കാമിതമാപത്തൊരുകളിയല്ലയോ? ഹന്ത!
നമുക്കു ചിരിയൊട്ടുമടക്കാൻകഴിവില്ല!

* * *

യാത്രയുംനിലച്ചുതൻ ലക്ഷ്യസ്ഥാനത്തുമെത്തി,
ആർത്തസങ്കടം ദീർഘപ്രയത്നാരിൻ സവം;
ഇതിനുവേണ്ടിജ്ജഗന്മണ്ഡലഗോളമൊക്കെ
സ്തുതരാം ക്ലേശംപൂണ്ടു മുറയ്ക്കൂണ്ടുരുണ്ടല്ലോ!
അധുനാമേപ്പുകാരൻതന്നെയാട്ടകാപോലെ
മധുരംസ്തുഷ്ടതാരാഗണങ്ങൾവന്നുകൂടി
അമിതാനന്ദംപൂർവ്വം സ്വാഗതംചെയ്തീടുന്നു
നമുക്കുചിരിയൊട്ടുമടക്കാൻകഴിവില്ല!

* * *

ശങ്കിക്കാം പ്രേമത്തിനുമനുരൂപമായ്, നവ്
സദ്ഭാശനനന്തനമൊത്താറാംസമ്മേളിച്ചു
സർഗ്ഗപരമേശന്താന്നാൻഐക്യവുംപാറി
അറ്റ്യയശാസനത്തോടൊത്തു സംയോജിച്ചിട്ടു
താഴ്ന്നതുമുയർന്നതും തുല്യവുമൊത്തു ശാന്തി-
യാന്നസത്യത്തെക്കണ്ടു മേലിലും കീഴുമെല്ലാം
എന്തൊരുശാന്തി! ഹാഹാ! സന്തോഷം! മഹാനന്ദം!
കാന്തമപ്രകൃതിഞാൻ മുഴുവൻഭുജിക്കുന്നു;
ഗോളങ്ങളുടെഗാനം സസുഖംപാടുന്നോരാൻ
താളമേകുന്നു താരാസംഘത്തിൻനൃത്തങ്ങളിൽ
സമുദ്രങ്ങളിൽചാടി ഞാനാർത്തുകളിക്കുന്നു,
മമശബ്ദകേളികൾ യുദ്ധസന്നാഹങ്ങളാം;
അമന്ദാനന്ദം! ഹാഹാ! നമ്മുടെവാഗാംവേഗം!
നമുക്കു ചിരിയൊട്ടുമടക്കാൻകഴിവില്ല.

* * *

ഉദയാദിത്യം! എന്തിനാണാവും വിറയലും?
ഹതിഞാൻചെയ്യുന്നില്ലാ ച്യവക്കെക്കവിളിൽതേ!

ഇല്ലെടോ!ശകാരവും, എന്നുടെപൈതൽ! ചെല്ല-
പ്പിള്ളയാംപ്രകൃതി! നീവരുകയരികത്തു!

ഓമനേ! നീതാനെന്റെ മാംസരക്തങ്ങൾ! ക്ഷണം
മാമകപാണികളിൽ വന്നുനീ വിലയിക്കൂ!

വിമലമെന്നെക്കാട്ടിൽ മൃദുവായ് മറ്റൊന്നില്ലും,
നമുക്ക ചിരിയൊട്ടുമടക്കാൻ കഴിവില്ല!

* * *

പ്രേമസ്വരൂപനാമെനിക്കാവില്ല പ്രേമിക്കുവാൻ,
കാമിക്കാൻ, യാചിക്കുവാൻ, എന്തിനിക്കുള്ളു? ഹാഹാ!

നിഖിലത്തിനുമന്തർഹൃദയമഹം. മഹൽ-
സുഖമാന്നിരിക്കുന്നു കാമത്തിൻസ്ഥാനത്തെന്നിൽ,

സകലവിഷയവുംഞാനായ് ഞാൻഭുജിക്കുന്നു,
സകലത്തിനും ജീവൽപ്രഭയും ഞാൻനൽകുന്നു,

സമസ്തനാമങ്ങൾക്കും ഞാനത്രേ നിയാമകൻ,
നമുക്ക ചിരിയൊട്ടുമടക്കാൻ കഴിവില്ല!

* * *

സുന്ദരവധുവിന്റെ ചുവന്നകവിൾത്തടം
മിന്നുമ്പോൾ കാമുകന്റെ കണ്ണുപോൽ ഭൃംഗംവന്നു

റോസാപ്പൂവെന്നു മധുമധുരംതേടീടുന്നു
രസമായതെന്റേതാണതിലുമവയിലും.

പ്രോജ്ജ്വലവൈരംപോലെ ഹിമസംഹതികളിൽ
സ്വച്ഛമായുറച്ചുഞാൻ മേവുന്നു മനോഹരം,

പ്രേമമുൾത്തട്ടിലെത്താൻ സ്വപ്രഭാജ്വലിക്കുന്നു്
ഹേ! മമ വാക്കുകേൾപ്പിൻ! ഇപ്രകൃതിയാംദേവി

ഇത്രമേൽകുഴഞ്ഞുകാണുന്നതിൽ ഖേദിക്കേണ്ടാ!
സത്യമായ്പറയുന്നു പ്രകൃതീദേവി! കേൾക്കൂ!

നിന്നുടെകുതന്ത്രങ്ങൾ എന്നിലൊക്കെയുംതീരും
വന്നെന്നെവേൾക്കൂ! ലയിച്ചീടുകമയിവേഗം

സുന്ദരപ്രാണനാഥാ! അത്ഭുതം! ചൊല്ലട്ടേവം
മുന്നാലേഭവാൻനാഥൻ സകലസൃഷ്ടികൾക്കും

സകലനിലയിലും സ്വർഗ്ഗശക്തികൾക്കാകെ
സകലേശ്വരൻദേവൻ — എന്നുമാത്രവുമല്ലാ.

നീതന്നെപ്രപഞ്ചവും, ലോകങ്ങൾ, നിയമങ്ങൾ
ഓതുവാൻ, ചിന്തിക്കുവാൻവയ്യാത്തദ്ഭുതസ്ഥൻനീ

ശങ്കകൾകൊണ്ടുഖേദം സഹിക്കുംജനങ്ങളേ!
അന്ധവിശ്വാസങ്ങളിലമർന്നജനങ്ങളേ!

നോവുംനൊമ്പരങ്ങളും താങ്ങുന്നജനങ്ങളേ!
വാശ്ശത്തെഭാവിക്കായിക്കാത്തുഴലുന്നോർകളേ!

ബന്ധുക്കൾ പ്രിയപ്പെട്ടോർ ചത്തുകേഴുന്നോർകളേ!
വ്യക്തമായ്ബുദ്ധി തെളിയാത്തുള്ളമനുഷ്യരേ!

## ചില കവിതകൾ

വ്യർത്ഥമായ്മായതന്നിൽ കളിക്കുന്നെന്തു നിങ്ങൾ?
അബ്ധിയിൽകിടക്കുന്ന മത്സ്യങ്ങൾദാഹിക്കുംപോൽ.

നിന്നിലുണ്ടുത്തമസുന്ദരസ്വർഗ്ഗരാജ്യം,
നിന്നുടെമനം ബാഹ്യവസ്തുവിൽപാഞ്ഞീടുന്നു!

ഉൾത്തട്ടിൽതിരിഞ്ഞുനോക്കീടുവിൻ, സ്വാധീശ-
സത്തമൻതന്നെക്കാണ്മിൻ! വഴിപോലറിയുവിൻ!

എന്നാലീവിപത്തുകൾ, ദുർഘടങ്ങളെല്ലാമേ
ഛിന്നഭിന്നമായി ദ്ദൂരെപ്പോയിടും, കാണാതാകും.

ഹൃത്തട്ടിൽ ശോഭിക്കുന്ന രാമനെയറിയുവിൻ!
എത്രമേൽസുഖപ്രദം! ഔഷധംരോഗഹരം!

സുമന്ത്രവാദി ബാധാദോഷങ്ങൾകളയുവാൻ;
നമുക്കുചിരിയൊട്ടുമടക്കാൻകഴിവില്ലാ!

ജലധിയിലെപതനരകൾ കുമിളകൾ
സ്ഥലമായ്കരുതിയാൽ ഉഴറുംകുഴപ്പത്തിൽ,

ഛലമയേ്മിഥ്യയായതുള്ളതെന്നോർത്താകിൽ
വലയുംവിനാശകകന്ദത്തിൽവീണുകഷ്ടം!

രാഗങ്ങൾ,വികാരങ്ങൾ,കാമങ്ങൾ,യാചനകൾ
ആഗമിച്ചീടുമെങ്കൽ, എത്തീടും, പററിച്ചേരും,

വിടുവാനരുതാത്ത മട്ടിലെന്നോടുചേർന്നു
കൂടിടും, ഉറച്ചീടും സന്തതംകഠോരമായ്;

എങ്കിലും യഥാർത്ഥമെൻ സത്യത്തെക്കാണുന്നേരം
ശങ്കവേണ്ടോടിപ്പോകും സൂര്യനെയിരുട്ടുപോൽ.

മൃദുലമനോഹര ചിറകുകടഞ്ഞതിൽ
സ്ഥിതമാംജലങ്ങളെപ്പക്ഷികൾഎറിയുമ്പോൾ

അമലമാദർശത്തപ്പോൾ പിന്നെയുംശോഭിച്ചീടും
നമുക്കുചിരിയൊട്ടുമടക്കാൻ കഴിവില്ല.

ബാധയേൽക്കാത്ത സാക്ഷിരൂപമാം പ്രഭതന്നിൽ
ആധാരമില്ലാ വികാരാവേശങ്ങൾക്കു തെല്ലും,

മുഖത്തുനോക്കുമ്പോൾ ഞാനതുകൾപാവങ്ങള-
ങ്ങഖിലം മരിക്കുന്നു വിസ്മയംനിർദ്ദോഷികൾ.

* * *

സ്വഭാവത്തെയൊരു കോണിൽകൊണ്ടുപോയ്കൂട്ടുന്നല്ലൂ
സ്വഭാവംജീവസിരതന്നിലെസമ്മർദ്ദനം,

ഇക്കെട്ടാമഹങ്കാരം തകർത്തുകളയുമ്പോ-
ളിക്കാണും വേഷരൂപമൊക്കെയുമെന്തോതാകും.

സങ്കടമുണ്ടാക്കിക്കൊണ്ടെന്റെ ദോഷനാംധൂർത്താ!
തങ്കലേയേകത്വത്തെപലതായ്ഗണിച്ചുനീ

ശത്രുക്കൾ,ബന്ധുക്കളെന്നുള്ള ദേഹാദിരൂപ-
മത്രയ്ക്കുംപിന്നിലാക്കി നിലനിൽത്തുന്നുകഷ്ടം!

ധൂർത്തനാമിവൻ കെട്ടുകെട്ടുന്നു, ഞെരുങ്ങുന്നു,
അത്യന്തംവലയുന്നു നിത്യമെന്നായീടിലും

ഛിദ്രിപ്പിക്കുന്നശീലം പോയ്മാഞ്ഞീടുംനേരം
വ്യക്തിസ്വാർത്ഥോദ്ദേശങ്ങൾ രാമനിലാരോപിക്കാം.

ദേഹങ്ങളസംഖ്യങ്ങൾ, ആത്മാവദ്വയനേകൻ,
സോഹമപ്പുറമാത്മാസർവ്വേശൻ, വേറെയില്ലാ.

വേലക്കാരനും,സാക്ഷി, ജഡ്ജിയും, കയ്യാംകെട്ടി
ച്ചാലവേപ്രശംസിക്കുന്നവനും, തരംപോലെ

ദ്വേഷവുമസൂയയുംമുഴുത്തു കുററംനോക്കി-
ഗ്ഗവേഷിക്കും വിമർശകനെല്ലാരുംഞാനാകുന്നു.

എല്ലാരുമൊരുപോലെ സ്വതന്ത്രർനമ്മോടേററം
ഇല്ലളവതിൽബന്ധം, ഞാൻതെററുകാണുന്നില്ല.

ഞാനമന്യരുമെല്ലാമൊന്നുപോൽ സ്വതന്ത്രന്മാർ
ഞാനീശൻ!ഈശൻതന്നെ!നീയുമങ്ങിനെതന്നെ.

ജ്ഞാനമില്ലി,ല്ലാകൃത്യം, ഭയമില്ലില്ലാചതി-
യാണുഞാനേകൻ,ഇപ്പോൾ,ഇവിടത്തന്നെസ്വയം.

ആവേശങ്ങൾക്കു സകലത്തിനുമാത്യന്തിക-
ഭാവമൂലമാം ക്ഷോഭവീഴ്ചയുമുയർച്ചയും.

സൌന്ദര്യഭവനവും, സ്നേഹത്തിൻഹൃദയവും,
ഉദ്ദേശ്യകാരികേകികൾപോൽചൈതന്യവും

കാമത്തിന്നാഭ്യന്തരകേന്ദ്രവും തന്ത്രീജാല-
മാമൂലംവലിക്കുന്ന സകലശക്തികളും,

ആകർഷണാഖ്യയാട്ടു സ്പഷ്ടമാമോജസ്സതും
സകലകാരണങ്ങൾ സത്യമൂലവും ഞാൻതാൻ.

അഖിലത്തിലുമെൻറാശ്വാസം ഞാൻദർശിക്കുന്നു
സുഖിഞാൻകറങ്ങുന്നു ഭൂശശിസൂര്യന്മാരിൽ,

വാതമായടിക്കുന്നു, പുല്ലായിവളരുന്നു,
നദിയായൊഴുകുന്നു, മേഘമായ്വർഷിക്കുന്നു.

പ്രത്യക്ഷം പരോക്ഷവും ദൂരവു,മടുപ്പവും
നൽത്താരം നക്ഷത്രവും ഭൂതവും,ഭവിഷ്യത്തും,

വശ്യനേത്രങ്ങൾ, മനോമോഹനഗാനങ്ങളും
വിശ്വസിപ്പിക്കാൻ ബലംചേർന്നുള്ളപ്രസ്താവങ്ങൾ,

മധുമാധുരീകളവചനങ്ങളും മാധ്വീ-
മധുരാധരങ്ങളും, പട്ടൊത്തധമ്മില്ലവും,

ഗാഢമാംകരഗ്രഹണങ്ങളുമെന്നപ്പോലെ,
ക്രുദ്ധമെൻറേതുപോലെ ഞാനാസ്വദിക്കുന്നു.

ഹാഹാഹാ!സദാനന്ദം! ഹാഹാഹാ!സദാനന്ദം!
ഹാഹാഹാ!സദാനന്ദം!ഹാഹാഹാ!സദാനന്ദം!

അമൃതതരലോകം ചിന്തയെക്കാളുമേററം,
നമുക്കു ചിരിയൊട്ടുമടക്കാൻ കഴിവില്ല.

ഓം! ഓം!! ഓം!!!

---

# ൯ ക്ലാസ്സുചോദ്യങ്ങൾക്കുത്തരങ്ങൾ

(ഗോൾഡൻ ഗേററ ഹോൾ, 1903 ജനുവരി 25 ഞായറാഴ്ച)

**ചോദ്യം—ചെറുശിശുക്കൾ എന്തുകൊണ്ടു മരിക്കുന്നു?**

ഉത്തരം—ഈ ചോദ്യങ്ങൾ വിശദാംശങ്ങൾ കാണിച്ചു വിവരിക്കുവാൻ നമുക്കു സമയമില്ല. ഉത്തരങ്ങൾ സമഷ്ടിയായി പരാമർശിക്കയേ ഉള്ളൂ.

ആരോ എഴുതിയ ഒരു പുസ്തകം ഇതാ! ഈ പുസ്തകത്തിൽ വളരെ ഇംഗ്ലീഷ് ഉദ്ധാരണങ്ങളും, കൂടാതെ ചിലടത്തു സംസ്കൃതപദങ്ങളും, സംസ്കൃതത്തിൽ നിന്നുള്ള ഉദ്ധാരണങ്ങളും ഉണ്ട്. ഇംഗ്ലീഷ് എഴുതാനുള്ള പേനായിൽനിന്നു വ്യത്യാസപ്പെട്ട പേനാ വേണം സംസ്കൃതം എഴുതാൻ എന്നു് നിങ്ങൾക്കു് പക്ഷേ അറിയാമല്ലൊ അതിനാൽ ഒരു ഗ്രന്ഥകാരൻ ഇംഗ്ലീഷ് എഴുതുമ്പോൾ ഒരു പേനാ ഉപയോഗിക്കയും, സംസ്കൃതം മുതലായതു് എഴുതുമ്പോൾ മറെറാരു പേനാ ഉപയോഗിക്കയും ചെയ്യുന്നു. അതുപോലെ, നിങ്ങൾ ഈ ശരീരത്തിൽ ജീവിക്കുമ്പോൾ അത്രയും കാലം ഈ ശരീരം നിങ്ങൾ ഒരു പേനായെന്നപോലെ പ്രയോജനപ്പെടുത്തുന്നു. നിങ്ങൾ ഈ ശരീരം കയ്യിൽവെച്ചു് അതിനെ കരഗതപ്പെടുത്തി നിയന്ത്രിച്ചു് അതു കൊള്ളാവുന്നതുവരെ അതുപയോഗിക്കുന്നു. ശരീരം വൃദ്ധമായി ജീർണ്ണിക്കുമ്പോൾ, അതു രോഗബാധിതമായി ഉപയോഗശൂന്യമാകുമ്പോൾ, നിങ്ങളതിനെ ദൂരെത്തള്ളുന്നു. നിങ്ങൾ വേറൊരു ദേഹമെടുക്കുന്നു. തുണി പഴകുമ്പോൾ അതു ദൂരെക്കളഞ്ഞു വേറൊന്നു എടുത്തുടുക്കുംപോലെ തന്നെ. ഇവിടെ ഈ കാര്യത്തിൽ ഭയങ്കരമായിട്ടൊന്നുമില്ല! അതു പ്രകൃതിസഹജമാണു്.

കുട്ടികൾ എന്തിനുമരിക്കുന്നു! പല ആഗ്രഹങ്ങൾ ഉള്ള ഒരു മനുഷ്യൻ ഇവിടെ ഇതാ! ഒരുതരം ആഗ്രഹങ്ങൾ മാറി വേറൊരുതരം മോഹങ്ങൾ ഉണ്ടാകുന്ന ഒരു കാലംവരുന്നു. ദൃഷ്ടാന്തത്തിനു്, ഒരാൾ വളരെക്കാലം അമേരിക്കായിലെ ഏതോ ഒരു നഗരത്തിൽ താമസിക്കുന്നു. അകത്തെ ആഗ്രഹങ്ങളും, മനോഗതിയും മാറുന്നതുവരെ, അവയെ മാററത്തക്കവണ്ണമുള്ള സാഹിത്യം വായിക്കയും, പഠനം തുടരുകയും ചെയ്യുന്നു. ആകട്ടെ, അവന്റെ ഹൃദയത്തിൽ ഒരു പൌരസ്ത്യവിജ്ഞാനപ്രേമിയായ ഒരു ഹിന്ദുവാകണമെന്നു് ആഗ്രഹമുണ്ടെന്നിരിക്കട്ടെ തന്റെ ആന്തരികമോഹങ്ങളും വികാരങ്ങളും എല്ലാം ബാഹ്യമോഹങ്ങളിൽനിന്നു തീരെ ഭിന്നിക്കുന്ന ഒരു കാലം വരുന്നതുവരെ, അവൻ കുറെക്കാലം അമേരിക്കായിൽ പാർത്തു പണിചെയ്യുന്നു. പിന്നീടവൻ അമേരിക്കാക്കാരനല്ല.

ഹന്ദു

അവൻ ഇൻഡ്യാക്കാരനാണു്. ഇൻഡ്യായിൽ ജനിക്കണം. അതേ സമയം അവനു് പ്രത്യേകസ്നേഹമുള്ള ഒരു ധനികൻെറകൂടെ ജീവിക്കാൻ പ്രബലമായ ഒരു ആഗ്രഹവും ഉണ്ടു്. ഇൻഡ്യായിൽ ജനിക്കണമെന്ന മോഹത്തെക്കാൾ, സാൻഫ്രാൻസിസ്കോയിൽ ഉള്ള മേയറോടോ, മറെറാരു മഹാപുരുഷനോടോ സമ്പർക്കംചെയ്യണമെന്ന മോഹം ദുർബ്ബലമായിരുന്നു. ഇവിടെ ആദ്യമോഹം സാധിക്കണം, രണ്ടാമത്തേതും സാധിക്കണം. ഇതെങ്ങനെ തീരുമാനിക്കാം! തനിക്കു ബഹുനിർബ്ബന്ധമുള്ളതുപോലെ വലിയ മനുഷ്യനമായി ജീവിക്കാൻ പരിതഃസ്ഥിതികൾ അനുവദിക്കാത്തതിനാൽ, അവൻ മരിച്ചു് മേയറുടെ മകനായി ജനിക്കയോ മറേറാ ചെയ്യുന്നു. അഥവാ മറേറ വലിയവൻെറ മകനായി ജനിക്കുന്നു. തനിക്കു് ആകർഷണം തോന്നിയിരുന്ന വലിയ മനുഷ്യനുമായി താമസിച്ചു് ആ കാലം തീർമ്പോൾ, അവൻ ശേഷം ആഗ്രഹങ്ങളുടെ സാധ്യത്തിനായി ഇൻഡ്യായിൽ ജനിക്കണം. ഇതാണു് കുഞ്ഞുങ്ങൾ മരിക്കുന്നതിനു കാരണം.

ഒരാളുമായിട്ടു് മാതാവോ പിതാവോ എന്ന നിലയിൽ സംബന്ധപ്പെട്ടിരിക്കാനുള്ള ആഗ്രഹം ഇംഗ്ലീഷക്ഷരങ്ങളിൽ എഴുതപ്പെട്ട ഒരു വലിയ പുസ്തകത്തിലെ സംസ്കൃതവരിപോലെയാണു്. അതുപോലെ, ഒരു വിദേശഭാഷയിൽ എഴുതപ്പെട്ട പുസ്തകത്തിലെ സകലവിഷയങ്ങളും അശേഷം ആ ഭാഷയിൽ എഴുതപ്പെടാതെ, മററു ഭാഷകളിൽ എഴുതപ്പെട്ട വരികൾപോലെയാണു് ചെറുപ്പത്തിലേ മരിക്കുന്ന കുഞ്ഞുങ്ങൾ.

ചോദ്യം—പുണ്യപാപങ്ങളെ വേർതിരിക്കുന്ന രേഖ എന്താണെന്നു ദയവായി ചൂണ്ടിക്കാണിച്ചുതരുക.

ഉത്തരം—ഇതാ ഇവിടെ കോവണി! നിങ്ങളതിൽക്കൂടി മുകളിലേയ്ക്കു കയറുകയാണെങ്കിൽ അതു പുണ്യം; കീഴോട്ടിറങ്ങുകയാണെങ്കിൽ അതു പാപം—തിന്മ.

ഗണിതശാസ്ത്രത്തിൽ (Mathematics) സംബന്ധിതസൂത്രങ്ങൾ (co-ordinate axioms) നാം കണ്ടുമുട്ടുന്നു. ഒരു സൂത്രത്തെയും സ്വയം അനുലോമമെന്നോ, പ്രതിലോമമെന്നോ പറയാവതല്ല. (Positive or Negative) അനുലോമപ്രതിലോമങ്ങൾ വെറും ആപേക്ഷികനാമധേയങ്ങൾ (Relative Terms) മാത്രമാണു്.

അതുപോലെ, വേദാന്തമനുസരിച്ചു പുണ്യപാപങ്ങളും പരസ്പരാപേക്ഷികപദങ്ങളാണു്. ഇവിടെ പാപം അവസാനിച്ചു പുണ്യം തുടങ്ങുന്നു എന്നു പറയത്തക്കവിധം ഒരു സ്ഥാനമോ, രേഖയോ ഇല്ല.

ഇതാ! ഇവിടെ ഒരു രേഖ വരച്ചുവയ്ക്കുക. × എന്ന ഗണിതശാസ്ത്രരീത്യാ പറയപ്പെടുന്ന ഒരു ബിന്ദു അതിൽ ഉണ്ടാക്കുക. അവിടെനിന്നു് ആ ബിന്ദു ഒരു വശത്തേയ്ക്കു മാറുമ്പോൾ അതിനു് അനുലോമഗതിയാലും, എതിർവശത്തേയ്ക്കു മാറുമ്പോൾ അതിനു പ്രതിലോമഗതിയാലും ചലനമുണ്ടാകുന്നുവെന്നു പറയപ്പെടുന്നു. അനുലോമത്തെ അപേക്ഷിച്ചു് മററതിനെ പ്രതിലോമമെന്നു പറയും പോലെ, പ്രതിലോമത്തെ അപേക്ഷിച്ചു് അതിനെ അനുലോമമെന്നു പറയുന്നു. ഈ നില പരസ്പരം മാററുകയും അതിൻപടി വിളിക്കയും ചെയ്യാം. അതുപോലെ, നിങ്ങൾ ഉപര്യുപരി സഞ്ചരിച്ചു് ഒരു പ്രത്യേകപ്രവൃത്തിമൂലം സത്യത്തോടു് അടുക്കുകയാണെങ്കിൽ അതു പുണ്യമാകും; ഒരു പ്രത്യേകനടത്തമൂലം നിങ്ങൾ സത്യത്തിൽനിന്നു് ദൂരത്തു പോകയാണെങ്കിൽ അതു നിങ്ങൾക്കു വിഷമാണു്—പാപമാണു്. വിവാഹബന്ധംകൊണ്ടു നിങ്ങൾ സാർവ്വത്രികപ്രേമത്തിലേയ്ക്കു്—പ്രപഞ്ചമശേഷം വ്യാപിച്ചിരിക്കുന്ന സാർവ്വലൗകികപ്രകാശത്തിലേക്കു സമീപിക്കുകയാണെങ്കിൽ, ആ വിവാഹബന്ധം നിങ്ങൾക്കു പരിശുദ്ധവും ഭക്തിപരവും ആണു്. നേരേ മറിച്ചു്, ആ ബന്ധംകൊണ്ടു് ആ പ്രേമത്തിലും, പ്രകാശത്തിലും നിന്നു് അകലുകയാണെങ്കിൽ, ഹാ! ആ ബന്ധം നിങ്ങൾക്കു വിഷമാണു്; പാപകരമാണു്; ഒരു ശാപമാണു്.

വേദാന്താനുസാരം സകലക്കും ഇത്തരം മൃഗീയമായ കാമങ്ങളിൽക്കൂടി കടന്നുപോകേണ്ടതുണ്ടു്. ഇതാണു് കർമ്മസിദ്ധാന്തം സർവ്വജനങ്ങളും പരിണാമഗതിയിൽക്കൂടെ—പരിണാമസഞ്ചാരമാർഗ്ഗത്തിൽക്കൂടെ—മുൻപോട്ടുമുൻപോട്ടു പുരോഗമനംചെയ്തുകൊണ്ടിരിക്കുന്നു.

അടുത്തകാലത്തു മൃഗശരീരത്തിൽനിന്നു വന്നു് മനുഷ്യശരീരത്തിൽ പ്രവേശിച്ച ചില മനുഷ്യരുണ്ടു്. അവക്കു മൃഗീയകാമങ്ങൾ പ്രബലമായിട്ടു മുന്നിട്ടുനില്ക്കണം. അവർ അടുത്തകാലത്തു ചെന്നായ്ക്കളുടെയും കടുവാകളുടെയും പട്ടികളുടെയും പന്നികളുടെയും മററും ശരീരംവിട്ടു വന്നിരിക്കുന്നവരാണു്. അവക്കു് അവയുടെ ആ ഗുണങ്ങൾ അധികം ഉണ്ടായിരിക്കുന്നു. ഓരോരുത്തരും വളരെക്കാലം ഒരു നെടുരേഖയിൽ ക്രമാനുഗതമായി ചലിച്ചുകൊണ്ടിരിക്കണമെന്നാണു് മന്ദതാനിയമം (Law of Inertia) വിധിക്കുന്നതു്.

മന്ദതാനിയമം പ്രപഞ്ചത്തിൽനിന്നു നീക്കിവെക്കുന്നപക്ഷം ലോകമെല്ലാം കുഴപ്പത്തിലാകും. മന്ദതാനിയമം നീക്കപ്പെടാത്തപക്ഷം മൃഗങ്ങളിൽനിന്നു വന്നിട്ടുള്ള മനുഷ്യക്കു മൃഗീയപ്രകൃതികാണണം. പ്രവഹിക്കുന്ന നദികളെ വെറുക്കുന്നതിനെക്കാൾ നാം ഈ

മനുഷ്യരെ അധികം വെറുക്കുകയോ, കുററപ്പെടുത്തുകയോ ചെയ്യരുതു്. ഇവരെ പാപികൾ എന്നു നിന്ദിച്ചാക്ഷേപിക്കാൻ നമുക്കവകാശമില്ല. ദുഷ്ടരെന്നും, സ്വഭാവലുക്കളെന്നും മററും നാം വിളിക്കുന്നവരെ വെറുക്കാൻ നമുക്കവകാശമില്ല. പാപികളെന്നു വിളിക്കപ്പെടുന്നവരെ പ്രേമിക്കാനേ നമുക്കവകാശമുള്ളു. യേശുപറയുന്നു:– "പാപിയെ സ്നേഹിക്കുക!" അത്തരക്കാരെ ഭർത്സിക്കാൻ യാതൊരു കാരണവുമില്ലെന്നു വേദാന്തം പറയുന്നതിന്റെ പൊരുൾ ഇതാണു്. അവൾക്കു പാപികളായിരിക്കാനുള്ള പ്രകൃതം പ്രകൃതിസിദ്ധമാണു്.

ഈ കൂട്ടർക്കു സ്വയം നോക്കിവെക്കാനുള്ള ലക്ഷ്യം എന്താണു്? അവർ പുരോഗമിക്കണം. മന്ദതാനിയമം എന്നു ഒരു നിയമം മാത്രമല്ലാ ലോകത്തെ ഭരിക്കുന്നതു് അവർ സജീവരാണെങ്കിൽ അവർ ആ മന്ദതയെ ജയിക്കണം.

ആദിമമന്ദതയിൽ വരുത്തപ്പെടുന്ന മാററങ്ങളാൽ സകലശക്തിയും ശ്രദ്ധാവിഷയമാകുന്നു. ആദ്യചലനരേഖ മാററപ്പെടാത്തപക്ഷം ജീവനില്ല—ശക്തിയുമില്ല. ഇവിടെ ഈ മനുഷ്യൻ ജീവിക്കുന്നുവെന്നു പറയപ്പെടാനാഗ്രഹിക്കുന്നുവെങ്കിൽ, ആ ജീവത്തായ ശക്തിയെ അവൻ പ്രകടിപ്പിക്കണം. സ്വയം മോചിതനാകണം. അവനിൽ ഉള്ള ശക്തിയെ ഭേദപ്പെടുത്തണം. ഈ മാറുന്ന ശക്തിയാൽ അഥവാ ആദ്ധ്യാത്മികശക്തിയാൽ അവൻ തന്റെ നിസർഗ്ഗജമായ പ്രകൃതം ക്രമേണ സമ്പൂർണ്ണം മാററണം. ഇവിടെ 'നിസർഗ്ഗജം' അഥവാ 'പ്രകൃതിസിദ്ധം' എന്ന വാക്കു് വരുന്നു. അനേകായിരം—പോരാ, ലക്ഷക്കണക്കിനു്—ഉള്ള ജനങ്ങളെ തെററിച്ചുകൊണ്ടുപോകുന്ന ഒരു കാരണമാണു് ഈ 'പ്രകൃതിസിദ്ധം' എന്ന പദത്തിൽ അന്തർഭവിക്കുന്നതു്. അതുകൊണ്ടു് ആ പദം ഒന്നു നിർവ്വചിക്കപ്പെടേണ്ടതുണ്ടു് "പ്രകൃതിസിദ്ധം" എന്ന പേരുംപറഞ്ഞു സകലവിധം തിന്മകളും, ദുഷ്ടതകളും, കഷ്ടതകളും അംഗീകരിക്കപ്പെടുകയും. പ്രോത്സാഹിപ്പിക്കപ്പെടുകയും ചെയ്യുന്നു.

മനസ്സിലുണ്ടാകുന്ന സകല മൃഗീയവികാരങ്ങളും മോഹങ്ങളും ആണു് "പ്രകൃതിസിദ്ധം" എന്ന പദം സൂചിപ്പിക്കുന്നതു് എന്നു ചിലർ വിചാരിക്കുന്നു. അവർ പറയുന്നു:–"നമ്മുടെ വികാരാശങ്ങളെ നമുക്കഴിച്ചുവിടാം; നമ്മുടെ യഥാർത്ഥചാരിത്രത്തെ നിയന്ത്രണത്തിൽവെക്കുന്ന കടിഞ്ഞാണുകളെ നമുക്കു പറിച്ചുകളയാം; നമുക്കു സ്വതന്ത്രരാകാം." സ്വതന്ത്രരാകാം! എന്നാൽ ഈ സ്വാതന്ത്ര്യം ഭൗതികവും, മൃഗീയവും മാത്രമാണു് എന്നല്ലാതെ മറെറാന്നും ആണെന്നു വരുന്നില്ല.

പൂർണ്ണവേഗതയിൽ ഓടുന്ന ഒരു കളിമോട്ടോർകാർ ഇതാ! അതിനെ നിയന്ത്രിക്കുന്നശക്തി പിൻവലിക്കുക. എന്തുണ്ടാകും? അതു സ്വയം കുറെദൂരം ഓടിപ്പോകും. എന്തുകൊണ്ടു്? ആ കാറിനു് അങ്ങിനെ ചെയ്യുന്നതു പ്രകൃതിസഹജമായതുകൊണ്ടു്, അതിലുള്ള ശക്തിയും, ഗതിവേഗവും അതിനെ മുമ്പോട്ടു തള്ളിക്കൊണ്ടുപോകുന്നതുകൊണ്ടു്, അതു പ്രകൃതിസിദ്ധമാണു്. 'പ്രകൃതിസിദ്ധം'എന്നതു 'മന്ദത'അഥവാ 'ആദ്യപ്രകൃതത്തോടു് ഒട്ടിനില്ക്കുന്നതിനുള്ള വാസന' ആണു്. മന്ദത ആ കാർ അപ്രകാരം ഓടണമെന്നു അനുശാസിക്കുന്നു. ഒരു കല്ലു വായുവിലേക്കു മേല്പോട്ടു് എറിഞ്ഞാൽ അതു മന്ദതാനിയമംമൂഖേന പ്രകൃത്യാ അതു മേല്പോട്ടുപോയിക്കൊണ്ടിരിക്കുന്നു. ഒരു കുട്ടിയുടെ പമ്പരം അതിന്റെ വേഗതമൂലം വട്ടത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്നു; അതു് അങ്ങിനെ കറങ്ങുന്നതു പ്രകൃതിസിദ്ധമായ വഴിക്കാണു്.

അതുപോലെ, മൃഗശരീരങ്ങളിൽ ഇരുന്നിരുന്നപ്പോൾ നിങ്ങൾ ഒരു പ്രത്യേകവശത്തേക്കു ഓടിക്കൊണ്ടിരുന്നു. മൃഗശരീരങ്ങളിൽ ഇരുന്നപ്പോൾ, ജനങ്ങൾ മൃഗീയകാമവികാരങ്ങളെ പ്രീണിപ്പിക്കാൻ ഓടിനടന്നിരുന്നു; ഇതു പ്രകൃതിസഹജമാണു്. അപ്പോൾ അതു നിങ്ങൾക്കു പ്രകൃതിസിദ്ധമായിരുന്നു, അതേസമയം ആ പ്രവൃത്തികൾ നിങ്ങൾക്കു ബഹുയോഗ്യവുമായിരുന്നു. എന്തെന്നാൽ ആ പ്രവൃത്തികളും കാമങ്ങളുംമൂഖേന നിങ്ങൾ ഉൽക്കൃഷ്ടീകരിക്കപ്പെട്ടു. ആ പ്രവൃത്തികളും ആഗ്രഹങ്ങളും നിങ്ങൾക്കു പുണ്യമായിരുന്നു. അവയിൽക്കൂടെ നിങ്ങൾ മുകളിലേക്കുയന്നു. ആവശ്യമായ ജ്ഞാനം നിങ്ങൾ സമ്പാദിച്ചു. ശ്വാനയോഗ്യമായ പ്രവൃത്തികളെക്കൊണ്ടു ശ്വാനനെ പാപിയെന്നോ, പന്നിക്കു യുക്തമായ പ്രവൃത്തികൾകാരണം പന്നിയെ പാപിയെന്നോ, ഒരിക്കലും വിളിക്കരുതു്.

മനുഷ്യശരീരത്തിലേക്കു നിങ്ങൾ സംക്രമിച്ചപ്പോൾ, മൃഗശരീരങ്ങളിൽ ഇരുന്നപ്പോഴെപ്പോലെ, മൃഗമോഹങ്ങളും, ആഗ്രഹങ്ങളും തുടച്ചയായി ഉണ്ടായിരിക്കുന്നതു നിങ്ങൾക്കു പ്രകൃതിസിദ്ധമായിരുന്നു. ഇതാ! ഒരു മനുഷ്യശരീരം! ഈ പ്രവൃത്തികൾ പ്രകൃത്യാ വന്നതും, നിങ്ങളിലുണ്ടായിരുന്ന മന്ദതമൂലം ഉണ്ടായതും ആണു്. മൃഗശരീരങ്ങളിൽ ഇരുന്നപ്പോൾ - കഴിഞ്ഞകാലത്തു് ഉണ്ടായിരുന്ന പ്രകൃതിസിദ്ധമായ പ്രവൃത്തികൾമൂലം ഉണ്ടായവയാണവ. ഇങ്ങിനെ 'പ്രകൃതിസിദ്ധ'മെന്നാൽ മന്ദതമൂലമെന്നല്ലാതെ വേറെ അത്ഥമില്ല. എന്നാൽ മന്ദത നിങ്ങളുടെ യഥാത്ഥപ്രകൃതം പ്രകടിപ്പിക്കയോ പ്രകാശിപ്പിക്കയോ ചെയ്യുന്ന ഒന്നല്ലാ. നിങ്ങളിലെ മൃതാംശങ്ങളെ അതു പുറത്താക്കുന്നു. ദിവ്യതപം വെളിവാക്കുന്നില്ല.

ഈ മന്ദതയെ ജയിച്ചു കീഴടക്കി, അതിൻെറ മുകളിലേയ്ക്കു കയറുമ്പോഴാണു് മനുഷ്യൻ യഥാൎത്ഥമനുഷ്യനായിത്തീരുന്നതു്. ഈ മൃഗീയവികാരങ്ങളും, ആഗ്രഹങ്ങളും മൃഗങ്ങൾക്കും, അട്ടത്തകാലത്തു മനുഷ്യശരീരത്തിൽ പ്രവേശിച്ചിട്ടുള്ള ഒരുക്കൂട്ടം മനുഷ്യൎക്കും, ഏററവും പ്രകൃതിസിദ്ധമാണു്. അവരുടെ ആഗ്രഹപൂൎത്തി നേടാൻ അവൎക്ക പരിപൂൎണ്ണസ്വാതന്ത്ര്യം ഉണ്ടു്. എന്നാൽ ഒരു നിശ്ചിത കാലത്തിനുശേഷം, അവർ അവയെവിട്ടു് അവയ്ക്കുമുകളിൽ കയറി മുമ്പോട്ടുപോകണം.

ഇവിടെ അസ്ഥാനത്തല്ലാത്ത ഒരു കഥ പറയാം. കേൾക്കുക. കിഴക്കേഇൻഡ്യായിൽ (ഭാരതത്തിൽ) തുളസീദാസൻ എന്ന ഒരു പുണ്യവാൻ ഉണ്ടായിരുന്നു. അദ്ദേഹം തൻെറ ഭാൎയ്യയെ വളരെ പ്രേമിച്ചിരുന്നു. മറെറാരു മനുഷ്യനും ഭാൎയ്യയെ ഒരിക്കലും പ്രേമിച്ചിട്ടില്ലാത്തവിധം അത്ര തീക്ഷ്ണതയോടുകൂടി അദ്ദേഹം തൻെറ ഭാൎയ്യയിൽ അനുരക്തനായിരുന്നു. ഒരിക്കൽ തൻെറ ഭാൎയ്യയ്ക്കു്, തൻെറ ഗ്രാമത്തിൽനിന്നു ഏഴെട്ടുമൈൽ അകലെ വേറൊരു ഗ്രാമത്തിലുള്ള ശ്വശുരൻെറ ഗൃഹത്തിൽ പോകേണ്ടിയിരുന്നു. ഈ പുണ്യവാനു് തൻെറ ഭാൎയ്യയുമായുള്ള വിരഹം അസഹ്യമായിരുന്നു; അതിനാൽ അദ്ദേഹം സ്വഗൃഹംവിട്ടു ഭാൎയ്യയെ അന്വേഷിച്ചുപോയി. ഭാൎയ്യ പൊയ്ക്കഴിഞ്ഞുവെന്നു അറിഞ്ഞതു രാത്രി പതിനൊന്നുമണിക്കായിരുന്നു. അദ്ദേഹം നിരാശാക്രാന്തനായി ഒരു ഭ്രാന്തനെപ്പോലെ തൻെറ ഭവനത്തിൽനിന്നു തനിയേ രാത്രി ഓടിപ്പുറപ്പെട്ടു. രണ്ടു ഗ്രാമത്തിനും ഇടയ്ക്കു ഒരു നദി ഉണ്ടായിരുന്നു ആ രാത്രിയിൽ നദിപ്രവാഹത്തിൻെറ ഉഗ്രതനിമിത്തം നദീതരണം എളുപ്പമല്ലായിരുന്നു. അപ്പോൾ സഹായത്തനു വേറാരെയും കാണാനും തരപ്പെട്ടില്ല. നദീതീരത്തു അദ്ദേഹം ചീഞ്ഞ ഒരു ശവം കണ്ടു് തൻെറ കാമഭ്രാന്തിൻെറ ശക്തിയാൽ; ഭാൎയ്യാസമീപം എത്താനുള്ള ആൎത്തികൊണ്ടു്, അദ്ദേഹം ആ ശവവുമായി സ്വയം മുറുകെ ബന്ധിച്ചു നദിയിൽകൂടി നീന്തി അക്കരെയ്ക്കെത്തു വീണ്ടും ഓടിത്തുടങ്ങി. തൻെറ ഭാൎയ്യാവസതിയിൽ ചെന്നപ്പോൾ കതകെല്ലാം അടച്ചുകിടന്നതായും, അകത്തേയ്ക്കു കടക്കാൻ തരമില്ലാതെയും. അകത്തെ മുറികളിൽ കിടന്നുറങ്ങിയിരുന്ന ആളുകളെയും ഭൃത്യന്മാരെയും ആരെയും ഉണൎത്താൻ നിവൃത്തിയില്ലാതെയും അദ്ദേഹം കണ്ടു. അപ്പോൾ അദ്ദേഹം എന്തുചെയ്യും? മദ്ധ്യേമാൎഗ്ഗം നദിയുണ്ടെങ്കിൽ അതിനെയും, പൎവ്വതങ്ങൾ ഉണ്ടെങ്കിൽ അവയെയും, പ്രേമം തരണംചെയ്യുമെന്നുള്ള ഒരു പഴച്ചൊൽ ഉള്ളതു നിങ്ങൾക്കറിയാമല്ലോ. അതിനാൽ പ്രേമത്തിൻെറ ചിറകുകളിൽ അദ്ദേഹത്തിനു ഭാൎയ്യയെ പ്രാപിക്കേണ്ടിയിരുന്നു. തലച്ചോറു പുണ്ണാക്കിക്കൊണ്ടിരുന്നപ്പോൾ;

വീടിനുയരെനിന്നു ഏതോ ഒന്നു തൂങ്ങിക്കിടക്കുന്നതായി അദ്ദേഹം കണ്ടു് അതു് ഒരു കയറാണെന്നുവിചാരിച്ചു. തന്റെ ഭാര്യാപ്രണയ പ്രകർഷംകൊണ്ടു തനിക്കു മുകളിൽ കയറിച്ചെല്ലാൻ ഭാര്യ കെട്ടി ത്തൂക്കിയിരുന്ന കയറാണു് അതു് എന്നു അദ്ദേഹം വിചാരിച്ചു. അദ്ദേഹം ആനന്ദതുന്ദിലനായി. എന്നാൽ ഈ കയറു കയറല്ലായി രുന്നു; പിന്നെയോ ഒരു നെടിയ പാമ്പായിരുന്നു. അദ്ദേഹം അതിനെ പിടികൂടിയെങ്കിലും അതു് അദ്ദേഹത്തിനെ കടിച്ചില്ല ഇങ്ങനെ അദ്ദേഹം ഗൃഹത്തിന്റെ മേൽത്തട്ടിൽ എത്തി തന്റെ ഭാര്യകിടന്നിരുന്ന മുറിയിൽ പ്രവേശിച്ചു. ഭാര്യ എഴുന്നേററു വളരെ ആശ്ചര്യപ്പെടുകയും, അത്ഭുതസ്തബ്ധയാകയുംചെയ്തു. അവൾ പറ ഞ്ഞു:—“അങ്ങെങ്ങനെ ഇവിടെ കടന്നെത്തി? ഇതു ബഹുവിചിത്രം തന്നെ!” അദ്ദേഹം പറഞ്ഞു:—“ഹേ! പ്രിയതമേ! നീതന്നെയാ ണു് ഞാനിവിടെ എത്താൻ സൌകര്യം ഉണ്ടാക്കിത്തന്നതു്. എനി ക്കു ആറുനീന്തിക്കടക്കാൻ നീ ഒരു തോണിക്കഷണം സൃക്ഷിച്ചുവെ ച്ചിരുന്നില്ലേ? എനിക്കു മുകളിൽ കയറിവരാൻ നീയൊരു കയറുകെ ട്ടിത്തൂക്കിയിരുന്നില്ലേ?” ആനന്ദബാഷ്പം ചൊരിഞ്ഞുകൊണ്ടു ഇങ്ങി നെ പറഞ്ഞ അദ്ദേഹം കേവലം ഭ്രാന്തനായി കാണപ്പെട്ടു. പ്രേമം അദ്ദേഹത്തെ ഭ്രാന്തുപിടിപ്പിച്ചിരുന്നു. ഭാര്യ അനുകമ്പയുടെയും ആനന്ദത്തിന്റെയും കണ്ണുനീർ വാർക്കാൻതുടങ്ങി. ആ സ്ത്രീ ഒരു പണ്ഡിതയും, ദിവ്യജ്ഞാനപൂർണ്ണയായ ഒരു ദേവിയും ആയിരുന്നു. ആ മഹതി പിന്നീടുപറഞ്ഞു:—“ഹേ! ദിവ്യനായ പുരുഷ! പ്രിയ പ്രാണനാഥ! ഈശ്വരനായ പരമാത്മവസ്തുവോടു് എന്റെ ഈ ശരീരത്തെ പ്രത്യക്ഷദേഹത്തെ സംരക്ഷിച്ചു പരിപാലനംചെയ്തു സൃക്ഷിച്ചുവരുന്ന അതിൽ പരിലസിക്കുന്ന ആ ദിവ്യശക്തിയോടു്— ഇതുപോലെ തീക്ഷ്ണമായ ഭക്തി വാസ്തവമായി വഹിച്ചിരുന്നുവെ ങ്കിൽ, അങ്ങു ഈ ലോകത്തിലെ ഏററവും വലിയ മഹാത്മാവാകു മായിരുന്നു; ഭൂമിയിലേയ്ക്കു ഏററവും വലിയമഹർഷിയാകുമായിരുന്നു; പ്രപഞ്ചത്തിനു മുഴുവനും ആരാദ്ധ്യനായ ഒരു ദിവ്യനാകുമായിരുന്നു.”

അദ്ദേഹത്തിൽ ഈശ്വരതാപമുണ്ടെന്നും, അവൾതന്നെ ഈശ്വ രതാപത്തോടു് ഏകമാണെന്നും പഠിപ്പിച്ചുകൊണ്ടു് ആസ്ത്രീ പറഞ്ഞു: “ഹേ! പ്രിയതമാ! അങ്ങു് എന്റെ ശരീരത്തെ പ്രേമിക്കുന്നുവോ? ഈ ശരീരം കേവലം നശ്വരമാണു്. അതു് അച്ഛന്റെ ഗൃഹ ത്തിൽനിന്നു് ഈ ഗൃഹത്തിൽ വന്നിരിക്കുന്നു അതുപോലെ, അതു് ഇന്നോ, നാളെയോ ഈ ഭൂമിയെത്തന്നെ പരിത്യജിക്കും അതു രോഗബാധിതമാകാം. ഒരു ക്ഷണംകൊണ്ടു് അതിന്റെ സൌന്ദ ര്യം ചൊയ്പോകും. ഇപ്പോൾ നോക്കുക, എന്റെ കവിൾത്തട

ങ്ങൾക്ക ശോഭകൊടുക്കുന്നതു് എന്താണു്? എന്റെ കണ്ണുകൾക്ക തിളക്കം കൊടുക്കുന്നതു് എന്തു്? എന്റെ ശരീരത്തിനു് ഇത്ര മാഹാത്മ്യം കൊടുക്കുന്നതു് എന്തു്? എന്റെ കണ്ണിൽക്കൂടി പ്രകാശിക്കുന്നതു് എന്തു്? എന്റെ തലമുടിക്കു് ഈ അഴകുണ്ടാക്കുന്നതു് എന്തു്? എന്റെ ഇന്ദ്രിയങ്ങൾക്കും, ശരീരത്തിനും ജീവനും പ്രകാശവും സുഭഗതയും കൊടുക്കുന്നതു് എന്താണു്? നോക്കുക. ഈ ചൎമ്മം—എന്റെ ഈ ശരീരം—അല്ലാ അവിടുത്തെ വശീകരിക്കുന്നതു്. സദയം ശ്രദ്ധിക്കുക; സൂക്ഷിച്ചു നോക്കുക; അതു് എന്താണു്? അതു യാഥാൎത്ഥമായ ചൈതന്യം—അങ്ങയെ ആകൎഷിക്കുന്നതും, വശീകരിക്കുന്നതും, മോഹിപ്പിക്കുന്നതും—ആത്മാവു് ആണു്. എന്നിലുള്ള ഈശ്വരത്വം—ദിവ്യത്വം ആണു് അതു്. വേറൊന്നുമല്ല; അതു ദൈവമാണു്, വേറൊന്നുമല്ല. അതു് ഈശ്വരനാണു് എന്നിലുള്ള പരമനാഥനാണു്; മറ്റൊന്നുമല്ല. ആ ഈശ്വരത്വം അനുഭവിക്കുക; അതെല്ലായിടത്തും വീക്ഷിക്കുക; നക്ഷത്രങ്ങളിലും, അങ്ങയുടെ മുഖത്തും, ചന്ദ്രനിലും അതേ ഈശ്വരൻ—നാഥൻ—സന്നിധാനംചെയ്തു പ്രകാശിക്കുന്നില്ലേ? നോക്കുന്നില്ലേ?"

ഇതു കേട്ടപ്പോൾ ഈ ഭക്തനായ തുളസീദാസൻ കാമാസക്തിക്കും, മൃഗീയവികാരങ്ങൾക്കും പെട്ടെന്നു് ഉപരി ഉയൎന്നുനിന്നു. ആദ്യം ഒരു ഭാൎയ്യയോടു് അനിതരസാധാരണമായി പ്രണയബദ്ധനായിരുന്ന ആ പുണ്യവാൻ പ്രിയപ്പെട്ട ഏകദൈവത്തെ—പ്രപഞ്ചമെല്ലാം വ്യാപിച്ചുനില്ക്കുന്ന ഈശ്വരനെ ക്ഷണനേരംകൊണ്ടു സാക്ഷാൽക്കരിച്ചു. ഈ ദൈവഭക്തൻ ഈശ്വരത്വമാകുന്ന പരിശുദ്ധചിന്തയിൽ അത്യധികം നിമഗ്നനായി പരിപാവനഹൃദയനായി ഭവിച്ചു. ഈ പവിത്രപുരുഷൻ ഒരുനാൾ വനത്തിൽ സഞ്ചരിച്ചപ്പോൾ, ഒരു മനോഹരമായ വൃക്ഷം മുറിച്ചിടുവാൻവേണ്ടി കോടാലികൊണ്ടു വെട്ടാൻ ഓങ്ങുന്ന ഒരാളെ കാണാൻ ഇടയായി. കോടാലിയുടെ വെട്ടു് ആ മരത്തിന്റെമൂട്ടിൽ പതിച്ചപ്പോൾ, ഈ ഭക്തോത്തമൻ മോഹാലസ്യപ്പെട്ടു നിലംപതിക്കാൻ ഭാവിച്ചു. അദ്ദേഹം വെട്ടുകാരന്റെ അടുക്കൽ ഓടിച്ചെന്നു പറഞ്ഞു:—"നിന്റെ വെട്ടു് എന്നെ മുറിപ്പെടുത്തുന്നു. അതു് എന്റെ ഹൃദയം ഭേദിക്കുന്നു ദയവുതോന്നി വെട്ടുനിൎത്തണേ!" "ഇതെങ്ങിനെയാണു്? പ്രഭോ!" എന്നു വെട്ടുകാരൻ ചോദിച്ചു. ആ പുണ്യപുരുഷൻ പറഞ്ഞു:—"ഹേ! മഹാശയ! ഈവൃക്ഷം—സുന്ദരമായ ഈ മരം എനിക്ക പ്രിയതമമാണു്, അതിൽ എന്റെ യഥാൎത്ഥദിവ്യത്വം—ഈശ്വരനെ ഞാൻ കാണുന്നു."

ഇപ്പോൾ അദ്ദേഹത്തിന്റെ ഭാൎയ്യയും, ഭൎത്താവും, കുഞ്ഞും, അമ്മയും, സഹോദരിയും, സകലതും അദ്ദേഹത്തിനു് ഈശ്വരനാ

യിത്തീൻ. തന്റെ സർവശക്തികളും, സർവപ്രേമവും ഈശ്വരപാദത്തിൽ—ഈശ്വരങ്കൽ—സമർപ്പിക്കപ്പെട്ടു. അങ്ങനെ ആ ഭക്തൻ വിറകുവെട്ടുകാരനോടു പറഞ്ഞു: "ഞാൻ എന്റെ പ്രിയപ്പെട്ടതിനെ അവിടെ കാണുന്നു; എന്റെ പ്രിയതമനായ ഈശ്വരനെ വെട്ടുന്നതുപോലെ എനിക്കു തോന്നുന്നു എനിക്കതു സഹിച്ചുകൂടാ."

ഒരുദിവസം ഒരുത്തൻ ഒരു മാനിനേയോ, കലയേയോ കൊല്ലാൻ തുടങ്ങുന്നതു് ഈ പരിശുദ്ധമഹാത്മാവു കാണാനിടയായി. അതിനെ കൊല്ലാൻ തുടങ്ങിയ മനുഷ്യന്റെ പാദങ്ങളിൽ അദ്ദേഹം പ്രണമിച്ചു; നമസ്കരിച്ചു. "ഇതെന്തിങ്ങനെ?" എന്നു് അവൻ ചോദിച്ചു. അദ്ദേഹം ഉടനെ വിളിച്ചുപറഞ്ഞു—"അയ്യോ! ദയവു ചെയ്തു് ഈ ജന്തുവിനെ വിടുക; ആ മനോഹരനേത്രങ്ങളിൽക്കൂടി എന്റെ പ്രിയതമൻ നോക്കുന്നതു കാണുക ഹാ! എന്റെ ദേഹം വേണമെങ്കിൽ കൊല്ലുക; ഈശ്വരന്റെ നാമത്തിൽ ഈ ശരീരം നശിപ്പിക്കുക; ദൈവത്തിന്റെ പേരിൽ എന്റെ ശരീരം സമർപ്പിക്കുക. ഞാൻ നശിക്കയില്ല, എന്നാൽ അല്ലയോ സ്നേഹിതാ! പ്രിയപ്പെട്ട ഇതിനെ രക്ഷിക്കുക; അതിനെ വിട്ടുകളയുക".

ഈ പ്രപഞ്ചത്തിൽ കാണപ്പെടുന്ന സകല ആകർഷകത്വവും യഥാർത്ഥ ഈശ്വരസത്തയല്ലാതെ മറ്റൊന്നുമല്ല പ്രിയപ്പെട്ട ശരീരത്തിൽ നിങ്ങൾ കാണുന്നതു് അതല്ലാതെ വേറൊന്നുമല്ല; അതു വൃക്ഷത്തിലും, പർവതങ്ങളിലും, മലകളിലും ഭിന്നഭിന്ന വസ്ത്രങ്ങൾ ധരിച്ചു കാണുന്നുവെന്നേയുള്ളൂ ഈ സത്യം സാക്ഷാൽക്കരിക്കുക എന്തെന്നാൽ പ്രാപഞ്ചികവികാരങ്ങളുടേയും, മോഹങ്ങളുടേയും, കാമങ്ങളുടേയും മുകളിലേയ്ക്കു കയറേണ്ടതു് ഇങ്ങനെയാണു്! ലൗകികാശകളെ ആദ്ധ്യാത്മികമായി പ്രയോജനപ്പെടുത്താൻ—അവയ്ക്കുവേണ്ടിത്തന്നെ ഉപയോഗിക്കാൻ—ഉള്ള മാർഗ്ഗം ഇതാണു്. സാധാരണ നിങ്ങളെല്ലാം നാമെല്ലാം—ആദ്ധ്യാത്മികമായി നഷ്ടരാകുന്നു; പാപികളായി ഭവിക്കുന്നു. എന്നാൽ ഈ പ്രാപഞ്ചികകാമങ്ങളെ യുക്തമായിട്ടുപയോഗിച്ചു് ഉയർത്തുന്നപക്ഷം, ഇതേ പ്രവൃത്തികൾ പുണ്യമായി ഭവിക്കുന്നു.

ചോദ്യം.—പരിണാമവാദം, നാം സദാ അപൂർണ്ണതയിൽനിന്നു് പൂർണ്ണതയിലേയ്ക്കുയരുന്നു എന്നതാകയാൽ അതു പുനർജ്ജന്മസിദ്ധാന്തത്തെ തെളിയിക്കുന്നുണ്ടോ?

ഉത്തരം:—അതിനെപ്പററിപ്പറഞ്ഞാൽ, ഈവിധമുള്ള പുനർജ്ജന്മം ആദ്യംമുതല്ക്കേയുള്ള പുരോഗമനമാണു്; പശ്ചാൽഗമനമല്ല. ഒരു മനുഷ്യൻ നാളെ ഒരു പട്ടിയായി ഭവിച്ചാലും, അതു

പശ്ചാൽഗമനമല്ല. ഒരുത്തൻ സ്വയം ഒരു പന്നിയാകുക എന്നു ഇന്നലെ പറഞ്ഞ ദൃഷ്ടാന്തം ഉപഹാസ്യമായ ഒന്നാണു്. ഒരുവശംമാത്രമേ എടുത്തുപറഞ്ഞിട്ടുള്ളു എന്നു് ഒരു വ്യത്യാസമേ ഉള്ളൂ. എന്നാൽ നാം ഒരു പ്രശ്നം എടുത്താൽ അതിന്റെ എല്ലാ വശങ്ങളും എല്ലാ സ്ഥാനത്തുനിന്നും പരിശോധിക്കേണ്ടതാണല്ലോ.

വിദ്യാർത്ഥികളെ ഊർജ്ജശാസ്ത്രം (Dynamics) പഠിപ്പിക്കുമ്പോൾ ആഘാതപ്രത്യാഘാതനിയമം (Law of Action & Re-action) മാത്രം തല്ക്കാലം വിവരിക്കപ്പെടുന്നു. മററു നിയമങ്ങൾ ഒന്നും നിലവിലില്ല എന്നമട്ടിൽ ആ നിയമം പരിശോധിക്കപ്പെടുന്നു. പിന്നീടു് ആ നിയമത്തെ മുന്നോട്ടു വിവരിച്ചുകൊണ്ടുപോകുമ്പോൾ മററു സകലനിയമങ്ങളുംകൂടി പരിഗണിക്കപ്പെടുന്നു. അതുപോലെ ഇന്നലെ രാത്രി സമയച്ചുരുക്കത്താൽ പ്രശ്നത്തിന്റെ ഒരുവശം മാത്രമേ എടുത്തുള്ളു. മററു വശങ്ങൾകൂടി വിസ്തരിക്കണമെന്നാണു് ഈ ചോദ്യം ആവശ്യപ്പെടുന്നതു്.

ഒരു മനുഷ്യൻ ഇന്നു തിരിയെ പോകാൻ ശ്രമിച്ചേക്കാം; മാത്രമല്ല, ഒരു ക്ഷുദ്രതരമൃഗത്തിന്റെ ജീവിതം നയിക്കാൻ അവൻ അത്യുത്സാഹം ചെയ്തേക്കാം. തന്റെ മനസ്സിൽനിന്നു് ഉന്നതവും, സംസ്കൃതവും ആയ വികാരങ്ങളെ തള്ളിക്കളയാൻ അവൻ പരിശ്രമിച്ചേക്കാം. തന്നെ ഒരു വാനരമാക്കാൻ അവനു വാസ്തവത്തിൽ സാധിക്കുന്നുവെങ്കിൽ, തന്റെ കാമങ്ങളെ വെറും മൃഗീയവികാരങ്ങളാക്കാൻ അവൻ വിജയീഭവിക്കുന്നുവെങ്കിൽ, അവൻ സ്വയം മൃഗമായിത്തീരുന്നുവെങ്കിൽ അപ്പോൾ അടുത്ത ജന്മത്തിൽ അവൻ ഒരു വാനരമായി ജനിക്കുന്നു. എന്നാൽ മനുഷ്യനു് അതു ചെയ്യാവതല്ല അവനെ തടയുന്ന മററു ശക്തികളുണ്ടു്. ആട്ടെ! ആ ശക്തികൾ എന്താണു്? സങ്കടം, കഷ്ടപ്പാടു്, യാതന ഇങ്ങനെ പറയപ്പെടുന്നവയാണു് പശ്ചാൽഗതിക്കെതിരായി പ്രവർത്തിക്കുന്ന രക്ഷാപ്രദശക്തികൾ തീരെ അധഃപതിക്കാൻ ഈ ശക്തികൾ സമ്മതിക്കയില്ല. ഇങ്ങനെ പുരോഗമനം സുനിശ്ചിതമാക്കപ്പെടുന്നു. പരിണാമഗതിയിലുള്ള ജീവിതമാണു് പുരോഗതി; പുരോഗതി ഉണ്ടാകതന്നെവേണം. ഇങ്ങനെ ഇടവിടാത്ത മത്സരവും അനുസ്യൂതമായ യുദ്ധവും ആവശ്യമാണു്.

വേദാന്തം അതുപോലെ പറയുന്നു. നമ്മുടെ ശരീരങ്ങളിൽ നടക്കുന്ന മത്സരം—ഈ കഷ്ടതകളും, നിരാശയും, വേദനയും, അവശതയും, സങ്കടവും, കുഴപ്പവും, ബുദ്ധിമുട്ടും, ഹൃദയനീററലും, ദുഃഖവും

വന്നു ഹൃദയങ്ങളെ ആക്രമിക്കയും, മനസ്സിൽ ഭയങ്കരമായ അസംഘടിതത ഉണ്ടാക്കുകയും ചെയ്യുന്ന യുദ്ധം നിങ്ങൾക്കു പുരോഗതി ഉണ്ടാക്കിത്തരുന്നു. ഈ ശക്തികളിൽക്കൂടി നിങ്ങൾ മുമ്പോട്ടു പോകണം. ഇതു് ഉറപ്പാണു്. ഈ മത്സരവും യുദ്ധവും പരസ്പരം മല്ലിടുന്ന കാമങ്ങൾ തമ്മിലുള്ള സംഘട്ടനം കൊണ്ടാണുണ്ടാകുന്നതെന്നു ഇന്നലെ കാണിക്കപ്പെട്ടു.

ചില പരിതഃസ്ഥിതികൾ ഒരുത്തനു സുഖവും, മറെറാരുവനു ദുഃഖവും ഉണ്ടാക്കുന്നുവെന്നുവരാം. ദൃഷ്ടാന്തത്തിനു്, ആയിരം ഡോളർ മാസശമ്പളമുള്ള ഒരുത്തന്റെ ശമ്പളം അഞ്ഞൂറായി കുറച്ചാൽ ആ അഞ്ഞൂറു അവനു ദുഃഖത്തിനും, സങ്കടത്തിനും ഹേതുവാണു്. നേരെമറിച്ചു പ്രതിമാസം നൂറു ഡോളർ ശമ്പളക്കാരനു് അവന്റെ ശമ്പളം അഞ്ഞൂറു ഡോളറാക്കിയാൽ, ആ സ്ഥാനം അവനു് ഒരു സ്വർഗ്ഗം—സുഖത്തിനും, ആനന്ദത്തിനും, സമാധാനത്തിനും നിദാനം—ആത്രെ ഇങ്ങനെ, ഏതെങ്കിലും ഒരു സ്ഥാനം സ്വയം നല്ലതോ ചീത്തയോ അല്ല. സകലസ്ഥാനങ്ങളും സ്വയം പരിഗണിക്കപ്പെടുമ്പോൾ അവർണ്ണനീയങ്ങളാണു്. സകലപ്രവൃത്തികളും തനിയേതന്നെ പാപമോ പുണ്യമോ ആയിഭവിക്കുന്നില്ല ബാഹ്യസാഹചര്യങ്ങളും, പരിതഃസ്ഥിതികളും ആയിട്ടു നിങ്ങൾക്കുള്ള സംബന്ധത്തെയാണു് സകലതും ആശ്രയിച്ചു നില്ക്കുന്നതു്. ഈ സ്ഥാനം നിങ്ങൾക്കു മേൽഗതിക്കുള്ളതാണെങ്കിൽ, നിങ്ങൾ സുഖശാലിയാകും. നേരേമറിച്ചായാൽ നിങ്ങൾക്കു ദുഃഖവും, സങ്കടവും, ഉണ്ടാകും. അതിനാൽ ഈ കാമങ്ങൾ വിഭിന്നങ്ങളായിരിക്കകൊണ്ടു് നിങ്ങൾക്കു പുരോഗതി കൈവരുത്തുന്നു. അവ കഴിഞ്ഞ ജന്മങ്ങളുടെ ഫലമോ സമ്പാദ്യമോ അല്ല. മന്ദതയെ—ആ നിയമത്തെ—ജയിക്കുവാൻ നിങ്ങളോടാവശ്യപ്പെടുന്ന കാമങ്ങൾ ആണു് അതുകൾ. മന്ദത ശക്തിപൂർവ്വം പ്രയോഗിക്കപ്പെടുകയും, അദ്ധ്യാത്മബലം ക്ഷീണിക്കയും ചെയ്യുമ്പോൾ നിങ്ങൾ ദുഃഖം അനുഭവിക്കും. ഈ ദുഃഖം ഒരുതരം ആദ്ധ്യാത്മികമായ താക്കീതു് ആണു്. അതു നിങ്ങളെ ശരിയായ സ്ഥാനത്തു നിത്തുന്നു! അതു നിങ്ങളുടെ ഉൽകൃഷ്ടപ്രകൃതിയെപ്പററി അനുസ്മരിപ്പിക്കുന്നു! ഇങ്ങനെ നിങ്ങളുടെ ആദ്ധ്യാത്മികരോഗത്തെ ചികിത്സിച്ചു ഭേദമാക്കുന്നു. ദുഃഖവും സങ്കടവും ഈ ലോകത്തിലെ അനുഗ്രഹങ്ങളാണു്. ദുഃഖവും താപവും ഇല്ലാതിരുന്നെങ്കിൽ, പുരോഗമനമേ ഇല്ല. ഈ യാതനാനിയമം മുഖേന നിങ്ങൾക്കു പശ്ചാൽഗതിയുടെ ഭയം ഇല്ലാതെയാകുന്നു. നിങ്ങൾ സദാ പിന്നോട്ടു വലിക്കപ്പെടുമെന്നു വിചാരിക്കേണ്ടതില്ല. എന്നും പുറകോട്ടുപോകുമെന്നും ഭയപ്പെടേണ്ടതില്ല.

നിങ്ങളെക്കാൾ മുൻപോട്ടുപോയ ഒരാളെ കാണുമ്പോൾ നിങ്ങൾ അസൂയപ്പെടേണ്ടതില്ല. എന്തെന്നാൽ ഒരു ദിവസം നിങ്ങളും ആ സ്ഥാനത്തെത്തും. നിങ്ങളെക്കാൾ വളരെ താഴെ ഒരുത്തനെ കാണുമ്പോൾ, നിങ്ങൾ അവനെ നിന്ദിക്കയും അരുതു്. എന്തെന്നാൽ അവൻ ഒരുകാലം നിങ്ങളിപ്പോൾ നില്ക്കുന്ന ദിക്കിൽ വന്നുനില്ക്കും; നിങ്ങൾ പത്തുജന്മംമുമ്പു നിന്നിടത്തു് ഇന്നു നില്ക്കുന്ന ചിലർ ഉണ്ടു്; പത്തുജന്മങ്ങൾക്കുശേഷം നിങ്ങൾ ചെല്ലുന്നിടത്തു ഇന്നു നില്ക്കുന്നവരുമുണ്ടു്. ഇങ്ങനെ നിങ്ങൾക്കു സകലരോടും—സാർവ്വലൗകികമായിട്ടു—പ്രേമം ഉണ്ടായിരിക്കണം. യാതൊന്നും, യാതൊരുവരേയും നിന്ദിക്കയുമരുതു്. വളരെ ഉയരെ നില്ക്കുന്നവരോടു് അസൂയതോന്നരുതു്. കാലക്രമേണ നിങ്ങൾ അവിടെ എത്തുമല്ലോ. മര്യാദയായ—നീതിപൂർവ്വമായ—ബോധംമൂലം വേദാന്തം സകല കാര്യങ്ങളും ഇങ്ങനെ ശരിപ്പെടുത്തുന്നു.

ചോദ്യം:—സങ്കടാനുഭവനിയമംമൂലം നമുക്കു നിർബ്ബന്ധിതമായ പുരോഗമനമുണ്ടെങ്കിൽ, പാരമ്പര്യനിയമത്തിൽ (Law of Heredity) എന്തെങ്കിലും സത്യമുണ്ടോ? മാതാപിതാക്കന്മാർക്കു പ്രത്യേകമായിട്ടുള്ള രോഗങ്ങൾമൂലം ശിശുക്കൾ സങ്കടപ്പെടുന്നുണ്ടു്. ഇതു രണ്ടുംതമ്മിൽ നമുക്കെങ്ങനെ യോജിപ്പുണ്ടാക്കാം?

ഉത്തരം:—നാം നമ്മുടെ മാതാപിതാക്കന്മാരുടെ സൃഷ്ടികർത്താക്കന്മാരാണെന്നു് ഇന്നലെ പറഞ്ഞതു് നിങ്ങൾ ഓർമ്മിക്കുമല്ലോ. ഒരു പ്രത്യേകതരം രോഗമുള്ള ഒരു മനുഷ്യൻ ഇവിടെ ഉണ്ടെന്നിരിക്കട്ടെ. സകലതും ഈശ്വരൻമാത്രമാകയാൽ നല്ലതെന്നും, ചീത്തയെന്നും പറയുന്നതു് വാസ്തവത്തിൽ അവ്യക്തമാണെങ്കിലും, സാമാന്യജനങ്ങൾ പറയുംപോലെ ഈ രോഗം ചീത്തയാണെന്നുവയ്ക്കാം. എന്നാൽ ഈ രോഗം—ഈ മനുഷ്യന്റെ രോഗം—മൈഥുനസംബന്ധമായ—മൃഗീയവികാരങ്ങളും, കാമങ്ങളും, ആർത്തികളുംമൂലമുള്ള—ഒന്നാണെന്നു ഇരിക്കട്ടെ ഈ മനുഷ്യൻ മരണാനന്തരം ഇത്തരം കാമങ്ങൾ പൂർത്തീകരിക്കാനും, നശിപ്പിക്കാനും, അവയുടെ ഫലങ്ങൾക്കു മുമ്പേ നടത്താനും അനുകൂലമായിരിക്കുന്ന ഉതകുന്ന—സാഹചര്യങ്ങളും, പരിസരങ്ങളും കൊടുക്കുന്ന ഒരു പ്രത്യേകസ്ഥലം തെരഞ്ഞെടുത്തിരിക്കുന്നു

ആദ്ധ്യാത്മികാകർഷണനിയമപ്രകാരം (Law of Spiritual Affinity) തന്നിലുള്ള പ്രത്യേകകാമങ്ങളെ സാധിപ്പിക്കുന്നതിനുതക്ക

ആളുകളോട്ട് അവൻ ആകർഷിക്കപ്പെട്ടുകയും അത്തരം ആളുകളുടെ സന്താനമായി ജനിക്കയും അതിനുതക്ക തലച്ചോറിലും ശരീരത്തിലും ഉടലിലുമായി പ്രവേശിക്കയും ചെയ്യുന്നു. ഇവിടെ പാരമ്പര്യനിയമവും ശരിയായിട്ടിരിക്കുന്നു. എന്തെന്നാൽ അതു് ഒരു പ്രത്യേകതരം ശാരീരികവാസന—അവന്റെ ഇച്ഛയെ നടപ്പാക്കാൻ സഹായിക്കുന്ന വാസന—അവനു പ്രദാനം ചെയ്യുന്നു. അവൻ ഉദാഹരണത്തിനു ഇങ്ങനെ പറയുന്നു:—"എനിക്കൊരു പുസ്തകം പ്രസിദ്ധീകരിക്കാൻ മോഹമുണ്ടു്. അതിനു ഞാൻ ഉദ്ദേശിക്കുന്നു!!" ഇവിടെ ഈ മനുഷ്യനു് ഒരു പുസ്തകം പ്രസിദ്ധീകരിക്കണമെങ്കിൽ, അവൻ ഒരു അച്ചടിശാലയിൽ പോകണം, അവിടെ യന്ത്രങ്ങളും ഉപകരണങ്ങളും മററും കിട്ടും. അവനു വേണ്ട ജോലി അവിടെ ചെയ്തുകൊടുക്കപ്പെടും. പാരമ്പര്യനിയമം അച്ചടിശാലപോലെയാണു്. ഒരുത്തന്റെ ആഗ്രഹപൂർത്തിക്കുള്ള പദാർത്ഥങ്ങൾ അതു തയ്യാറാക്കിക്കൊടുക്കുന്നു. ഒരാൾക്കു നരഹത്യചെയ്യാൻ മോഹമുണ്ടെങ്കിൽ മറെറാരുവൻ അവനു് ഒരു കുന്തം ഉണ്ടാക്കിക്കൊടുക്കും. ഈ കുന്തപ്പണിക്കാരൻ കുന്തമുണ്ടാക്കിക്കൊടുക്കയും കൊലപാതകകാംക്ഷി അതുകൊണ്ടു ശത്രുവിനെ കുത്തിക്കൊല്ലുകയുംചെയ്യണം. കുന്തംഉണ്ടാക്കിയവനോ കൊലപാതകി ആരോടു കുന്തംവാങ്ങിയോ അവനോ, ആഗ്രഹപ്രാപ്തിക്കുപയോഗിച്ച ഉപായമോ ഒന്നും കുററത്തിനു് ഉത്തരവാദിയല്ല. കുത്തിയ മനുഷ്യന്റെ പിടലിയിലാണു് കൊലക്കുററം—പാപം ഇരിക്കുന്നതു്.

നാം ആവശ്യപ്പെട്ടതുകൊണ്ടു്, നാം ചോദിച്ചതുകൊണ്ടു്, മാതാപിതാക്കന്മാർ നമുക്കു് ഈ മസ്തിഷ്കവും, ഈ ശരീരവുംകൊടുത്തതാണു്. രോഗഗ്രസ്തമാണെങ്കിലും, ഈ ശരീരം നമുക്കു തന്നതാണു്. അപ്പോൾ ഒരു ചോദ്യംവരുന്നു തന്റെ ആഗ്രഹപൂർത്തിക്കുതകുന്ന ഒരു ശരീരം ഒരു മനുഷ്യൻ ആവശ്യപ്പെട്ടിരുന്നുവെങ്കിൽ, രോഗഗ്രസ്തമായ ഒരു ദേഹം അവനു ലഭിക്കരുതായിരുന്നു. എന്നാൽ ഈ "ആഗ്രഹങ്ങൾ സഫലീഭവിക്കയും, അതേസമയം തന്നെ ആഗ്രഹങ്ങൾ ത്യജിക്കയും ചെയ്യണം." ഇതാണു് നിയമം എന്നു നിങ്ങൾ അറിയുന്നു; മനുഷ്യൻ അവന്റെ ഭാഗ്യത്തിന്റെ അധിപതിയാണു്. ഉന്നതമായ ആഗ്രഹങ്ങളോ, ക്ഷുദ്രമായ ആഗ്രഹങ്ങളോഏതാണു സ്വീകരിക്കേണ്ടതും ത്യജിക്കേണ്ടതും എന്നുള്ളതു് അവന്റെ ഇച്ഛയെ ആസ്പദമാക്കിയിരിക്കുന്നു. ഈ ദുഃഖവും സങ്കടവും നിങ്ങളുടെ സ്വാതന്ത്ര്യം നശിപ്പിക്കാനല്ലാ, വർദ്ധിപ്പിക്കാനാണു്. ദുഃഖങ്ങളും യാതനകളുംമുഖേന, അറിഞ്ഞോ അറിയാതെയോ, നാം അധികം സൂക്ഷിക്കുന്നവരും, കരുതൽഉള്ളവരുമാ

യിത്തീരുന്നു. അങ്ങനെ നമ്മുടെ സ്വന്തം ഇഷ്ടപ്രകാരം നീചകാമങ്ങൾ പരിത്യജിക്കയും, ഉന്നതമോഹങ്ങൾ സ്വീകരിക്കയുംചെയ്യുന്നു. ഇങ്ങനെ ദുഃഖവും സങ്കടവും നമ്മെ അടിമപ്പെടുത്തുകയല്ലാ, നമുക്കു സ്വാതന്ത്ര്യം തരുകയാണുചെയ്യുന്നതു്.

നീചമായ കാമങ്ങൾകൊണ്ടു പ്രബലമായി പ്രേരിപ്പിക്കപ്പെട്ട ഒരു മനുഷ്യൻ ഉണ്ടെന്നിരിക്കട്ടെ; അവന്റെ വിഷയപരവും ശാരീരികവും ആയ മോഹങ്ങൾ പ്രാപിക്കപ്പെടണം. അതേസമയം തന്നെ, അവൻ അവയെ ത്യജിക്കയുംവേണം. അതാണു് നിയമം. നിങ്ങളിലുള്ള അധികാരശക്തി—ആ രാജാവു്—ഈ കാമങ്ങളുടെ പൂർത്തിക്കും കീർത്തിക്കുംവേണ്ടി ആവശ്യപ്പെട്ടു. അവയെ തൃപ്തിപ്പെടുത്തണം. അതേസമയം—ഈ ആഗ്രഹപൂർത്തി സംഭവിക്കുന്ന സമയം, ദുഃഖവും, സങ്കടവും, വേദനയും അനുഭവപ്പെടുന്നു. ഇവ നിങ്ങളെ ആ ക്ഷീണതയിൽനിന്നു മുക്തനാക്കുന്നു. അതിനാൽ രോഗം കൊടുക്കുന്നതോ രോഗം അവകാശപ്പെടുത്തുന്നതോ ആയ പരിതഃസ്ഥിതികളെ വെറുത്തുകൊണ്ടു തന്റെ സാഹചര്യങ്ങളന്വേഷിച്ചുകൊണ്ടു് പരിതഃസ്ഥിതികളുടെ ദുഷ്ടപ്രകൃതംതന്നെ വെറുത്തുകൊണ്ടു—ഇങ്ങനെഈശ്വരവശത്തുനിന്നും അനനുസ്യൂതമായ ക്ഷേമം തട്ടിയിട്ടു കാലക്രമംകൊണ്ടു് ആ മനുഷ്യൻ ഉയർത്തപ്പെടുകയും, ഉൽകൃഷ്ടീകരിക്കപ്പെടുകയും ചെയ്യുന്നു.

ചോദ്യം:—സാധാരണ പരമ്പരാഗതമെന്നുപറയപ്പെടുന്ന താഴ്ന്ന തരം കാമങ്ങളെയും, രോഗങ്ങളെയും കുറിച്ചുള്ള വിവരണം എനിക്കു മനസ്സിലായി. എന്നാൽ ദൃഷ്ടാന്തത്തിനു ക്ഷയം പോലെയുള്ള ഒരു രോഗം എടുത്തുനോക്കിയാലോ! അവിടെ കാമം എവിടെവരുന്നു? അതോ ആ രോഗം കഷ്ടത്തിന്റെ ഫലമായിവരുമോ? എനിക്കറിഞ്ഞുകൂടാ.

ഉത്തരം:—സാധാരണ ശ്രേഷ്ഠമെന്നും, ക്ഷുദ്രമെന്നും പുണ്യമെന്നും പാപമെന്നും ഉള്ള പദങ്ങൾ മുഴുവൻപ്രശ്നവും വിവരിച്ചും പരിഹരിച്ചും തരുന്നില്ല. സാമാന്യജനങ്ങൾ നല്ലതു് ചീത്ത എന്നുപറഞ്ഞു വന്ദിച്ചും നിന്ദിച്ചും വരുന്നതു വേദാന്തശാസന പ്രകാരം അപ്രകാരമുള്ള നന്മയോ തിന്മയോ അല്ല.

വേദാന്തമനുസരിച്ചു അതിഭക്ഷണവും, ദഹനക്കേടുണ്ടാക്കുന്നതോ നിങ്ങളെ ദുർവ്വികാരാദികളിൽ പെടുത്തുന്നതോ ആയ ഭക്ഷണവും കഴിക്കുന്നതാണു് സകല പാപങ്ങളുടെയും മൂലം. മിക്ക പാപങ്ങളും ഇക്കാര്യത്തിലുള്ള ഒരു വീഴ്ചയിൽനിന്നു—തെററിൽനിന്നു—ജന്മമെടുക്കുന്നു. ദഹനക്ഷയംമൂലം നിങ്ങൾ വികാരാധീനനാ

ക്കുകയും പലവിധപാപങ്ങൾചെയ്യാൻ പ്രേരിതനാകയും ചെയ്യുന്നു. വേദാന്തമനുസരിച്ച്, നിങ്ങളുടെ പരമാനന്ദത്തെ, അഥവാ, ദിവ്യമായ ആഹ്ലാദത്തെ തടസ്സംചെയ്യുകയോ വിഘ്നപ്പെടുത്തുകയോ ചെയ്യുന്നതു് ഏതും പാപമത്രേ. ഇങ്ങനെ നിങ്ങളുടെ മിക്ക പാപങ്ങളും ഭക്ഷണത്തിൽനിന്നു പ്രധാനമായി ജന്മം എടുക്കുന്നു. മററു മതക്കാർ രാമനെപ്പോലെ ഈ കാര്യം അത്ര ശക്തിമത്തായിട്ടു പ്രബലപ്പെടുത്തിപ്പറയുന്നില്ല. എന്നാൽ ഇതു് ഒരു വാസ്തവമാണു്. സ്വന്തം അനുഭവംകൊണ്ടു മാത്രമല്ലാ, അനേകം പ്രിയസ്നേഹിതന്മാരുടെ പരിചയംകൊണ്ടുംകൂടെ രാമൻ പറയുന്നു:—നമ്മുടെ ആമാശയം സ്വസ്ഥമായിട്ടിരിക്കയാണെങ്കിൽ, നമുക്കു നല്ല ആരോഗ്യമുണ്ടെങ്കിൽ, നമുക്കു നമ്മുടെ വികാരങ്ങളെ നിയന്ത്രിക്കാനും, ആഗ്രഹങ്ങളെ അടക്കാനും, ക്ഷോഭങ്ങളെ അമർത്താനും കഴിയും.

ആയിരംതവണ ദുഷ്പ്രേരണകളെ ജയിച്ചു് വികാരങ്ങളെ അടക്കിനിർത്തുന്ന ഒരു ആദർശഭൂതനായ പുണ്യവാൻ ഇന്നുണ്ടെന്നു വിചാരിക്കുക; ഇത്തരം ഉത്തമമാതൃകാസ്വഭാവമുള്ള ഒരുത്തൻ ഇന്നുണ്ടെന്നുവെയ്ക്കുക. ഇന്നത്തെ നടത്തകൊണ്ടു ജനങ്ങൾ അവനെ നോക്കി "ഇതാ! ഇവൻ ഒരു യേശുക്രിസ്തുതന്നെ" എന്നു പറഞ്ഞേക്കാം: എന്നാൽ നാളെ അവനെ നോക്കുക. അതേ മനുഷ്യൻ ഏററവും നിന്ദ്യമായ വികാരങ്ങൾക്കു നാളെ അധീനനായിത്തീർന്നേയ്ക്കാം.

മനുഷ്യർ ഓടിച്ചാടി ക്ഷണംകൊണ്ടാണു്, ആലോചിച്ചല്ലാ ചില തീരുമാനങ്ങൾ ചെയ്യുന്നതു് ഒരുത്തൻെറ നെററിയിൽ "പുണ്യശാലി" എന്നും, മറെറാരുവൻെറ നെററിയിൽ "പാപിഷ്ഠൻ" എന്നും എഴുതിവയ്ക്കാൻ അവർ പരിഭ്രമം കൂട്ടുന്നു എന്നാൽ വാസ്തവത്തിൽ ഇന്നലെ മഹാനായിരുന്നവൻ നാളെ പാപിയായും, പാപി പുണ്യവാനായും തീരാവുന്നതാണു്.

"A Tale of Two Cities" എന്ന ചാറൽസ് ഡിക്കൻസിൻെറ നോവലിൽ കാറൽട്ടൺ എന്ന പാത്രം ഏററവും നിന്ദ്യനായ ഒരാൾ ആയിട്ടാണു് ചിത്രീകരിക്കപ്പെട്ടിരിക്കുന്നതു് എന്നാൽ അയാളുടെ മരണം അത്ര വീരോചിതവും, മഹനീയവും ആയിരുന്നതിനാൽ, അയാളുടെ പാപകരവും, കുററകരവും ആയ സ്വഭാവമെല്ലാം നിമ്മാജ്ജനം ചെയ്യപ്പെട്ടു. ഒരു സ്ത്രീയുടെ നടത്തയെ വർണ്ണിച്ചു റഷ്യയിലെ കൗണ്ടുലിയോ ടോൾസ്റ്റോയി ഒരു നോവൽ എഴുതിയിട്ടുണ്ടു്. ആദ്യംമുതല്ക്കേ അവൾ വളരെ ദുർഭഗയും നീചയും, പാപിഷ്ഠയും ആയിട്ടാണു് ചിത്രീകരിക്കപ്പെട്ടതെങ്കിലും അവളുടെ അന്ത്യം നമ്മുടെ അഭിപ്രായം ഭേദപ്പെടുത്താൻ തക്കവിധം ഹൃദയസ്പൃക്കായിരുന്നു.

ബൈറൺപ്രഭു ഇംഗ്ലണ്ടിൽ അവഹേളിക്കപ്പെട്ടിരുന്നു. തെരുവുകളിൽ നടക്കാൻപോലും അദ്ദേഹം അനുവദിക്കപ്പെട്ടിരുന്നില്ലെന്നുകാണാം. അദ്ദേഹത്തിന്റെ സാന്നിധ്യംപോലും ജനങ്ങളെ വെറുപ്പിച്ചിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ അന്ത്യകാലസംഭവങ്ങളുടെ ശ്രേഷ്ഠതയും, ധീരതയുംമൂലം ഇംഗ്ലീഷുജനത അദ്ദേഹത്തെ പ്രേമിക്കാൻതുടങ്ങി. എന്നാൽ നാം സദാ ഉൽകൃഷ്ടമായ വിധം ജീവനെ ത്യജിക്കുന്നില്ല.

ബേക്കൺപ്രഭു പാർലമെൻറിലെ പ്രഭുസഭയിൽ ആദ്യപ്രസംഗംചെയ്തപ്പോൾ ജനങ്ങൾ ആശ്ചര്യപരതന്ത്രരായി. വൃത്താന്തപത്രങ്ങൾ അദ്ദേഹത്തെപ്പററി എഴുതി:—"അദ്ദേഹം ഒരു പ്രഭാതത്തിൽ ഉണന്നെഴുന്നേററു്, താൻ അതിപ്രസിദ്ധനാണെന്നു സ്വയം കണ്ടു". ജനങ്ങളുടെ കണ്ണിൽ ബഹുദ്രോഹിയായി തോന്നിയതുവരെ അതേ ബേക്കൺപ്രഭു ജീവിച്ചു.

സർ വാൾട്ടർസ്കോട്ട് തന്റെ ആദ്യകാലജീവിതത്തിൽ ബൈറൺപ്രഭുവിനോളം നല്ല ഒരു കവിയായി പരിഗണിക്കപ്പെട്ടിരുന്നില്ല. 'ആസ്ഥാനകവി' (Poet Laureate) എന്ന നിലയിൽ അദ്ദേഹം ഒരു പ്രതിഷ്ഠ സമ്പാദിച്ചില്ല. എന്നാൽ ജീവാവസാനത്തോട്ടു് അടുത്തപ്പോൾ "ആഖ്യായികാകാരന്മാരുടെ രാജാവു്" എന്നു പ്രസിദ്ധനാകത്തക്കവിധം അദ്ദേഹത്തിന്റെ കൃതികൾ മനോഹരമായി ഭവിച്ചു

അതിനാൽ രാമൻ നിങ്ങളോടു പറയുന്നു:—സദാ അദ്ധ്യാത്മശക്തികളിൽ—നിങ്ങളുടെ സമ്പത്തിൽ പെടുന്നവക്കുള്ള അളവററ കെല്പുകളിൽ—വിശ്വസിക്കുക; നീതിന്യായവിചാരം ചെയ്യുക, ഒരു പ്രത്യേകാഭിപ്രായം രൂപീകരിക്കുക, നിന്ദിക്കുക—ഈവകയൊന്നും ഒരിക്കലും ചെയ്യരുതു്.

ഇതാ! ഒരു അപരാധി—ഒരു കുററവാളി—മോഷ്ടാവു്! അവൻ നിങ്ങളുടെ മുമ്പിൽ വരുന്നു. മനസ്സിൽ ദ്വേഷമോ, വിരോധമോ, വെറുപ്പോ വച്ചുകൊണ്ടു അവനെ സമീപിക്കരുതു്. ആത്മാവിന്റെ അനന്തവും സംഭൃതവും ആയ ഒരു ശക്തി എന്ന ചിന്തയോടുകൂടി അവനോടു് അടുക്കുക ഇന്നത്തെ അതേ കള്ളൻ നാളെ ഒരു മഹാവീരനോ, വലിയ പുണ്യവാനോ ആയി ഭവിച്ചേക്കുമെന്നുള്ളതു മറക്കരുതു്. നടത്ത സ്വപ്നംപോലെ അനർഘമല്ലാം. ആത്മാവിന്റെ നിരന്തമായ കഴിവുകളും, ശക്തികളും മാത്രം വിശ്വസിക്കുക.

ആരു് നിങ്ങളുടെ സമീപം വന്നാലും അവനെ ഈശ്വരനെപ്പോലെ സ്വീകരിക്കുക. അതേസമയം നിങ്ങളെത്തന്നെ സ്വയം

നിന്ദിക്കയുമരുതു്. നിങ്ങൾ ഇന്നു ജയിലിനകത്താണെങ്കിൽ, നാളെ നിങ്ങൾ പ്രകീർത്തിതനായി താലോലിക്കപ്പെട്ടേക്കാം.

പഴയ നിയമപുസ്തകത്തിൽ പരാമർശിക്കപ്പെട്ടുന്ന സാംസൺ-തന്റെ വംശത്തിന്റെ അധഃപതനത്തിനും, അവമതിയ്ക്കും കാരണക്കാരനായിരുന്ന അതേ സാംസൺ—തന്റെ പഴയ തെററുകൾക്കു പരിഹാരംചെയ്തു്, പഴയ അപമാനത്തിനു് പ്രതിക്ഷണം നിവൃത്തിയുണ്ടാക്കി, കഴിഞ്ഞ കാലത്തെ ദുഷ്കീർത്തി ആസകലം അടിച്ചുനീക്കി, നിങ്ങളിലുള്ള യഥാർത്ഥാദ്ധ്യാത്മികത്വം—യഥാർത്ഥ ദിവ്യശക്തി-ഈശ്വരത്വം—വിശ്വസിക്കണമെന്നു വേദാന്തം ആവശ്യപ്പെടുന്നു. അതു വിശ്വസിക്കുക; ഒരിക്കലും ബാഹ്യ—അന്യന്മാരുടെ-വിമർശനങ്ങൾ സ്വീകരിക്കരുതു് അവ ഒട്ടുംതന്നെ-തീരെ-സാരമല്ല. നമുക്കവയെ പരിഹരിക്കാം; അവയ്ക്കുപരി കയറി നില്ക്കാം.

ഈ ആദ്ധ്യാത്മികത്വം ഉള്ളിടത്തെല്ലാം, സകല വസ്തുക്കളും ഉണ്ടു്. ഈ ആദ്ധ്യാത്മികത്വം എവിടെയും വരാം.

ലോകത്തിന്റെ ധാർമ്മികാവസ്ഥയെ മതങ്ങൾ തെററിദ്ധരിക്കുന്നു. തിന്മയുടെയെല്ലാം വേരിൽ അവ വെട്ടുന്നില്ല. സകല വശീകരണങ്ങളെയും തടഞ്ഞു നിർത്തിയ ഇന്നത്തെ മനുഷ്യൻ നാളെ ഒരു കൊലപാതകിയും, ഭ്രഷ്ടനും ആയേക്കാം. കർമ്മസിദ്ധാന്തത്തിന്റെയും, ശരീരശാസ്ത്രത്തിന്റേയും നിലയിൽ നിന്നുകൊണ്ടു ഇതിനെ വിവരിക്കാൻ—ന്യായീകരിക്കാൻ—സാധിക്കും.

ഭൗതികനിലയിൽ, നമ്മുടെ സ്വഭാവവ്യത്യാസത്തിനുകാരണം ഇങ്ങനെയാണു്:—നിങ്ങളുടെ ദേഹം പൂർണ്ണാരോഗ്യത്തിൽ, ആമാശയം സുസ്ഥിതിയിൽ ആണെങ്കിൽ, നിങ്ങളുടെ സ്വഭാവം സർവ്വം സുഖകരമായിരിക്കും. നിങ്ങൾക്കു ദുരാകർഷണങ്ങളെ എതിർക്കാൻ സാധിക്കും. നാളെ നിങ്ങൾക്കു് ഒരു രോഗം വരാം. വല്ല സുഖക്കേടും വരാം. അപ്പോൾ നിങ്ങളുടെ ആമാശയം സുസ്ഥിതിയിൽ അല്ല. അപ്പോൾ എന്തെങ്കിലും വന്നു നിങ്ങളെ പരിഭ്രമിപ്പിക്കയും അസ്വസ്ഥനാക്കുകയും അന്ധാളിപ്പിക്കയുംചെയ്യും. ഇതു് ഒരു വസ്തുത തന്നെയാണു്.

ഈ വിഷയം പ്രതിപാദിക്കുന്നതു് അവരുടെ പദവിക്കു കുറവാണെന്നു മതഭക്തന്മാർ പരിഗണിക്കുന്നതു് അത്ഭുതാവഹമായിരിക്കുന്നു.

നിങ്ങൾ കഴിക്കുന്ന ഭക്ഷണത്തെപ്പററി കരുതൽ—ശ്രദ്ധ—ഉണ്ടെങ്കിൽ, നിങ്ങളുടെ അസ്വാസ്ഥ്യം സകലതും നിങ്ങൾക്കു തീർക്കാം.

ആമാശയത്തിന് അതിഭാരം കൊടുക്കുന്നതും, അയുക്തഭക്ഷണംകഴിക്കുന്നതും സകല പാപത്തിന്റെയും നാരായവേരാണ്. വേദാന്തദൃഷ്ട്യാ ഇത്തരം ദുശ്ശീലങ്ങൾ ഉള്ളവൻ, മറ്റേഴ പാപങ്ങൾ മുഴുവനുമോ, ഏതാനുമോ ചെയ്യുന്നവനെപ്പോലെതന്നെ, മഹാപാപിയാണ്. ആമാശയപ്രേമം നാം പറഞ്ഞതരത്തിലുള്ള ശരീരങ്ങളെയും, മാതാപിതാക്കന്മാരെയും, നമുക്കു കൊണ്ടുവന്നുതരുന്നു. കഷ്ടാനുഭവംമുഖേന നാം ദിവ്യസത്യത്തിലേക്ക് ആനയിക്കപ്പെടുകയും ചെയ്യുന്നു.

ചോദ്യം:—ആറു കുട്ടികൾ ഉള്ള ഒരു കുടുംബത്തിൽ ഒരുത്തൻ ഒരു സാത്വികനും, മറ്റൊരുത്തൻ ഒരു പാപിയും, വേറൊരു കുട്ടി ആരോഗ്യവാനും, അഥവാ അനാരോഗ്യവാനും ആയും മററും ഇരിക്കുന്നതിനെ എങ്ങനെ ന്യായീകരിക്കാം? അവരെല്ലാം വ്യത്യസ്തപ്പെട്ടിരിക്കുന്നത് എന്തുകൊണ്ട്?

ഉത്തരം:—ഇങ്ങനെയാണ് ജനങ്ങൾ ഭിന്നിച്ചിരിക്കുന്നത്. എല്ലായ്പോഴും ഒരുകാര്യം സാമാന്യമായിരിക്കും. ഒരുത്തൻ ഒരു അച്ചടിശാലയിൽ പണിയെടുക്കുന്നു; വേറൊരാൾ ഒരു മിനുസപ്പണിശാലയിൽ വേലക്കാരനാണ്. പിന്നെ ഒരുത്തൻ എണ്ണവ്യവസായശാലയിൽ പണിക്കാരനാണ്. വേറൊരുവൻ നെയിത്തുശാലയിൽ. ഇങ്ങനെ പോകുന്നു. ഇവരെല്ലാം ഭിന്നഭിന്നമാർഗ്ഗത്തിൽ തൊഴിൽ ചെയ്യുന്നു. എന്നാൽ അവക്കു പൊതുവായിട്ടു ഒരു കാര്യമുണ്ട്. ഒരേ ഷാപ്പിൽനിന്നു അവർ വസ്ത്രം വാങ്ങുന്നു. അതുകൊണ്ട്, ഒരു കാര്യത്തിൽ നമുക്കു ഭിന്നതകൾ ഉണ്ടെങ്കിൽ നമുക്കു പൊതുവെ യാതൊരു സംഗതിയും ഇല്ലെന്നു അർത്ഥമാകുന്നില്ല.

ഈ കുട്ടികൾക്കെല്ലാം ഒരാഗ്രഹം പൊതുവായിട്ടുണ്ട്. അവരുടെ മാതാപിതാക്കന്മാരോടുള്ള പ്രതിപത്തി—ഇത് അവക്കു പൊതുവാണ്. അവരെല്ലാം ആ വീടിനോടും, വസ്തുവിനോടും, പരിസരങ്ങളോടും മമതയുള്ളവരാണ്. എന്നാൽ അവരുടെ മററു കാമങ്ങൾ വ്യത്യസ്തങ്ങളാണ്. അതുപോലെ, ഒരുത്തൻ ഒരുവഴിക്കും, മറ്റൊരുവൻ വേറൊരു വഴിക്കും, ലോകത്തിലേയ്ക്കു വരുന്നു. എന്നാൽ വഴിയുടെ കവലയിൽ—സന്ധിയിൽ—അവരെല്ലാം സമ്മേളിക്കുന്നു. എല്ലാവരും അവരവരുടെ പ്രത്യേക റോഡുകളിൽകൂടി വരുന്നു. എന്നാൽ ഒരു റോഡുകവലയിൽ അവർ പരസ്പരം കണ്ടുമുട്ടുന്നു.

ചോദ്യം:—ചിലപ്പോൾ മനുഷ്യർ ജീവനോടെ കഴിച്ചിടപ്പെടുന്നു. ഇത്തരം സംഭവങ്ങളെ അവരുടെ കർമ്മം അവരിൽ വലിച്ചു

വെയ്ക്കുന്നതാണോ? യാതൊരു സംശയത്തിനും ഇടയില്ലാത്ത വിധം ദേഹത്തിൽനിന്നു ജീവൻപോയിക്കഴിഞ്ഞുവെന്നു തീർച്ചപ്പെടുത്താനുള്ള സകല പരീക്ഷകളും കഴിച്ചതിനുമേൽ മാത്രമേ ശരീരം അടക്കം ചെയ്യാവോ? വേദാന്തം എന്താണു് പറയുന്നതു്?

ഉത്തരം:—കർമ്മസിദ്ധാന്തം പരിശ്രമവും, ശക്തിയും, ഉത്സാഹവും നിറഞ്ഞ ഒരു ജീവിതത്തെയാണു് പ്രഖ്യാപിക്കുന്നതു്! അതു മുൻവിധിയേയോ—തലയിലെഴുത്തിനെയോ— അലസതയേയോ, മന്ദതയേയോ അനുശാസിക്കുന്നില്ല. 'കർമ്മ'മെന്ന പദംതന്നെ പ്രവൃത്തിയെ—ഓജസ്സിനെ—ജീവനെ വിവക്ഷിക്കുന്നു.

മനുഷ്യൻ അവന്റെ ഭാഗ്യത്തിന്റെ നാഥനാണെന്നു രാമൻ കാണിച്ചിട്ടുണ്ടു്. അവൻ ഒരുതരം അടിമത്തത്തിനും പാരതന്ത്ര്യത്തിനും വിധേയനല്ല. എന്നാൽ അവൻ തന്റെ സ്വന്തനിലകൾക്കെല്ലാം അധിപതിയാണു്. ആ കണക്കിനു് എന്തിനു ഇടപെടാതിരിക്കണം. ആ സ്ഥിതിയിൽ ഓരോരുത്തനും അവനവന്റെ കടമ ചെയ്യണം. ഏതു നിലയ്ക്കും അങ്ങനെ ചെയ്യണം. ലോകം അതു അംഗീകരിച്ചാലും, ഇല്ലെങ്കിലും ശരി; മനുഷ്യർ അവരുടെ ചുമതലകളെപ്പററി ശ്രദ്ധാലുക്കളായിരിട്ടെ മേല്പറഞ്ഞതുപോലെ, അതു ശരിയാണെന്നറിയുന്നപക്ഷം, അറിയുന്നവൻ തീർച്ചയായും ഇടപെടണം.

ചോദ്യം:—നാം ഈ ശരീരം പരിത്യജിച്ചുകഴിഞ്ഞാൽ പിന്നീടു് അദ്ധ്യാത്മലോകത്തു് നമുക്കു് സ്വയമേ പരിപൂർണ്ണത പ്രാപിക്കാമോ?

ഉത്തരം:—വേദാന്തം അനുസരിച്ചു നാം ഭാവിജന്മങ്ങളിൽ പൂർണ്ണത്വം പ്രാപിക്കും. ഭാവിജന്മങ്ങളിൽ, ഭാവിജീവിതങ്ങളിൽ ആണു് നാം പൂർണ്ണത്വം അടയുന്നതു്. ഓരോ ഇരുപത്തിനാലുമണിക്കൂറിലും നമുക്കു സ്വപ്നങ്ങൾ ഉണ്ടാകുന്നതുപോലെ ആണു് നമുക്കു അദ്ധ്യാത്മലോകങ്ങൾ വരുന്നതു്.

ചോദ്യം:—മരിച്ചുപോയവർക്കു ആദ്ധ്യാത്മികമായി വല്ല സഹായവും ചെയ്തുകൊടുക്കാൻ നമുക്കു കഴിയുമോ?

ഉത്തരം:—കഴിയും. അവരുടെ പടങ്ങൾ മുമ്പിൽവെച്ചോ, അഥവാ ധ്യാനംകൊണ്ടു് അവരുടെ രൂപം മുമ്പിൽ ചിത്രീകരിച്ചുവച്ചോകൊണ്ടു്, അവർ ദിവ്യചൈതന്യമാണെന്നു ചിന്തിക്കയും, ബോധിക്കയും, സാക്ഷാൽക്കരിക്കയും ചെയ്താൽ അതു് അവർക്കു സഹായമാണു്. അവർക്കുവേണ്ടി നന്മ ചിന്തിക്കുക; ഏററവും നല്ല വികാരങ്ങൾ സമർപ്പിക്കുക—എന്നീവിധം നി

ങ്ങൾക്കു അവരെ സഹായിക്കാം. ഇതുകൊണ്ടു നിങ്ങൾക്കു തന്നെയും സഹായമുണ്ടാകും.

ചോദ്യം:—ഭൗതികവിഷയങ്ങളിൽ അവർ എപ്പോഴെങ്കിലും നമ്മെ സഹായിക്കുമോ?

ഉത്തരം:—ഭൗതികലോകത്തിൽ ഇതരജനങ്ങൾ നിങ്ങളെ സഹായിക്കുമെങ്കിൽ, മരിച്ചുപോയവരും നിങ്ങളെ സഹായിക്കുമെന്നു പറയാം. എന്നാൽ വേദാന്തപ്രകാരം, സ്ഥൂലലോകത്തിൽ പോലും നിങ്ങൾതന്നെയാണു് സ്വയംനിങ്ങളെ സഹായിക്കുന്നതു്; പിന്നെ മരിച്ചവരെപ്പററി എന്തു പറയണം? മരിച്ചവരുടെ രൂപത്തിലായാലും, ജീവിക്കുന്നവരുടെ ശരീരത്തിൽക്കൂടെയായാലും, നിങ്ങൾ തന്നെയാണു് സ്വയംനിങ്ങളെ സഹായിക്കുന്നതു്. ഇങ്ങനെ, പുറമേനിന്നു യാതൊന്നും ആവശ്യപ്പെടരുതെന്നും, നിങ്ങളുടെ മദ്ധ്യകേന്ദ്രം നിങ്ങളിൽതന്നെ വെച്ചുകൊള്ളണമെന്നും, സകലതും ഉള്ളിൽതന്നെ പ്രതീക്ഷിച്ചും തേടിയും ജീവിക്കണമെന്നും, വേദാന്തം ശാസിക്കുന്നു. നിങ്ങൾക്കു് അർഹത ഉണ്ടെങ്കിൽ, നിങ്ങൾ ആഗ്രഹിക്കയേ ചെയ്യേണ്ടതില്ല, ആഗ്രഹത്തിനു ആസ്പദമായ വസ്തുക്കൾ നിങ്ങൾക്കു കൊണ്ടുവരപ്പെടും. നിങ്ങളിൽവന്നെത്തും. നിങ്ങൾ സ്വയം യോഗ്യത സമ്പാദിച്ചുകൊണ്ടാൽ. സഹായം നിങ്ങൾക്കു വന്നുചേരും. നമുക്കിനി ഇന്നാൾ ചോദിക്കപ്പെട്ട ചോദ്യം പരിശോധിക്കാം;

കിഴക്കെ ഇൻഡ്യായിൽ സ്നേഹം അർപ്പിക്കാൻ സദാ സഹായിക്കുന്ന പരിസരങ്ങളിൽ ജീവിക്കയും, ഇൻഡ്യായെപ്പററിയുള്ള ചിന്തകൾകൊണ്ടു എല്ലായ്പ്പോഴും പ്രചോദിതനായിരിക്കയും, ഇൻഡ്യാ സദാ മുമ്പിൽ ഇരിക്കുന്നുവെന്നു തോന്നത്തക്കവിധം പുസ്തകങ്ങൾ വായിക്കയും, മനുഷ്യരോടു സമ്പക്കംചെയ്കയും ചെയ്യുന്ന ഒരു മനുഷ്യൻ—ഈ മനുഷ്യൻ അമേരിക്കനോ, ഇംഗ്ലീഷുകാരനോ ആയിരുന്നാലും, മരണശേഷം, തന്റെ ചിന്തകളുടെ ഫലമായി ഇന്ത്യായിൽതന്നെ ജനിക്കണം. ഇപ്രകാരം തന്റെ സ്വന്തമോഹംകൊണ്ടു് അവൻ ഇൻഡ്യായിൽ ജനിക്കുന്നു.

ചോദ്യം:—മനുഷ്യർ തിരികെ പൂച്ചകളും പട്ടികളും ആയിത്തീരുമോ?

ഉത്തരം:—പൂച്ച, പട്ടി, മററുമൃഗങ്ങൾ ഇവയെപ്പററിപ്പറഞ്ഞാൽ അവരുടെ പരിസരങ്ങളെ ആശ്രയിച്ചാണു് സർവ്വവും ഇരിക്കുന്നതു്. അവരുടെ ഭാവിജന്മങ്ങൾ അധുനാതനപരിസരങ്ങളെ ആശ്രയിച്ചാണിരിക്കുന്നതു്.

ഇൻഡ്യായിൽ ഒരു മഹർഷിയുടെ അടുത്തു രണ്ടുപേർചെന്നു. ഒരാൾ ഒരു പട്ടിയുടേയും, മററെയാൾ ഒരു പൂച്ചയുടെയുംപ്രകൃതക്കാരായിരുന്നു. അഥവാ, ഒരു പൂച്ചയെന്നും, പട്ടിയെന്നുംതന്നെ നിങ്ങൾക്കു പറയാം. പട്ടി മഹർഷിയോടു ഈ ചോദ്യം ചോദിച്ചു:—"സ്വാമി ഇതാ ഒരു പൂച്ച, അഥവാ പൂച്ചയെപ്പോലുള്ള മനുഷ്യൻ അയാൾ വളരെ. ചീത്തയും, കൃത്രിമിയും ആണു്. അയാൾ വളരെ ദുഷ്ടനാണു് അടുത്തജന്മം അവൻ എന്തായി ഭവിക്കും?" തദനന്തരം ആ പൂച്ചമനുഷ്യൻ മഹർഷിയോടു അതേ ചോദ്യം മറിച്ചിട്ടു ഇങ്ങിനെ ചോദിച്ചു:—"സ്വാമി! ഇതാ! ഒരു പട്ടി അഥവാ പട്ടിയെപ്പോലുള്ള മനുഷ്യൻ. അയാൾ വളരെ നീചനും ദുഷ്ടനും ആണു്. അവൻ മുറുമ്മുകയും, കുരയ്ക്കുയുംചെയ്യുന്നു. മരണാനന്തരം അടുത്തജന്മത്തിൽ അവനെന്തുഭവിക്കും?" മഹർഷി മിണ്ടാതിരുന്നു എന്നാൽ ചോദ്യം വീണ്ടും വീണ്ടും ആവർത്തിക്കപ്പെട്ടതിനാൽ അദ്ദേഹം അവസാനത്തിൽ ഇങ്ങനെ പറഞ്ഞു:—"സഹോദരന്മാരെ! നിങ്ങളീചോദ്യങ്ങൾ ചോദിക്കാതിരുന്നെങ്കിൽ നന്നായിരുന്നേനെ," എന്നാൽ അവർ മറുപടിക്കു നിർബ്ബന്ധിച്ചു. അതിനാൽ മഹർഷി പറഞ്ഞു:—"കൊള്ളാം! ഇതാ! പൂച്ചേ! ആ പട്ടി! നിന്നോടു സംസർഗ്ഗംചെയ്യുന്നു; നിൻെറ ശീലങ്ങൾപഠിക്കുന്നു, നിന്നെ പകർത്തുന്നു; നിന്നോടുകൂടെ ജീവിക്കുന്നു; സദാ നിൻെറ പ്രകൃതത്തിൻെറ പങ്കു സ്വീകരിക്കുന്നു. അതിൻെറ അടുത്ത ജന്മത്തു്, ഈ പൂച്ച ഒരു പട്ടിയായി ഭവിക്കും. അതു അങ്ങനെയല്ലാതെ വേറെ എന്താകും? അതുപോലെ പട്ടി, അല്ലയോ! പൂച്ചേ! നിൻെറകൂടെ സംസർഗ്ഗംചെയ്തു നിൻെറ പ്രകൃതവും ശീലവും സദാ സ്വീകരിച്ചുകൊണ്ടിരിക്കുന്നതിനാൽ അടുത്ത ജന്മത്തിൽ അവൻ പൂച്ചയായിപ്പിറക്കും." പൂച്ചയുടേയും, പട്ടിയുടേയും സമ്പർക്കത്തിൽ ആരു ജയിക്കുന്നു എന്നതാണു് നോക്കേണ്ടതു്. ഈ പ്രശ്നത്തിൻെറ വിശദാംശങ്ങളിൽ നമുക്കു പ്രവേശിക്കേണ്ടതില്ല.

ചോദ്യം:—മരണശേഷം ഒരുത്തനു പുനർജ്ജന്മമെടുക്കാൻ എത്ര കാലം വേണം?

ഉത്തരം:—ഒരു മനുഷ്യൻ ഇന്നു ബഹുവിധം പ്രവൃത്തികൾചെയ്യുന്നു, അവൻ ഉറങ്ങാൻ പോകുന്നു. പിറെറന്നാൾ വീണ്ടും ഉണർന്നെഴുന്നേല്ക്കുന്നു. അവൻ ഉറങ്ങുന്ന കാലം മരണം പോലെയും, തിരിയെ ഉണർന്നുവന്നു ജീവിക്കുന്ന കാലം പുനർജ്ജന്മംപോലെയും ആണു്. ഉറങ്ങിത്തുടങ്ങുകയും, ഉണർന്നെഴുന്നേൽക്കാൻ ആരംഭിക്കയും ചെയ്യുന്ന സമയങ്ങൾക്കിടയിലുള്ളകാലം നിങ്ങളുടെ സ്വർഗ്ഗങ്ങളിലും നരകങ്ങളിലും അദ്ധ്യാത്മരാജ്യങ്ങളിലും മററുമായിക്കഴിക്കുന്നു. ഈ ലോകത്തിൽ

ചിലർ നാലോ അഞ്ചോ മണിക്കൂറുമാത്രം ഉറങ്ങുന്നുവെന്നു നാം കാണുന്നു. പത്തുമണിക്കൂർ ഉറങ്ങുന്ന ചിലർഉണ്ടു്. എട്ടു മണിക്കൂർ ഉറങ്ങുന്നവരുണ്ടു്. ശിശുക്കൾ ദീർഘനിദ്രക്കാരാണു്. കിഴവന്മാർ അധികം ഉറങ്ങുന്നില്ല, യുവാക്കന്മാർ നീണ്ട നിദ്രയുള്ളവരാണു് അതിനാൽ മനുഷ്യരുടെ പ്രത്യേകതകളിൽ, അവരുടെ അദ്ധ്യാത്മപുരോഗതിയുടെ സ്ഥിതി ആശ്രയിച്ചാണു് അധിക ഭാഗവും സ്ഥിതിചെയ്യുന്നതു്. ഈ പ്രപഞ്ചത്തിൽ നിങ്ങൾക്കു ക്ലിപ്തമായ ജീവിതകാലം ഇല്ലാത്തതുപോലെ, ചിലർ ചെറുപ്പത്തിലും, ചിലർ മുപ്പതിലും, ചിലർ എഴുപതിലും മററും മരിക്കുന്നതുപോലെ പുനൎജ്ജന്മത്തിനും ക്ലിപ്തമായ കാലാവധി ഒന്നുമില്ല.

ചോദ്യം:—ഈ കാലത്തു ഒരാൾക്കു വേദാന്തസാക്ഷാൽക്കാരം ചെയ്യാൻ കഴിയുമോ? ഈ ഇരുപതാംശതാബ്ദപരിഷ്കാരത്തിൽ ജീവിക്കുന്ന ഒരാൾക്കു വേദാന്തം പ്രാപിക്കാൻ കഴിയുമോ? വേദാന്തസാക്ഷാൽക്കാരത്തിനു ഒരുത്തൻ അങ്ങനെ ജീവിക്കണം, ഇങ്ങനെ ജീവിക്കണം എന്നെല്ലാം പല നിർദ്ദേശങ്ങളും നൽകപ്പെടുന്നു. അവൻ ഹിമാലയവനങ്ങളിൽ പോയി ജീവിച്ചേ പററു?

ഉത്തരം:—രാമൻ പറയുന്നു:—"ഇല്ലാ; അല്ല. നിങ്ങൾ വനാന്തരങ്ങളിൽ പോകേണ്ട ആവശ്യമില്ല. "ഞങ്ങൾക്കു സമയമില്ല" എന്നു ജനങ്ങൾ പറയുന്നു. നമ്മുടെ സമയം പ്രതിദിനം ജോലികളിൽ ചെലവാകുന്നു. നമുക്കു സകലവിധം പണികളും ചെയ്യാനുണ്ടു്. നമ്മുടെ ബന്ധുക്കളും സ്നേഹിതന്മാരും നമ്മുടെ സമയമെല്ലാം ചെലവാക്കുന്നു. "ഹേ! ദൈവമേ! എന്നെ എന്റെ ശത്രുക്കളിൽനിന്നു രക്ഷിക്കേണമേ!"എന്നു ഒരു പ്രാൎത്ഥനയുണ്ടു്. എന്നാൽ ഇക്കാലത്തെ മനുഷ്യർ അധികം യുക്തമായിട്ടു പ്രാർത്ഥിക്കേണ്ടതു "ഈശ്വരാ! എന്റെ സ്നേഹിതന്മാരിൽനിന്നു എന്നെ രക്ഷിക്കേണമേ!" എന്നു ആയിരിക്കും. സ്നേഹിതന്മാർ നമ്മുടെ സമയമെല്ലാം തട്ടിക്കൊണ്ടുപോകുന്നു. പിന്നെവരുന്നു കുഴപ്പങ്ങളും പരിഭ്രമങ്ങളും വ്യാകുലതകളും.

അവസാനമായിട്ടു ഒരുവാക്കുകൂടി. വായിക്കയോ, പഠിക്കയോ പലതരമുണ്ടു് എന്നു നിങ്ങൾക്കറിയാം. ചില കൂട്ടർ നാവുകൊണ്ടുമാത്രം പഠിക്കുന്നു; തത്തകളെപ്പോലെ. ചിലർ കപ്പൽ പണിക്കാരെയും കലാകാരന്മാരെയുംപോലെ, കൈകൾകൊണ്ടു പഠിക്കുന്നു. എല്ലാം കലാകാരന്മാരും സയൻസുകാരല്ലെന്നു രാമൻ പറയുന്നില്ല. എന്നാൽ സയൻസുകാരല്ലാത്ത കലാകൃത്തുകളെയും നാം

കണ്ടിട്ടുണ്ട്. ഉൾക്കടലിനു അക്കരയ്ക്കു നീന്താവുന്നവരുണ്ട്. എന്നാൽ അവക്കു ജലസമ്മർദ്ദശാസ്ത്രം (Hydrostatics) തെല്ലും അറിവില്ല. അന്തരീക്ഷത്തിൽക്കൂടി സഞ്ചരിക്കാവുന്നവർ ഉണ്ട്. എന്നാൽ അവർ വായുവിൻെറ സയൻസായ വായവ്യശാസ്ത്രം (Aeronautics) അറിയുന്നില്ല. ഔഷധപദാൎത്ഥങ്ങൾ ഉണ്ടാക്കുന്നവർ മിക്കവരും രസായനശാസ്ത്രം അറിയുന്നില്ല. കൈകൊണ്ടു പഠിക്കുന്നവർ സ്വാഗതാൎഹരാണ്. ഹൃദയംകൊണ്ടുമാത്രം പഠിക്കുന്നവർ ചിലരുണ്ട്. അവർ ലോകത്തിലെ അനുഗ്രഹിക്കപ്പെട്ട ജനങ്ങളാണ്. ചിന്തിക്കാവുന്നവർ, ഒററനോട്ടത്തിൽ ഒരു സംഗതി സാക്ഷാൽക്കരിക്കാവുന്നവർ, പരഹൃദയജ്ഞാനശീലന്മാർ, സകലതും കാണുന്നവർ—ഇവരെല്ലാം അഭിനന്ദനാർഹന്മാർ അത്രേ. എന്നാൽ ഹൃദയംമുഖേനമാത്രം പഠിക്കുന്നവരുടെ പരിശീലനം ഫലപ്രദമല്ല അവക്കു തീക്ഷ്ണമായ ജിജ്ഞാസയും, അതേസമയം തന്നെ ഉത്തമസംസ്കാരവും ഉണ്ടെങ്കിൽ അവരുടെ ജ്ഞാനം യഥാൎത്ഥവിദ്യാഭ്യാസം—ഇതരന്മാക്കു വിതരണംചെയ്യപ്പെടാം. അവർ ഹൃദയത്തെമാത്രം പിന്തുടരുന്നതേ ഉള്ളു വെങ്കിൽ ഒരു വശക്കാർമാത്രമാണ് മൂന്നു മുനകളിലുംകൂടി പ്രവൎത്തിക്കുന്നവരാണ് ഈ ലോകത്തിൽ ഏററവും അധികം പ്രയോജനംചെയ്യുന്നവർ. തലയും, ഹൃദയവും, കയ്യും, നാവും ഒരുപോലെ പരിശീലിക്കപ്പെട്ട—അത്തരം ആളുകളാണ് ഏററവും ഉപയോഗം ഉള്ളവർ. അവർ അത്യുത്തമമായി വിദ്യാഭ്യാസം ലഭിച്ചവരും, യഥാൎത്ഥസംസ്കാരം സമ്പാദിച്ചവരും അത്രെ.

അപ്രകാരം ഹൃദയം, തല, കൈ, നാവ്, ആത്മാവ്—സകലതും ഈ വീഥികളിലെല്ലാംകൂടി ഈ വേദാന്തം വായിക്കയും പഠിക്കയും ചെയ്യണം എന്നു രാമൻ നിങ്ങളോടാവശ്യപ്പെടുന്നു. അതു നിങ്ങളുടെ രക്തത്തിൽക്കൂടി തിളച്ചു സഞ്ചരിക്കട്ടെ, നാഡികളിലും, ധമനികളിലുംകൂടി ചലിക്കട്ടെ, ഹൃദയത്തെ പ്രാപിച്ചു ചുഴിഞ്ഞുകയറി പ്രവൎത്തിക്കട്ടെ; തലച്ചോറെല്ലാം അതിൽ നിമഗ്നനായി നിറയട്ടെ; നിങ്ങളുടെ അസ്തിത്വം—ജീവൻ—അശേഷം അതിൽ ലീനമാകട്ടെ. അപ്പോൾ നിങ്ങൾ സ്വയം ഉദ്ധരിക്കയും ഏതു നിലയിൽനിന്നു നോക്കിയാലും സ്വതന്ത്രരാകയും ചെയ്യും. അപ്പോൾ നിങ്ങൾ നിങ്ങളുടെ പരമേശ്വരത്വത്തെ സാക്ഷാൽക്കരിക്കും. നിങ്ങളുടെ യഥാൎത്ഥ പ്രകൃതം അനുഭവിക്കും. ഏതുനിലയ്ക്കും നിങ്ങൾ അപ്പോൾ മുക്തരാകും.

ഈ ദേഹത്തിനോ, ആ ദേഹത്തിനോ മറെറാരു വ്യത്യാസം കാണുന്നുവെങ്കിൽ—ഒരാൾ പ്രസംഗിക്കുന്നതു് അയാളുടെ ഹൃദയത്തിലോ, കരങ്ങളിലോ യഥാൎത്ഥമായി കാണുന്നില്ലെന്നു നിങ്ങൾ

വിചാരിക്കുന്നുവെങ്കിൽ—അതു നിങ്ങൾക്കു പരിഗണനീയമായിരിക്കരുതെന്നു രാമൻ നിങ്ങളോടു പറയുന്നു. നിങ്ങൾ കാര്യം സ്വയം സ്വീകരിക്കുക. സത്യം നിങ്ങളുടെ തലയിലും, ഹൃദയത്തിലും, ആത്മാവിലുംകൂടി ജീവിതത്തിൽ പ്രകാശിക്കട്ടെ. അതനുസരിച്ചു ജീവിച്ചുനോക്കുക. തന്മൂലം നിങ്ങൾ ഉയന്നവനും, അധികം നല്ലവനും, അധികം മാഹാത്മ്യവാനും ആയി ഭവിക്കും. നിങ്ങൾ അങ്ങിനെ അതു് ആയിത്തീരണമെന്നു രാമൻ ആഗ്രഹിക്കുന്നു.

രാമൻ ഒരായിരം വീഴ്ചയുള്ളവൻ—ആയിരം തെററും അബദ്ധവും ചെയ്യുന്നവൻ ആയിരുന്നാൽ, അതുകൊണ്ടു നിങ്ങൾക്കെന്തു? ആ തെററുകൾക്കു രാമൻ ഉത്തരവാദിയാണു്. രാമൻ നിങ്ങൾക്കു ഉൽകൃഷ്ടമായ സത്യം പ്രദാനംചെയ്യുന്നു. അതു നിങ്ങളുടെ ജീവനാക്കുക; അതു നിങ്ങൾക്കു സുഖംതരും; അതു നിങ്ങളെ സംശയങ്ങൾക്കു് അതീതരാക്കും.

രാമൻ പ്രസംഗിക്കുന്നതു സ്വയം നടപ്പിൽ വരുത്തുന്നില്ലെന്നു വരട്ടെ. അങ്ങിനെ ചെയ്യാൻ രാമൻെറ പരിസരങ്ങളും ചുററുപാടുകളും അവനെ തടയുന്നു എന്നുവരാം. എന്നാൽ നിങ്ങൾക്കു് അതനുസരിച്ചു ജീവിക്കാം; നിങ്ങൾക്കതു പരീക്ഷിക്കാം.

അതുപോലെ ഈ 'കാൽവിൻ'മാരും 'എഡിസൺ'മാരും, മററു സകല മഹാമനുഷ്യരും അവരുടെ തലച്ചോറുകൊണ്ടു പണികൾ സംവിധാനംചെയ്യുന്നു. ഈ മാതൃകകൾ—സംവിധാനങ്ങൾ—കൈകൊണ്ടു തയ്യാറാക്കാവുന്നവയല്ല; അവയ്ക്കൊരുതരം യന്ത്രക്കൂടം വേണം, അതിനാൽ അവർ പ്ലാനെല്ലാം തയ്യാറാക്കിത്തരുന്നു. നിങ്ങൾക്കു കൈകളുണ്ടു്; യന്ത്രങ്ങൾ നടത്താം; നിങ്ങൾക്കു യന്ത്രങ്ങൾ ഉണ്ടാക്കാം. നിങ്ങൾക്കീമാതൃകകളും തോതുകളും സൃഷ്ടിക്കാനുള്ള കെല്പോ ശക്തിയോ ഇല്ലായിരിക്കാം, എന്നാൽ അതുകളെ എടുക്കാനും, പ്രയോഗിക്കാനുംഉള്ള കൈകൾ ഉണ്ടു്.

ഇതാണു തൊഴിൽവർഗ്ഗക്കാരുടെ ബുദ്ധിമുട്ടിനു കാരണം. അവക്കു കൊടുക്കപ്പെടുന്ന പ്ലാനെല്ലാം എടുത്തു അവർ പ്രയോഗിക്കുന്നില്ല.

അതുപോലെ താഴെപ്പറയുന്നവിധം പറയുന്നവരുടെ യുക്തിവാദം വ്യാജമായിട്ടുള്ളതാണു്:—"പ്രസംഗിക്കുന്നതുപോലെ അനുഷ്ഠിക്കാത്ത ഈ ഗുരുവിൻെറ പക്കൽനിന്നു വരുന്നതു യാതൊന്നും നാം അംഗീകരിക്കുന്നതല്ല."

വീണ്ടും, ഒരുമനുഷ്യൻപോലും, മധുരപലഹാരങ്ങളും, പാനീയങ്ങളും വില്ക്കുന്നു. അവൻ അതൊന്നും തിന്നുകയും കുടിക്കയും

ചെയ്യുന്നില്ലെന്നുവെച്ച്, അക്കാരണംകൊണ്ടു്, നിങ്ങൾ അവനോടു് ഔഷധം വാങ്ങരുതെന്നുണ്ടോ?

ഒരു ഡോക്ടർ രോഗിയാണെങ്കിൽ, അവനു് സ്വന്തരോഗത്തിനു മരുന്നു നിശ്ചയിക്കാൻ തരമില്ലാതെയിരുന്നാൽപോലും, അവൻെറ പക്കൽനിന്നു മരുന്നു വാങ്ങരുതെന്നു പറയുന്നതു് തെററാണെന്നു വേദാന്തം പറയുന്നു. വൈദ്യൻ ഏതോ രോഗംകൊണ്ടു് കഷ്ടപ്പെടുന്നു; നിങ്ങൾക്കുള്ള രോഗബാധ നീക്കാനുള്ള ഔഷധം അയാൾക്കു് അറിയാം. എന്നാൽ സ്വന്തം രോഗത്തിനുള്ള മരുന്നു അയാൾക്കറിഞ്ഞുകൂടായിരിക്കാം. അവനു തന്നത്താൻ ചികിത്സിക്കാനറിഞ്ഞുകൂടായിരിക്കാം. എന്നാൽ അതേസമയം നിങ്ങളെ അയാൾക്കു ചികിത്സിക്കാം.

അതുപോലെ ഇൻഡ്യായിലും അമേരിക്കായിലും വളരെപ്പേരോടു സംഭാഷണംചെയ്തതിൽനിന്നു്, ഗ്രന്ഥകർത്താവിനെ അറിയാതെ ജനങ്ങൾ പുസ്തകം വായിക്കാറില്ലെന്നു കണ്ടിരിക്കുന്നു എന്നു രാമൻ പറയുന്നു. വളരെപ്പേർ പറയും: 'ഹോ! ഇതാ ഒരു ഗ്രന്ഥകാരൻ! അയാൾ ആ വഷളത്തവും, ഈ വഷളത്തവും ചെയ്തിരിക്കുന്നു. അയാൾ തന്നത്താൻ ഈശ്വരനെന്നു് വിളിക്കുന്നു. എനിക്കയാളുടെ ഗ്രന്ഥം വായിക്കേണ്ട '' രാമൻ പറയുന്നു:—''സഹോദരാ! സഹോദരാ! തെററിദ്ധരിക്കരുതു്. ആ മനുഷ്യൻ ചീത്തയായേക്കാം, എന്നാൽ അവൻ തരുന്ന സത്യം ശരിയാണോ എന്നു നോക്കുക. ആ സത്യത്തെ അതിൻെറ സ്വന്തം നന്മകൾ നോക്കി ഗ്രഹിക്കുക.''

ഇൻഡ്യായിൽ പേർഷ്യൻചക്രങ്ങൾ പ്രയോഗിച്ചു കിണറുകളിൽനിന്നു വെള്ളം കോരുന്നു. വെള്ളം കിണററിൽനിന്നു് ഉയന്നു് ഒരു പ്രത്യേകതരം തൊട്ടിയിൽ വീഴുകയും, ആ തൊട്ടിയിൽനിന്നു് ചെറിയ തോടുകളും ചാലുകളുംവഴിക്കു് അതു നിലങ്ങളിലേയ്ക്കു നയിക്കപ്പെടുകയും ചെയ്യുന്നു വെള്ളം കിണററിൽ കിടക്കുമ്പോൾ, അതിനുസമീപം കൃഷിയോ, മേച്ചിൽസ്ഥലമോ, വൃക്ഷങ്ങളോ, തോട്ടങ്ങളോ ഉണ്ടാകില്ല. വെള്ളം തൊട്ടിയിൽ കിടന്നാലും അതുകൊണ്ടും സസ്യങ്ങൾ വളരുന്നില്ല. എന്നാൽ അതു നിലംപുരയിടങ്ങളിൽ പ്രസരിക്കുമ്പോൾ, മണ്ണു ഫലപുഷ്ടികരവും ഐശ്വര്യദായകവും ആകും; സസ്യാദികൾ കിളിത്തുവരും. വെള്ളം കിണററിലോ, തൊട്ടിയിലോ കിടന്നപ്പോൾ സസ്യങ്ങൾ വളരാഞ്ഞതുകൊണ്ടു്, വെള്ളത്തിനു സസ്യാദികളെ നിലങ്ങളിൽ വളത്താൻ കെല്പില്ലെന്നു നാം വാദിക്കരുതു്.

അതുപോലെ, ജ്ഞാനം വരുമ്പോൾ, അതു് ഏതുവഴിക്കു വന്നാലും, സ്വീകാര്യമായിരിക്കണമെന്നു രാമൻ നിങ്ങളോടു പറയു

ന്നു. "ഇൻഡ്യായിൽനിന്നു ജ്ഞാനംവരുമെങ്കിൽ ഇൻഡ്യാക്കാർ സ്വയം ഇത്ര താണനിലയിൽ ഇരിക്കാൻ എന്തു്?" എന്നു ചോദിക്കരുതു്. സത്യത്തെ അതിൻെറ സ്വന്തം യോഗ്യതകൾകൊണ്ടു പരീക്ഷിക്കണം. അതിൻെറ സ്വന്തം നന്മകൾകൊണ്ടു തൂക്കിനോക്കണം. മനുഷ്യനെ സുഖശാലിയാക്കാൻ—പരമാത്മാനന്ദമായ ഈശ്വരനിലേയ്ക്കെത്താൻ—അതൊരുവഴി—പദ്ധതി—മാത്രമേയുള്ളു. അതു സകല വ്യാകുലതയ്ക്കും മുകളിലേയ്ക്കു് നിങ്ങളെ ഉയൎത്തും; സകല സങ്കടത്തിൽനിന്നും നിങ്ങളെ കരകയററും. ഇതൊരു മാൎഗ്ഗംമാത്രമേയുള്ളു; വേറെയില്ല.

അങ്ങനെതന്നെ, ക്രിസ്തുവിൻെറ ചാരിത്ര്യം അത്ര മഹത്തരമായതുകൊണ്ടു്, അദ്ദേഹത്തിൻെറ ശാസനങ്ങൾ മുഴുസ്സത്യമാണെന്നും സത്യമല്ലാതെ വേറൊന്നും അല്ലെന്നും തീരുമാനിച്ചുകളയരുതെന്നു രാമൻ നിങ്ങൾക്കു താക്കീതുതരുന്നു. ചിലപ്പോൾ ഏററവും സുഭഗന്മാരായ യുവാക്കന്മാർ കാണപ്പെടുന്നുണ്ടു്. അവരിൽ ഏററവും ദുഷിച്ച ഏതാണ്ടുകൂടി കാണപ്പെടുന്നുണ്ടു്. ഒരുത്തൻെറ പ്രവൃത്തികൾ വളരെ ശ്രേഷ്ഠമായിരിക്കാം. അവൻെറ ശാസനങ്ങളും, ലേഖനങ്ങളും അപ്രകാരംതന്നെയിരിക്കാം. എന്നാൽ അതേസമയംതന്നെ അവനിൽനിന്നു വരുന്നതു മുഴുവനും നല്ലതായിരിക്കയില്ല; അവൻെറ രക്തമോ അസ്ഥികളോ നല്ലതല്ല.

അതുപോലെതന്നെ പിന്നെയും ബൈബിൾ പഠിക്കുമ്പോൾ അതിലുള്ളതെല്ലാം ക്രിസ്തുവിൻെറ ശാസനങ്ങൾ ആണെന്നു ചിന്തിക്കരുതു്. ക്രിസ്തു പൂൎണ്ണനാണു്; അദ്ദേഹത്തിൻെറ ഉപദേശങ്ങൾ പൂൎണ്ണമാണു്. എന്നാൽ ഒന്നിനുള്ളതു് മറെറാന്നിൽ ആരോപിക്കരുതു്. പുസ്തകം അതിൻെറ സ്വന്തം യോഗ്യതകൾകൊണ്ടു പരിശോധിക്കണം. സർ ഐസക്ക്ന്യൂട്ടൻെറ Principia എന്ന ഗ്രന്ഥത്തിൽ അസംഖ്യം തെററുകൾ ഉണ്ടു്. അദ്ദേഹത്തിൻെറകാലത്തു് അദ്ദേഹം ഏററവും നല്ല ആൾ ആയിരുന്നിരിക്കാം; എന്നിട്ടും അദ്ദേഹത്തിൻെറ പുസ്തകങ്ങളെ അവയുടെ സ്വന്തഗുണംനോക്കിയേ നീതീകരിക്കാവൂ.

അതുപോലെ രാമൻെറ നന്മകളോ തിന്മകളോ നിങ്ങളെ വഴിതെററിക്കരുതെന്നു രാമൻ പറയുന്നു. അവയുമായി നിങ്ങൾക്കു് ഒരു കാൎയ്യവുമില്ല. ആത്മീയശാസനം അതിൻെറ സ്വന്തഗുണംകൊണ്ടു സ്വീകാൎയ്യമാകണം. വേദാന്തസന്ദേശങ്ങൾ നിങ്ങളെ ഉയൎത്തി ഉൽകൃഷ്ടീകരിക്കും. രാമനിൽനിന്നു പുറപ്പെടുന്നതുകൊണ്ടു് നിങ്ങൾ അവ സ്വീകരിക്കണമെന്നു രാമൻ ആവശ്യപ്പെടുന്നില്ല. അതു നിങ്ങൾക്കുള്ളതാണു്; നിങ്ങളുടേതാണു്.

വേദാന്തം എന്നതു് അടിമത്തമല്ല. ബുദ്ധമതം ബുദ്ധന്റെ കീഴിലുള്ള അടിമത്തമാണു്. മുഹമ്മദുമതം മുഹമ്മദിനോടുള്ള അടിമത്തമാണു്. സൌരാഷ്ട്രമതം സോറോസ്റ്റരുടെ അധീനതയിലുള്ള അടിമത്തമാണു്. എന്നാൽ വേദാന്തം യാതൊരു മഹാത്മാവിനോടുംഉള്ള അടിമത്തമല്ല. അതു സത്യം ആണു്. എല്ലാവൎക്കും സ്വന്തമായ സത്യം ആണു്.

നാം വെയിലത്തു പോയിരുന്നാൽ നമുക്കു കൃതജ്ഞത ആരോടും തോന്നേണ്ടതില്ല. ഒരു സ്നേഹിതൻ വെയിലത്തു പോയിരുന്നു് അതു് ആസ്വദിക്കുന്നില്ലെങ്കിൽ അതുകൊണ്ടു നമുക്കതു ആസ്വദിക്കരുതെന്നില്ല. എന്തെന്നാൽ സൂൎയ്യൻ എല്ലാവരുടെയും ആണു്. വേദാന്തവും അതുപോലെയാണു് ആ വേദാന്തപ്രകാശത്തിൽ രാമൻ ഇരിക്കുന്നുവെങ്കിൽ, അതിൽ നിങ്ങൾക്കും ഇരിക്കാം. അതു രാമൻ സ്വായത്തമാക്കുന്നതുപോലെ, നിങ്ങൾക്കും സ്വായത്തമാക്കാം. ഇൻഡ്യായിലുള്ളതുപോലെ തന്നെ, സത്യം നിങ്ങൾക്കും സ്വന്തമാണു്. അതുഗ്രഹിക്കുക; അതിന്റെ നന്മനോക്കി അതു സ്വീകരിക്കുക. നല്ലതെങ്കിൽ അതു വെച്ചുകൊള്ളുക; അല്ലെങ്കിൽ അതു പരിത്യജിക്കുക ഇൻഡ്യായിലേക്കു മുഹമ്മദുമതവും, ക്രസ്തുമതവും, കൊണ്ടുപോയിക്കൊടുത്തതുപോലെ, വാൾകൊണ്ടും, പണംകൊണ്ടും അല്ലാ ഞങ്ങൾ വേദാന്തം കൊണ്ടുപോകുന്നതു്. രാമൻ അത്തരത്തിൽ അതു കൊണ്ടുവരുന്നില്ല. വേദാന്തം നിങ്ങളുടേതാണു് അതു സ്വീകരിച്ചു് അനുഷ്ഠിക്കുക.

ഒരു സ്നേഹിതൻ സൂൎയ്യപ്രകാശത്തിലിരുന്നിട്ടും അതു ആസ്വദിക്കുന്നില്ലെങ്കിൽ, നിങ്ങൾ അതു് ആസ്വദിക്കരുതെന്നില്ല. അങ്ങനെതന്നെ വേദാന്തവും അതിന്റെ സ്വന്തഗുണംനോക്കി അതെടുക്കണം. അതുപഠിക്കുക; അതിനെ നടത്തയിൽ—ജീവിതത്തിൽ വരുത്തുക; സകലവ്യക്തിത്വചിന്തയ്ക്കും മുകളിൽനില്ക്കുക. എല്ലാ ക്രിസ്തുക്കളുടെയും, ബുദ്ധന്മാരുടെയും, മുഹമ്മദുകളുടെയും രാമന്മാരുടെയും ഉപരികയറി നില്ക്കുക. രാമൻ പറയുന്നു:—"ഈ ശരീരം നിങ്ങളുടെ കാലടികളിൽ ഇട്ടു ചവിട്ടുക; ഈ ശരീരമല്ലാ ഞാൻ" അതു സാക്ഷാൽക്കരിക്കുക; അതു ബോധിക്കുക 'ഞാൻ യഥാൎത്ഥതയാണു്', എന്നെ അറിയുക; സ്വതന്ത്രനാകുക! എന്നെ ഗ്രഹിക്കുക. അതു സാക്ഷാൽക്കരിക്കുക. ഓം—എന്നുജപിക്കുക. "ഞാൻആണു്" ഓം-യഹോവാ! ക്രിസ്തുക്കളുടെ ക്രിസ്തു! എന്നെ അറിയുക; ഞാൻ നിങ്ങൾ ആണു് അതു അനുഭവത്തിൽ വരുത്തുക. നിങ്ങൾ അപ്പോൾ സകല ഭ്രമങ്ങൾക്കും മുകളിൽ നില്ക്കുന്നു. ഭയവും, പരിഭ്രമവും, ധൂൎത്തഗതികളും എല്ലാം പരിത്യജിച്ചു്, എല്ലാക്രിസ്തുക്കൾക്കും,

എല്ലാ മുഹമ്മദ്ദകൾക്കും, എല്ലാ സുഹൃത്തുക്കൾക്കും, അവരെ സ്ഥി രനേതാക്കന്മാരാണെന്നു പരിഗണിക്കുന്ന സകലസ്നേഹിതന്മാക്കും അപ്പുറം—ഉയരെ—കടന്നുനില്ക്കുക.

അവ മാറുന്നവയാണു്; എല്ലാം ചഞ്ചലമാണു്, പരമപരമാ ത്ഥം:—ഈ നിഴലുകളുടെയെല്ലാം കാരണവും മൂലവും ആയതു— അതിനെ അറിയുക. അങ്ങിനെ മുക്തരാകുക.

ഓം! ഓം!! ഓം!!!

---

## ൨൦. സൈ്വരസംഭാഷണങ്ങൾ

ചോദ്യം:—സകല മനുഷ്യരെയും ഒരുപോലെ ഭരിക്കുന്ന ഒരുമതം എപ്പോഴെങ്കിലും ഉണ്ടാകുമോ?

ഉത്തരം:—'ഉവ്വ്' 'ഇല്ല' എന്നിങ്ങനെ രണ്ടും ഉത്തരമാണു്. ഭാവി യിൽ നമുക്കു മനുഷ്യരെ ഭരിക്കുന്ന മതങ്ങൾ ഉണ്ടായിരിക്കയി ല്ല. മേലാൽ മതം മനുഷ്യരെ ഭരിക്കുകയില്ല. മനുഷ്യജാതി മതത്തിൻെറ വകയുമായിരിക്കയില്ല; എന്നാൽ മതം മനുഷ്യ ൻേറതായിരിക്കും.

ചോദ്യം:—ഏതെങ്കിലും ഒരുമതം എല്ലാവരേയും ഒരുപോലെ ഭരി ക്കുമോ?

ഉത്തരം:—ഇല്ല; ഇല്ല. ഭാവിയിൽ ഒരു മതവും മനുഷ്യരെ ഭരിക്ക യില്ല.

മതങ്ങളും, സ്ഥാപനങ്ങളും, നിയമങ്ങളും എല്ലാം മനുഷ്യ ൻെറ വകയാണു്. നിയമങ്ങൾ എനിക്കായിട്ടാണു്. ഞാൻ നിയ മങ്ങൾക്കും, സ്ഥാപനങ്ങൾക്കും വേണ്ടി സൃഷ്ടിക്കപ്പെട്ടവനല്ല.

ഭാവിയിൽ മനുഷ്യലോകത്തെ ഭരിക്കാതെ, സേവിക്കുന്ന ഒരു മതം ഉണ്ടായിരിക്കും.

'ഒരുമതം' എന്ന വാക്കിനെപ്പററി രാമൻ പറയുന്നു. ശരി! മനുഷ്യരെ സേവിക്കാൻ 'ഒരുമതം' മാത്രമേ ഉണ്ടായിരിക്കൂ. അതെ ന്തുമതമായിരിക്കും. ആ മതം എന്തായിരിക്കുമെന്നു പറയുംമുമ്പേ, ആ മതത്തിനു പേരുണ്ടായിരിക്കയില്ലെന്നു രാമൻ പറയുന്നു.

അതെന്തായിരിക്കും? അതു സയൻസിൻെറ മതമായ വേദാ ന്തം ആയിരിക്കും എന്നു രാമൻ പറയുന്നു. വേദാന്തം 'സാർവ്വലൌ കികമതം' ആണു്.

പിന്നെയും, 'മതം' എന്നപദംകൊണ്ടു എന്തെങ്കിലും കക്കശമായ സിദ്ധാന്തക്കൂട്ടത്തെയാണു നിങ്ങൾ വിവക്ഷിക്കുന്നതെങ്കിൽ, അതു ക്ലിപ്തവും, സ്ഥിരവും, അചഞ്ചലവും ആയ ഉറച്ച ഒന്നാണെങ്കിൽ, ഈ അൎത്ഥമാണു 'മത'ത്തിനു കൊടുക്കുന്നതെങ്കിൽ, എന്നാൽ ഉണ്ണിരുന്നു സൂക്ഷിക്കുക. വിദൂരഭാവിയിൽ ഈ അൎത്ഥത്തിലുള്ള ഒരു 'മതം' നടപ്പിലിരിക്കയില്ല. നോക്കുക. ഇന്നു സയൻസുപഠിക്കയും, ജ്ഞാനത്തിന്റെ ഉയൎന്ന മേഖലകളിൽ നടക്കുന്ന സംഭവങ്ങളിൽ കണ്ണോടിക്കയും ചെയ്യുന്ന ജനങ്ങൾ ഉണ്ടു്. ഇത്തരം സ്വതന്ത്രജനങ്ങൾ സകല വിശ്വാസപ്രമാണങ്ങൾക്കും, കക്കശസിദ്ധാന്തങ്ങൾക്കും അപ്പുറം നില്ക്കുന്നു. യഥാൎത്ഥമതം നമ്മെ മോചിപ്പിക്കേണ്ടതാണു്; ബന്ധിതരാക്കേണ്ടതല്ല, മതത്തിന്റെ ലക്ഷ്യം നമ്മെക്കൊണ്ടു ദൎശിപ്പിക്കാനും നിയന്ത്രിക്കാനും ആയിരിക്കണം, നമ്മെ അടിമകളാക്കാൻ ആയിരിക്കരുതു്.

മതത്തിലെ പേരുകൾ ഈ ലോകത്തിൽ വലിയ ദൂഷ്യങ്ങൾ വരുത്തിവെയ്ക്കുന്നു. ബുദ്ധമതക്കാർ, ക്രിസ്ത്യാനികൾ—എന്നീ പേരുകൾ എടുക്കുക. അവരുടെ ആശയങ്ങൾക്കു ഒരു ലോകം പോലെ വിപുലമായ ഭിന്നതകൾ ഉണ്ടു്.

ബുദ്ധമതം ഇൻഡ്യയെ നാലുകക്ഷികളായി പിരിച്ചു. ചൈനായിലെ ബുദ്ധമതക്കാർ ഏഴുകക്ഷികളായി തിരിഞ്ഞിട്ടുണ്ടു്. ഒരു മനുഷ്യൻ താൻ ഹിന്ദുവാണെന്നു പറഞ്ഞുകൊണ്ടു ക്രിസ്ത്യാനിയോടും, മുസ്ലീമിനോടും, ശണ്ഠകൂടുന്നു. എന്തുകൊണ്ടു്? ഹിന്ദുവെന്ന പേരു നിലനിൎത്തി ഉറപ്പിക്കാൻ അയാൾ ആവശ്യപ്പെടുന്നതുകൊണ്ടുമാത്രം. മനുഷ്യരുടെ ചിന്താഗതിയെ അപഗ്രഥിച്ചുനോക്കിയാൽ, ക്രിസ്ത്യാനികളെന്നു വിളിക്കപ്പെടുന്നവരെക്കാൾ അധികം നല്ല ക്രിസ്ത്യാനികളായ അനേകായിരം ഹിന്ദുക്കളെ നിങ്ങൾക്കു കാണാം. എന്നിട്ടും ആ ഹിന്ദുക്കൾ തങ്ങളുടെ വെറും പേരു വഹിക്കുന്ന കൂട്ടരോടു് അനൎഹമായ മമതാംപാലിക്കുന്നതായി കാണപ്പെടുന്നു.

ഭാവിമതത്തെപ്പററി ഇനിയൊരു വാക്കുകൂടി വേദാന്തസയൻസോ, വേദാന്തസാഹിത്യമോ സകല ഗൃഹങ്ങളിലും ഗ്രാമങ്ങളിലും വ്യാപിക്കുമ്പോൾ, സകലമാനപേൎക്കും ആയിട്ടുള്ള ഒരുമതം ഭാവിയിൽ ഉണ്ടാകും. സയൻസിന്റെ മതമായ, ലോകത്തിന്റെ മുഴുവന്റും മതമായ വേദാന്തം, ജഗന്മണ്ഡലം അശേഷം വ്യാപിക്കുന്ന ഒരുകാലം അനതിദൂരഭാവിയിൽ ഉണ്ടാകും എന്നാൽ മനുഷ്യൻ വേദാന്തമെന്ന പേരിനും, അപ്പുറം നില്ക്കണം; വാസ്തവത്തിൽ അവൻ ഏതൊരു പേരിനും, എല്ലാപേരിനും മുകളിൽതന്നെ നില്ക്കണം.

നിങ്ങൾ ചില ആശയങ്ങൾ വഹിക്കുന്നു. സ്വർഗ്ഗത്തിലേക്കുള്ള വഴി തന്റെ പള്ളിമുഖേനമാത്രമേ കിട്ടുകയുള്ളൂ എന്നു ചിന്തിക്കുന്ന ഒരുവൻ വരുന്നു. അതു വാസ്തവത്തിൽ അവനും അവന്റെ ഈശ്വരനും തമ്മിലുള്ള ഒരു പ്രശ്നംമാത്രമാണു്. നിങ്ങൾക്ക അതിൽ ഇടപെടാൻ എന്താണു കാര്യം? നിങ്ങൾക്കു് അതിനു അവകാശം ഇല്ല.

ഓരോരുത്തന്റേയും മതം അവനും അവന്റെ ദൈവത്തിനും തമ്മിലുള്ള ഒരു പ്രശ്നംമാത്രമാണെന്നുള്ള പരമാർത്ഥത്തിന്റെ അംഗീകരണവും ഈ തത്വം എല്ലാവരും സ്വീകരിക്കണമെന്നുള്ളതും ആണു വേദാന്തത്തിന്റെ മുഖ്യശാസനങ്ങളിൽ ഒന്നു്.

ചോദ്യം:—ആത്മഹത്യചെയ്യുന്ന മനുഷ്യരുടെ ആത്മാക്കൾക്ക എന്താണു് സംഭവിക്കുന്നതു്?

ഉത്തരം:—സകലരും അവരവരുടെ സ്വന്തജീവൻകളഞ്ഞു് ആത്മഹത്യചെയ്യുകയാണു് എന്നു രാമൻ പ്രസ്താവിക്കുന്നു. മരിക്കുന്ന ഓരോരുത്തരും ആത്മഹത്യചെയ്യുന്നു. മരിക്കുന്നവക്ക് എന്തു സംഭവിക്കുന്നു? യാതൊന്നുമില്ല; വിശേഷവിധിയായിട്ടൊന്നുമില്ല. അതുപോലെ, ആത്മഹന്താക്കളെന്നു വിളിക്കപ്പെടുന്നവക്കും വിശേഷമായിട്ടു ഒന്നും സംഭവിക്കുന്നില്ല. ഈ ജീവിതത്തിലെ ജോലിയെല്ലാം തീരുന്നതുവരെ നിങ്ങൾക്ക മരിക്കാവതല്ല. മരണം എങ്ങനെയാണു വന്നുകൂടുന്നതു്?

അവരവരുടെ കാമങ്ങളും, മോഹങ്ങളുംമുഖേന, അവരവരുടെ അജ്ഞാനംമുഖേന, ജനങ്ങൾ സ്വയം പലവിധ കുഴപ്പങ്ങളിൽ ചെന്നുചാടുകയും, ഈ ശരീരം—അവരുടെ ശരീരം അവസാനിപ്പിക്കയാണു് നല്ലതെന്നു ഇച്ഛിക്കയുംചെയ്യുന്നു. അവരുടെ ഹൃദയഗുഹയിൽ അവർ മരണം ഇച്ഛിക്കയും, മരണം അവക്ക് ലഭിക്കയും ചെയ്യുന്നു; അതാണു് ചട്ടം. അവരുടെ കാമങ്ങൾമുഖേന, അവർ രോഗങ്ങൾ വരുത്തിവെക്കുന്നു. രോഗശയ്യയിൽ കിടക്കുമ്പോൾ അവരുടെ സ്വന്തം പഴയ ആഗ്രഹങ്ങൾ ഫലപ്പെടാൻ തുടങ്ങുന്നു. മരണത്തെ ശക്തിയായി ഇച്ഛിക്കത്തക്കവിധം ഉള്ള സ്ഥിതിയിൽ അവർ എത്തിച്ചേരുന്നു; മരണംവരുന്നു, സകലരും സ്വയംഘാതകർതന്നെയാണു്.

ചോദ്യം:—കഴിഞ്ഞുപോയ ജന്മങ്ങളെ ഓർമ്മിക്കാൻ സാധ്യമാണോ?

ഉത്തരം:—അനേകം തെരുവുകൾ കടക്കുകയും, ഇനിയും അഞ്ചു തെരുവുകൾകൂടി സഞ്ചരിക്കാൻ ബാക്കി ഉണ്ടായിരിക്കയുംചെയ്യുന്ന ഒരുത്തനെപ്പോലെയാണു്, കഴിഞ്ഞ ജന്മങ്ങൾ ഓർമ്മിക്കയും ഓർമ്മിക്കാൻ ശ്രമിക്കയുംചെയ്യുന്ന ഒരു മനുഷ്യൻ

തുടങ്ങിയതും, കടന്നുപോന്നതും, പതിനഞ്ചുമിന്നിട്ടു മുമ്പും, ഒരുമണിക്കൂർ മുമ്പും താൻ ഇരുന്നതും ആയ തെരുവുകളുടെ പേരു് അന്വേഷിക്കാൻ അയാൾ തുടങ്ങുന്നു. അതെല്ലാം പ്രയോജനശൂന്യമായ പ്രയത്നം അല്ലയോ? മനുഷ്യൻ മുമ്പോട്ടാണു് നോക്കേണ്ടതു്. പുറകോട്ടുനോക്കിയിട്ടെന്തു ഫലം? മുമ്പോട്ടുപോകുക. നിങ്ങൾ ബഹുജന്മങ്ങളും പല തെരുവുകളും കടന്നുവന്നു. നിങ്ങൾക്കിനി മുമ്പോട്ടുപോകണം. മുമ്പോട്ടുപോകയാണെങ്കിൽ നല്ലതുതന്നെ നില്ക്കാനാണു് നിങ്ങൾ ഭാവിക്കുന്നതെങ്കിൽ പുരോഗതിയെ നാശപ്പെടുത്തി തടസ്സം ചെയ്യുകയായിരിക്കും. മുമ്പോട്ടുപോകുക.

ചോദ്യം:—ഭൌതികശരീരത്തിൽ ജീവിക്കുമ്പോൾ, ബോധപൂർവം മാനസികതലത്തിൽ പ്രകാശിക്കാൻ കഴിയുമോ? 'ഇല്ല' എന്നു ബ്രഹ്മവിദ്യാസംഘക്കാർ എന്നോടു പറയുന്നു.

ഉത്തരം:—ശരിതന്നെ. തിയോസഫിക്കാർ 'ഇല്ല' എന്നു പറഞ്ഞതു് ശരിയാണു് മാനസികവും ശാരീരികവുംആയ മേഖലകൾ തുല്യനിലയിൽ സ്ഥിതിചെയ്യുന്നു. മാനസികഗവേഷണങ്ങൾ മനസ്സിൽക്കൂടെ നടത്തണം. എന്നാൽ നേരെ മറിച്ചു ഭൌതികമേഖലയിൽ മനസ്സുകൊണ്ടുമാത്രമല്ലാ, ശരീരംകൊണ്ടുക്കൂടിയും പ്രയത്നംചെയ്യപ്പെടുന്നു. ശരീരതലത്തിൽ മനസ്സു വളരെയധികംകാര്യങ്ങൾ ചെയ്യുന്നുണ്ടു്. കടൽക്കമ്പികൾ, കപ്പലുകൾ മുതലായതെല്ലാം നിങ്ങളുടെ മനസ്സിലെ ചിന്തകളുടെ പ്രകടനങ്ങൾ മാത്രമാണു്. എന്നാൽ ഈ ഭൌതികപദാർത്ഥങ്ങൾ എല്ലാം ശരീരമാകുന്ന ഉപകരണംമുഖേന ഭൌതികമായി പ്രത്യക്ഷപ്പെടുന്നു. കപ്പലുകളും, കമ്പികളും മററും ഉണ്ടാക്കാൻ ആയുധങ്ങൾ ഉപയോഗിക്കണം. മനസ്സു് കപ്പിത്താൻ ആണോ അതോ ആയുധം, ഉപകരണം ആണോ? മനസ്സും ഒരു ആയുധം മാത്രമാണു്; പ്രവർത്തകൻ അല്ല.

സകല വലിയ കപ്പലുകളും, വലിയ കെട്ടിടങ്ങളും, വലിയ കലാപ്രവൃത്തികളും മററും മനസ്സു മുഖേന സങ്കല്പിക്കപ്പെടുകയോ, സംവിധാനം ചെയ്യപ്പെടുകയോ ചെയ്കയും, ശരീരംകൊണ്ടു നടപ്പിലാക്കപ്പെടുകയും ചെയ്യുന്നു.

നിങ്ങളുടെ ഐക്യം സാക്ഷാൽക്കരിക്കാൻവേണ്ടി, നിങ്ങൾക്കു രണ്ടും പ്രയോജനപ്പെടുത്തേണ്ടതുണ്ടു്. ഐക്യസാക്ഷാൽക്കാരവും മാനസികതലത്തിൽ പ്രകാശിക്കുന്നതും ഭിന്നസംഗതികളാണു് ഐക്യസാക്ഷാൽക്കാരത്തിനു മാനസികവും, ഭൌതികവും ആയ

രണ്ടു ലോകങ്ങളും നിഷേധിക്കേണ്ടതുണ്ടു്; രണ്ടും ലോകങ്ങൾതന്നെയാണു്.

ചോദ്യം:—ഈശ്വരൻ സർവ്വശക്തനും, നാം ഈശ്വരനും ആണെങ്കിൽ കണ്ണിൽക്കൂടി കേൾക്കുകയും, ചെവിയിൽക്കൂടെ കാണുകയും ചെയ്യാത്തതെന്തുകൊണ്ടു്?

ഉത്തരം:—'എന്റെ കാലു്' 'എന്റെമൂക്കു്', 'എന്റെ കണ്ണു്' 'എന്റെ ഭുജങ്ങൾ'—എന്നെല്ലാം നിങ്ങൾ പറയുന്നു. ഇതുകൾ നിങ്ങളുടേതാണെങ്കിൽ നിങ്ങൾ ചെവികൊണ്ടു കാണുകയും, കണ്ണുകൊണ്ടു കേൾക്കുകയും ചെയ്യാത്തതെന്താണു്? ഈശ്വരൻ ഏകനും സർവ്വശക്തനും ആണെങ്കിൽ അദ്ദേഹം യഥേഷ്ടം പ്രവർത്തിക്കട്ടെ.

ഈശ്വരൻ ചില മേഖലകളിൽ മനസ്സിൽക്കൂടെയും, ചില മേഖലകളിൽ ശരീരത്തിൽക്കൂടെയും തന്റെ സാന്നിധ്യം പ്രകടിപ്പിക്കുന്നു. അദ്ദേഹം പ്രപഞ്ചത്തിലെല്ലാം വ്യാപിച്ചുനില്ക്കുന്നു. അദ്ദേഹം അസ്വതന്ത്രനായിരുന്നുവെങ്കിൽ മനുഷ്യരുടെ ആഗ്രഹങ്ങളും ചാപല്യങ്ങളും അദ്ദേഹം കേൾക്കുമായിരുന്നു; അനുവദിക്കുമായിരുന്നു

അദ്ദേഹം യാതൊരുനിയമങ്ങളാലും, ശക്തികളാലും, മനുഷ്യചാപല്യങ്ങളാലും ബദ്ധനല്ലാത്തതുകൊണ്ടു്, അദ്ദേഹത്തിനു് ഇഷ്ടംപോലെ പ്രവർത്തിക്കാം.

ചിന്തിക്കയും കാമിക്കയും ചെയ്യുന്ന മനസ്സല്ലാ നിങ്ങൾ എന്നു രാമൻ പറയുന്നു. അങ്ങിനെയായിരുന്നുവെങ്കിൽ, നിങ്ങൾക്കിഷ്ടംപോലെ ചെയ്യാമായിരുന്നു. നിങ്ങൾ അതായിരുന്നുവെങ്കിൽ മനസ്സിന്റെ പ്രവൃത്തിപദ്ധതി ശരീരത്തിനോ, മറിച്ചോ കൊടുക്കാമായിരുന്നു. എന്നാൽ കാമിക്കുന്ന മനസ്സല്ലാ നിങ്ങൾ; ഈ പ്രപഞ്ചത്തിൽ സർവവും പ്രവർത്തിക്കുന്ന അതേ ഈശ്വരനാണു നിങ്ങൾ.

മനസ്സിനു് അപ്പുറംകടക്കുക. മനസ്സു കാമിക്കുന്നു; ഈ കാമങ്ങളും ആഗ്രഹങ്ങളും നിങ്ങളല്ലാ.

വൃക്ഷങ്ങളെ വളർത്തുന്നതും, പക്ഷികളെ പറത്തുന്നതും മററും നിങ്ങൾതന്നെയാണു്. ഈശ്വരൻ നിങ്ങളാണു്; ഈശ്വരൻ എന്നതു് നിങ്ങളുടെ ഒരു ഗുണമോ ധർമ്മമോ അല്ല.

ചോദ്യം:—Rings and Rounds ആദിയായ അഭ്യാസങ്ങൾ പരിശീലിക്കേണ്ടതു ആവശ്യമാണോ?

ഉത്തരം:—നിങ്ങളുടെ മനസ്സിൽ അജ്ഞാനം ഇരിക്കുന്നിടത്തോളം നിങ്ങൾക്കുസദാ കളിക്കോപ്പുകളും, നേരമ്പോക്കുകളും എല്ലാം വേണമെന്നു മോഹംതോന്നും നിങ്ങൾ വളരുമ്പോൾ കളി

പ്പാട്ടങ്ങൾ എല്ലാം ഉപേക്ഷിക്കും. നിങ്ങൾക്കു യഥാൎത്ഥ ജ്ഞാനം ഉദിക്കുമ്പോൾ ഭൌതികലോകത്തിലെയും, പ്രേത ലോകത്തിലെയും കളിപ്പണ്ടങ്ങളെ നിങ്ങൾ കളഞ്ഞുകളയും; നിങ്ങൾക്കതു കിട്ടാത്തിടത്തോളം നിങ്ങൾക്കീ സാധനങ്ങൾ കൊണ്ടു കളിക്കാതെ തരമില്ല.

ജ്ഞാനമെന്നതു് അജ്ഞാനത്തിന്റെ കത്തിക്കൽ—ദഹിപ്പിക്കൽ—ആണു്.

അജ്ഞാനവും, ജ്ഞാനവും ഒരേ കോവണിയിൽക്കൂടിയുള്ള ഇറക്കവും, കയററവും ആണു്. അജ്ഞാനം അതിൽക്കൂടി ഇറങ്ങുന്നതും ജ്ഞാനം അതിൽക്കൂടി കയറുന്നതുമാണു്; ഭിന്നവീക്ഷണങ്ങളിൽക്കൂടി ഒരേപദാൎത്ഥത്തെ വീക്ഷിക്കുന്നതാണു് ജ്ഞാനാജ്ഞാനങ്ങൾ.

പ്രകാശവും അന്ധകാരവും ഭിന്നവസ്തുക്കളല്ലാ എന്നുസയൻസു തെളിക്കുന്നു. അവ അളവിൽമാത്രം വ്യത്യാസപ്പെട്ടിരിക്കുന്ന ഒരേ സാധനം മാത്രമാണു്.

ഒരു ഇരുട്ടുമുറിയിൽ കടന്നിരുന്നു നോക്കുക കുറേനേരം ചെല്ലുമ്പോൾ കണ്ണിന്റെകൃഷ്ണമണി വികസിക്കയും, നിങ്ങൾ അല്പാല്പം കാണാൻ തുടങ്ങുകയും ചെയ്യുന്നു. ഇരുട്ടായിരുന്നതു പ്രകാശമായി ഭവിക്കുന്നു.

ജ്ഞാനാജ്ഞാനങ്ങൾ പരസ്പരവിരുദ്ധമായ ഒരു വസ്തുദ്വയം അല്ല ഭിന്നതതരത്തിലല്ലാ, അളവിൽ മാത്രമേ ഉള്ളു. നിങ്ങൾ അജ്ഞാനത്തിൽ മുഴുകിയിരിക്കുന്നിടത്തോളം ജ്ഞാനമാകുന്ന കോവണിയുടെ താഴത്തെ പടികളിൽ ഇരിക്കുന്നു. ഈ താഴ്ന്നപടികളിൽ ഇരിക്കുമ്പോൾ നിങ്ങൾക്കു Rings and Rounds കൊണ്ടു കളിക്കാതെ തരമില്ല. നിങ്ങൾ ഉപയ്യുപരി കയറുമ്പോൾ അതെല്ലാം ദൂരെയെറിയും.

ചോദ്യം:—'മൌനത്തിന്റെ ശബ്ദം' (Voice of Silence) എന്ന പുസ്തകത്തിൽഎഴുതപ്പെട്ടിരിക്കുന്നു: "ഭൌതികവസ്തുവിന്റെ സത്തയും (ആത്മാവും) ആത്മാവിന്റെ സത്തയും തമ്മിൽ ഒരിക്കലും സന്ധിക്കയില്ല; രണ്ടിലൊന്നു് അസ്പഷ്ടമാകണം; രണ്ടിനുംക്കൂടി ഇരിക്കാൻ സ്ഥലമില്ല" വേദാന്തവും ഇതേ അഭിപ്രായംതന്നെയാണോ വെച്ചുപുലത്തുന്നതു്?

ഉത്തരം:—ഭൗതികവസ്തുവിന്റെയും ആത്മാവിന്റെയും സത്തകൾക്കു സന്ധിച്ചിരിക്കാൻ സാദ്ധ്യമല്ല. നാം മനസ്സിലാക്കിയതിൽനിന്നു ഭിന്നമായ അൎത്ഥത്തെയാണു് ഭൌതികവസ്തുവിന്റെയും ആത്മാവിന്റെയും സത്തകൾ എന്നവിവരണം കൊണ്ടു സൂചിക്കപ്പെടുന്നതു് എന്നു രാമൻ വിചാരിക്കുന്നു.

ഫവ്വ

ആത്മാവിന്റെ സത്തയെ സാക്ഷാൽക്കരിക്കുമ്പോൾ ഭൗതികപദാർത്ഥസത്ത അപ്രത്യക്ഷമാകുമെന്നു രാമൻ പറയുമ്പോൾ അവിടെ "ഭൗതികവസ്തുസത്ത" എന്നതു് ജലത്തിൽ കാണുന്ന പ്രതിബിംബം പോലെയുള്ള വ്യാജവും മിഥ്യയും ആയ—അനസ്ഥിതമായ—അഹങ്കാരം എന്നു് രാമൻ വിളിക്കുന്നതിനെ വിവക്ഷിക്കുന്നു.

ഈശ്വരനുമായി നിങ്ങൾ ഐക്യം സാക്ഷാൽക്കരിക്കുംമുമ്പേ അതു തിരോഭൂതമാകണം; ഈ താല്പര്യത്തിൽ അതു ശരിയാണു്. അജ്ഞമായി ചിന്തിക്കുന്നതു് ഇല്ലാതെയാകണം. ശരീരവുമായി സാത്മ്യം ഭാവിക്കുന്ന അജ്ഞാനവൃത്തി—"ചുമതലക്കാരനും സ്വായത്താവകാശിയും ആയ സത്ത (അഹം)—'ചെറുസത്ത—ആണു് ഭൗതികവസ്തു—സത്ത' ഇതിനെ നശിപ്പിച്ചു് ഓടിക്കണം.

ഭൗതികസത്ത, ആത്മസത്ത എന്നീപദങ്ങൾകൊണ്ടു് ഒന്നു ഒരിടത്തും മററതു് വേറൊരിടത്തും ആണെന്നും, രണ്ടിനും പ്രത്യേകം പ്രത്യേകം സത്ത ഉണ്ടെന്നും, അതുരണ്ടും വ്യത്യസ്തങ്ങൾ ആണെന്നും ആണു് വിവക്ഷിതമെങ്കിൽ അതു തെററാണു്. ഭൂതങ്ങൾക്കും ആത്മാവിനും ഒരേ ഒരു സത്ത മാത്രമേഉള്ളൂ.

"ആത്മാവു്" എന്നവാക്കു തെററിദ്ധരിക്കപ്പെടുന്നു. തത്വജ്ഞാനികൾ "മനസ്സ്" എന്നുവിളിക്കുന്നതാണു് ആത്മാവു് എന്നു വിചാരിച്ചാലും മനസ്സും ഭൗതികവസ്തുവുംരണ്ടുതരം സത്തയുള്ളവയല്ല. അവ രണ്ടും ഒന്നുതന്നേയാണു്. വ്യത്യാസമെല്ലാം അളവിലല്ലാതെ പ്രകൃതത്തിലല്ലാ.

ഭൗതികവസ്തുവും മനസ്സും ഒന്നുതന്നെയാണെന്നു സയൻസ്സ് തെളിയിച്ചിട്ടുണ്ടു്. ഭൗതികപദാർത്ഥവും ഓജസ്സും ഒന്നുതന്നെയാണെന്നു തത്വജ്ഞാനികൾ കാണിക്കുന്നു.

10,000 കൊല്ലം മുമ്പു് ഇൻഡ്യായിൽ അറിയപ്പെട്ടിരുന്നതാണെങ്കിലും, അണുക്കൾ (Atoms) വെറും ശക്തികേന്ദ്രങ്ങൾ ആണെന്നു ലീബ്നിട്സ് ആദ്യമായി യൂറോപ്പിൽ ചൂണ്ടിക്കാണിച്ചു. ഈ സിദ്ധാന്തം ശരിയാണെന്നു് സയൻസ്സ് തെളിയിച്ചിട്ടുണ്ടു്. തന്റെ വലിയ ഉപന്യാസങ്ങളിൽ ഒന്നിൽ ശക്തിശാസ്ത്രപ്രതിജ്ഞകൾമുഖേന ഭൗതികവസ്തുവും ശക്തിയും ഒന്നുതന്നെയാണെന്നു് കാൽവിൻപ്രഭു കാണിച്ചിട്ടുണ്ടു്. അപ്പോൾ ഭൗതികവസ്തുവും ആത്മാവും എങ്ങനെ ഭിന്നമായിരിക്കാം? എന്നാൽ അദ്ദേഹം ഭൗതികവസ്തുവിനെയും മനസ്സിനെയും ആണു് വിവക്ഷിക്കുന്നതു് എന്നു വന്നാലും അവരണ്ടും ഒന്നേഒന്നുതന്നെയാണു്.

പർവ്വതങ്ങളിൽ കയറുക, ഹിമവൽപാർശ്വങ്ങളിൽ നിങ്ങൾ ഒന്നാംതരം കാഴ്ചകൾ കാണുന്നു. പുഷ്പങ്ങളുടെ സൌരഭ്യമുണ്ടു്.

പക്ഷികളുടെ കളകളശബ്ദമുണ്ട്. അരുവികളുടെ ഗാനങ്ങൾ ഉണ്ട്. കാററിന്റെ മധുരമായ ഊതുണ്ട്. ഇവയെന്താണ്? അവ ഭൗതികവസ്തുഅല്ലേ? എന്നാൽ ഈ ഭൌതികവസ്തു ഓജസ്സായും ചിന്തയായും ആധ്യാത്മമായും പരിവർത്തനംചെയ്തു ഈശ്വരബോധത്തിലേക്ക് തിരിയുകയും നിങ്ങളിൽ ഉൽകൃഷ്ടാശയങ്ങൾ ഉൽപ്പാദിപ്പിച്ചുകൊണ്ട് സംഗീതമായി രൂപാന്തരം പ്രാപിക്കയും ചെയ്യുന്നു. ബാഹ്യവസ്തുക്കൾ ഇവിടെ ചിന്തയിലേക്ക പരിവർത്തനം ചെയ്യുന്നുവെന്നു നാം കാണുന്നു. നിങ്ങളുടെ വലിയകെട്ടിടങ്ങളും കപ്പലുകളും പട്ടണങ്ങളും നഗരങ്ങളും മനുഷ്യരും സ്ത്രീകളുമോ? ഇതുകളെല്ലാം ഒരുസമയം വെറും മാനസികചിന്തമാത്രമായിരുന്നു. കെട്ടിടം ആദ്യം മനസ്സിലാണ് പണിചെയ്യപ്പെടുന്നതു്; പിന്നീടാണ് അതു് പുറത്തു നിർമ്മിക്കപ്പെടുന്നതു്.

ഹിമാലയപർവ്വതങ്ങളിൽ ഭൗതികപദാർത്ഥങ്ങൾ മാനസികചിന്തയായി പരിണമിക്കുന്നു ജലം ആവിയെന്ന വാതകമായും ആവി ജലമായും ഭവിക്കുന്നതുപോലെതന്നെ. ഇതെന്തുതെളിയിക്കുന്നു? രണ്ടും ഒന്നുതന്നെയാണെന്ന്. അതുപോലെ ഭൗതികവസ്തു മനസ്സിൽനിന്നു ഭിന്നമാണെങ്കിൽ മനസ്സ് ഭൗതികവസ്തുവിനെ ബാധിക്കയില്ല ഇതുപോലെ നേരേമറിച്ചും സംഭവിക്കയില്ല.

പേർഷ്യൻഭാഷയിൽ ഹൃദയാവർജ്ജകമായ ഒരു പദ്യമുണ്ട്. ഒരുതുള്ളി ജലം ഒരു ബാഷ്പകണത്തിന്റെ ആകൃതിയിൽ മേഘങ്ങളിൽനിന്നു താഴെവീണു എന്നാണ് അതിന്റെ അർത്ഥവും സാരവും ബാഷ്പബിന്ദു താഴെവീണു! ചോദിച്ചപ്പോൾ—"എന്തിനു കരയുന്നു?" എന്നു ചോദിച്ചപ്പോൾ, അതു പറഞ്ഞു:—"കഷ്ടം! ഞാനിത്ര ചെറിയ, ലഘുവായ നിസ്സാരമായ വസ്തുവാണല്ലോ! ഹാ! ഞാൻ ബഹുലഘുവായ ഒരണുവാണ്; വളരെ കൊച്ചാണ്. സമുദ്രമോ വളരെ വലുതു്! എന്റെ ചെറുപ്പത്തെ ഓർത്തു് ഞാൻ കരയുകയാണ്." അതിനോടു മറുപടി പറയപ്പെട്ടു:—"ഛെ! കരയരുതു്. പേരിലും, രൂപത്തിലുംമാത്രം നിന്നെ ഒതുക്കിച്ചുരുക്കിവെക്കരുതു്. നിന്റെ ഉള്ളിലേയ്ക്കു നോക്കൂ! നീ എന്താണെന്നു നോക്കൂ! നീ ജലമല്ലേ? ആട്ടെ, സമുദ്രം എന്താണ്? അതും ജലമല്ലേ? നീ, സമയത്തിലും സ്ഥലത്തിലും ചുരുങ്ങി ഒതുങ്ങി കിടക്കുന്നതായി സ്വയം പരിഗണിക്കരുതു്. ഈ സ്ഥലകാലങ്ങൾക്കപ്പുറത്തേയ്ക്കു വീക്ഷിക്കുക; നിന്റെ പരമാർത്ഥാവസ്ഥ നോക്കിക്കാണുക." ഒരേ പദാർത്ഥത്തോടു തുല്യമായ രണ്ടു വസ്തുക്കൾ പരസ്പരവും തുല്യങ്ങളാണ്. കാലത്തിനുള്ളിൽ നിങ്ങൾ ചുരുങ്ങിയൊതുങ്ങി കിടക്കുമ്പോൾ, നിങ്ങൾ സങ്കടംകൊണ്ടു നിറഞ്ഞവനാണ്. സകലത്തിനും മുകളി

ലേയ്ക്കു നിങ്ങളെ ഉയർത്തിനിർത്തുക.. ഭൌതികവസ്തുവും, ആത്മാവും മാത്രമല്ലാ ഏകമായിട്ടും—ഒന്നായിട്ടും—ഇരിക്കുന്നതു്. പിന്നെയോ? സ്വസ്വാവും ഒന്നുതന്നെയാണു്. യഥാർത്ഥാത്മാ സമയത്തിനെല്ലാം അതീതനാണു്. പ്രപഞ്ചമെല്ലാം നിങ്ങളിലാണു്. സ്വപ്നങ്ങളിൽ നിങ്ങൾ വനങ്ങളിലും, കാട്ടുകളിലും, പർവ്വതങ്ങളിലും, നദീതീരങ്ങളിലും ഒക്കെ ആണെന്നും, അതുകളെല്ലാം നിങ്ങൾക്കു വെളിയിൽ ഉള്ള ഭിന്നപദാർത്ഥങ്ങളാണെന്നും തോന്നുന്നതുപോലെ, എന്നാൽ സകലതും നിങ്ങളുടെ ഉള്ളിൽതന്നെയിരിക്കുന്നതുംപോലെതന്നെയാണിവിടെയും സത്യം. സ്വപ്നങ്ങളിൽ കാണപ്പെടുന്നതെല്ലാം യഥാർത്ഥമായിരുന്നുവെങ്കിൽ, കിടപ്പുമുറി ഭാരംകൊണ്ടു ഞെരുങ്ങിപ്പോകയും ജലംകൊണ്ടു മെത്തമുഴുവൻ നനയുകയും ചെയ്യേണ്ടതായിരുന്നു.

അതുപോലെ വേദാന്തം പറയുന്നു:—"പ്രപഞ്ചമെല്ലാം നിങ്ങളുടെ ഉള്ളിലാണു്. പ്രേതലോകവും, മനോലോകവും ഒക്കെ നിങ്ങളുടെ അകത്താണു്. എന്നാൽ നിങ്ങൾ അതുകളിൽ ആണെന്നു ചിന്തിക്കുന്നു. കയ്യിൽ ഒരു കണ്ണാടിവെച്ചു അതിൽക്കൂടി നോക്കിക്കൊണ്ടു്, താൻ കണ്ണാടിയിൽ ആണെന്നു വിചാരിക്കുന്ന ഒരു സ്ത്രീയെപ്പോലെ നാം വിചാരിക്കുന്നു. എന്നാൽ വാസ്തവാവസ്ഥ നേരേമറിച്ചാണു്, പരമാർത്ഥത്തിൽ, പ്രപഞ്ചം നിങ്ങളാണു്; നിങ്ങൾ പ്രപഞ്ചത്തിലല്ലാ. രണ്ടുതരം സംഭാഷണംഉണ്ടു്—ഒന്നു, തലയിൽനിന്നു്; രണ്ടു്, ഹൃദയത്തിൽനിന്നു്. നമ്മുടെ ഇച്ഛപോലെ, തലയിൽനിന്നുള്ള സംഭാഷണംകൊണ്ടു എപ്പോഴെങ്കിലും കൈകാര്യംചെയ്യാം; എന്നാൽ ഹൃദയത്തിൽനിന്നു സംഭാഷണം പുറപ്പെടുമ്പോൾ, അതു ഭിന്നമായിത്തീരുന്നു.

പലതരത്തിലുള്ള കുഴലുകൾ—ഊത്തുകൾ—ഉണ്ടു്. ചിലതു മയിലിന്റെ ശബ്ദവും, മററുചിലതു കോഴിയുടെ ശബ്ദവും, വേറെ ചിലതു പന്നി മുതലായതിന്റെ ശബ്ദവും പുറപ്പെടുവിക്കുന്നു. ഈ കുഴലുകൾ ഊതുമ്പോൾ നിങ്ങളുടെ ഇച്ഛയ്ക്കനുസരിച്ചു് കോഴിയുടേയോ, യഥാർത്ഥമയിലിന്റെയോ, യഥാർത്ഥപന്നിയുടെയോ ശബ്ദമുണ്ടാക്കാം. എന്നാൽ നിങ്ങളുടെ ഇച്ഛാനുസരണം ഒരു കോഴിയെയോ, മയിലിനെയോ, പന്നിയെയോകൊണ്ടു കൂകിക്കാൻപാററുകില്ല. മാത്രമല്ലാ, കോഴി കൂകാനോ പന്നി കരയാനോ ഭാവിക്കുമ്പോൾ അതിനെ നിർത്താൻ നിങ്ങൾക്കു സാധിക്കയുമില്ല. അവയെ കാലംകൊണ്ടോ സ്ഥലംകൊണ്ടോ ബന്ധിക്കാവതല്ല. ഹിമാലയങ്ങളിൽ ഗാനം ഒഴുകിക്കൊണ്ടു ചിന്തയായി രൂപം എടുക്കുന്നു. എവിടേയ്ക്കു് അതു പോകുന്നുവെന്നു് ആർക്കും അറിഞ്ഞുകൂടാ. അതു നശിക്കുന്നോ? ഇല്ല, വൃക്ഷങ്ങൾ അതിനെ സൂക്ഷിക്കും; നദികൾ അതു സം

രക്ഷിച്ചുവെക്കും; ഭൂമി അതു താങ്ങി രക്ഷിക്കും; അതു അന്തരിക്ഷ ദ്വാരാ സഞ്ചരിക്കും; പ്രപഞ്ചമെല്ലാം അതു വ്യാപിക്കും; അതിനെ സ്വീകരിക്കാൻ യോഗ്യനായ ഒരു മനുഷ്യനെ കണ്ടെത്തുന്നതുവരെ അതു സഞ്ചരിക്കും.

ചിന്തയെല്ലാം ദൈവത്തിൽനിന്നു നേരിട്ടുവരുന്നു. ഭിന്നഭിന്നവും, കേവലം തോന്നപ്പെട്ടകമാത്രം ചെയ്യുന്നതും, ചുമതലക്കാരനെന്നു നടിക്കുന്നതും, സ്വായത്തീകരണയത്നം ചെയ്യുന്നതും ആയ അഹങ്കാരത്തിൽനിന്നു്—'ഞാ'നിൽനിന്നു് അതു പുറപ്പെടുന്നില്ല; ആ അഹങ്കാരബോധം ചിതറിക്കപ്പെട്ടുപോകുമ്പോഴാണു് അതു വരുന്നതും.

രാമന്റെ നോട്ടത്തിൽ, എല്ലാപുസ്തകവും പ്രചോദിതമാണു്; ഈശ്വരചോദിതമാണു്; ഈശ്വരന്റെ പുസ്തകമാണു്. ബൈബിൾ മാത്രമല്ലാ, ഇമേഴ്സന്റെ ഗ്രന്ഥങ്ങളും, ഡാർവിന്റെ പുസ്തകങ്ങളും, ഷേക്സ്പിയർസാഹിത്യവും എല്ലാം വേദങ്ങളെപ്പോലെ തന്നെ ഈശ്വരപ്രചോദനംകൊണ്ടുണ്ടായവയാണു്. എന്തെന്നാൽ മനുഷ്യന്റെ ചെറുസത്ത—'അഹം' മാററിവെക്കാതെകണ്ടു് അവ വരുന്നതല്ല.

ചോദ്യം:—ഒരു വിവാഹിതമനുഷ്യനു് സാക്ഷാൽക്കാരം ആശിക്കാമോ? അവനു് അവന്റെ യഥാർത്ഥ ചൈതന്യത്തെ—ആത്മാവിനെ—സക്ഷാൽക്കരിക്കാമോ?

ഉത്തരം:—യതികൾക്കും, സന്ന്യാസിമാർക്കും ഉള്ളതിനെക്കാൾ ദാമ്പത്യബദ്ധരായ ഗൃഹസ്ഥന്മാർക്കാണു വേദാന്തം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്നും തെളിയിക്കാം. ഹിമാലയനിവാസികളെക്കാൾ വിവാഹിതമനുഷ്യരെയാണു് അതു ലക്ഷീകരിക്കുന്നതു്.

ഓരോകുടുംബത്തിലും ഭാര്യയുടെ സുഖം വർദ്ധിപ്പിക്കാൻ ഭർത്താവും, ഭർത്താവിന്റെ സുഖം വർദ്ധിപ്പിക്കാൻ ഭാര്യയും ആഗ്രഹിക്കുന്നു. എന്നാൽ ഇങ്ങിനെ അവർ നല്ല ഒന്നാംതരം ഉദ്ദേശമുള്ളവരാണെങ്കിലും ഫലംവരുന്നതെന്താണു്? അവർ രണ്ടുകൂട്ടരും പരസ്പരം അധഃപതനത്തിനു കാരണക്കാരായിത്തീരുന്നു. ആരുടെ കുററമാണതു്? കുററംപറയുന്നതു അവരുടെ ഉത്തമതാല്പര്യത്തിനു ഉതകുന്നതാണോ? അല്ല. അവരുടെ അജ്ഞാനത്തിനെയാണു് കുററപ്പെടുത്തേണ്ടതു്. ഓരോരുത്തരും പരസ്പരം അവരുടെ നന്മ എന്തിലാണിരിക്കുന്നതെന്നു അറിയുന്നില്ല. ഇതാണു് കഷ്ടതകളുടേയും സങ്കടങ്ങളുടേയും ഹേതു.

ക്ഷുദ്രതരങ്ങളായ ഇന്ദ്രിയവാസനകളെ താലോലിക്കയും തൃപ്തിപ്പെടുത്തുകയും ചെയ്യുന്നതുകൊണ്ടു് അന്യോന്യം സുഖം വർദ്ധിപ്പിക്കാമെന്നു ജനങ്ങൾ—ഭാര്യാഭർത്താക്കന്മാർ—വിചാരിക്കുന്നു. പര

സ്വരം ദുരഭിമാനവും അന്തസ്സും സംരക്ഷിക്കുന്നതുകൊണ്ടു നന്മയുണ്ടാകുമെന്നു് അവർ കരുതുന്നു. നന്മയെക്കുറിച്ചുള്ള ഈ അഭിപ്രായമെല്ലാം അജ്ഞാനത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. അത്തരം അറിവില്ലായ്മ നീക്കേണ്ടതാണു്; അപ്പോൾ ഓരോ കുടുംബവും സുഖകരമായിത്തീരും.

ഈശ്വരനെ നമുക്കു മാററാൻ പാടില്ലെന്നും, പ്രകൃതിയെ ഭേദപ്പെടുത്താവതല്ലെന്നും ഓർമ്മിക്കുക. പ്രകൃതിയുടെ ചട്ടവും ഈശ്വരനിയമവും ആത്മബോധത്തിലേയ്ക്കു നാം ഉയരണമെന്നാണു് ശാസിക്കുന്നതു്. പ്രപഞ്ചത്തിലെ സകല ദോഷങ്ങളും, ഈ ലോകത്തിലെ സകലമനുഷ്യരുടെയും ലൗകികബുദ്ധിയും ഈശ്വരത്വത്തിലേയ്ക്കുള്ള ശരിയായ പാതയിൽക്കൂടി ഓരോരുത്തരെയും തള്ളിക്കൊണ്ടുപോകുന്നതിനും ഈശ്വരനുമായിട്ടു് അവനുള്ള ഏകത്വവും സാത്മ്യവും സാക്ഷാൽക്കരിപ്പിക്കുന്നതിനും സഹായിച്ചുകൊണ്ടിരിക്കുന്നു. തോക്കിൻമുനമ്പിൽ ഓരോരുവനും ഒരു വേദാന്തിയാകാൻ പഠിക്കേണ്ടതുണ്ടു്.

നിങ്ങളെ ബോദ്ധ്യപ്പെടുത്താൻ, വേദാന്തത്തിനു വാളും തീയും ഒന്നും കൊണ്ടുവരേണ്ട കാര്യമില്ല. പ്രകൃതിനിയമങ്ങൾ അശേഷം ആത്മസാക്ഷാൽക്കാരത്തിലേയ്ക്കു പുരോഗമിക്കാൻ നിങ്ങളെ ഉന്തിത്തള്ളിവിടുന്ന ഈശ്വരൻെറ മഹൽസൈന്യവും ഭടഗണങ്ങളും അത്രേ. അപ്പോൾ നിങ്ങൾ വരികതന്നെവേണം. അല്ലാതെ നിങ്ങൾക്കു തരമില്ലതന്നെ.

നിങ്ങളുടെ അയൽക്കാരൻെറ നന്മ എന്തിൽ ഇരിക്കുന്നുവെന്നു നിങ്ങൾ അറിയുന്നുവെങ്കിൽ, പ്രകൃതിയുടെ നിയമങ്ങൾക്കനുസരണമായി നിങ്ങൾ പണിയെടുക്കും. ഓരോ കുടുംബവും, ഓരോ ഇരുട്ടുമുറികളും അപ്പോൾ ഈശ്വരനിലേയ്ക്കു—സ്വർഗ്ഗമായിട്ടു്—പരിവർത്തനം ചെയ്യപ്പെടും

പ്രകൃതിയുടെ നിയമങ്ങൾ അനുസരിച്ചു യഥാർത്ഥനന്മ—പുണ്യം—ഇരിക്കുന്നതു് അനുഷ്ഠാനത്തിൽ നിങ്ങൾക്കു ഈശ്വരനുമായിട്ടുള്ള ഐക്യം സാക്ഷാല്ക്കരിക്കുന്നതിലാണു്. നിങ്ങളുടെ ഏകനന്മ നിങ്ങൾ സ്വതന്ത്രനാകുന്നതിലാണുള്ളതു്. അപരിമേയനും, സർവ്വശക്തനും, സർവ്വാദ്ധ്യക്ഷനുംആയ ഈശ്വരൻ മാത്രമാണു നിങ്ങൾ എന്നു സാക്ഷാല്ക്കരിക്കുമ്പോൾ മാത്രമാണു നിങ്ങൾ സ്വതന്ത്രനാകുന്നതു്. നിങ്ങൾ ഈശ്വരൈക്യം അടയുമ്പോൾ, "ഞാൻ ഇന്നയാളിൻെറ മകനാണു്" എന്നീപ്രകാരമുള്ള ചിന്തകൾപോലെതന്നെ അതു ആസ്വദിക്കുമ്പോൾ,ഇപ്പോഴുള്ള വിചാരങ്ങളെ മറിച്ചുകളഞ്ഞു ഈശ്വരത്വം പ്രാപിക്കുമ്പോൾ, ആ ഈശ്വരത്വം നിങ്ങൾക്കു യഥാർത്ഥമായിത്തീരുമ്പോൾ "ഞാൻ ഇന്നയാളിൻെറ

മകനാണു്" എന്നും മററും ഉള്ളതു് വെറും സ്വപ്നം—കഴിഞ്ഞു പോയ ഏതാണ്ടു്—ആയിത്തീരുമ്പോൾ, അതാണു സാക്ഷാല്ക്കാരത്തിന്റെ പരമലക്ഷ്യം.

നിങ്ങളുടെ കഷ്ടതകളും യാതനകളും എങ്ങിനെ നിങ്ങളെ ഈ വഴിക്കു തിരിക്കുന്നു എന്നുള്ളതിനെപ്പററി സ്വല്പമേ ഇപ്പോൾ പറയേണ്ടതുള്ളു. ഈശ്വരബോധത്തിന്റെ തട്ടിലേയ്ക്കു നിങ്ങൾ സ്വയം ഉയർത്തണമെന്നാണു പ്രകൃതിയുടെ പ്ലാൻ എന്നു നിങ്ങളെ പരിപൂർണ്ണമായും, ഗണിതശാസ്ത്രകൃത്യമായും ബോധ്യപ്പെടുത്താം. ആ ആദർശത്തോടു അടുക്കാതെയിരിക്കുന്നതിലാണു കഷ്ടാനുഭവം ഇരിക്കുന്നതു്. ആദർശത്തിൽ കടക്കുക, ഉയരുക. നിങ്ങൾക്കു പാപമില്ല, നിങ്ങൾ സർവ്വത്തിനും മുകളിലാണു് നിങ്ങൾ സമ്പൂർണ്ണദിവ്യസത്തയാണു്.

സാക്ഷാൽക്കാരം ഒററച്ചാട്ടത്തിനു പ്രാപിക്കാവതല്ല. സമയം വേണം. ഈ ശരീരം തന്റെ ഇപ്പോഴത്തെ പരിണാമാവസ്ഥയിൽ എത്തിച്ചേരുന്നതിനുതന്നെ അനേകലക്ഷം വർഷം വേണ്ടിവന്നിട്ടുണ്ടു്.

മുൻജന്മങ്ങളിൽ ഒരിക്കൽ നിങ്ങൾ ഒരു സസ്യമായിരുന്നിട്ടുണ്ടു്. വേറൊരുസമയം ആഫ്രിക്കായിലെ ഒരു അടിമയായിരുന്നിട്ടുണ്ടു്. പിന്നെയൊരുകാലം വേറൊരുരാജ്യത്തു മറെറാരുവംശത്തിൽ ആയിരുന്നു—ഇങ്ങിനെ ഇതുവരെ സഞ്ചരിച്ചു.

ഒരു കെട്ടിടം നശിപ്പിക്കാൻ സമയംവേണം; എന്നാൽ അതു സൃഷ്ടിക്കാൻ വേണ്ടിടത്തോളം സമയം ആവശ്യമില്ല, അതു നശിപ്പിക്കാൻ. മതിയാവോളം വെടിമരുന്നോ, ഡയിനാമൈറേറാ ഉണ്ടെങ്കിൽ, വേണ്ടിടത്തോളം ശക്തിയുണ്ടെങ്കിൽ, നിങ്ങൾക്കതു നശിപ്പിക്കാം. എന്നാൽ പലക്കും ആവശ്യമുള്ളിടത്തോളം വെടിമരുന്നില്ല.

ഭര്യാപുത്രാദികളുമൊന്നിച്ചു ജീവിക്കുമ്പോൾ, ഈ തത്വജ്ഞാനം നിങ്ങൾ പൂർണ്ണമായി പഠിക്കുമെങ്കിൽ, മനുഷ്യസാമാന്യമായ ബുദ്ധിപ്രയോഗിച്ചുമാത്രമെങ്കിലും നിങ്ങളിതു കൈവശപ്പെടുത്തുമെങ്കിൽ, നിങ്ങൾ പരിവർത്തനവിധേയനായി, സ്വതന്ത്രനായി മേലാൽ പുനർജ്ജന്മമെടുക്കാൻ ആവശ്യമില്ലാത്തവനായി ഭവിക്കുമെന്നു വേദാന്തം പറയുന്നു. ഈ ജീവിതത്തിൽ ഈശ്വരത്വം സാക്ഷാല്ക്കരിക്കാൻ മൂന്നു മാർഗ്ഗങ്ങളിലുംക്കൂടി നിങ്ങൾക്കു സഞ്ചരിക്കേണ്ട കാര്യമില്ല. മരണാനന്തരം ജനങ്ങൾക്കു വാഗ്ദത്തംചെയ്യപ്പെട്ടിട്ടുള്ള സകല സുഖങ്ങളും ലഭിക്കുന്നതിനു വേദാന്തത്തെപ്പററി ബുദ്ധിപരമായ ബോധ്യം സിദ്ധിച്ചവൎക്കു അതിനെ ചിന്തയുടെയും

പ്രവൃത്തിയുടെയും ഭാഷയിലേക്ക പ്രയോഗിച്ചാൽമാത്രം മതി അവർ അതനുസരിച്ചു ജീവിക്കയും ആസ്വദിക്കയും ചെയ്യണം.

മുക്തി കർമ്മംമുഖേന ലഭിക്കാമെന്നു പഴയനിയമത്തിലും, ശ്രദ്ധാഭക്തികൾകൊണ്ടു സാധിക്കാമെന്നു പുതിയനിയമത്തിലും, നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതായി അവർ പറയുന്നു. എന്നാൽ യഥാർത്ഥപരമാനന്ദാവസ്ഥയായ സ്വർഗ്ഗരാജ്യം ജ്ഞാനംകൊണ്ടു പ്രാപ്തമാകുന്നതാണ്.

കർമ്മങ്ങൾകൊണ്ടുമാത്രം മുക്തി സാദ്ധ്യമല്ല; യേശുക്രിസ്തുവിലുള്ള വിശ്വാസംകൊണ്ടുമാത്രം മുക്തി ലഭ്യമല്ല. മുക്തി നിങ്ങളുടെ സ്വന്തസത്തമുഖേന പ്രാപിക്കേണ്ടതാണ്. നിങ്ങൾ സ്വന്താത്മാവിനെ അറിയണം. ആ നിമിഷം നിങ്ങൾ സ്വതന്ത്രനായിത്തീരും.

അറിവ് രണ്ടുതരം ഉണ്ട്—ഒന്നു ബുദ്ധിയിൽക്കൂടെയും, പിന്നൊന്ന് ഹൃദയത്തിൽ—അനുഭവത്തിൽ—ക്കൂടെയും.

ഹൃദയംമുഖേന യഥാർത്ഥാത്മാവിനെ അറിയുന്നതാണ് ജ്ഞാനം; ജീവത്തായ വിശ്വാസം അഥവാ ജീവത്തായ ജ്ഞാനം ആണ് മുക്തി. ഇതു നിങ്ങൾക്കുണ്ടാകണം; അതിൽനിന്ന് ഓടിക്കളയുക, അപ്പോൾ നിങ്ങൾ നിരാശതാപൂർണ്ണനാണ്. നിങ്ങൾക്ക അതുണ്ടാകണം.

സാധാരണ കുടുംബങ്ങളിൽ നിങ്ങൾക്കെന്താണു സംഭവിക്കുന്നത്? ആത്മാവിൻെറ പൂർണ്ണവും യഥാർത്ഥവും ആയ ജ്ഞാനം സമ്പാദിച്ചു അവൻെറയോ, അവളുടെയോ മുക്തിപ്രാപിക്കുന്നതിനു പരസ്പരം സഹായിക്കയാണ് ഭാര്യാഭർത്താക്കന്മാർ ചെയ്യേണ്ടതു്. അവരങ്ങിനെചെയ്യുന്നപക്ഷം ഭാര്യ ആത്മാവിൽ ജീവദ്വിശ്വാസവും ജീവൽജ്ഞാനവും സമ്പാദിക്കാൻ ഭർത്താവിനെ സഹായിക്കുന്നുവെങ്കിൽ അവൾ അവൻെറ ക്രിസ്തുവായോ, രക്ഷിതാവായോ ഭവിക്കുന്നു; അതുപോലെ മറിച്ചും; എന്നാൽ വാസ്തവത്തിൽ ഭാര്യ ഭർത്താവിൻെറ യൂദാസ് ഇസ്കാരിയററ്ആയും മറിച്ചും ആയിട്ടാണു സംഭവിക്കുന്നതു്.

നിങ്ങളുടെ സ്വന്തം അജ്ഞാനമാണു നിങ്ങളെ വലിച്ചു താഴെത്തള്ളിയിടുന്നതു്. കുടുംബജീവിതവ്യവസ്ഥയിലെ യാതൊന്ന് നിങ്ങളെ അധഃപതിപ്പിക്കുന്നില്ല. ആ ബന്ധങ്ങളുടെ തെററായ പ്രയോഗമാണു നിങ്ങളെ കുഴയ്ക്കുന്നതു്. ഗൃഹത്തിൽ ഭാര്യ ജൂഡാസം ഇസ്കാരിയററിൻെറ ഭാഗം അഭിനയിക്കുന്നു. ഭർത്താവിനെക്കൊണ്ടു അവൻെറ ആത്മാവിനെ മുപ്പതുവെള്ളിക്ക വില്പിക്കാൻ അവൾ ആഗ്രഹിക്കുന്നു. അവൾ തൻെറ ആത്മാവായ സ്വന്തസത്തയെ കുറെ മണൽതരികൾക്കുവേണ്ടി തൻെറ സ്വീകരണമുറിയെയോ ശരീരത്തെയോ അലങ്കരിക്കാനുള്ള കുറേ അലങ്കാരാഭിമാനവസ്തു

ക്കുവേണ്ടി, വില്ക്കാൻ മോഹിക്കുന്നു. അങ്ങിനെതന്നെ ഭർത്താവും. ഭാര്യ ഭർത്താവിനെ അവളിൽനിന്ന സ്വാതന്ത്ര്യനാക്കണം. ഭർത്താവു ഭാര്യയെ അവനിൽനിന്ന സ്വാതന്ത്ര്യയാക്കണം. എന്നാൽ ഭാര്യ തന്റേതാണെന്ന അവൾ വിശ്വസിക്കണമെന്നു ഭർത്താവും. ഭർത്താവു തന്റേതാണെന്ന അയാൾ വിശ്വസിക്കണമെന്നു ഭാര്യയും ആവശ്യപ്പെടുന്നു. ഇവിടെയാണ ഉപദ്രവംവരുന്നതു". അവൾ ക്കവനെ അടിമപ്പെടുത്തണം, അവന അവളെയും അടിമപ്പെടുത്തണം.

ഒരു കാളയുടെ കഴുത്തിൽ കയറുകെട്ടിയുംവെച്ച് കയറിന്റെ മറേറഅററം നിങ്ങൾ പിടിക്കുമ്പോൾ നിങ്ങൾ കാളയെ പിടിക്കുക മാത്രമല്ലാ, കാള നിങ്ങളെയും പിടിച്ചുനിർത്തുകയാണെന്നു മുമ്പു പറഞ്ഞല്ലൊ. സകലസമ്പാദ്യങ്ങളും, സകലഉടമസ്ഥവസ്തുക്കളും ബന്ധനമാണ്.

വേദാന്തമനുസരിച്ച് ഓരോഗൃഹവും സ്വർഗ്ഗമാക്കിത്തീർക്കാം. സമ്പത്തു സ്വായത്തമാക്കുന്ന ഈ ചൈതന്യത്തിനുപകരം, സമ്പത്തു ദാനംചെയ്യുന്നതും പരിഗ്രഹിക്കാതിരിക്കുന്നതുമായ ചൈതന്യം പ്രതിഷ്ഠാപിക്കമാത്രം വേണം

ഭാര്യയും ഭർത്താവും ഒരുപോലെ പരസ്പരം യഥാർത്ഥനന്മചെയ്യാൻ ശക്തിക്കൊത്തപടി നന്നായി പ്രവർത്തിക്കണം യാതൊന്നും നിർബ്ബന്ധിച്ചാവശ്യപ്പെടരുതു്. യാതൊന്നും പ്രതീക്ഷിക്കരുതു്. അപ്പോൾ സകലതും നിങ്ങൾക്കു വന്നുചേരും നിങ്ങളിൽ സ്വർഗ്ഗരാജ്യം വന്നു നിറയും.

"എനിക്കാസാമാനം കൊണ്ടുവരിക; എനിക്കിത്തരം സാമാനം കൊണ്ടുവന്നുതരിക" എന്നു നിങ്ങൾ പറയുന്നു. അതു് നിങ്ങൾക്കു തരപ്പെടുന്നു; അതു നിങ്ങളിൽനിന്നു നീക്കപ്പെടട്ടെ. അപ്പോൾ ആ സാധനം വേണമെന്നുള്ള ആഗ്രഹംമൂലം നിങ്ങൾ സങ്കടം അനുഭവിക്കുന്നു. ആഗ്രഹം—കാമം—എന്നതു് ഒരു രോഗമാണ്. അതു നിങ്ങളെ അസ്വാസ്ഥതാസമുദ്രത്തിൽ തള്ളിയിടുന്നു

സുഖം പക്ഷേ, പിന്നീടു വന്നുചേരുന്നു; കാമവസ്തു ലബ്ധമാകുമ്പോൾ വന്നുചേരുന്നു. എന്നാൽ നിങ്ങൾക്കു അത്തരം കഴപ്പമേറിയ അസ്വാസ്ഥ്യാവസ്ഥയുടെ അനുഭവം സഹിക്കേണ്ടിവന്നല്ലൊ. മാത്രമല്ലാ, ആ സുഖം കേവലം ക്ഷണികവുമായിരിക്കുന്നു.

യാതൊന്നും തിരിയെ പ്രതീക്ഷിക്കാതെ നിങ്ങൾ കൊടുക്കുന്ന പക്ഷം, കൊടുക്കുന്നതിൽത്തന്നെ ആനന്ദംകാണുന്നു. സുഖം അതിനെ പ്രതിനിധീകരിക്കുന്ന വസ്തുവിൽ സ്ഥിതിചെയ്യുന്നതായി തോന്നുന്നു. നിങ്ങളുടെ സുഖം വാങ്ങുന്നതിലാണെന്നു ചിന്തിക്ക

രതു്; അതു കൊടുക്കുന്നതിലാണിരിക്കുന്നതെന്നു കരുതുക. ദാനം സദാ സുഖംകൊണ്ടുവരുന്നു.

നിങ്ങൾ നിങ്ങളുടെ പള്ളിക്കു ൧൦ ഡോളർ സംഭാവനചെയ്താൽ നിങ്ങളുടെ ഹൃദയത്തിനു അതുമൂലം തൃപ്തി ഉണ്ടാകുന്നു.

ദാതാവിന്റെ സ്ഥാനം കൈവരിയ്ക്കുക; അപ്പോൾ,നിങ്ങൾ സുഖത്തിന്റെ മൂർത്തിഭാവം ആയിത്തീരും.

ഭർത്താവും ഭാര്യയും രണ്ടുപേരും ദാതാവിന്റെ നില അംഗീകരിക്കുകയും, പ്രതീക്ഷിതാവിന്റെ നില സ്വീകരിക്കാതിരിക്കയുംചെയ്യുന്നതിൽ ആണു് ദാമ്പത്യജീവിതത്തിലെ ആനന്ദത്തിന്റെ രഹസ്യംകിടക്കുന്നതു്. അപ്പോൾ രണ്ടുപേരും സുഖപൂർണ്ണരാകും. ഇപ്പോൾ എന്താണു കൊടുക്കേണ്ടതു്? അവനവന്റെയോ അവളുടെയോ ശക്തിയ്ക്കൊത്തപടി ജ്ഞാനംകൊടുക്കണം. അന്യോന്യം കൂടുതൽ ശുദ്ധീകരണം വരുത്താനുള്ള മാർഗ്ഗത്തിൽ എന്തെങ്കിലും ചെയ്യുമ്പോൾ മാത്രമാണു്, ഒരു യഥാർത്ഥഭാര്യയും യഥാർത്ഥഭർത്താവും ഉണ്ടാകുന്നതു്. ഇതാണു നിയമം

ഇൻഡ്യായിൽ ശിഖരദ്ധ്വജൻ എന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹം മഹാനായ ഒരു രാജാവും, പ്രബലനായ ചക്രവർത്തിയും ആയിരുന്നു. അദ്ദേഹത്തിനു ഈശ്വരാനുഭൂതി കൈവരുത്താൻ ആഗ്രഹമുണ്ടായി. അതിനുവേണ്ടി ഗൃഹസ്ഥജീവിതം ത്യജിക്കാൻ അദ്ദേഹം ആലോചിച്ചു.

അദ്ദേഹത്തിന്റെ സഹധർമ്മിണി ചൂഡാലാ എന്ന രാജ്ഞി ആയിരുന്നു. രാജ്ഞിക്കു അദ്ദേഹത്തെ പഠിപ്പിക്കാൻ ആവശ്യം വന്നു. എന്നാൽ രാജാവു് ഭാര്യയ്ക്കു ചെവികൊടുത്തില്ല. എന്തെന്നാൽ അദ്ദേഹം റാണിയെ വിലവെച്ചില്ല; ഗൗനിച്ചില്ല.

അദ്ദേഹം സകലതും സന്ത്യജിച്ചു; രാജ്യം ഉപേക്ഷിച്ചു. ഭാര്യ ഭരണാധിപയായി. അദ്ദേഹം ഹിമാലയങ്ങളിലേയ്ക്കു പോയി അവിടെ ഒരു വർഷത്തോളം താമസിച്ചു.

അദ്ദേഹത്തിന്റെ ഭാര്യ ചക്രവർത്തിനി ഇതിനിടയ്ക്കു ഭർത്താവിനു യഥാർത്ഥമായ ആനന്ദം കൈവരുത്താനുള്ള ഒരു പ്ലാൻ ചിന്തിച്ചു രൂപവല്ക്കരിച്ചു. ഒരു ദിവസം ആ മഹതി ഒരു സന്യാസിനിയുടെ വേഷം ധരിച്ചു് അദ്ദേഹത്തിന്റെ—ഭർത്താവു് അപ്പോൾ താമസിച്ചിരുന്ന—കുടിലിൽ നടന്നുചെന്നു. അദ്ദേഹം ധ്യാനത്തിൽ മഗ്നനായിരിക്കുന്നുവെന്നു അവർ കണ്ടു; ആ സ്ത്രീ സമീപത്തുതന്നെ നിന്നു. അദ്ദേഹം തിരിയെ ബോധവാനായപ്പോൾ അത്യാനന്ദശാലിയായി, അതൊരു വലിയ സന്യാസിനിയാണെന്നു കരുതി അദ്ദേഹം അവർക്കു ധാരാളം പുഷ്പങ്ങൾ സമർപ്പിച്ചു.

രാജ്ഞിയും ആനന്ദാവസ്ഥയിൽ ആയിരുന്ന രാജാവും ഉറക്കെ പ്പറഞ്ഞു.—"എന്നെ ഉൽകൃഷ്ടീകരിക്കുന്നതിനായി ഈശ്വരൻ നിങ്ങളുടെ രൂപത്തിൽ അവതരിച്ചിരിക്കയാണെന്ന ഞാൻ വിചാരിക്കുന്നു." രാജ്ഞി പ്രതിവചിച്ചു:—"അതെ ശരിതന്നെ." തന്നെ ഉപദേശിക്കണമെന്ന അദ്ദേഹം ആ സന്യാസിനിയോടു അപേക്ഷിക്കയും, ആ മഹതി അപ്രകാരം ചെയ്കയുംചെയ്തു. സന്യാസിനി പറഞ്ഞു:—"അല്ലയോ! മഹാരാജാവേ! അങ്ങേയ്ക്കു പരമാനന്ദം ആസ്വാദിക്കാനവശ്യമുണ്ടെങ്കിൽ, അങ്ങു സമസ്തവും പരിത്യജിക്കണം" രാജാവു് ആശ്ചര്യപരതന്ത്രനായി ഇങ്ങനെ മറുപടിപറഞ്ഞു:—"ഞാൻ എന്റെ സാമ്രാജ്യം ഉപേക്ഷിച്ചു; ഭാര്യയേയും കുട്ടികളേയും ഉപേക്ഷിച്ചു." സന്യാസിനി പറഞ്ഞു:—"അങ്ങു യാതൊന്നും ത്യജിച്ചിട്ടില്ല!"

അദ്ദേഹത്തിനു മനസ്സിലായില്ല. അതിനാൽ അദ്ദേഹം ചോദിച്ചു:—"ഞാൻ ത്യാഗിയായ മനുഷ്യൻ അല്ലയോ? ഞാൻ എന്റെ സാമ്രാജ്യവും കുടുംബവും ഉപേക്ഷിച്ചില്ലയോ?" സന്യാസിനിയായ രാജ്ഞി പറഞ്ഞു.—"ഇല്ല; ഇല്ല അങ്ങു് ഇനിയും ഏതാണ്ടു സൂക്ഷിച്ചുവച്ചിട്ടില്ലയോ?" "ഉണ്ടു്; എനിക്കീകുടിലുണ്ടു്, ഒരു ദണ്ഡുണ്ടു്, ഈ ചെറിയ ജലപാത്രം "ഉണ്ടു്." രാജ്ഞിപറഞ്ഞു:—"അപ്പോൾ അങ്ങു ഒരു ത്യാഗിയായി കഴിഞ്ഞിട്ടില്ല. അങ്ങേയ്ക്കെന്തെങ്കിലും ഉണ്ടെങ്കിൽ അതു അങ്ങയെ സ്വായത്തമാക്കിവെച്ചു ബന്ധിക്കുന്നു. ക്രിയയും, പ്രതിക്രിയയും പരസ്പരവിരുദ്ധമാകയാൽ, അങ്ങയെ സ്വാധീനപ്പെടുത്താത്ത യാതൊന്നും അങ്ങേയ്ക്കും സ്വാധീനപ്പെടുത്താവതല്ല." അദ്ദേഹം ഉടനെ കുടിലിനു തീവച്ചു; ദണ്ഡു് ആററിലേയ്ക്കെറിഞ്ഞു; ജലപാത്രം തീയ്യിലിട്ടു; എന്നിട്ടു് ഇങ്ങനെ വിളിച്ചുപറഞ്ഞു:—"ഇപ്പോൾ ഞാൻ ഒരു ത്യാഗിയായില്ലേ?" സന്യാസിനി പറഞ്ഞു:—"ഈ പദാർത്ഥങ്ങൾ കളഞ്ഞതുകൊണ്ടു ത്യാഗമാകുന്നില്ല. ഹേ! രാജാവേ! അങ്ങു കുടിൽ തീയ്യിട്ടുചുട്ടു; എന്നാൽ ഇനിയും മൂന്നരമുഴം കളിമണ്ണു് അങ്ങു കരസ്ഥമാക്കിവെച്ചിട്ടില്ലേ? അങ്ങു ആ പദാർത്ഥങ്ങളെല്ലാം നശിപ്പിച്ചതു തെററിയിരിക്കുന്നു. അതുകൊണ്ടു അങ്ങേയ്ക്കു യാതൊരു ലാഭവും ഉണ്ടായിട്ടില്ല. അപ്പോൾ അവിടത്തേയ്ക്കുണ്ടായിരുന്നതു ഇപ്പോഴും ഉണ്ടു്. അതായതു ആ മൂന്നരമുഴം കളിമണ്ണു്, അങ്ങു കിടക്കുന്ന മൂന്നരമുഴം കളിമണ്ണു്!!!" അദ്ദേഹം ആലോചിച്ചുനോക്കി ഒടുക്കം തന്റെ ശരീരംകൂടി ദഹിപ്പിക്കാൻ തീരുമാനിച്ചു. വിറകു കൊണ്ടുവന്നുകൂട്ടി അതിൽ തീകത്തിച്ചു ഒരു വലിയ അഗ്നി അദ്ദേഹം വളർത്തി. അതിൽ ചാടാൻ ഭാവിച്ചു. ഉടനെ ഭാര്യ അദ്ദേഹത്തെ തടഞ്ഞുംകൊണ്ടു് ഇങ്ങനെ ഉറക്കെച്ചോദിച്ചു:—"ഹേ! പ്രഭോ! അവിടുത്തെ ശരീരം ദഹി

ച്ചാൽ എന്തൊന്നുശേഷിക്കും?" "ചാരം ശേഷിക്കും" എന്നായിരുന്നു ഉത്തരം. "ആരുടെ ചാരം?" എന്നായി സന്ന്യാസിനി. "എൻെറ ചാരം" എന്നു രാജാവിൻെറ മറുപടിവന്നു. അപ്പോൾ സന്ന്യാസിനി പറഞ്ഞു:—"അങ്ങേയ്ക്കു പിന്നെയും ചാരത്തിൻെറ ഉടമസ്ഥത വേണം. ശരീരം ദഹിപ്പിക്കുതുകൊണ്ടു് അപ്പോൾ അങ്ങു ത്യാഗി—സന്ന്യാസി—ആകുന്നില്ല." അദ്ദേഹം ചിന്തിക്കാൻ തുടങ്ങി. ഒടുക്കം പറഞ്ഞു:—"എനിക്കു പിന്നെയെങ്ങനെ ത്യാഗം ചെയ്യാം? ഞാനെന്തു ത്യാഗം ചെയ്യും?"

സന്ന്യാസി ചോദിച്ചു:—"ഈ ശരീരം ആരുടേതാണു്?" രാജാവു്:—"അതു് എൻെറ ശരീരമാണു്." രാജ്ഞി:—"ആട്ടെ എന്നാലതു ത്യജിക്കുക. ആരുടെ മനസ്സാണിതു്?" രാജാവു്:—"എൻെറ മനസ്സ്." സന്ന്യാസിനി:—"എന്നാൽ അതും ത്യജിക്കുക." രാജാവിനെക്കൊണ്ടു പിന്നീടു തിരിയെ ചോദ്യങ്ങൾ ചോദിക്കപ്പെട്ടു; "അപ്പോൾ ഞാൻ ആരാണു്? ഞാൻ മനസ്സല്ലെങ്കിൽ വേറെ എന്തോ ആണു്. ഞാൻ ശരീരമല്ലെങ്കിൽ വേറെ എന്തോ ആണു്. അതെന്താണു്?" അദ്ദേഹം വീണ്ടും വീണ്ടും ആലോചിച്ചു അദ്ദേഹം അവസാനത്തിൽ സാക്ഷാല്ക്കാരം ചെയ്തു. ഇതായിരുന്നു. ഫലം:—"ഞാൻ ഈശ്വരന്മാരുടെ ഈശ്വരനാണു്, പ്രഭുക്കന്മാരുടെ പ്രഭുവാണു്; അപരിമേയജീവനാണു്; പരമനന്ദയാണു്" ഇതു് അദ്ദേഹം അനുഭവത്തിൽ കണ്ടു. ഈ പരമചൈതന്യം ത്യജിക്കത്തക്കതല്ല. മററുള്ളതെല്ലാം കളയാമായിരിക്കാമെങ്കിലും ഇതു ത്യാജ്യമല്ല."

"ഔദാര്യം സ്വന്തഗൃഹത്തിൽനിന്നു തുടങ്ങണം" എന്നു് ഒരു ചൊല്ലുണ്ടു്. ഏററവും അടുത്തതും, ഏററവും പ്രിയപ്പെട്ടതുമായ സാധനങ്ങളെക്കൊണ്ടാണു് ത്യാഗം ആരംഭിക്കേണ്ടതു്. അതു്—ഏററവും അടുത്തതും പ്രിയപ്പെട്ടതും—വ്യാജമായ "അഹംസത്ത്"—അഹംഭാവന—യാണു്. അതാണു ത്യജിക്കേണ്ടതു്. "ഞാൻ ഇതുചെയ്യുന്നു; ഞാൻ ആണു് പ്രവർത്തകൻ"; "ഞാനാണു ഭോക്താവു്"—എന്നിപ്രകാരമുള്ള ഭാവന—ഈ വ്യാജമായ പുരുഷ—മനുഷ്യ—രൂപത്തിലുള്ളഅഹംകല്പന—ഇതാണു് ത്യജിക്കേണ്ടതു്. തെളിയിക്കപ്പെട്ടിട്ടില്ലെന്നു വിചാരിക്കുന്നുവെങ്കിൽപോലും ഈ പ്രസ്താവന സ്വീകരിക്കുക. "എൻെറ ഭാര്യ; എൻെറ മനസ്സ്, എൻെറ കുട്ടികൾ"—ഇത്തരം ചിന്തകൾക്കൂടാതെ കഴിക്കണം. ഈ ആശയങ്ങൾ വർജ്ജിക്കാതെ സാക്ഷാൽക്കാരം പ്രാപിക്കാവതല്ല

വനത്തിൽ പോകുന്നതുകൊണ്ടു്—അതുകൊണ്ടുമാത്രം—നിങ്ങൾ ഒരു ത്യാഗിയാകുന്നില്ല. എന്തെന്നാൽ, അതോ ഇതോ ചെ

യുന്ന എന്ന ചിന്ത നിങ്ങൾക്ക—നിങ്ങളുടെ മനസ്സിൽ—സ്ഥിതി ചെയ്യുന്നുവല്ലോ വനവാസികളായ ഋഷിമാർ എല്ലായ്പോഴും ഈ ചിന്തയിൽനിന്ന മുക്തരല്ല. എന്നാൽ രാജ്യഭരണം ചെയ്തുകൊണ്ട നാട്ടിൽ ജീവിക്കുന്ന രാജാക്കന്മാർ പലപ്പോഴും അതിൽനിന്ന മുക്ത രാണുതാനും.

ചെറിയ സ്വായത്തീകരണനാട്യം വഹിക്കുന്ന ഈ ചെറിയ ക്ഷുദ്രസത്ത—ഈ നിമ്പപ്രത്യക്ഷചൈതന്യം—ഉപേക്ഷിക്കുന്നവ നാണു് യഥാർത്ഥത്യാഗിയായ മനുഷ്യൻ. "ഞാൻ അതു ചെയ്യുന്നു, ഞാൻ ഇതു ചെയ്യുന്നു, ഇതെന്റേതാണു്—എന്നും മററും സദാ വിചാരിച്ചുകൊണ്ടിരിക്കുന്ന മനുഷ്യനെ ത്യാഗിയെന്നു വിളിക്കാമോ? പാടില്ല. സത്യം സാക്ഷാൽക്കരിക്കയും, പ്രായോഗികമായി അതു് അനുഭവിക്കയും അറിയുകയും ചെയ്യുമ്പോൾ—"ഞാൻ അപരിമേയവും സത്യവുംആണു്" എന്നും മുഴുപ്രപഞ്ചത്തിന്റെയും ഭരണ ശക്തിയും, ഭരണാധിപനും, ഉടമസ്ഥനും താനാണു് എന്നും അറിയുമ്പോൾ, അതു സാക്ഷാല്ക്കരിക്കുമ്പോൾ—അപ്പോൾ ഒരുമനുഷ്യൻ താൻതന്നെയാണു് നക്ഷത്രങ്ങളും സൂര്യനും, ചന്ദ്രനും, വായുവും, വെള്ളവും എന്നു് അറിയുന്നു. എന്തെന്നാൽ, ഇതുകളിലെല്ലാമാണു് അവൻ പ്രകാശിക്കുന്നതു്.

ആ രാജപത്നി കുറേക്കാലംകൂടി അവിടെ താമസിച്ചുവെന്നും, തദനന്തരം ഒരിക്കൽ തന്റെ സന്യാസവേഷവും, യോഗശക്തികളും കളഞ്ഞു് രാജാവിനെ ഒരു സൂത്രംകൊണ്ടു പരീക്ഷിച്ചുവെന്നും കഥ തുടന്നുപറയുന്നു. തനിക്കു മുമ്പേതന്നെ ഒരു പ്രാണപ്രിയൻ ഉണ്ടായിരുന്നുവെന്നും അതു് ഒളിച്ചുവെച്ചുംകൊണ്ടു് താൻ കളവായി രാജാവിനോടു പ്രണയം നടിക്കയായിരുന്നുവെന്നും പറഞ്ഞുംവെച്ചു്—അങ്ങനെ രാജാവിനെ വിശ്വസിപ്പിച്ചുംവെച്ചു്—കുറെക്കാലംകൂടി അവിടെ പാത്തു.

പിന്നീടു ആ രാജ്ഞി രാജാവിന്റെ അടുക്കൽചെന്നു ക്ഷമാപണംചെയ്തുകൊണ്ടു പറഞ്ഞു:—"അല്ലയോ! മഹാരാജാവേ! സദയം എനിക്കു മാപ്പുതരണേ! ഞാൻ ദുഷ്ടയായിപ്പോയി! ഞാൻ അവിടുത്തോടുവഞ്ചനചെയ്തു. ക്ഷമിക്കണേ! ഞാൻ അപേക്ഷിക്കുന്നു. ക്ഷമിക്കണേ!" രാജാവു ഭാര്യയെനോക്കിപ്പറഞ്ഞു:—"ഹേ! സ്ത്രീരത്നമേ! ഈ സമാധാനംപറച്ചിലിന്റെയും, ക്ഷമായാചനയുടെയും അർത്ഥം എന്തു്? നിന്റെ ദുന്നടത്ത എന്നെ വേദനിപ്പിക്കുന്നില്ല. ഞാൻ ഈ ശരീരത്തിൽ വിശ്വസിക്കയും, ഞാൻ അജ്ഞാനത്താൽ ഗ്രസ്തനാകയും, ഞാൻ ഈ ശരീരത്തിന്റെ ഉടമസ്ഥനാണെന്നു വിചാരിക്കയും, നീ എന്റേതാണെന്നു ചിന്തിക്കയും ചെയ്തിരുന്നുവെങ്കിൽ, എനിക്കു സങ്കടംതോന്നുമായിരുന്നു. ഞാൻ കാമത്തിന്റെയും

സ്വായത്തീകരണചൈതന്യത്തിൻെറയും, ഇരയായിരുന്നുവെങ്കിൽ, ആ രോഗത്തിനു അധീനനായിരുന്നുവെങ്കിൽ, എനിക്കു വളരെ കഷ്ടതരവും, അഗാധവും അസഹ്യവുമായ മനഃപീഡയും ഉണ്ടാകുമായിരുന്നു. എന്നാൽ ഇപ്പോഴത്തെസ്ഥിതിയിൽ, ഞാൻ എൻെറ ശരീരമോ, അതിൽ നിൻെറ ഭൎത്താവിനെയോ കാണുന്നില്ല. ഞാനെൻെറകയ്യിൽ കയറൊന്നുംകാണുന്നില്ല. ഞാൻ ഒന്നും കരസ്ഥമാക്കുന്നില്ല. എന്നെ യാതൊന്നും കരസ്ഥമാക്കിവെക്കുന്നുമില്ല. ഞാൻ അപരിമേയനാണു്. ചിന്തിക്കുക! ആലോചിച്ചുനോക്കുക. ഹേ! പെൺകുട്ടീ! നീ പക്ഷേ പരിശുദ്ധയായിരിക്കാം. എന്നാൽ അശുദ്ധകളായ എത്രയോ സ്ത്രീകൾ ലോകത്തിലുണ്ടു്; അവരും എൻേറതാണു്. പ്രപഞ്ചത്തിൻെറ പ്രകാശമെന്നനിലയിൽ, ഞാൻ ലോകത്തിൻെറ മുഴുവൻ ഉടമസ്ഥനാണു്. ഞാൻ എന്തിനെക്കുറിച്ചു ക്രോധിക്കുന്നു? എന്തിനുവേണ്ടി സന്തോഷിക്കുന്നു?"

നിങ്ങളുടെ അയൽക്കാരൻ ഒരു കുററംചെയ്താൽ സങ്കടമില്ല; എന്നാൽ നിങ്ങളുടെ ഭാൎയ്യ ഒരു കുററംചെയ്തുപോയാൽ ഹാ! കഷ്ടം! അപ്പോൾ നിങ്ങൾക്കു വ്യസനമായി! ഇതു്, ഈ സ്വായത്തമാക്കുന്ന, തനിക്കാക്കിവെക്കുന്ന ചൈതന്യംമുഖേനവരുന്നതാണു്.

രാജ്ഞി രാജ്യത്തിലേയ്ക്കു മടങ്ങിപ്പോകയും, പെട്ടെന്നു തന്നെ രാജസമീപത്തിലേയ്ക്കു തിരിച്ചുവന്നു് ഇങ്ങിനെ പറയുകയുംചെയ്തു — "ഹേ! മഹാരാജാവേ! പ്രാണനാഥാ! അങ്ങു് ഒരു യഥാൎത്ഥപരമേശ്വരനാണു് അങ്ങെവിടെ താമസിച്ചാലും എന്തു ഭേദമാണുള്ളതു്? ആ കൊട്ടാരങ്ങളെക്കാൾ ഹിമാലയങ്ങൾ അധികം അങ്ങേയ്ക്കുള്ളവയാകുമോ?" സകലത്തിലും വ്യാപിച്ചിരിക്കുന്നവനാണു താൻ എന്നു രാജാവു മറുപടിപറഞ്ഞു. "സകലശരീരങ്ങളും എൻേറതാണു്, മററുശരീരങ്ങളെക്കാൾ ഈ ശരീരം അധികമൊന്നും എൻേറതല്ല, ജ്ഞാനിയുടെ ദൃഷ്ടിയിൽ ഈ ശരീരമേ ഇല്ല, മുഴുസ്സത്യവും അറിയാത്തവൎക്കു മാത്രമേ അതു ഉണ്ടെന്നു തോന്നുന്നുള്ളു."

ഈ പ്രപഞ്ചമെല്ലാം നിങ്ങളുടെസ്വന്തസങ്കല്പംകൊണ്ടു നിൎമ്മിതമാണു്. ഇതു് ഒരു ഗണിതശാസ്ത്രപ്രതിജ്ഞപോലെ സത്യമാണു്. അതു് ഒരു ധീരപ്രസ്താവനയത്രേ. എന്നാൽ അതു പ്രത്യക്ഷരം ശരിയാണു്.

രാജാവു വീണ്ടും സിംഹാസനത്തിലേയ്ക്കു ആനയിക്കപ്പെട്ടു. സകലആഡംബരങ്ങളുടെയും, സമസ്തഅനിശ്ചിതാവസ്ഥകളുടെയും മദ്ധ്യത്തിൽ, പരിശുദ്ധനായും, പരമശുദ്ധനായും, ഇന്ദ്രിയങ്ങളുടെ ചതിവിനു അധീനനല്ലാതെയും, ഇന്ദ്രിയങ്ങളാൽ നീതനല്ലാതെയും അദ്ദേഹം വീണ്ടും ജീവിക്കയും രാജ്യഭരണംചെയ്കയും ചെയ്തു.

വീണ്ടും അദ്ദേഹം ഇരുപത്തിയഞ്ചുകൊല്ലംകൂടി രാജ്യഭരണം നടത്തി. അദ്ദേഹം എന്തായിരുന്നു? രാജാവോ, ചക്രവൎത്തിയോ ഒന്നും ആയിരുന്നില്ല. എന്നാൽ ഈശ്വരൻതന്നെയായിരുന്നു അദ്ദേഹം. ഇതായിരുന്നു ത്യാഗം.

മണൽത്തരികളും, രത്നങ്ങളും, മുള്ളുള്ളറോസാകളും പട്ടുതലയണകളും, പട്ടാംബരങ്ങളും, രാജകീയരമ്യഹൎമ്മ്യങ്ങളും, കോട്ടകളും എല്ലാം അദ്ദേഹത്തിന്നു തുല്യമായിരുന്നു.

ജനങ്ങൾ പറയുന്നു:—"ഇതു തൊടരുതു്! അതു തൊടരുതു്." ഇൻഡ്യായിൽ ജനങ്ങൾ പറയും:—"ഒന്നിലും മമത്വം—ആസക്തി—സംഗം—പാടില്ല. എന്നാൽ, അതേസമയം, ഒന്നിനോടും ദ്വേഷമോ, സ്പൎദ്ധയോ ഇല്ലാതിരിക്കട്ടെ."

ഇൻഡ്യായിൽ സന്ന്യാസചൎയ്യ എന്നതു സത്യത്തിൻെറ സാക്ഷാൽക്കാരത്തിലേയ്ക്കു നയിക്കുന്ന വെറും ഒരു കോവണി—ഏണി—മാത്രമാണു്. നിങ്ങൾ ഈശ്വരത്വം ആസ്വദിക്കുമ്പോൾ യഥാൎത്ഥസാക്ഷാൽക്കാരം വന്നുചേരുന്നു. കൃത്രിമമായ സന്ന്യാസം മതിയാകയില്ല. ആ ശ്രേഷ്ഠയായ രാജ്ഞി ഭാൎയ്യ—മുഖേന പ്രബലനായ ആ രാജൎഷി,തന്നിൽത്തന്നെ ഈശ്വരനെ പ്രാപിച്ചു എന്നു നിങ്ങൾ കണ്ടുവല്ലൊ. ദമ്പതികൾ ഒന്നിച്ചു താമസിക്കയും, പരസ്പരം സാക്ഷാൽക്കാരത്തിന്നു സഹായിക്കയും അവരുടെ കുടുംബം സ്വൎഗ്ഗസുന്ദരമാക്കിത്തീൎക്കയും ചെയ്യുന്നതും, ചെയ്യേണ്ടതും ആയ മാൎഗ്ഗം ഇതാണു്.

ഓം! ഓം!! ഓം!!!

---

## ൧൧. പുനൎജ്ജന്മവും കുടുംബബന്ധങ്ങളും.

(1902 ഡിസംബർ 27-ൽ Academy of Science-ൽ ചെയ്ത പ്രസംഗം)

മാന്യമഹതീമഹാന്മാരുടെ രൂപത്തിലുള്ള അഹമേ!

ഇൻഡ്യായിൽ ധനികനായ ഒരു കച്ചവടക്കാരൻ തൻെറ പട്ടണത്തിലെ ജനങ്ങൾക്കു ഒരു വലിയ സദ്യകൊടുക്കാൻ ഒരിക്കൽ തയ്യാർചെയ്തു. അത്തരം വലിയ അടിയന്തിരങ്ങൾക്കു പലപ്പോഴും നൃത്തത്തിന്നു ദേവദാസികളെ വരുത്താറുണ്ടായിരുന്നു. ഈ ആചാരം ഇൻഡ്യായിൽ ഇപ്പോൾ ത്യജിക്കപ്പെട്ടുവരുന്നുണ്ടു്. എന്നാൽ അക്കാലത്തു—രാമൻ പറയുന്ന കഥ നടന്നപ്പോൾ—അതു പ്രബലമായി നടപ്പിലിരുന്നു.

ഒരു കന്യക നൃത്തംചെയ്യാനും പാടാനും ആരംഭിച്ചു. ഭയങ്കരമായവിധം ആഭാസവും, കാമോദ്ദീപകവും, വൃത്തികെട്ടതും ആയ ഒരു പാട്ട്—ആരുംതന്നെ ആസ്വദിക്കാൻ തരമില്ലാതിരുന്ന ഒരു ഗാനം—അവൾ പാടി. എന്നിട്ടും, ആ പ്രത്യേകഘട്ടത്തിൽ ആ പാട്ടു ശ്രോതാക്കളുടെയെല്ലാം ഹൃദയത്തിൻെറ ആഴത്തിലേയ്ക്കു ചുഴിഞ്ഞിറങ്ങി. എന്തായിരുന്നു കാരണം? പണ്ഡിതന്മാരും ഇൻഡ്യായിലെ യുവജനങ്ങളും അത്തരം ദുഷിച്ച ആഭാസമായ പാട്ടുകൾ ഇഷ്ടപ്പെട്ടിരുന്നില്ലെന്നു നിങ്ങൾക്കറിയാം എന്നാൽ ആ സന്ദർഭത്തിൽ ആ പാട്ടു ശ്രോതാക്കളെ ആകർഷിക്കയും, അവരുടെ ഹൃദയം സമ്പൂർണ്ണം വശീകരിക്കപ്പെടുകയും, അവർ ആശ്ചര്യപരവശരായിത്തീരുകയും ചെയ്തു. അതിനു വളരെ മാസങ്ങൾക്കുശേഷവും പണ്ഡിതന്മാരായ വിദ്വാന്മാർ—ആ പാട്ടു ഒരിക്കൽമാത്രം കേട്ട മഹാന്മാർ—തെരുവുകളിൽ നടന്നപ്പോൾ ആ ഗാനം സ്വയം മൂളിക്കൊണ്ടു നടക്കുകയും, മാന്യന്മാർ സ്വയം ആലാപിച്ചുകൊണ്ടു ചിരിക്കയും ചെയ്തിരുന്നു. ഒരിക്കൽമാത്രം കേട്ട ആ പാട്ടു അവരെല്ലാം ഇഷ്ടപ്പെടുകയും, പ്രേമിക്കയും, അവരുടെ ഹൃദയങ്ങളിൽ അതു മറക്കാതെ സൂക്ഷിച്ചുവെച്ചു പരിപോഷിപ്പിക്കയും ചെയ്തുവന്നു.

ആ പാട്ടിനു ആ ആകർഷണശക്തി എവിടെ ഇരുന്നു എന്നുള്ളതാണു ഇവിടുത്തെ പ്രശ്നം. ആ വശീകരണശക്തി എവിടെയിരുന്നുവെന്നും, ആ പാട്ടു അവർക്കു ഇത്ര പ്രിയകരമാക്കിയതു എന്തായിരുന്നുവെന്നും, ആ ശ്രോതാക്കളിൽ ആരോടെങ്കിലും ചോദിച്ചുനോക്കുക. അവരെല്ലാം പറയും:—"ആ പാട്ടു വളരെ മനോഹരമായിരുന്നു. ഹാ! അതു മധുരമായിരുന്നു; വളരെ ആഹ്ലാദകരമായിരുന്നു; ബഹുരസകരമായിരുന്നു; സംസ്കാരപ്രദമായിരുന്നു" എന്നാൽ അതു അങ്ങനെയല്ല. ഈ ദാസി പാടിക്കേൾക്കുന്നതുവരെ ആ പാട്ടു അവർക്ക് അരോചകവും നിഷിദ്ധവും ആയി തോന്നപ്പെട്ടു. എന്നാൽ ഇപ്പോൾ അവർക്ക് അതു് ആഹ്ലാദകരമായിത്തീർന്നു. ഇതു ഒരു അബദ്ധമാണു് യഥാർത്ഥവശീകരണശക്തി കിടന്നതു് ആ ദാസിയുടെ മുഖം, സ്വരം, വീക്ഷണങ്ങൾ, രൂപം, ഗാനരീതി ഇതുകളിലായിരുന്നു. യഥാർത്ഥവശ്യത ആ ദാസിയിലാണു ഇരുന്നതു്. അതിനെ പാട്ടിലേയ്ക്കു ആരോപിച്ചതുമാത്രമാണു്.

ഇതാണു ലോകത്തിൽ സംഭവിക്കുന്നതു്. സുന്ദരമായ ഒരു മുഖവും, മാധുര്യമേറിയ കണ്ണുകളും, മനോഹരമായ മൂക്കും ഉള്ള ഒരു പ്രൊഫസർ വരുന്നു. അയാളുടെ ശബ്ദം സ്പഷ്ടമാണു്. അയാൾക്കു നല്ലവണ്ണം ഇളകി രസകരമായ അംഗവിക്ഷേപങ്ങളോടുകൂടി പ്രസംഗിക്കാം. ഹാ! രസംതന്നെ. അദ്ദേഹം പറയുന്നതെല്ലാം ആകർഷകം

ഹൃദ്യം. ബലേ! അതു വളരെ ഭേഷ്! ഹൃദയാവജ്ജകം! ഇതാണു ലോകം ചെയ്യുന്ന തെററു്. ആരും സ്വയം സത്യം ആലോചിക്കുന്നില്ല, അറിയുന്നില്ല; ആരും പാട്ടിനെപ്പററി ചിന്തിക്കുന്നില്ല. ആട്ടമോ, പ്രസംഗരീതിയോ, ഉച്ചാരണഭംഗിയോ, അംഗവിന്യാസങ്ങളോ, ബാഹ്യവസ്തുക്കളുടെ സൗന്ദര്യമോ ആണു അയാളുടെ പ്രസംഗത്തെ രുചികരവും, പ്രിയകരവും, ശ്രോതാക്കൾക്കു ഹൃദയംഗമവും ആക്കിത്തീത്തതു്.

സ്വാമിവിവേകാനന്ദൻ എന്നൊരു സ്വാമിയെപ്പററി ഇന്നാൾ ഒരു ദിവസം ബഹുമാന്യനായ ഒരു ശ്രോതാവു്—വളരെ നല്ല ഒരു സ്നേഹിതൻ—രാമനോടു പറഞ്ഞുകൊണ്ടിരുന്നു. അയാൾ ചോദിക്കയാണു്:—"അദ്ദേഹത്തിനു ഭംഗിയേറിയ കണ്ണുകളും, മൂക്കും ഉണ്ടായിരുന്നില്ലയോ?" നിങ്ങൾ പ്രസംഗത്തിൽ ശ്രദ്ധിക്കുന്നോ അതോ, കണ്ണും മൂക്കും നോക്കിക്കൊണ്ടിരിക്കുന്നോ?

ഇതാണു് ലോകരുടെ രീതി. സംഭാഷണക്രമം, ശാരീരം, രീതി, മുഖം മുതലായവയിലാണു് മിക്ക പ്രസംഗകന്മാരുടേയും ആകഷണം കിടക്കുന്നതു്. പക്ഷേ ഇതിനെ പ്രസംഗത്തിലേയ്ക്കു ജനങ്ങൾ ആരോപിക്കുന്നു. സാധനങ്ങളെത്തന്നെ തൂക്കിനോക്കണം. പ്രസംഗകൻെറ ശരീരത്തേക്കാൾ യഥാത്ഥപ്രഭാഷകനെ നോക്കുക. ഈ വാക്കുകൾ കഠിനവും ഭയങ്കരവും ആയിത്തോന്നാം. എന്നാൽ രാമൻ വ്യക്തികളെ അത്ര ബഹുമാനിക്കുന്നില്ല സത്യംതന്നെയായ നിങ്ങളെ രാമൻ മാനിക്കുന്നു. സത്യമാണു് നിങ്ങളുടെ യഥാത്ഥചൈതന്യം—ആത്മാവു്. ആ അത്ഥത്തിൽ രാമൻ നിങ്ങളെ ആദരിക്കുന്നു. സംഭാഷണരീതി, സംഗതികൾ, നിങ്ങളുടെ മുമ്പിൽ വിഷയങ്ങൾ അവതരിപ്പിക്കുന്ന ക്രമം മുതലായതു നിങ്ങൾക്കിഷ്ടമില്ലാതിരുന്നാൽപോലും, മാന്യമഹന്മിമഹാന്മാരുടെ രൂപത്തിലുള്ള എന്നോടുതന്നെ രാമൻ പറയുന്നു:—"നിങ്ങൾക്കു് യഥാത്ഥമായ സുഖം വേണമെങ്കിൽ, സത്യമായ ശാന്തിവേണമെങ്കിൽ നിങ്ങൾ രാമൻെറ പ്രസംഗങ്ങൾ ശ്രദ്ധിച്ചുകേൾക്കണം. സംഭാഷണങ്ങൾ സശ്രദ്ധം ശ്രവിക്കണം. അവ നിങ്ങൾക്കു ആനന്ദം തരുന്നു. അതുകളെ അങ്ങിനെതന്നെ തൂക്കിനോക്കിപ്പരീക്ഷിക്കണം. അവയെക്കുറിച്ചു ചിന്തിക്കണം. നിങ്ങൾ കേൾക്കുന്ന വാക്കുകളെ ധ്യാനിക്കണം. നിങ്ങൾ വീട്ടിൽ പോകുമ്പോൾ അവയെ അനുസ്മരിക്കാനും അനുഷ്ഠിക്കാനും പരിശ്രമിക്കണം.

വേദാന്തമതത്തെക്കുറിച്ചു പ്രസംഗിക്കാൻ രാമൻ ആവശ്യപ്പെടുന്നു. എന്നാൽ ഇവിടെ പലവിധം ചോദ്യങ്ങൾ കിട്ടിയിട്ടുണ്ടു്. രാമൻ ഉത്തരം പറയണമെന്നാവശ്യപ്പെട്ടു് ആ പ്രശ്നങ്ങൾ അയ

ഫൻ

ശ്ശപ്പെട്ടിരിക്കുന്നു. ഈ ചോദ്യങ്ങളും ഭ്രമുഖത്തു് ആൎക്കും ഉണ്ടാകാവുന്ന സകലചോദ്യങ്ങളും ഈ പട്ടണത്തിൽ രാമൻ ചെയ്യുന്ന പ്രസംഗങ്ങൾ കേൾക്കുമ്പോൾ ഉത്തരം കണ്ടുമുട്ടും. രാമനോടു ചോദ്യം ചോദിച്ചില്ലെങ്കിൽതന്നെ ഈ ചോദ്യങ്ങൾക്കും, മററു സകലസംശയങ്ങൾക്കും ഉള്ള പരിഹാരം യഥാവസരം വന്നുചേരും. രാമൻ ഈ വിഷയത്തെപ്പററി പ്രസംഗിച്ചുകൊണ്ടിരിക്കും. ഓരോ പ്രമേയങ്ങളും യഥായോഗ്യം എടുത്തു ചൎച്ചചെയ്യപ്പെടും. ഇതെല്ലാം മുറയ്ക്കു ചിന്തിക്കപ്പെടും. എന്നാൽ ചിലൎക്കു് അവരുടെ ചോദ്യങ്ങൾക്കു് ആദ്യമേ മറുപടി കിട്ടണമെന്നാവശ്യമുണ്ടു്.

ഇന്നുരാത്രികൊണ്ടോ ഏതെങ്കിലും രാത്രികൊണ്ടോ എല്ലാ ചോദ്യങ്ങൾക്കും ഉത്തരം നൽകപ്പെടാവതല്ല. ഒരു ദിവസം ഒരു ചോദ്യംമാത്രം എടുക്കാം. അന്നത്തെ സംഭാഷണവിഷയം അതായിരിക്കാം. ഇതായിരിക്കുന്നു ഇന്നത്തെ പ്രശ്നം. നമുക്കിന്നു അതു് എടുക്കാം.

ആരംഭിക്കുംമുമ്പേ ബൈബിളിനെയും, ഖുർആനെയും, വേദങ്ങളെയും, ഗീതയെയുംപററി കുറേ വാക്കുകൾ പറയാം. ഇവയെല്ലാം അവരിഷ്ടപ്പെടുന്ന ഏതെങ്കിലും ഒരു മനുഷ്യനിലോ, മനുഷ്യരിലോനിന്നുണ്ടായി എന്ന കാരണംകൊണ്ടു് ജനങ്ങൾ ഈ ഗ്രന്ഥങ്ങളെ സ്വീകരിച്ചു് അവയിൽ ശ്രദ്ധാവിശ്വാസങ്ങൾ സ്ഥാപിക്കുന്നു. യേശുക്രിസ്തു മനോഹരമായ ഉത്തമനടത്തയുള്ളവൻ ആയിരുന്നു. തനിക്കു സ്വന്തമായ ശക്തിവിശേഷമുണ്ടായിരുന്നു. സുവിശേഷപുസ്തകങ്ങളിൽ കൊടുക്കപ്പെട്ടിരിക്കുന്ന വിവരങ്ങളും ഭാഷണങ്ങളും എല്ലാം അദ്ദേഹത്തിൻേറതാണു്. അതുകൊണ്ടു നാം അവയെല്ലാം കയ്ക്കൊള്ളണം. കൃഷ്ണൻ വളരെ ഉത്തമനായിരുന്നു; ഭംഗിയേറിയ സ്വഭാവക്കാരനായിരുന്നു; ഗീത അദ്ദേഹത്തിൻെറ മുഖത്തുനിന്നുത്ഭവിച്ചതാണു്. അതിനാൽ നാം അതുമാത്രവും മുഴുവനായും കൈവരിക്കണം ബുദ്ധൻ ബഹുമാന്യനായിരുന്നു; ഇന്നിന്ന പുസ്തകങ്ങൾ അദ്ദേഹത്തിൽനിന്നുണ്ടായി, അഥവാ ഉണ്ടായതായി പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടു" അതുകളിൽ പൂൎണ്ണവിശ്വാസം അൎപ്പിച്ചുകൊണ്ടു നാം നിശ്ചിന്തരായി ഇരുന്നുകൊള്ളണം. നാം ധ്യാനശീലരായിരിക്കരുതു്. അദ്ദേഹത്തിൽനിന്നു വരുന്നതിനാൽ ആ സത്യ നാം സ്വീകരിക്കണം. കുറേ മിന്നിട്ടു മുമ്പേ പരാമൎശിക്കപ്പെട്ട മോഹിനിആട്ടക്കാരിയുടെ കാഴ്ചക്കാരും, ശ്രോതാക്കളും കാണിച്ച അതേ അബദ്ധം—അതേ തെററു്—അംഗീകരിച്ച അതേ അബദ്ധയുക്തിയല്ലയോ അതു ? അതേ, വിഡ്ഢിത്തം! അദ്ദേഹത്തിൻെറശാസനം ഒന്നു്; സ്വഭാവവും, സൗന്ദൎയ്യമേ

റിയ ജീവിതവും വളരെ ഭിന്നമായ മറെറാന്നു്. ഒരു മനുഷ്യൻ തന്റെ കാലത്തെ ഏററവും ഉത്തമനായിരിക്കയും, എന്നാൽ അദ്ദേഹത്തിന്റെ ശാസനങ്ങൾ അപൂർണ്ണമായിരിക്കയും ചെയ്യുന്നതു് അപൂർവമല്ല. ഈ അബദ്ധത്തിൽ—അസംബന്ധത്തിൽ—ആണു് ലോകത്തിലെ സകല കക്ഷിപ്രസ്ഥാനവും പുറപ്പെട്ടിട്ടുള്ളതു്. ഈ അബദ്ധത്തിന്റെ ഫലങ്ങളാണു ലോകത്തിലെ സകലമതമത്സരങ്ങളും, ശണ്ഠകളും. ഒരു ദൈവദൂതനെ—ദേവനെ—പോലെയുള്ള എഴുത്തുകാരനാണെന്നു ഡാക്ടർ ജോൺസൺ പ്രശംസിച്ചിട്ടുള്ള ഒരാളാണു് ഒലിവർഗോൾഡ്സ്മിത്തു് എന്നു നിങ്ങൾക്കറിയാം. അദ്ദേഹം വൈദ്യസംബന്ധമായ ഡാക്ടർബിരുദം നേടിയ ഒരു എം. ഡി. ആയിരുന്നു. ഭക്ഷണം കഴിക്കുന്നതിലും സംഭാഷണം ചെയ്യുന്നതിലും ഈ ഓലിവർഗോൾഡ്സ്മിത്തു് ബഹുചതുരനും, രസികനും ആയിരുന്നു. എന്നാൽ ഭക്ഷിക്കയും, സംസാരിക്കയും ചെയ്യുന്ന രീതിയെ വർണ്ണിക്കുന്നതിൽ അദ്ദേഹം അബദ്ധം പറഞ്ഞിരുന്നു. ആ ക്രിയകൾ നടക്കുമ്പോൾ, താഴത്തെ വായ്ഭാഗം താൻ അനക്കുന്നില്ലെന്നു അദ്ദേഹം വർണ്ണിച്ചിരുന്നു. വായിന്റെ മേൽഭാഗമാണു്, കീഴ്വശമല്ല ചലിക്കുന്നതെന്നു് അദ്ദേഹം സദാ വാദിച്ചിരുന്നു. ഏതദ്വിഷയകമായി അദ്ദേഹം ഡാക്ടർ ജോൺസണുമായിട്ടു വലിയ വഴക്കുകൂട്ടുകതന്നെ ചെയ്തു. തന്റെ അബദ്ധനിലയെ സാധൂകരിക്കാൻ അദ്ദേഹം വളരെ കർക്കശമായി മർക്കടമുഷ്ടി പിടിച്ചിരുന്നു. ഭക്ഷിക്കയോ, സംസാരിക്കയോ ചെയ്യുമ്പോൾ കീഴ്വായ് ആണു ചലിക്കുന്നതെന്നും, മേൽവായ് ഇളകുന്നില്ലെന്നും എല്ലാവർക്കും ഇപ്പോൾ അറിയാം. തല മുഴുവൻ നാം തിരിക്കുമ്പോൾ മേൽവായും ചലിക്കുന്നതു ശരിതന്നെ. എന്നിട്ടും ഈ ഗോൾഡസ്മിത്തു് മേൽവായാണു് ഇളകുന്നതെന്നും കീഴ്വായ് അനങ്ങുന്നില്ലെന്നും ഘോരമായി വാദിച്ചിരുന്നു.

തന്റെ യഥാർത്ഥജീവിതത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹം സമ്പൂർണ്ണം ഉത്തമനായിരുന്നു. എന്നാൽ തന്റെ സ്വന്തപരിചയം, സ്വന്തപ്രവൃത്തി, തന്റെ സ്വന്തജീവിതം വിവരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ഒരു പ്രവൃത്തിചെയ്യുക എന്നുള്ളതു് ഒന്നും, നാം അതു് എങ്ങനെ പ്രവർത്തിക്കണമെന്നുള്ള തത്വം അറിയുന്നതു് തീരെ ഭിന്നമായ വേറൊന്നും ആണെന്നു നിങ്ങൾക്കറിയാം. എല്ലാവരും ഇവിടെ ഇംഗ്ലീഷുസംസാരിക്കുന്നു; എന്നാൽ ഇംഗ്ലീഷുഭാഷയുടെ വ്യാകരണം പഠിച്ചിട്ടുള്ളവർ വളരെ ദുർല്ലഭമാണു്. ഒരു വിധത്തിലോ, മററുവിധത്തിലോ സകലരും വാദപ്രതിവാദം ചെയ്യാറുണ്ടു്. എന്നാൽ യുക്തിവാദത്തിന്റെ ശാസ്ത്രം—തർക്കശാസ്ത്രം

—അറിയുന്നവർ—ഉൽഗ്രന്ഥനാപഗ്രന്ഥനരീതികൾ ഉൾപ്പെടുന്ന ശാസ്ത്രം പഠിച്ചവർ—ബഹുദുർല്ലഭമാണ്. അതുപോലെ, ആദൎശപരമായ ഒരു ജീവിതം നയിക്കുക എന്നുള്ളതു് ഒന്നും; അതിന്റെ തത്വജ്ഞാനം വ്യാഖ്യാനിക്കുക അഥവാ അതിനെക്കുറിച്ചുള്ള കാരണങ്ങൾ വിശദീകരിച്ചു നിൎവ്വചിക്കുക എന്നുള്ളതു തുലോം ഭിന്നമായ വേറൊന്നും ആകുന്നു. ജനങ്ങൾ ഈ അബദ്ധം കാണിക്കുന്നു. ഉപാദ്ധ്യായന്മാരുടേയും, ആചാൎയ്യന്മാരുടേയും ശരീരവും, വ്യക്തിപരമായ സ്വഭാവവും, അവരുടെ ശാസനങ്ങളിലേയ്ക്കു ആരോപിച്ചുകൊണ്ടു് അവരുടെ അടിമകളായിട്ടു് അവർ തീരുന്നു. കരുതലോടു കൂടിയിരിക്കണം; സൂക്ഷിക്കണം എന്നു രാമൻ ഇതാ! പറയുന്നു.

ക്രിസ്തു ചുരുക്കം പുസ്തകങ്ങൾക്കേ കാരണഭൂതനായിരുന്നുള്ളൂ. എന്നിട്ടും എല്ലാ എം. ഏ-ക്കാരും, ഡി. ഡി-ക്കാരും ബൈബിളിലെ വാചകങ്ങൾ വ്യാഖ്യാനിക്കാൻ അവരുടെ തലച്ചോറു മൎദ്ദിച്ചുകൊണ്ടിരിക്കുന്നു. മുഹമ്മദു് ഉത്തമസംഗതികൾ പ്രതിപാദിച്ചു. അവക്കെല്ലാം ഈ പ്രചോദനം എവിടെനിന്നു ലഭിച്ചു? ഈ ജ്ഞാനമൊക്കെ എവിടെനിന്നുണ്ടായി? നിങ്ങളുടെ ഉള്ളിൽ—അവരുടെ ഉള്ളിൽ—തന്നെ ഉള്ളതായ ഒരു ഉല്പത്തിസ്ഥാനത്തുനിന്നു അവർ നേരിട്ടു നേടിയതാണു് അവയെല്ലാം.

മനുവിനു ചുരുക്കം ഗ്രന്ഥങ്ങളേ എഴുതുവാൻ കഴിഞ്ഞുള്ളൂ. എന്നാൽ അദ്ദേഹം നിയമസംബന്ധമായ ഒരു മനോഹരഗ്രന്ഥം ഹിന്ദുക്കൾക്കു സമ്മാനിച്ചു. ഹോമർ ദുൎല്ലഭം പുസ്തകങ്ങളെമാത്രമേ എഴുതിയുള്ളൂ. എന്നിട്ടും സകലഭാഷകളിലേയ്ക്കും തൎജ്ജമ ചെയ്തിട്ടുള്ള Illiad and Odyssaey എന്ന കാവ്യം അദ്ദേഹം നിങ്ങൾക്കു തന്നിട്ടുള്ളതാണു്. ആരിസ്റ്റോട്ടിൽ ഒരു എം. ഏ-ക്കാരനോ, ദിവ്യഡോക്ടരോ (ഡി. ഡി.) ഒന്നും ആയിരുന്നില്ല. എന്നാലും എം. ഏ-ക്കാർ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ വായിക്കാൻ നിൎബ്ബന്ധിതരായിരിക്കുന്നു.

ക്രിസ്തുവിനും കൃഷ്ണനും അവരുടെ പ്രചോദനമൊക്കെ എവിടെനിന്നു ലഭിച്ചു? ഉള്ളിൽനിന്നു്. അവക്കവരുടെ അകത്തുനിന്നു അവരുടെ ജ്ഞാനം സമ്പാദിക്കാൻ കഴിയുമായിരുന്നുവെങ്കിൽ, നിങ്ങൾക്കും അതിനു കഴിവില്ലേ? തീൎച്ചയായും നങ്ങൾക്കും കഴിയും. അവൎക്കു കിട്ടിയ പ്രചോദനത്തിന്റെ ഉല്പത്തിസ്ഥാനം, ഉറവസ്ഥാനം, ഉത്ഭവസ്ഥാനം നിങ്ങളുടെ ഉള്ളിലും ഇരിപ്പുണ്ടു്. കഥയിങ്ങനെയിരിക്കുമ്പോൾ, ആയിരമായിരം വൎഷങ്ങളായി ഈ ലോകത്തിൽ സുലഭമായിട്ടിരിക്കുന്നതും, ഇപ്പോഴേയ്ക്കും പഴകിപ്പോയെന്നു പറയത്തക്കതും ആയ ജലത്തിനുവേണ്ടി വൃഥാ വിശന്നും, ദാഹി

ച്ചും കഷ്ടപ്പെടുന്നതെന്തിന്? നിങ്ങൾക്ക നിങ്ങളുടെ ഉള്ളിലേയ്ക്കു തിരിഞ്ഞു് ആ അമൃതം മൃഷ്ടാന്നമായി ഭജിക്കാം ഉറവസ്ഥലങ്ങൾ എല്ലാം നിങ്ങളുടെ അകത്തുണ്ടു്.

രാമൻ പറയുന്നു: "സഹോദരരേ! എൻെറ സ്വന്തം ആത്മാവായവരേ! അവരെല്ലാം അവരുടെ കാലത്തു ജീവിച്ചു. നിങ്ങൾ ഇക്കാലത്തു ജീവിക്കുന്നു. അനേകായിരം വഷങ്ങൾക്കു മുമ്പുണ്ടായിരുന്ന മിണ്ടാസ്വരൂപങ്ങൾ—മൂകരൂപങ്ങൾ -ആകാതെ നോക്കുവിൻ! ജീവത്തായതിനെ മരിച്ചവരുടെ കയ്യിൽ കൊടുക്കാതിരിക്കുവിൻ! ദിവ്യമായ സ്വർഗ്ഗഭക്ഷണം—മന്നാ—അനുഗ്രഹിക്കപ്പെട്ട അമൃതം നിങ്ങളുടെ ഉള്ളിൽ ഉണ്ടു്. പുരാതനന്മാരുടെ പുസ്തകങ്ങൾ നിങ്ങൾ പഠിക്കുമ്പോൾ അവയിലെ ഓരോ വാക്കുകൾക്കും നിങ്ങൾ അടിമയായി, നിങ്ങളെ സ്വയം വില്ക്കണമെന്നുള്ള ധാരണയോടുകൂടി അതുകൾ വായിക്കരുതു്. നിങ്ങൾ തന്നെത്താൻ ചിന്തിക്കാനും, തന്നെത്താൻ ധ്യാനിക്കാനും തുടങ്ങണം. ആ സംഗതികളെ സാക്ഷാൽക്കരിക്കാത്തപക്ഷം, ആ സംഗതികളെ നിങ്ങൾ തന്നെത്താൻ അനുഷ്ഠിച്ചുനോക്കാത്തപക്ഷം, നിങ്ങളുടെ സ്വന്തജീവിതത്തിൽകൂടി അവയെ പരിശോധിക്കാത്തപക്ഷം, ക്രിസ്തുവിൻെറ ശാസനതാല്പര്യങ്ങളെ ഗ്രഹിക്കാനോ, വേദങ്ങളുടെ അർത്ഥം മനസ്സിലാക്കാനോ, ഗീതയുടെ സാരം കണ്ഠസ്ഥമാക്കാനോ ബൈബിളിലെ തത്വം ഗ്രഹിക്കുവാനോ നിങ്ങൾ ശക്തരാകുന്നില്ല മിൽററണെ മനസ്സിലാക്കാൻ ഒരു മിൽററൺതന്നെ വേണം എന്നാണു പറയുന്നതു്. ക്രിസ്തുവിനെ അറിയാൻ നിങ്ങൾ ക്രിസ്തുവാകണം; കൃഷ്ണനെ അറിയാൻ നിങ്ങൾ കൃഷ്ണനായിത്തീരണം. നിങ്ങൾ ബുദ്ധനായിത്തീരാതെ ബുദ്ധനെ അറിയുകസാധ്യമല്ല. ഈ "ആയിത്തീരുക" എന്നാൽ എന്താണു് അർത്ഥം? ബുദ്ധനാകാൻ നിങ്ങൾ ഇൻഡ്യായിൽപോയി ജനിക്കണമോ? വേണ്ടാ, വേണ്ടാ. ക്രിസ്തുവാകാൻ നിങ്ങൾ യഹൂദരാജ്യത്തു ജനിക്കണമോ? ആവശ്യമില്ല. മുഹമ്മദായിത്തീരാൻ നിങ്ങൾ അറേബ്യായിൽ ജനിക്കണമോ? വേണ്ട. എങ്ങനെ ബുദ്ധനാകാം? എങ്ങനെ ക്രിസ്തുവാകാം? എങ്ങനെ മുഹമ്മദു് ആകാം? ഇതു് ഒരു ചെറിയ കഥകൊണ്ടു് ഉദാഹരിക്കാം.

ലയിലിയുടെയും മജ്ജനൂൻെറയും പ്രണയത്തെ വർണ്ണിക്കുന്ന ഹൃദയംഗമമായ ഒരു പ്രേമകാവ്യം ഒരു മനുഷ്യൻ വായിച്ചുകൊണ്ടിരുന്നു മജ്ജനൂൻ ആകാൻ തനിക്കു ഒരു ശ്രമം ചെയ്യണമെന്നു തോന്നത്തക്കവിധം അത്രമാത്രം ആ കാവ്യത്തിലെ കഥാനായകനായ മജ്ജനൂനെ അയാൾ വിലമതിച്ചിരുന്നു—ആസ്വദിച്ചിരുന്നു. ഇങ്ങനെയാണു് അയാൾ മജ്ജനൂനാകാൻ ഉത്സാഹി

ച്ചതു്. താൻ വായിച്ച പ്രേമകഥയിലെ നായികയുടേതാണെന്നു ആരാണ്ടു പറഞ്ഞിരുന്ന ഒരു ചിത്രം എടുത്തു് അതിനെ ആശ്ലേഷിച്ചു്, അതിൽ കണ്ണുനീരുമൊഴുക്കി, അതു തൻെറ നെഞ്ചിൽ വെച്ചു താലോലിക്കയും, അതു ഒരിക്കലും ദൂരെവെയ്ക്കാതിരിക്കയും ആണു് ഈ വിദ്വാൻ ചെയ്തതു്. എന്നാൽ കൃത്രിമപ്രണയം നീണ്ടുനില്ക്കയില്ലെന്നു നിങ്ങൾക്കറിയാമല്ലോ. ഇവിടെ ഇതാ! കൃത്രിമപ്രേമം. നിസർഗ്ഗജമായ പ്രേമം അനുകരണവിധേയമല്ല. അയാൾ പ്രേമം അനുകരിക്കാൻ ശ്രമിച്ചതേ ഉള്ളു.

മറെറാരാൾ അയാളുടെ അടുത്തുവന്നു പറഞ്ഞു:—"സോദരാ! നിങ്ങൾ എന്താണു് കാട്ടുന്നതു്? മജ്‌ഞൂണനാകാനുള്ള വഴി ഇതല്ലാ. നിങ്ങൾക്കു മജ്‌ഞൂണനാകണമെങ്കിൽ, നിങ്ങൾ ആ വീരൻെറ പ്രാണപ്രണയിനിയെ എടുക്കേണ്ടതില്ല അദ്ദേഹത്തിൻെറ യഥാർത്ഥ ആന്തരികപ്രേമശക്തി ഉണ്ടാക്കുകയാണു് വേണ്ടതു്. ആ പ്രണയപാത്രം അല്ലാ ആവശ്യം പിന്നെയോ? അതേപ്രണയാവേശം—പ്രണയദാർഢ്യം—ആണു് വേണ്ടതു്. നിങ്ങൾക്കു നിങ്ങളുടെ സ്വന്തം പ്രേമവിഷയം ഉണ്ടായിക്കൊള്ളട്ടെ. നിങ്ങൾക്കു സ്വേച്ഛാനുസാരം പ്രണയധാമമായ ഒരു കഥാനായികയെ ഉണ്ടാക്കാം. പ്രാണപ്രണയിനി നിങ്ങളുടെ സ്വന്താ ആളായിരിക്കട്ടെ എന്നാൽ മജ്‌ഞൂണൻ ആവഹിച്ചു പോഷിപ്പിച്ചിരുന്ന അതേ പ്രേമപ്രകർഷവും, അനുഭവദാർഢ്യവും നിങ്ങൾക്കുണ്ടാകണം. അതാണു് ഒരു യഥാർത്ഥമജ്‌ഞൂണൻ ആയിത്തീരാനുള്ള വഴി."

അങ്ങനെതന്നെ രാമനും പറയുന്നു. നിങ്ങൾക്കു ക്രിസ്തുവോ, മുഹമ്മദോ, ബുദ്ധനോ, കൃഷ്ണനോ ആയിത്തീരണമെങ്കിൽ, അവർ ചെയ്തതൊക്കെ നിങ്ങൾ ആവർത്തിക്കേണ്ടതില്ല, അനുഷ്ഠിക്കേണ്ടതില്ല, അവരുടെ ജീവിതകൃത്യങ്ങളെ പകർത്തേണ്ടതില്ല, അവരുടെ ജീവിതരീതികളുടെ അടിമയായിത്തീരണമെന്നില്ല. അവരുടെ പ്രവൃത്തികൾക്കും പ്രഖ്യാപനങ്ങൾക്കുംവേണ്ടി നിങ്ങൾ സ്വയം സ്വാതന്ത്ര്യം ബലികഴിക്കേണ്ടതില്ല, വില്ക്കേണ്ടതില്ല. അവരുടെ ചാരിത്രം സാക്ഷാൽക്കരിക്കയും, അവരുടെ വികാരങ്ങളുടെ ഓജസ്സു ആസ്വദിക്കയും, അവരുടെ സാക്ഷാൽക്കാരത്തിൻെറ അഗാധത നിങ്ങൾ അനുഭവപ്പെടുത്തുകയും, അവരുടെ ഗഹനചൈതന്യവും, അവർക്കുണ്ടായിരുന്ന യഥാർത്ഥ ഓജസ്സും നിങ്ങൾ സാക്ഷാൽക്കരിക്കയും ആണു ചെയ്യേണ്ടതു്. അതേചൈതന്യം ജീവിതത്തിൽ പ്രകാശിപ്പിക്കുന്നതിനു, നിങ്ങൾക്കിപ്പോഴുള്ള പരിസരങ്ങളും സാഹചര്യങ്ങളും ഭേദപ്പെടുത്തേണ്ടതാണെന്നു രാമൻ പറയുന്നു. 'ഇന്നു

രാത്രി ജനിക്കയാണെങ്കിൽ ക്രിസ്തു എന്തുചെയ്യും? തനിയേ കുരിശിൽ തറയ്ക്കപ്പെടുവാൻ അദ്ദേഹം അനുവദിക്കുമോ? ഇല്ല; നിങ്ങൾക്കു ക്രിസ്തുവാകയും, എന്നാൽ ജീവിച്ചിരിക്കയും ചെയ്യാം. ക്രിസ്തു തന്റെ വിശ്വാസങ്ങൾക്കും ബോധ്യങ്ങൾക്കുംവേണ്ടി ശരീരം കുരിശിൽ തറയ്ക്കാൻ അനുവദിച്ചു. ഷോപ്പേൻഹാർ തന്റെ തത്ത്വങ്ങൾക്കും വിശ്വാസങ്ങൾക്കുംവേണ്ടി ജീവിക്കാൻ ശരീരത്തെ അനുവദിച്ചു. സ്വന്തവിശ്വാസങ്ങൾക്കുവേണ്ടി മരിക്കുന്നതിനെക്കാൾ അവയ്ക്കുവേണ്ടി ജീവിക്കുന്നതു പലപ്പോഴും കൂടുതൽ കഷ്ടതരമാണ്.

ഇങ്ങനെ ഇത്രയും മുഖവുരയായി പറഞ്ഞുകൊണ്ട് ഇതു് അവസാനിപ്പിക്കാം:—"സകലത്തും അതാതിന്റെ നന്മ നോക്കി സ്വീകരിക്കപ്പെടണം. പ്രവാചകന്റെ—ഗുരുവിന്റെ—വ്യക്തിത്വം—വ്യക്തിപരജീവിതം അദ്ദേഹത്തിന്റെ ശാസനങ്ങളുമായി കൂട്ടിക്കുഴയ്ക്കപ്പെടരുതു്. ജീവിതവും, ഉപദേശങ്ങളും നാം പ്രത്യേകം പ്രത്യേകം വേർതിരിച്ചു പരിശോധിക്കേണ്ടതാണ്."

ആദ്യത്തെ ചോദ്യം ഇതാണ്:—"പുനർജ്ജന്മസിദ്ധാന്തം സത്യമാണെങ്കിൽ, അതു കുടുംബബന്ധങ്ങളെ ഛേദിക്കുകയല്ലയോ?" ചോദ്യത്തിന്റെ വേറൊരംശവും ഇങ്ങനെ കാണിക്കാം:—"ഈ ജന്മത്തിൽ പരസ്പരം സംബന്ധപ്പെട്ട ജനങ്ങൾ ആത്മീയലോകത്തിൽ അഥവാ പിതൃലോകത്തിൽ സന്ധിക്കുന്നതല്ലയോ?"

ഇതു രസകരമായ ഒരു പ്രശ്നമാണ്. അതിനെ നമുക്കു് അംശാംശമായിട്ടെടുക്കാം. "പുനർജ്ജന്മവാദം ശരിയാണെങ്കിൽ, കുടുംബബന്ധങ്ങളെ അതു പൊട്ടിക്കുകയില്ലേ?"

ഈ ലോകത്തിൽ എന്തെങ്കിലും കുടുംബബന്ധംതന്നെയുണ്ടോ എന്നു് അറിയാൻമാത്രമാണ് രാമൻ ഇവിടെ ആവശ്യപ്പെടുന്നതു്. നിങ്ങൾക്കു് എന്തെങ്കിലും കുടുംബസംബന്ധംതന്നെയുണ്ടോ? ഒരുത്തനു് ഒരു മകനുണ്ട്; അവൻ പ്രായപൂർത്തിവരെ അപ്പന്റെകൂടെ പാർക്കുന്നു. പ്രായപൂർത്തിയായപ്പോൾ അവൻ ആദായകരമായ ഒരു തൊഴിലിൽ പ്രവേശിച്ചു് അപ്പനെയും വിട്ടുപിരിഞ്ഞുപോകുന്നു. മകന്റെ ശമ്പളംകൊണ്ടു് പിതാവു് എന്തിനു് മുതലെടുക്കുന്നു? പെട്ടെന്നു ബന്ധം മുറിയുന്നു. മകനു് അയാൾക്കു സ്വന്തമായ വേറൊരു കുടുംബം ഉണ്ടായി. ആ മകൻ പക്ഷേ ഇന്ത്യായിലോ, ജർമ്മനിയിലോ, മറ്റേതുരാജ്യത്തിലോ പോകുന്നു. അപ്പൻ വേറൊരു രാജ്യത്തേയ്ക്കും. കുടുംബബന്ധം എവിടെ?

ഉണ്ടു്! ഒരു കുടുംബസംബന്ധമുണ്ടു്!—വെറും ഒരു പേരു്! ഞാൻ ജോൺസ്മിത്ത് ആണു്. എന്റെ അപ്പൻ ജോർജ്ജു

സ്മിത്ത് ആയിരുന്നു. ഒരു പേർ!—വെറും ഒരുപേർ! ഒരു പേരിൽ എന്തൊന്നിരിക്കുന്നു? ഏതെങ്കിലും കെട്ട്—ബന്ധം—ഉണ്ടോ എന്നു നമുക്കു നോക്കാം.

ഒരു മനുഷ്യൻ ഇവിടെ ജനിക്കുന്നു; ഒരു സ്ത്രീ മറ്റൊരിടത്തും ജനിക്കുന്നു. ഒരാൾ ഒരമേരിക്കൻ, മറേറതു് ജർമ്മൻകാരി; ഇവർ രണ്ടാളുംതമ്മിൽ വിവാഹംകഴിക്കുന്നു സ്ത്രീയുടെ കുടുംബബന്ധം എവിടെയോ ഇരുന്നു: വരന്റെ കുടുംബസംബന്ധവും വേറെങ്ങോ ഇരുന്നു. ഇവർ രണ്ടും വിവാഹബദ്ധരായി. ആട്ടെ! പഴയ കെട്ടുകളെല്ലാം എവിടെപ്പോയി? ഇതാ! ഇവിടെയൊരു പുതിയ ബന്ധം! ഇവർ വിവാഹമോചനംചെയ്യുന്ന ഒരു ഘട്ടം ഇതാ വന്നു! ഓരോരുത്തരും വേറേ കല്യാണംകഴിക്കുന്നു. ബന്ധം എവിടെപ്പോയി? നിങ്ങൾക്കവയെ സ്ഥിരമായി ഉറപ്പിച്ചുനിർത്താൻ സാധ്യമാണോ? ഒരേ മാതാപിതാക്കളിൽനിന്നു ഒരു ബാലനും അവന്റെ സഹോദരിയും ജനിക്കുന്നു. അവർ ഒന്നിച്ചു താമസിക്കയും, ശൈശവകാലത്തു ഒരേവീട്ടിൽ കഴിച്ചുകൂട്ടുകയും ചെയ്യുന്നു. അവർ പരസ്പരം സ്നേഹബദ്ധരാണു്, അവക്കു ഒരു കുടുംബസംബന്ധമുണ്ടു്. ബാലനു ഓസ്ട്രേലിയായിൽ പോകുന്നു; അവിടെ അവനു് സ്വന്തബന്ധങ്ങൾ ഉണ്ടാകുന്നു സഹോദരി ഫ്രാൻസിൽ പോകുന്നു; അവിടെ അവൾ ഒരു ഫ്രഞ്ചുകാരിയായിത്തീരുന്നു. ബന്ധങ്ങൾ എല്ലാം എവിടെ? ഇപ്പോൾവരുന്നു ചോദ്യം: "പുനർജ്ജന്മസിദ്ധാന്തം ശരിയാണെങ്കിൽ, അതു കുടുംബബന്ധങ്ങളുടെ ശിഥിലീകരണമല്ലേ?" ഈ ലോകത്തിൽ കുടുംബസംബന്ധമേ ഉണ്ടായിരിക്കുന്നില്ല, അപ്പോൾ അതു എങ്ങനെയാണു ശിഥിലമാകുക? കുടുംബസംബന്ധങ്ങളേ ഇല്ലാത്തതുകൊണ്ടു് അതു യാതൊരു ബന്ധവും ശിഥിലമാക്കുന്നില്ല.

ഇനി അതല്ലാം, കുടുംബബന്ധങ്ങൾ യഥാർത്ഥമായിട്ടു് ഉണ്ടെന്നു നമുക്കു ഊഹിക്കാം. എന്നാലോ? നമുക്കവയെ നമ്മുടെ ജീവിതത്തിൽ കുറേ കാലത്തേയ്ക്കു സംരക്ഷിച്ചുവെയ്ക്കാമെന്നേ ഉള്ളു. പുനർജ്ജന്മവാദം അവയെ നശിപ്പിക്കുന്നില്ല. എതിർവ്യാഖ്യാനത്തിലേയ്ക്കു തിരിഞ്ഞുനോക്കുന്നപക്ഷം, പുനർജ്ജന്മവാദം അവയെ നശിപ്പിക്കുന്നില്ല. നിങ്ങൾക്കു ഇത്രയിത്ര കുട്ടികൾ ഉണ്ടെന്നു നിങ്ങൾ പറയുന്നു. അവരിൽ ഒന്നു മരിച്ചുപോയെന്നിരിക്കട്ടെ; നിങ്ങൾക്കു കുടുംബസംബന്ധം സൂക്ഷിച്ചുവെക്കണമല്ലോ; എന്നാൽ ഒന്നു പൊട്ടിത്തിരിഞ്ഞു പൊയ്പ്പോയല്ലോ! ഈ ലോകത്തിൽപോലും ബന്ധം തകർന്നുപോകുന്നു. ഈ ബന്ധങ്ങളെല്ലാം വീണ്ടും ഉറപ്പിക്കപ്പെടുമെന്നും, സ്വർഗ്ഗത്തിൽ ഈ ബന്ധങ്ങൾക്കുള്ള നൂൽചരടുകൾ ഇനിയും ശരിപ്പെടുത്തിക്കിട്ടുമെന്നും ചില കൂട്ടർ

പക്ഷേ വിശ്വസിക്കുന്നു. സ്വർഗ്ഗത്തിൽ അവ വീണ്ടും ബലപ്പെടുത്തപ്പെടുമെന്നും, മറെറാരുലോകത്തിൽ അവ ഇനിയും ദൃഢമാകുമെന്നും, വീണ്ടും ഈ ബന്ധങ്ങൾ ശരിയായിവരുമെന്നു നിങ്ങൾ ആഗ്രഹിക്കുന്നോവെന്നും വന്നാലും, ഭൂമിശാസ്ത്രം നിങ്ങളെ പഠിപ്പിക്കാത്തതും സയൻസ് മേൽവിലാസം വിവരിച്ചുതരാത്തതും ആയ ഒരു സ്വർഗ്ഗത്തിന്റെ അസ്തിത്വത്തെപ്പററി നമുക്കു വൃഥാ ഊഹിക്കേണ്ടകാര്യമില്ല. നിങ്ങൾക്കു നിങ്ങളുടെ സ്നേഹിതന്മാരുമായിട്ടുള്ള സംബന്ധം ഒരു ദീർഘകാലത്തേയ്ക്കു പുലർത്തിവെക്കണമെന്നു് ആഗ്രഹമുണ്ടെങ്കിൽ, ആ സംബന്ധം മരണാനന്തരവും തുടരാമെന്നാണു പുനർജ്ജന്മനിയമവ്യവസ്ഥ. എന്തെന്നാൽ അതനുസരിച്ചു മനുഷ്യന്റെ ഭാഗധേയത്തിനു അവൻതന്നെയാണു പരമാധികാരിയായ അധിപൻ നിങ്ങളുടെ വ്യക്തിപരമായ ബന്ധങ്ങളും ബന്ധുക്കളെയും സംബന്ധങ്ങളും നിങ്ങൾതന്നെയാണു ഉണ്ടാക്കുന്നതു്. നിങ്ങൾ മരിക്കുമ്പോൾ നിങ്ങൾക്കാരോടെങ്കിലും ഗാഢമായ പ്രേമമുണ്ടെങ്കിൽ അടുത്തജന്മത്തിൽ ആ പ്രേമപാത്രം വെറൊരുശരീരത്തിൽ ജനിച്ചു നിങ്ങളോടു സമ്പർക്കപ്പെട്ടുവരുന്നതു കാണാം. നിങ്ങൾക്കീജീവിതത്തിൽ ആ ആളോടു് മമതയില്ലെങ്കിൽ, ആയാളോടു ഒരുവിധബന്ധവും ആഗ്രഹിക്കുന്നില്ലെങ്കിൽ പുനർജ്ജന്മനിയമപ്രകാരം അടുത്തജന്മത്തിൽ നിങ്ങൾക്കാ ആളോടു യാതൊരു ബന്ധവും ഉണ്ടായിരിക്കയില്ല. നിങ്ങളുടെ ശത്രുക്കളെയും മിത്രങ്ങളെയും—നിങ്ങൾക്കു കാണാൻപോലും ഇഷ്ടമില്ലാത്ത വിരോധികളെയും, നിങ്ങൾ അത്യന്തം പ്രേമിക്കുന്ന സുഹൃത്തുക്കളെയും എല്ലാം മരണാനന്തരം നിങ്ങളുടെ തലയിൽ കയററിവെക്കുമെന്നു പുനർജ്ജന്മനിയമം പറയുന്നില്ല. നിങ്ങൾ ഇഷ്ടപ്പെടാത്തവരുടെ സാന്നിദ്ധ്യം; നിങ്ങൾ ഭയങ്കരമായി വെറുക്കുന്നവരുടെ സമ്പർക്കം; നിങ്ങളുടെ ചുമലിൽ കയററി പ്രതിഷ്ഠിക്കപ്പെടുമെന്നു വേദാന്തം പറയുന്നില്ല. ഒരു വനിത തന്റെ ഭർത്താവിൽനിന്നു മോചിതയാകയും, ആയാളെ കാണ്മാൻ വീണ്ടും ഇച്ഛിക്കാതിരിക്കയും ചെയ്യുമ്പോൾ കർമ്മസിദ്ധാന്തം അനുസരിച്ചു് ആ ഭർത്താവു് അവളെ തീരെ ഉപദ്രവിക്കയില്ല അവൾക്കു കാണാനാഗ്രഹമുള്ളവർ, അവൾ സമ്പർക്കംചെയ്യാൻ മോഹിക്കുന്നവർ, അടുത്തജന്മത്തിൽ അവളുമായി സമ്പർക്കത്തിൽ ഏർപ്പെടും.

ഈ പ്രമേയത്തെപ്പററി വളരെയധികം തെററിദ്ധാരണകൾ ഉണ്ടു്. അതെല്ലാം ഓരോന്നോരോന്നായി നമുക്കു പരിശോധിക്കാം. യൂറോപ്പിലും അമേരിക്കായിലും ഉള്ള സാമാന്യജനങ്ങൾ അബദ്ധമായി ധരിച്ചിരിക്കുന്ന സ്വർഗ്ഗരാജ്യപ്രശ്നം നമുക്കിവിടെ ചിന്തിക്കാം. നമുക്കതിനെ ക്രിസ്ത്യാനിസ്വർഗ്ഗം എന്നു പറയാമോ? പാ

ടില്ല. നമുക്കതിനെ പള്ളിമതസ്വർഗ്ഗം എന്നു വിളിക്കാം. സ്വർഗ്ഗത്തെപ്പററിയുള്ള ആശയംതന്നെ പരസ്പരവിരുദ്ധതകളുടെ ഒരു സമ്മേളനം ഉൾക്കൊള്ളുന്നതല്ലയോ? സ്വർഗ്ഗമെന്ന പദംകൊണ്ടു് അവർ വിവക്ഷിക്കുന്നതു് അവർക്കെല്ലാവർക്കും കൂടിയിരുന്നു ഒന്നിച്ചുല്ലസിച്ചു ജീവിക്കാൻ സൗകര്യംകൊടുക്കുന്ന ഒരു സ്ഥലത്തെയാണു്. സദയം സ്വല്പം ആലോചിക്കണമെന്നു, സത്യത്തിന്റെ നാമത്തിൽ കുറേ ചിന്തിക്കണമെന്നു് രാമൻ അപേക്ഷിക്കുന്നു. നിങ്ങൾ സങ്കുചിതരായി ഒതുങ്ങിയിരിക്കുന്നിടത്തു പൂർണ്ണസുഖമുണ്ടാകുക സാധ്യമാണോ? പരിമിതത്വത്തിൽ ആനന്ദം ഇരിക്കുമോ? അസാധ്യം! അസാധ്യം!! അത്രവളരെ എതിരാളികളെ പ്രദർശിപ്പിക്കുന്നതാണു നിങ്ങളുടെ സ്വർഗ്ഗമെങ്കിൽ ഭൂതകാലത്തു മരിച്ചവരും ഭാവിയിൽ മരിക്കുന്നവരും ഇൻഡ്യായിലോ ആസ്ട്രേലിയായിലോ അമേരിക്കായിലോ സകലയിടത്തും ഇന്നുരാത്രി മരിക്കുന്നവരും എല്ലാവരും കൂടിയിരുന്നു് ഒന്നിച്ചു വസിക്കണമെങ്കിൽ, അതു നിങ്ങൾക്കു ആനന്ദം ഉണ്ടാക്കുമോ? അലക്സാണ്ടർ സെൽക്കർക്കു് പാടിയതു നിങ്ങൾക്കറിയാമല്ലോ:—

"ഞാൻകാണും സർവത്തിനും ചക്രവർത്തിതന്നെഞാൻ,
എങ്കലുള്ളവകാശമെതിർക്കാനാരും നാസ്തി"

നിങ്ങൾ ഒരു കാറിൽ ഇരിക്കുമ്പോൾ, കാറു മുഴുവനും നിങ്ങൾക്കു മാത്രമായിരുന്നാൽകൊള്ളാമെന്നു നിങ്ങൾ മോഹിക്കുന്നു. അന്യജനങ്ങൾ വന്നു കയറുമ്പോൾ നിങ്ങൾക്കെല്ലാം അസ്വാസ്ഥ്യം തോന്നുന്നു. നിങ്ങൾ സ്വന്തമുറിയിൽ ഇരിക്കവേ, ഒരു സന്ദർശകൻ വന്നുകയറുമ്പോൾ താൻ വീട്ടിലില്ലെന്നു—തന്നെ കാണാൻ തരമില്ലെന്നു—പറയാൻ നിങ്ങൾ ഭൃത്യനെ നിയോഗിച്ചയയ്ക്കുന്നു.

നിങ്ങൾക്കൊരു വീടും വസ്തുവും ഉണ്ടു്. വേറൊരാൾക്കും അതുപോലെ ഒരു വീടും വസ്തുവുമുണ്ടു്. ബൈബിളിലും വേദപുസ്തകങ്ങളിലും വേദങ്ങളിലുമെന്തെല്ലാം ശാസനങ്ങൾ ഉണ്ടായിരുന്നാലും നിങ്ങൾക്കു് ആ ഇതരനെക്കാൾ അധികം വസ്തുക്കൾ ഉണ്ടായിരിക്കണമെന്നു മോഹം ഉണ്ടാകുന്നു. അവൻ നിങ്ങൾക്കു തുല്യനായിരിക്കാതെ, നിങ്ങൾക്കു കീഴ്പ്പെട്ടിരിക്കണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നു. ചില ക്രിസ്ത്യാനികൾ (യഥാർത്ഥ ക്രിസ്ത്യാനികളല്ല, ക്രിസ്ത്യാനികൾ എന്നു അബദ്ധമായി വിളിക്കപ്പെട്ടുന്നവർ) തങ്ങളുടെ കപ്പലിൽ ഒരു ബുദ്ധമതക്കാരനെയോ മുഹമ്മദീയനെയോ ഹിന്ദുവിനെയോ കണ്ടാൽ അവന്റെ സാന്നിധ്യത്തെ വെറുക്കുന്നുവെന്നുള്ളതു വാസ്തവമല്ലേ. രാമൻ ഇതു സ്വന്തം പരിചയംകൊണ്ടു പറയുന്നു. അവർ രാമന്റെ സാന്നിദ്ധ്യം വെറുക്കുന്നു; അതു അവരുടെ സുഖ

ത്തെ ഭഞ്ജിക്കുന്നു. സ്വൎഗ്ഗത്തിൽ നിങ്ങളുടെ ചുററും സകലവിധജനങ്ങളെയും—നിങ്ങളെക്കാൾ ശ്രേഷ്ഠരും, എത്രയോ ഉയരെനില്ക്കുന്നതായി നിങ്ങൾ സങ്കല്പിക്കുന്ന ക്രിസ്തു, ബുദ്ധൻ മുതലായവരെപ്പോലുള്ള ഉത്തമന്മാരും നിങ്ങളെക്കാൾ മുന്നിട്ടുനില്ക്കുന്ന പുണ്യവാളന്മാരെപ്പോലുള്ള മഹത്തുക്കളും—നിങ്ങളെ അതിശയിക്കുന്ന ഇതരജനങ്ങളും—ഇവരെല്ലാം നിങ്ങളുടെ ചുററും കാണപ്പെടുന്നുവെങ്കിൽ അതു നിങ്ങളെ സംതൃപ്തരാക്കുമോ? അതു നിങ്ങൾക്കു സന്തോഷവും സുഖവും തരുമോ? ഇതിനെപ്പററി സ്വല്പം ചിന്തിക്കുവിൻ! ഒരു നിമിഷനേരം ആലോചിച്ചുനോക്കുവിൻ!

ഭിന്നതകൾ ഉള്ളിടത്തെങ്ങും ആനന്ദമില്ല. അതു് ഉണ്ടായിരിക്കുക അസാദ്ധ്യമാണുതാനും; അസാദ്ധ്യമത്രേ നിങ്ങളുടെ പ്രസന്നപ്രകൃതത്തെ ധ്വംസിക്കുന്നതു എന്താണു്? ഇതരന്മാരുടെ കാഴ്ചയാണു്. ഓരോരുത്തൎക്കും താൻ ഏകനാകണം; എതിരോ, രണ്ടാമനോ ഇല്ലാതെയിരിക്കണമെന്നാണു് ഓരോരുത്തനും ആഗ്രഹിക്കുന്നതു്, ആവശ്യപ്പെടുന്നതു്. ബൈബിൾ നിങ്ങൾക്കു ചൂണ്ടിക്കാണിച്ചുതരുന്നു എന്നു നിങ്ങൾ തെററിദ്ധരിച്ചിട്ടുള്ളതരത്തിൽ ഒരു സ്വൎഗ്ഗം നിങ്ങൾക്കു് ആനന്ദം ഉണ്ടാക്കാൻ ശക്തമല്ല.

യുക്തിയുടെ തരിമ്പെങ്കിലും അന്തൎഭവിക്കുന്നവിധം ബൈബിളിനെ എങ്ങനെ വ്യാഖ്യാനിക്കാം? ബൈബിളിൽ കാണുന്നു:—"നാം സ്വൎഗ്ഗത്തിൽ സന്ധിക്കുന്നു" നാമെല്ലാം സ്വൎഗ്ഗത്തിൽ സമ്മേളിക്കുന്നു നാം നമ്മുടെ സ്നേഹിതന്മാരെ സ്വൎഗ്ഗത്തിൽ കണ്ടുമുട്ടുന്നു. ഇതിന്റെ താല്പൎയ്യമെന്തു്? അതിന്റെ യഥാൎത്ഥസാരം എന്തു്? അതിനെ ശരിയായി വ്യാഖ്യാനിക്കുക; വേണ്ടതുപോലെ ഗ്രഹിക്കുക "നാമെല്ലാം സ്വൎഗ്ഗത്തിൽ സന്ധിക്കുന്നു" എന്നു പറഞ്ഞിരിക്കുന്നഅതേബൈബിളിൽതന്നെ—ഒരേബൈബിളിൽതന്നെ "സ്വൎഗ്ഗരാജ്യം നിങ്ങളുടെ ഉള്ളിലാണു്," "ദൈവരാജ്യം നിങ്ങളുടെ അകത്താണു്" എന്നുകൂടി പ്രഖ്യാപിക്കപ്പെടുന്നുണ്ടെന്നു നിങ്ങൾക്കറിഞ്ഞുകൂടെയോ? ഈശ്വരരാജ്യമായ യഥാൎത്ഥസ്വൎഗ്ഗം നിങ്ങളുടെ അകത്താണു്; നിങ്ങളുടെ പുറത്തല്ല. സ്വൎഗ്ഗം നിങ്ങളുടെ പുറത്താണെന്നു ചിന്തിക്കരുതു്. ആകാശത്തോ നക്ഷത്രമദ്ധ്യത്തിലോ അതിനുവേണ്ടി നോക്കരുതു്. ഈശ്വരനോടു അല്പം കരുണ കാണിക്കുക. ആ ദൈവം മേഘങ്ങളിൽ ജീവിക്കുന്നപക്ഷം ആ പാവത്തിനു ജലദോഷം പിടിക്കും! സ്വൎഗ്ഗം നിങ്ങളുടെ അകത്താണു്. ഈശ്വരൻ നിങ്ങൾക്കുള്ളിലാണു്. നോക്കുക!

ആനന്ദപൂർണ്ണമായ ഈശ്വരബോധത്തിൽ നിങ്ങളെ സ്വയം പ്രതിഷ്ഠിക്കുക; ഈശ്വരത്വത്തോടു പൂർണ്ണമായ ഐക്യത്തിൽ നിങ്ങളെ സ്വയം സ്ഥാപിക്കുക. നിർവ്വാണാവസ്ഥയിൽ പ്രവേശിക്കുക (എന്നും പറയാം.) ദിവ്യമായ ആ പൂർണ്ണാനന്ദാവസ്ഥ സാക്ഷാൽക്കരിക്കുക, അപ്പോൾ നിങ്ങൾ സ്വർഗ്ഗംതന്നെയാണു്. വെറും സ്വർഗ്ഗത്തിൽ മാത്രമായിരിക്കയില്ല. അവിടെ നിങ്ങൾ ലോകത്തോടു മുഴുവനും യോജിക്കപ്പെട്ടും, അവിടെ നിങ്ങൾ മരിച്ചവരോടും ജീവിക്കുന്നവരോടും മേലാൽ ജനിക്കുന്നവരോടും എല്ലാം ഏകത്വം പ്രാപിക്കും. സ്വർഗ്ഗം നിങ്ങളുടെ അകത്താണു്. ഈ വഴിക്കു നാം സ്വർഗ്ഗത്തിൽ സമ്മേളിക്കുന്നു. ഈ ജീവിതകാലത്തുതന്നെ മോചിക്കപ്പെടുന്ന മനുഷ്യൻ—ജീവന്മുക്തൻ—സദാ സ്വർഗ്ഗത്തിൽ അത്രേ. ജീവിക്കുന്ന സകലരോടും മരിച്ചുപോയവരോടൊക്കെയും അയാൾ ഐക്യത്തിലാണു്. ഭാവിയിൽ ജനിക്കുമെന്നു പ്രതീക്ഷിക്കപ്പെടുന്നവരോടും അയാൾ സംയുക്തനാണു്. താരങ്ങളെല്ലാം അവന്റെ സ്വന്തം ആത്മാവാണെന്നും, അറിയപ്പെടുന്ന മൃഗങ്ങൾ മുഴുവനും അവന്റെ സ്വന്തചൈതന്യം ആണെന്നും അവൻ സാക്ഷാൽക്കരിക്കയും അനുഭവിക്കയും ചെയ്യുന്നു. യഥാർത്ഥ ഈശ്വരത്വം—പരമാർത്ഥസത്ത — സത്യവസ്തുതന്നെ—സാരാംശം — അജ്ഞേയദൈവം—താൻതന്നെയാണെന്നു് അവൻ അനുഭവത്തിൽ അറിയുകയും സാക്ഷാൽക്കരിക്കയും ചെയ്യുന്നു. അവൻ സ്വസ്വഭാവം ആണു്. ഇങ്ങനെ സർവ്വവുമായിട്ടിരുന്നുകൊണ്ടു് അവൻ സ്വർഗ്ഗത്തിൽ ഇരിക്കയും സകലരെയും കണ്ടുമുട്ടുകയും ചെയ്യുന്നു.

അതിപ്രധാനമായ ഏതാണ്ടൊന്നു് ഇപ്പോൾ പറയാൻപോകുന്നു. ഈ ലോകത്തിലെ ജനങ്ങൾക്കു് അവരുടെ കാമവിഷയങ്ങൾ ലഭിക്കാൻ ആവശ്യമുണ്ടു്; അവയ്ക്കുവേണ്ടി അവർ ആർത്തിപിടിക്കുന്നുവെങ്കിലും, അവക്കവ ലഭിക്കുന്നില്ല. അവക്കെന്തുകൊണ്ടാണു് അവ സാധിക്കാത്തതു്? അവക്കവ എങ്ങനെ സാധിക്കാം? ജനങ്ങൾ ഹൃദയം തകർന്നു, കാമപീഡിതരായി, മോഹാവിഷ്ടരായി, ആഗ്രഹങ്ങളാൽ വിവശീകരിക്കപ്പെട്ടു്, അവരുടെ സമയവും ജീവിതവും എല്ലാം വൃഥാ തുലച്ചു നശിപ്പിച്ചുകളയുന്നു. അവരുടെ ജീവിതത്തെ തകർത്തു തരിപ്പണമാക്കുന്നു. എന്തുകൊണ്ടാണു് ഇതിങ്ങനെ? അവർ സ്വർഗ്ഗത്തിൽ സന്ധിക്കാത്തതുകൊണ്ടു്. ഇതാണു് ഏകകാരണം. പ്രാപഞ്ചികസമ്പത്തിന്റെ പുറകേ പായുന്ന ലോകജനങ്ങളേ! നിങ്ങളുടെ സ്നേഹിതന്മാർ നിങ്ങളെ സന്ദർശിക്കണമെന്നു് നിങ്ങൾ മോഹിക്കുന്നുണ്ടെങ്കിൽ, അല്ലയോ ഇഹലോകവാസികളേ! ജഗത്തിലെ ഐശ്വര്യം നിങ്ങളെ തേടിവ

രണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുണ്ടെങ്കിൽ, നിങ്ങളുടെ പ്രിയവസ്തുക്കൾക്കുവേണ്ടി നിങ്ങളുടെ ഓജസ്സുമുഴുവനും നിങ്ങൾ പാഴ്ച്ചെലവുചെയ്യുകയാണു്. നിങ്ങൾ അവരെ സ്നേഹിക്കുന്നതിനുപകരം, അവർ നിങ്ങളുടെ പ്രേമപാരവശ്യത്തോടുകൂടി നിങ്ങളെ പ്രേമിക്കണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ ഉയൎന്ന സ്ഥാനങ്ങൾ തേടിനടക്കുകയും, തോൽവിയടയുകയുംചെയ്യുന്ന ലോകമനുഷ്യരേ! നിങ്ങൾ രാമന്റെ ഉപദേശം അനുസരിക്കുക. എന്തെന്നാൽ അതു കാമധേനുവാണു്—കാമവിഷയങ്ങളെ—ഒളിച്ചുവെക്കപ്പെട്ടിരിക്കുന്ന കാമ്യവസ്തുക്കളെ പുറത്തെടുക്കാൻ ഉപയോഗപ്പെടുന്ന ഒരു ഒററത്താക്കോൽ അതുമാത്രമാണു്. നിങ്ങൾ സ്വൎഗ്ഗത്തിൽ സന്ധിക്കേണ്ടതുണ്ടു്; അപ്പോൾ സകലതും നിങ്ങളെ തേടിത്തുടങ്ങുന്നതു കാണാം. സ്വൎഗ്ഗത്തിൽ സമ്മേളിക്കുക എന്നു പറയുന്നതിന്റെ അൎത്ഥമെന്താണു്? "നീ എന്നെ പ്രണയിക്കുന്നോ?" എന്നു ചോദിക്കുന്നതിലെ നീചവും, ഉടമസ്ഥതാബോധപ്രധാനവും ആയ സ്ഥിതിയിൽ ദിവ്യമായ യാതൊന്നും ഇല്ലെന്നുമാത്രമല്ല, പ്രേമപ്രാൎത്ഥനയിലും, പ്രേമാന്വേഷണത്തിലും, പ്രണയാഭ്യൎത്ഥനയിലും മഹത്തായ യാതൊന്നും ഇല്ലെന്നുമാത്രമല്ല, നിങ്ങളെന്നെ ഉപേക്ഷിച്ചു വിട്ടുപോകുമ്പോൾ—നമ്മുടെ രണ്ടുപേരുടേയും നിലയിൽനിന്നു് ഉയൎന്ന ഒരു പദത്തിൽ നിങ്ങളെ സ്വയം പ്രതിഷ്ഠിക്കുന്നതുമൂലംമാത്രമേ ഞാൻ നിങ്ങളെ സമീപിക്കയും, നിങ്ങളുടെ അടുത്തു വരികയും ചെയ്യുന്നുള്ളു. നിങ്ങൾ എന്നിൽ കണ്ണുറപ്പിച്ചുകൊണ്ടു പ്രേമപ്രാൎത്ഥന ചെയ്യുകയാണെങ്കിൽ, ഞാൻ ദൂരെ മാററപ്പെടും. അതാണു നിയമം അതാണു് അപ്രതിരോധ്യവും സുസ്ഥിരവും വഴങ്ങാത്തതും ഒഴിച്ചുനീക്കാൻ നിവൃത്തിയില്ലാത്തതും അഭിന്നവുംആയ നിയമം. നിങ്ങൾ ആഗ്രഹത്തിനുപരി കയറിനില്ക്കുന്ന നിമിഷത്തിൽ, ആ ആഗ്രഹത്തിന്റെ വിഷയം നിങ്ങളെ തേടിവരാൻ തുടങ്ങുന്നു. യാചിച്ചു, മോഹിച്ചു, ചോദിച്ചു, ആൎത്തിപ്പെട്ടു, കെഞ്ചിക്കൊണ്ടിരിക്കുന്ന നില നിങ്ങൾ സ്വീകരിക്കുന്ന നിമിഷത്തിൽ, നിങ്ങൾ ദൂരത്താക്കപ്പെടുന്നു. നിങ്ങൾക്കു കാമവസ്തു ലഭിക്കുകയില്ല; സിദ്ധിക്കാവതുമല്ല. അതിനുമുകളിൽ പ്രവേശിക്കുക; അതിനുപരി കയറുക; അപ്പോൾ അതു നിങ്ങളെ അന്വേഷിക്കും. അതാണു നിയമം. "തേടുക, അതു നിങ്ങൾക്കു തരപ്പെടും; മുട്ടുക, നിങ്ങൾക്കതു തുറക്കപ്പെടും" എന്നു പറയപ്പെട്ടിട്ടുണ്ടു്. ഇതിനെ ജനങ്ങൾ തെററിദ്ധരിക്കുന്നു. തേടിയാൽ നിങ്ങൾക്കു ലഭിക്കയില്ല; മുട്ടിയാൽ നിങ്ങൾക്കു തുറന്നുകിട്ടുകയുമില്ല. അങ്ങനെയല്ലയോ? ഒരു ഭിക്ഷക്കാരൻ നിങ്ങളുടെ അടുത്തുവരുമ്പോൾ നിങ്ങൾക്കു വെറുപ്പുതോന്നുകയില്ലേ? പാവപ്പെട്ടവർ തെരുവുകളിൽക്കൂടി നട

ക്കാൻപാടില്ലെന്നും, അങ്ങനെ നടന്നാൽ അവർ ജയിലിൽ ആക്കപ്പെട്ടേമെന്നും ഉള്ളതു ശരിയല്ലേ? രാമൻ ജയിൽ സന്ദർശിച്ചിട്ടുണ്ട്. ജയിൽപ്പുള്ളികളിൽ മിക്കവരുടെയുംപേരിലുള്ള കുററം അവർ നിർദ്ധനരും ഭിക്ഷുക്കളും ആണെന്നുള്ളതുമാത്രമാണ്. "നിങ്ങൾ അനാഥമന്ദിരത്തിൽ പോകുക; നിങ്ങൾ ഇവിടെവന്നു ഞങ്ങളെ അപമാനിക്കുന്നു" എന്നാണ് ദരിദ്രരോടു ജനങ്ങൾ പറയുന്നത്. അങ്ങനെയല്ലയോ?

നിങ്ങൾക്ക് ഈശ്വരൻെറ അടുക്കൽ പോകണം. ഒരു ഭിക്ഷക്കാരൻെറനിലയിൽ, മുഷിഞ്ഞ വസ്ത്രവുമായിട്ടു പോകണം. നിങ്ങളെ അവിടെ പ്രവേശിപ്പിക്കുമോ? ഇല്ല. നിങ്ങൾ ഒരു രാജാവിനെ കാണാൻപോകുമ്പോൾ, നിങ്ങൾക്കുള്ളതിലേയ്ക്കു് ഒന്നാംതരം വസ്ത്രം ധരിക്കണം. നിങ്ങൾ ഈശ്വരനെ കാണാൻപോകുമ്പോൾ നിഷ്കാമതയുടെ—നിസ്പൃഹതയുടെ - വസ്ത്രം ധരിച്ചുകൊണ്ടു ചെല്ലണം. നിങ്ങൾക്ക് ഈശ്വരനെ സന്ദർശിക്കുകയും, സ്വർഗ്ഗരാജ്യം സാക്ഷാൽക്കരിക്കുകയും ചെയ്യണമെന്നു മോഹമുണ്ടെങ്കിൽ, നിങ്ങൾ നിഷ്കാമതയുടെ—ആഗ്രഹമില്ലായ്മയുടെ—വസ്ത്രം ധരിച്ചുകൊണ്ടു പോകേണ്ടതാണ്. നിങ്ങൾ ആഗ്രഹങ്ങൾക്ക് അതീതനാകണം; ആഗ്രഹങ്ങൾക്ക് ഉയരെ നില്ക്കണം.

"ആദ്യം സ്വർഗ്ഗരാജ്യം തേടുക; സകലതും നിങ്ങളെ തേടിക്കൊണ്ടുവരും"—ഇതാണു നിയമം

മനുഷ്യൻ അവൻെറ സ്വന്തഭാഗ്യത്തിൻെറ നാഥനാണ് എന്നു കർമ്മസിദ്ധാന്തം പ്രഖ്യാപിക്കുന്നു നാം നമ്മുടെ സ്വന്തസാഹചര്യങ്ങളും പരിതഃസ്ഥിതികളും സൃഷ്ടിക്കുന്നു. ഓരോ ശിശുവും അതിൻെറ പിതാവിൻെറ പിതാവാണ് ഓരോ പുത്രിയും അവളുടെ മാതാവിൻെറ മാതാവാണ്. ഈ പ്രസ്താവനകൾ പരസ്പരവിരുദ്ധമാണെന്നുതോന്നാം; അവ അസംബന്ധമാണെന്നു തോന്നാം. എന്നാൽ, ഹാ! അവ മുഴുവനും സത്യമാണ്, സത്യമല്ലാതെ മററൊന്നുമല്ല.

കർമ്മസിദ്ധാന്തപ്രകാരം (രാമൻ ഇവിടെ കർമ്മസിദ്ധാന്തത്തിൽ കടക്കാൻ ഉദ്ദേശിക്കുന്നില്ല, എന്നാൽ പ്രസംഗവിഷയത്തെ സ്പർശിക്കുന്ന ഒരംശംമാത്രം പരാമർശിക്കുന്നു) നിങ്ങൾ എന്തെങ്കിലും വസ്തുക്കളെ ആഗ്രഹിക്കുമ്പോൾ, അവയ്ക്കുവേണ്ടി നിങ്ങൾ ആർത്തിപിടിക്കയും, വെമ്പൽകൊള്ളുകയും ചെയ്യുന്ന കാലത്തോളം, നിങ്ങൾക്കവ നിഷേധിക്കപ്പെടുന്നു. കുറേക്കാലം അത്തരം ആർത്തിയും വെമ്പലും നിന്നതിനുശേഷം, ആഗ്രഹവും മോഹവും പരിഭ്രമവും കുറേക്കാലം നിലനിന്നുകഴിഞ്ഞു്, ആ മോഹാർത്തികൾമൂലം നിങ്ങൾ തീരെ മുഷിയുകയും മുഖം പിൻതിരിക്കയും നിരാശതയും അതൃപ്തിയും

നിറഞ്ഞ ഒരു നിലയിൽ നിങ്ങൾ പ്രവേശിക്കയുംചെയ്യുന്ന ഒരു സമയം വരുന്നു, അപ്പോൾ അതു നിങ്ങൾക്കു ലഭിക്കുന്നു. അതാണു കർമ്മനിയമം.

മുമ്പോട്ടു നടക്കുന്ന ഒരു മനുഷ്യനു് ആദ്യം ഒരു കാൽ പൊക്കുകയും, മററതു താഴ്ത്തുകയും ഒരുപാദം പൊക്കുകയും മററതു കീഴെവെയ്ക്കുകയും ചെയ്യണമെന്നു നിങ്ങൾക്കറിയാമല്ലോ. അതുപോലെ കർമ്മനിയമം യഥാവിധി പ്രവർത്തിക്കുന്നതിനും, നിങ്ങളുടെ കാമങ്ങൾ പൂർത്തിയായി സിദ്ധിക്കുന്നതിനും അവയുടെ മുകളിൽ നിങ്ങൾ കയറിനില്ക്കുന്ന—നിങ്ങൾ അവയെ ഉപേക്ഷിക്കുന്ന ഒരു കാലംവരണം. ഇപ്രകാരം കാമം മാററിനിർത്തി, അതിനെ പരിത്യജിക്കുമ്പോഴേ, അതു സാധിതമായിവരുന്നുള്ളു. സാധാരണമായി ഗ്രന്ഥകർത്താക്കൾ കർമ്മനിയമത്തിൻെറ അനുലോമഭാവത്തിനു സർവ്വപ്രാധാന്യംകൊടുക്കയും, പ്രതിലോമവശം വിഗണിക്കയും ചെയ്തുവരുന്നു. നിങ്ങളുടെ ആഗ്രഹങ്ങളെല്ലാം പ്രാപിക്കപ്പെടുമെന്നു രാമൻ നിങ്ങളോടു പറയുന്നു. നിങ്ങളുടെ കാമങ്ങളെല്ലാം പൂർണ്ണമാകും. നിങ്ങൾ മോഹിക്കുന്നതെല്ലാം നിങ്ങളുടെ മുമ്പിൽ കൊണ്ടുവരപ്പെടും. എന്നാൽ ഒരു വ്യവസ്ഥയുണ്ടു്. കാമപൂർത്തിക്കുമുമ്പിൽ നിങ്ങൾ ആ കാമത്തെ ഉപേക്ഷിക്കുന്ന ഒരു നില വരണം; നിങ്ങൾ ആ ആഗ്രഹം കൈവിട്ടുകളയുമ്പോൾ അതു സാധിക്കപ്പെടും. ഈ വശം ഓരോരുത്തരും എല്ലാവരും മനസ്സിലാക്കുന്നില്ലെന്നു രാമൻ വിചാരിക്കുന്നു. വാൻ-നെസ്സ്—അവന്യൂയിൽ, ഹെർമെററിക് ബ്രദർഹുഡിൽവെച്ചു് രാമൻ മുമ്പു ചെയ്തിട്ടുള്ള പ്രസംഗങ്ങൾ അവർ കേട്ടിരിക്കാത്തതാണു് ഇതിൻെറ കാരണം. ഇരിക്കട്ടെ, നിങ്ങൾ ഇപ്പോൾ അതു ധരിച്ചിട്ടില്ലെങ്കിൽ നമുക്കു വേറൊരുസന്ദർഭത്തിൽ അതു ചർച്ചചെയ്യാം.

ഒരു കാര്യംകൂടി. ഭൂരിപക്ഷംപേർക്കും അവരുടെ ബന്ധങ്ങൾ സംരക്ഷിച്ചുകൊണ്ടുപോകാൻ ആഗ്രഹമുണ്ടു്. അവരുടെ ബന്ധങ്ങൾ നിലനിർത്തി ശാശ്വതമാക്കാൻ മോഹമുണ്ടു്. നിങ്ങളുടെ പ്രാപഞ്ചികസംബന്ധങ്ങളെ ഭൗതികകെട്ടുപാടുകളെ തുടർന്നുകൊണ്ടുപോകാനും, സ്ഥിരീകരിക്കാനും ആഗ്രഹിക്കാനുള്ള മനോഗതി കേവലം ഭ്രാന്താണെന്നു സകലയിടത്തും അത്യുച്ചത്തിൽ വിളിച്ചുഘോഷിക്കപ്പെടട്ടേ! വിളംബരം ചെയ്യപ്പെടട്ടേ! നിങ്ങൾ അങ്ങനെ മോഹിക്കരുതു്. അതു സാദ്ധ്യമല്ല, സാദ്ധ്യമല്ല. അതു് ആശയ്ക്കെതിരായി ആശിക്കുകയാണു്. പോയ ആശയെ പിടിച്ചു വലിക്കയാണു്. ഭൗമികബന്ധങ്ങളും, ലൗകികബന്ധങ്ങളും, ശാശ്വതമാക്കാൻ നിങ്ങൾക്കു ശക്തിയില്ല. പ്രാപഞ്ചികമായ യാതൊന്നും അനുസ്യൂതം തുടരുന്നതല്ല. തീർച്ചയായും തുടർന്നുപോക

യില്ല. നിശ്ചയമായും ഇല്ല. ലൗകികബന്ധങ്ങളും കെട്ടുപാടുകളും ശാശ്വതീകരിക്കാൻ ശ്രമിക്കുന്നതു തനി ഭ്രാന്താണെന്നുള്ള സത്യം—ദയനീയ ചിന്തയാണെന്നുള്ള പരമാർത്ഥം—നിങ്ങളുടെ ആത്മാവിൽ അഗാധമായി പതിഞ്ഞുറയ്ക്കട്ടെ ഹൃദയങ്ങളിൽ ചുഴിഞ്ഞുകയറട്ടേ. സഹോദരാ! രാമൻ അതു വീണ്ടും പറയുന്നു. വീണ്ടും വീണ്ടും ആവർത്തിക്കുന്നു നിങ്ങൾക്കതു സാധിക്കാവതല്ല ഈ ലോകത്തിലേതു യാതൊന്നും സനാതനമല്ല. ഇഹലോകത്തിലേതു ഒന്നും നിലനില്ക്കയില്ല. നിങ്ങളുടെ ഉള്ളിലുള്ള ഈശ്വരൻ മാത്രമേ സ്ഥിരമായിട്ടുള്ളൂ നിങ്ങൾ തന്നെയായ ഈശ്വരൻ പരമാർത്ഥം—മാത്രമേ അനന്തമായിട്ടുള്ളൂ ഈ ശരീരം ശാശ്വതീകരിക്കാവതല്ല ഈ ചെറുശരീരം എന്നും നിലനില്ക്കയില്ല. അഞ്ചുആറുകോടി കൊല്ലം ജീവിച്ചാൽപോലും നിങ്ങൾക്കു മരണമുണ്ടു്. സൂര്യനും ഒരു ദിവസം മരിക്കുന്നു, നക്ഷത്രങ്ങൾ നശിക്കുന്നു, ഭൂമി നശിക്കുന്നു, ഇതെല്ലാം മാറിക്കൊണ്ടിരിക്കുന്നു എന്നു താല്പര്യം. ഇതുകളെല്ലാം ഒരു മാററത്തിനു വിധേയമത്രേ. സ്ഥിരമായി നില്ക്കുന്നവയല്ല. പ്രതിനിമിഷം നിങ്ങളുടെ ദേഹം മാററത്തിനു വിധേയമായിരിക്കുന്നതുപോലെതന്നെ ഏഴുകൊല്ലംകൊണ്ടു് അതു സമ്പൂർണ്ണം ഭേദപ്പെട്ടു പുതുക്കപ്പെടുന്നു, അതു തീരെ പുതിയ ഒരു ശരീരമായി പരിവർത്തനം ചെയ്യുന്നു.

അങ്ങനെ നിങ്ങളുടെ കെട്ടുപാടുകൾ, ബന്ധങ്ങൾ മാറിക്കൊണ്ടു്, ഭേദപ്പെട്ടുകൊണ്ടു് പോകുന്നു അവയെ സ്ഥിരമായി നിർത്താവതല്ല. ആ വശത്തേക്കുള്ള ആസക്തി ഉപേക്ഷിച്ചുകളയുക. അങ്ങനെ ആഗ്രഹമുണ്ടെങ്കിൽ അതിനെ പരിത്യജിക്കുക.

> "മലകൾമുകളിലേയ്ക്കാറുകളൊഴുകീടാം,
> നിലവിട്ടുമാരുതൻ താഴത്തേയ്ക്കടിച്ചീടാം,
> ശീതരശ്മികളഗ്നി പ്രസരിപ്പിക്കയുംചെയ്യാം,
> ജ്യോതിരീശനാദിത്യൻ തമസ്സുംപൊഴിച്ചീടാം"

എന്നാലും പ്രാപഞ്ചികബന്ധങ്ങളുടെ, ലൗകികബന്ധങ്ങളുടെ അസ്ഥിരതാനിയമം മറിക്കാനോ, മാററാനോ, ഇല്ലായ്മചെയ്യാനോ കഴിയുന്നതല്ല. അത്തരമാണു് ആ നിയമം. നിങ്ങൾ മറിച്ചു വിചാരിക്കുന്നെങ്കിൽ നിങ്ങൾക്കു തെററുപററുന്നു. ഒരു നദിയിൽ തടിക്കഷണങ്ങൾ ഒഴുകിവരുമ്പോൾ ഒന്നു് ഒരു വശത്തുനിന്നും, വേറൊന്നു വേറൊരുവശത്തുനിന്നും വന്നു് ഒരു നിമിഷനേരം ഒന്നിച്ചു കൂട്ടിമുട്ടുകയും, ഒരു സെക്കൻറുനേരം സന്ധിക്കയും, ഉടനെ വീണ്ടും ഭിന്നിച്ചു വേർതിരിഞ്ഞു പോകയും ചെയ്യുംപോലെ, ഒരു ബലമേറിയ ഒഴുക്കോ ഓളമോവന്നു് അവയെ ഭിന്നിപ്പിക്കുംപോലെ

തന്നെയാണിതു്. ഇനിയും വേറൊരു സമയത്തു്, ഈ തടിക്കഷ്ണങ്ങൾ വേറൊരിടത്തുവെച്ചു് ഒന്നിച്ചുകൂടിയേക്കാം. എന്നാലും വീണ്ടും അവ വേറൊരു സമയത്തു വേർതിരിയണം. നിങ്ങളുടെ ജീവിതകാലത്തു്, നിങ്ങളുടെ ദൈനന്ദിനജീവിതത്തിൽ, അച്ഛനും അമ്മയും സഹോദരന്മാരും സഹോദരിമാരും ഒന്നിച്ചു താമസിക്കയും എന്നാൽ ഓരോ ഇരുപത്തിനാലുമണിക്കൂറുകൾക്കുള്ളിൽ വേർതിരിഞ്ഞു മാറുകയും ചെയ്യുന്നതുപോലെതന്നെയാണിതു്. പല സന്ദർഭങ്ങളിലും വീണ്ടും അവർ ചിലനിമിഷങ്ങൾ ഒന്നിച്ചുകഴിച്ചേക്കാം. പിന്നെയും അവർ അവരുടെ പ്രത്യേകമുറികളിലേയ്ക്കോ, ആഫീസ്സുകളിലേയ്ക്കോ മാറിപ്പോകുന്നു. ഓരോ കുടുംബങ്ങളിലും, ഗാർഹികവൃത്താന്തങ്ങളിലും ചെറിയതോതിൽ നിങ്ങൾ കാണുന്നതുപോലെതന്നെ, ഉയർന്നതോതിൽ നിങ്ങളുടെ സംബന്ധങ്ങളും, കെട്ടുപാടുകളും, സ്നേഹപാശങ്ങളുമെല്ലാം നടക്കുന്നു. എന്നേയ്ക്കുമെന്നേയ്ക്കും നിങ്ങൾക്കൊന്നിച്ചിരിക്കാവതല്ല. അതാണു് സ്ഥിതിയെങ്കിൽ, എന്തിനു കുഞ്ഞുങ്ങളെപ്പോലെ കളിക്കുന്നു? സ്ഥിരവും സനാതനവും ആയതിനു്, ശാശ്വതമായതിനുവേണ്ടി എന്തുകൊണ്ടു തല്പരനായിക്കൂടാ? ചഞ്ചലങ്ങളായ ബന്ധങ്ങളെക്കാൾ അതിനുവേണ്ടി എന്തുകൊണ്ടു ശ്രദ്ധിച്ചുകൂടാ? നിങ്ങൾക്കു മാററിനിർത്താവതല്ലാത്ത, അനന്തവും അനശ്വരവും ആയ പരമാർത്ഥത്തിനെപ്പററി ചിന്തിക്കയും, അതിനെ സംരക്ഷിക്കയും, സാക്ഷാല്ക്കരിക്കയും, ചെയ്യാൻ ശ്രമിക്കയും എന്തുകൊണ്ടു പാടില്ല? മാറിപ്പോകുന്ന അസ്ഥിരമായ ബന്ധങ്ങൾക്കുവേണ്ടി, സുസ്ഥിരമായ പരമാർത്ഥവസ്തുവിനെ—യഥാർത്ഥസനാതനതത്വത്തെ—എന്തിനു ഹോമിക്കുന്നു? എന്തിനു ബലികഴിക്കുന്നു?

ഇൻഡ്യായിൽ വിവാഹബന്ധത്തിൽ ഏർപ്പെട്ട ഒരു നവവധു ഉണ്ടായിരുന്നു. അവൾ സഹോദരന്റെ ഭാര്യയോടും, ഭർത്താവിന്റെ മാതാവിനോടും മററുംകൂടി പാർത്തിരുന്നു. അവരെല്ലാംകൂടി സരസസംഭാഷണങ്ങളിൽ ഉല്ലസിച്ചുകൊണ്ടിരുന്നു. ഈ പുത്രഭാര്യയുടെ ഭർത്താവു് അപ്പോൾ അവിടെ ഉണ്ടായിരുന്നില്ല. അയാൾ ദൂരെ എവിടെയോ പോയിരുന്നു. അപ്പോൾ ഈ നവവധുവിന്റെ സഹോദരഭാര്യ അവളുടെ ഭർത്താവിനെതിരായി ഏതോ ചില അഭിപ്രായങ്ങൾ പുറപ്പെടുവിച്ചു. അയാളുടെ ചില കുററങ്ങളും കുറവുകളും പറഞ്ഞു് അവർ അയാളെ സ്വല്പം ആക്ഷേപിച്ചു. രാമനും അപ്പോൾ അവിടെ സന്നിഹിതനായിരുന്നു നമ്മുടെ യുവവധുവിന്റെ ചുണ്ടുകളിൽനിന്നു ഇങ്ങനെയുള്ള മധുരവാക്കുകൾ പുറപ്പെടുന്നതു രാമൻ കേട്ടു അവൾ പറഞ്ഞു:—"നിങ്ങൾക്കുവേണ്ടി, നിങ്ങൾക്കുവേണ്ടിത്തന്നെ അദ്ദേഹത്തോടുകൂടി സ്വല്പദിവസംമാത്രം

ജീവിക്കേണ്ട നിങ്ങൾക്കുവേണ്ടി, ഒരു വാരമോ മറ്റോമാത്രം അദ്ദേഹത്തോടുകൂടി കഴിക്കേണ്ട നിങ്ങൾക്കുവേണ്ടി, ഞാൻ കുഞ്ഞുങ്ങളെപ്പോലെ കളിക്കാൻ തയ്യാറില്ല. എന്റെ ജീവിതകാലം മുഴുവനും എനിക്കു അദ്ദേഹത്തോടുകൂടി കഴിച്ചുകൂട്ടണം. അങ്ങനെയുള്ള ആളിന്റെ ദൃഷ്യങ്ങൾ ഞാൻ നോക്കുന്നതല്ല."

ആ യുവവധുവിനു് ഉണ്ടായിരുന്നിടത്തോളം—സ്ത്രീക്കുണ്ടായിടത്തോളം—എങ്കിലും ബുദ്ധി നിങ്ങൾക്കുണ്ടായിരിക്കട്ടെ. ഈ ലൗകികബന്ധങ്ങൾ പ്രാപഞ്ചികമായ കൂട്ടുകെട്ടുകൾ—ബന്ധുത്വങ്ങൾ—യാതൊന്നും എന്നും നിലനില്ക്കുന്നവയല്ല. നിങ്ങളുടെ ജീവിതം അശേഷം നിങ്ങൾക്കു നിങ്ങളുടെ യഥാർത്ഥാത്മാവുമായി—സനാതനസത്തയുമായി—ചെലവുചെയ്യേണ്ടതുണ്ടു്. അതുമായി വേർതിരിയാൻ നിങ്ങൾക്കു കഴിവില്ല. ക്ഷണപ്രഭാചഞ്ചലമായ വർത്തമാനകാലത്തിനുവേണ്ടി, നിത്യസത്തയായ ആത്മാവോടു ഭിന്നിക്കരുതു്. നിങ്ങളെ സ്വയം എന്തിനു വിലയ്ക്കുവില്ക്കുന്നു? നിങ്ങളെ ക്ഷുദ്രീകരിക്കുന്ന—ലഘുപ്പെടുത്തുന്ന ജീവിതം നയിക്കുന്നതെന്തിനു്? അകത്തുള്ള ഈശ്വരനെ എന്തിനു സാക്ഷാൽക്കരിക്കാതിരിക്കുന്നു? യഥാർത്ഥാത്മാവുമായിട്ടു് എന്തിനു ഭിന്നിക്കുന്നു?

ബുദ്ധഭഗവാന്റെ അടുക്കൽ ഒരു മനുഷ്യൻവന്നു തന്റെ മുറിയിലേയ്ക്കു ചെല്ലണമെന്നു അദ്ദേഹത്തെ ക്ഷണിച്ചു. ആ ബുദ്ധഭഗവാൻ ഒരു രാജകുമാരനും, ചക്രവർത്തിയും ആയിരുന്നുവെങ്കിലും ഒരിക്കൽ ഒരു ഭിക്ഷക്കാരനായിരുന്നുവെന്നും അദ്ദേഹം സർവ്വസ്വവും സന്ത്യജിച്ചു് ഒരു യാചകനായിപ്പോയി എന്നും നിങ്ങൾക്കറിയാമല്ലോ. ഒരു ഭിക്ഷുവായിട്ടു് അദ്ദേഹം അങ്ങുമിങ്ങും സഞ്ചരിച്ചിരുന്നു. യാതൊന്നും വേണമെന്നു് ആരോടും ചോദിക്കയോ, യാചിക്കയോ ചെയ്തിരുന്നില്ല. ആരെങ്കിലും ഭിക്ഷാപാത്രത്തിൽ വല്ലതും ഇട്ടുകൊടുത്താൽ നല്ലതു്. അല്ലാത്തപക്ഷം ഈ പ്രാപഞ്ചികജീവിതത്തിൽ ഈ ശരീരത്തെപ്പററി തീരെ ഗൗനിച്ചിരുന്നില്ല. അദ്ദേഹം തന്റെ അച്ഛന്റെ രാജ്യത്തു പോകയും, അവിടെ തെരുവുകളിൽകൂടി ഭിക്ഷുവിന്റെ വേഷത്തിൽ വെറും യാചകനായി സഞ്ചരിക്കയും ചെയ്തിരുന്നു. അദ്ദേഹത്തെ ഭിക്ഷക്കാരനെന്നു വിളിക്കുന്നതു അബദ്ധമാണു്. അതു ഭിക്ഷുത്വമല്ല; യാചനയല്ല. അതു രാജത്വമാണു്; ഉന്നതഗാംഭീര്യമാണു്. അദ്ദേഹം യാതൊന്നും അന്വേഷിച്ചില്ല; ഒന്നിനുംവേണ്ടി ചോദിച്ചില്ല. താൻ നശിച്ചാലെന്തു്? അദ്ദേഹം നശിക്കട്ടെ! അതു സാരമില്ല. ഭക്ഷണമോ, വസ്ത്രമോ വേണമെന്നു നിങ്ങളോടു അദ്ദേഹം ചോദിക്കുന്നില്ല; ഒരിക്കലുമില്ല.

ആ വേഷത്തിൽ അദ്ദേഹം തെരുവുകളിൽ നടക്കുകയായിരുന്നു. അച്ഛൻ അതുകേട്ടു അദ്ദേഹത്തിൻെറ അടുക്കൽ ചെന്നു ചുടുബാഷ്പവും ചൊരിഞ്ഞുകൊണ്ടു പറഞ്ഞു:—"എൻെറ മകനേ! രാജകുമാര! ഞാൻ ഇങ്ങനെ ചെയ്തിരുന്നില്ല, നീ ഉടുക്കുന്നതുപോലുള്ള തുണി ഞാൻ ഉടുത്തിട്ടില്ല. എൻെറ പിതാവു്—അതായതു നിൻെറ മുത്തച്ഛൻ—ഇങ്ങനെ ഭിക്ഷുവിൻെറ വസ്ത്രം ധരിച്ചിട്ടില്ല. നിൻെറ മുതുമുത്തച്ഛൻ ഇങ്ങനെ ഒരു യാചകനായി തെരുവുതോറും നടന്നിട്ടില്ല. ഞങ്ങളൊക്കെ രാജാക്കന്മാരായിരുന്നു. നീ രാജകുടുംബത്തിൽപ്പെട്ടവനാണു്. ഇങ്ങനെ ഭിക്ഷുവേഷവും ധരിച്ചുകൊണ്ടു ഇപ്പോൾ നീ നിൻെറ കുടുംബത്തിനെല്ലാം അപമാനവും കറച്ചിലും വരുത്തിവയ്ക്കുന്നതെന്തിനു്? കുഞ്ഞേ! ദയവായിട്ടു നീ ഇങ്ങനെ ചെയ്യരുതു്, ഒരിക്കലും ഇങ്ങനെ ചെയ്യരുതു്. എൻെറ മാന്യതയും അന്തസ്സും നീ പുലർത്തണം"

മന്ദസ്മിതത്തോടുകൂടി ബുദ്ധൻ പറഞ്ഞു; മന്ദസ്മേരവദനനായിട്ടുതന്നെ അദ്ദേഹം പറഞ്ഞു:—"പ്രഭോ! മാന്യരേ! ഞാൻ എൻെറ കുടുംബത്തെ പിറകിൽ നോക്കുന്നു; ഞാനെൻെറ മുജ്ജന്മങ്ങളെയും പിന്നാക്കംനോക്കുന്നു എൻെറ കുടുംബം സദാ ഭിക്ഷുക്കളുടെ ഒരു കുടുംബമായിരുന്നുവെന്നു ഞാൻ കാണുന്നു." ഇതു് ഈ വിധത്തിൽ ദൃഷ്ടാന്തപ്പെടുത്താം.

ഇതാ! ഇവിടെ ഒരു തെരുവു്, വേറെയിതാ! മറെറാരു തെരുവു്. ബുദ്ധൻ പറയുന്നു:—"പ്രഭോ! അവിടുന്നു് അവിടുത്തെ ജന്മങ്ങളിൽക്കൂടി ആ രേഖാമാർഗ്ഗം വന്നുകൊണ്ടിരിക്കുന്നു; ഞാൻ ഈ രേഖാമാർഗ്ഗം വന്നുകൊണ്ടിരിക്കുന്നു. ഈ ജന്മത്തിൽ നാം ഒരു റോഡുസന്ധിയിൽ—കവലയിൽ കണ്ടുമുട്ടിയെന്നേ ഉള്ളൂ എനിക്കിപ്പോൾ എൻെറ വഴിയേ പോകണം. അങ്ങു് അങ്ങയുടെ വഴിയ്ക്കും പോകണം."

അപ്പോൾ ബന്ധങ്ങൾ എവിടെ? സംബന്ധങ്ങൾ ഒക്കെ എവിടെ? നിങ്ങൾക്കു കുട്ടികൾ ഉണ്ടെന്നു നിങ്ങൾ പറയുന്നു. ഈ നാട്ടിലെ പരിഷ്കാരരീതിപ്രകാരം അപമര്യാദ എന്നു തോന്നപ്പെടാവുന്നതു വല്ലതും രാമൻ പറയുമ്പോൾ നിങ്ങൾ സദയം ക്ഷമിക്കണം. ഈ മക്കൾ നിങ്ങളുടെയാണെന്നു നിങ്ങൾ പറയും. ഇതാ! എൻെറ മകൻ. എൻെറ മാംസത്തിൻെറ മാംസം; എൻെറ രക്തത്തിൻെറ രക്തം; എൻെറ അസ്ഥിയുടെ അസ്ഥി; എൻെറ മാംസപേശിയുടെ മാംസപേശി. ഹാ! ഇവിടെ എൻെറ സത്തതന്നെ—ചൈതന്യംതന്നെ; ഇവിടെയിതാ! എൻെറ മകൻ;

ഹാ! എന്റെ ഓമനക്കുഞ്ഞു്! മാധുൎയ്യവാനായ ശിശു! നിങ്ങൾ അതിനെ നെഞ്ചത്തുവെച്ചു് ആശ്ലേഷിക്കുന്നു; അടുത്തുതന്നെ വെക്കുന്നു എന്നാൽ നിങ്ങളുടെ തത്വജ്ഞാനം ഒന്നു പരിശോധിക്കുക. ആ കുട്ടി നിങ്ങളുടെതാണു്; നിങ്ങൾക്കീബന്ധം ശാശ്വതമാക്കാൻ ആവശ്യമുണ്ടു്. ആ ബന്ധം തുടരണമെന്നു മോഹമുണ്ടു്. ആ കുട്ടി നിങ്ങളുടെ കുഞ്ഞും, അതുമായിട്ടുള്ള ബന്ധം—നിങ്ങളുടെ ശരീരത്തിൽനിന്നു് ഉത്ഭവിച്ചുവെന്ന കാരണംകൊണ്ടുള്ള ബന്ധം പുലൎത്തേണ്ടതാണെന്നു നിങ്ങൾക്കുള്ള ആഗ്രഹം ന്യായവും ആണെങ്കിൽ സത്യത്തിനുവേണ്ടി സദയം ഉത്തരംപറയാമോ? പേനിന്റെ കഥയെന്തു്? അതു നിങ്ങളുടെ ദേഹത്തുനിന്നുണ്ടായതല്ലേ? അതു നിങ്ങളുടെ വിയൎപ്പിൽനിന്നു ജനിച്ച സന്താനമല്ലേ? അതു നിങ്ങളുടെ രക്തത്തിന്റെ രക്തമല്ലേ? അതിന്റെ രക്തം നിങ്ങളുടെ ദേഹത്തുനിന്നും എടുത്തതല്ലേ? ജീവൻ നിങ്ങളുടെ ജീവനല്ലേ? സദയം ഉത്തരം പറയൂ! ഒരുതരം കുട്ടികളെ—മക്കളെ—കൊല്ലുകയും, മറെറാരുതരം മക്കളെ നശിപ്പിക്കയും, വേറൊരുതരം കുട്ടികളെ താലോലിച്ചു ഓമനിച്ചു പ്രേമാഭിഷേകംചെയ്കയും ചെയ്യുന്നതു് അനീതിയല്ലേ? നിങ്ങളുടെ യുക്തി പരിശോധിക്കുക. നിങ്ങളുടെ കുട്ടികളോടു ക്രൂരമായി പെരുമാറണമെന്നോ; അവരുടെ ആവശ്യങ്ങൾ നോക്കരുതെന്നോ രാമൻ പറയുന്നില്ല, തീരെയില്ല. ലോകംമുഴവൻ നിങ്ങൾതന്നെയെന്നു്—നിങ്ങളുടെ സ്വന്തകുഞ്ഞുങ്ങളെപ്പോലെ—പരിഗണിക്കണമെന്നാണു് രാമൻ പ്രസംഗിക്കുന്നതു്. അതെല്ലാം എന്തിനു മാററിനിൎത്തണം രാമന്റെ പ്രസ്താവന ദുൎവ്യാഖ്യാനംചെയ്യരുതു്. രാമൻ പറയുന്നതു് "നിങ്ങളുടെ കുടുംബബന്ധങ്ങൾ നിങ്ങളുടെ പുരോഗതിക്കു തടസ്സമുണ്ടാക്കാൻ അനുവദിക്കരുതു്. കുടുംബസംബന്ധങ്ങൾ നിങ്ങളുടെ വഴിയിൽ പ്രതിബന്ധമായി ഭവിക്കരുതു്. മുമ്പോട്ടുള്ള ഗമനത്തിൽ നിങ്ങളെ അവ തടസ്സപ്പെടുത്താൻ അനുവദിക്കരുതു്. അവ നിങ്ങളെ തടയാൻ സംഗതിവരുത്തരുതു്" എന്നിത്രമാത്രമാണു്.

ഈ ശരീരം—രാമൻ എന്നു നിങ്ങൾ വിളിക്കുന്ന നിങ്ങളുടെ സ്വന്തം ആത്മാവായ ഈ ആളിന്റെ ശരീരം—സംന്യാസം സ്വീകരിച്ച സമയത്തു്, കുടുംബബന്ധങ്ങളും ലൗകികസ്ഥാനങ്ങളും ഉപേക്ഷിച്ച സമയത്തു് ചില ആളുകൾ വന്നു പറഞ്ഞു:—"സ്വാമി! സർ! നിങ്ങളുടെ ഭാൎയ്യ, കുഞ്ഞുങ്ങൾ, ബന്ധുക്കൾ, വിദ്യാൎത്ഥികൾ എന്നിങ്ങനെ സഹായത്തിനും രക്ഷയ്ക്കുംവേണ്ടി നിങ്ങളെ ആശ്രയിച്ചിരുന്ന ജനങ്ങളുടെ അവകാശങ്ങളെ അങ്ങു വിഗണിച്ചുകളയുന്നതു് എങ്ങനെ? അവരുടെ അവകാശങ്ങൾ അങ്ങു തുണവൽ

ഗണിച്ചുകളഞ്ഞതു് എന്തുകൊണ്ടു്?" ഇതാണു് ചോദിക്കപ്പെട്ട ചോദ്യം. രാമൻ പറയുന്നു:—"നിങ്ങളുടെ അയൽക്കാരൻ ആരു്?" ഒന്നു നോക്കുക. ഈ ചോദ്യം രാമനോടു ചോദിച്ചതു് കോളജിലെ ഒരു ക്രൂട്ടുപ്രഫസ്സർ ആയിരുന്നു. അദ്ദേഹത്തോടു രാമൻ പറഞ്ഞു: "നിങ്ങൾ ഒരു പ്രഫസ്സറാണു്. നിങ്ങൾ കോളജിൽ തത്ത്വജ്ഞാനം പഠിപ്പിച്ചു പ്രസംഗിക്കുന്നു; സർവ്വകലാശാലയിൽ പ്രസംഗിക്കുന്നു. നിങ്ങളുടെ ഭാര്യയ്ക്കും കുട്ടികൾക്കും നിങ്ങളെപ്പോലുള്ള പഠിപ്പുണ്ടോ എന്നു് നിങ്ങൾക്കിപ്പോൾ പറയാം. നിങ്ങൾക്കുള്ളതുപോലെ നിങ്ങളുടെ അമ്മയ്ക്കും, അമ്മൂമ്മയ്ക്കും ഒക്കെ പാണ്ഡിത്യമുണ്ടോ? നിങ്ങളുടെ സഹോദരന്മാർക്ക് നിങ്ങളുടെ ജ്ഞാനമുണ്ടോ?" പ്രഫസ്സർ പറഞ്ഞു:—"ഇല്ല, ഞാൻ ഒരു പ്രഫസ്സർ ആണു്." രാമൻ പ്രതിവചിച്ചു:—"നിങ്ങൾ സർവ്വകലാശാലയിൽവന്നു പ്രസംഗിക്കയും, എന്നാൽ നിങ്ങളുടെ മക്കളോടും, ഭാര്യയോടും ഭൃത്യരോടും പ്രസംഗിക്കാതിരിക്കയും ചെയ്യുന്നതെങ്ങനെ? അമ്മൂമ്മയോടും സഹോദരന്മാരോടും, അമ്മയോടും നിങ്ങൾ പ്രസംഗിക്കാത്തതെന്തു്? ഇതെങ്ങനെ?" അവക്കു ഗ്രഹിക്കാൻ കഴിവില്ലെന്നു് അദ്ദേഹം മറുപടിപറഞ്ഞു. പിന്നീടു രാമൻ ഇങ്ങനെ അദ്ദേഹത്തോടു വിവരിച്ചു:—

"ഇവിടെ നോക്കുക, ഇവരാരും നിങ്ങളുടെ അയൽക്കാരല്ലാ. ഈ ഭൃത്യന്മാരും, ഈ അമ്മൂമ്മയും, ഭാര്യയും, കുട്ടികളും, പട്ടികളും പോലും—ഇവരാരും—നിങ്ങളുടെ അയൽക്കാരല്ല. പട്ടി നിങ്ങളുടെ ഇടവിടാത്ത സഹചാരിയും, ഒരിക്കലും നിങ്ങളെ വിട്ടുപിരിയാത്തതും, അജ്ഞന്മാരുടെ കണ്ണിൽ നിങ്ങളുടെ ഏററവും വലിയ സഖിയും ആണെങ്കിലും, എന്നിട്ടും, ഈ പട്ടിയോ, ഭൃത്യരോ, അജ്ഞയായ അമ്മയോ, അമ്മൂമ്മയോ ആരും നിങ്ങളുടെ അയല്ക്കാരല്ലെന്നു നിങ്ങൾക്കറിയാം. നിങ്ങളാരാണു്? നിങ്ങൾ ഈ ശരീരമല്ലാ, നിങ്ങൾ യഥാർത്ഥാത്മാവാണു്. എന്നാൽ ഒരു യൂറോപ്യൻ പ്രഫസ്സറാകയാൽ നിങ്ങൾ അതു സമ്മതിക്കയില്ലായിരിക്കും. നിങ്ങൾ മനസ്സാണു് എന്നിരിക്കട്ടെ. നിങ്ങളുടെ മനസ്സു നില്ക്കുന്ന അതേനിലയിൽ സദാ അനുസ്യൂതം നില്ക്കുന്നവരാണു് നിങ്ങളുടെ അയൽവാസികൾ. സകലവിദ്യാർത്ഥികളും, എം. എ-ക്കാരും, ബി. എ-ക്കാരും, കിടക്കമുറിയിലും വായനമുറിയിലും ഇരുന്നു നിങ്ങൾ വായിക്കുന്ന പുസ്തകങ്ങളും വായിച്ചു, നിങ്ങൾ ചിന്തിക്കുന്ന വിഷയങ്ങളും ചിന്തിച്ചു്, നിങ്ങൾ പഠിക്കുന്നതുതന്നെ പഠിച്ചുംകൊണ്ടു കഴിയുന്നവർ ഉണ്ടല്ലോ. അവരെല്ലാം നിങ്ങളുടെ അയൽക്കാരാണു്. അവരുടെ മനസ്സു സ്ഥിതിചെയ്യുന്ന വിഷയങ്ങളിലെല്ലാം നിങ്ങളുടെ മനസ്സും നില്ക്കുന്നു. നിങ്ങൾ നിങ്ങളുടെ വായ

നമുറിയിൽ ഇരിക്കുമ്പോൾ, "അദ്ദേഹം വായനമുറിയിലാണു്" എന്നു് ആളുകൾ പറയുന്നു. നിങ്ങൾ വായനമുറിയിലാണോ അതോ, നിങ്ങൾ നിങ്ങളുടെ ചിന്തകളിലാണോ എന്നു നിങ്ങളുടെ അഭിമാനവും അന്തസ്സും വിടാതെ പറയുക—സത്യം പറയുക; പട്ടി നിങ്ങളുടെ മടിയിൽ ഇരുന്നാലും, മക്കൾ നിങ്ങളുടെ മുറിയിൽവരുന്നുണ്ടെങ്കിലും, നിങ്ങൾ ആ വായനമുറിയിൽ ജീവിക്കുന്നില്ല. ഇതൊന്നും നിങ്ങൾക്കു കാര്യവുമില്ല, നിങ്ങൾ ഒരു തത്ത്വജ്ഞാനികമണ്ഡലത്തിൽ ആണു്. ആ ഉയൎച്ചയിൽ അവരവരുടെ ഗൃഹങ്ങളിൽവെച്ചു അതേവിഷയം പഠിക്കുന്ന വിദ്യാൎത്ഥികളാണു് നിങ്ങളുടെ അയൽക്കാർ, അവരാണു സമീപസ്ഥർ—ഏററവും അടുത്ത അയൽവാസികൾ. നിങ്ങളുടെ അയൽക്കാരല്ലാത്ത അമ്മയെയും, അമ്മൂമ്മയെയും, പട്ടിയെയും, ഭൃത്യരെയുംകാൾ നിങ്ങൾക്കു് ആ വിദ്യാൎത്ഥികളെ സഹായഹസ്തംനീട്ടി സഹായിക്കാം. നിങ്ങളുടെ ചൈതന്യത്തോടു്—ആത്മാവോടു്—അടുത്തു ജീവിക്കുന്നവരാണു് നിങ്ങളുടെ അയൽക്കാർ. നിങ്ങൾ ജീവിക്കുന്ന നിരപ്പിൽതന്നെ ജീവിക്കുന്നവരാണു് നിങ്ങളുടെ സമീപവാസികൾ. നിങ്ങളുടെ വീട്ടിൽ ഒന്നിച്ചു പാൎക്കുന്നവർ അയൽക്കാരല്ല. എലികളും, ഈച്ചകളും ആ വീട്ടിൽ പാൎക്കുന്നില്ലേ. പട്ടികളും പൂച്ചകളും അവിടെ കൂടിപ്പാൎക്കുന്നില്ലേ."

"എന്റെ പ്രൊഫസ്സറേ! പറയൂ! അവയുമായിട്ടെന്തെങ്കിലും കാര്യമുണ്ടെങ്കിൽ, അങ്ങു എന്നോടു പറയൂ! അങ്ങെവിടെയാണു ജനിക്കേണ്ടിയിരുന്നതു്? അജ്ഞയായ ആ അമ്മൂമ്മയുടെയും, അമ്മയുടെയും കുടുംബത്തിൽ അങ്ങു ജനിക്കുമായിരുന്നോ? ഇല്ല, ഒരിക്കലും ഇല്ല. ഒരേമനസ്സുള്ള ഹൃദയൈക്യമുള്ള—ജനങ്ങൾ, നിങ്ങൾക്കു സൗകൎയ്യപ്രദമായ സാഹചര്യങ്ങളും പരിതഃസ്ഥിതികളും ഉണ്ടാക്കിത്തരുന്ന ജനങ്ങൾ ഉൾപ്പെട്ട കുടുംബത്തിൽ അങ്ങു ജനിക്കയും—അങ്ങു അങ്ങനെയുള്ളിടത്തു ജനിക്കയും, നിങ്ങൾക്കേററവും അടുപ്പമുള്ള വേറൊരുകുടുംബത്തിൽ നിങ്ങൾ ജനിക്കയുംചെയ്യുന്നു ഇങ്ങനെ അവിടെ സദാ കുടുംബബന്ധങ്ങൾ നിങ്ങൾ മാററിക്കൊണ്ടിരിക്കുകയാണു്". പ്രേമത്തിന്റെ അൎത്ഥംതന്നെ എന്താണു്? മററൊരാൾ ചിന്തിക്കുന്ന—ചിന്തിച്ചാസ്വദിക്കുന്ന—അതേവഴിക്കു നിങ്ങളും ചിന്തിക്കുന്നു എന്നാണു് പ്രേമത്തിന്റെ സംക്ഷേപാൎത്ഥം. അല്ലാതൊന്നുമല്ല നിങ്ങൾ ഒരു മനുഷ്യനെ സ്നേഹിക്കുന്നു. അയാളുടെ താല്പൎയ്യങ്ങളും സന്തോഷങ്ങളും, വേദനകളും നിങ്ങളുടേതിനോടു ഏകീഭാവം വഹിക്കുന്നു. അവനെ സങ്കടപ്പെടുത്തുന്ന പദാൎത്ഥങ്ങൾ നിങ്ങളെയും സങ്കടപ്പെടുത്തുന്നു. അവനെ പ്രീണിപ്പിക്കുന്ന വസ്തുക്കൾ നിങ്ങളെയും പ്രീണിപ്പിക്കുന്നു.

നിങ്ങൾക്കു് ആനന്ദം ഉണ്ടാക്കുന്നതെല്ലാം അയാൾക്കും കൗതുകകരമാണു്. അതാണു് പ്രേമം—സ്നേഹം. നിങ്ങൾ അവനെ സ്നേഹിക്കുന്നു, നിങ്ങൾ ഒരു മനുഷ്യനെ അവന്റെ സ്വന്തം ആവശ്യത്തിനായി—അവനുതന്നെവേണ്ടി—സ്നേഹിക്കുന്നില്ല. അവനിലുള്ള നിങ്ങളുടെ സ്വന്തസത്തയെ—സ്വന്ത ആത്മാവിനെ—നിങ്ങൾ സ്നേഹിക്കുന്നു. അല്ലാതെ വേറൊന്നുമല്ല, നിങ്ങൾക്കു നിങ്ങളുടെ സ്വന്തചൈതന്യത്തെ—ആത്മാവിനെ—അല്ലാതെ മറ്റൊന്നും സ്നേഹിക്കാവതല്ല. X-എന്നും, Y-എന്നും, Z-എന്നും മൂന്നു മനുഷ്യർ ഉണ്ടെന്നിരിക്കട്ടെ. അഥവാ രസതന്ത്രത്തിലെപ്പോലെ നമുക്കു് ഇത്തരം ഒരു സിദ്ധാന്തം (formula) ഉണ്ടെന്നുപറയാം:—

"X-നു Y-യോടു പൊതുവായ—രണ്ടിനും സാമാന്യമായ—ഏതാണ്ടു് ഉണ്ടു്. അതുപോലെ Z-നോടും പൊതുവായ ഏതാണ്ടു് ഉണ്ടു്. അഥവാ X-നു Y-യെക്കാൾ അധികം Z-നോടു ഏതോ സമാനമായ ധർമ്മം—ഗുണം—ഉണ്ടു്. അതിനാൽ X, വൈ (Y) യോടുള്ളതിനെക്കാൾ അധികം ആകർഷണം Z-നോടു കാണിക്കുന്നു".

"ഇങ്ങനെ നിങ്ങളുടെ കുടുംബബന്ധങ്ങൾ പൊട്ടിത്തകർന്നും, വീണ്ടും തിരിയെ ഉണ്ടായും, പിന്നെയും തകർന്നുംകൊണ്ടിരിക്കുന്നു. ഇങ്ങനെ നിങ്ങളുടെ സ്വന്തസത്തയിൽ ഏതാണ്ടു മറ്റൊരു മനുഷ്യനിൽ കണ്ടറിയുന്നു എന്നതാണു് പ്രേമം എന്നു പറയുന്നതിന്റെ യഥാർത്ഥതാല്പര്യം. ഒരുത്തൻ പൂർണ്ണമായും ഏകതാനമായും നിങ്ങളുടെ മറുപകുതിയായിരിക്കട്ടെ. അപ്പോൾ നിങ്ങൾ സർവ്വവും പ്രേമം—പ്രേമമൂർത്തിതന്നെ—ആകുന്നു."

ഇതു നമ്മെ വേറൊരു വിഷയത്തിലേയ്ക്കു് ആനയിക്കുന്നു. രാമൻ പക്ഷേ ഇന്നു് അതു പരാമർശിക്കുന്നില്ല, അതു സുപ്രധാനമായ ഒരു പ്രമേയമാണു്. അതാണു് നിർഭയത്വം—ഭീതിരാഹിത്യം.

ഭയം എങ്ങനെ ഉണ്ടാകുന്നു? ഭയത്തിന്റെ ഹേതു എന്തു്? ഈ ആസക്തി—ബന്ധങ്ങളും കെട്ടുപാടുകളും ശാശ്വതമാക്കിപ്പാലിക്കാനുള്ള ഈ മോഹം—ഇതാണു ഭയത്തിന്റെ ജനനസ്ഥാനം—ഉല്പത്തിസ്ഥാനം. "ഭയപ്പെടരുതു്! ഭയപ്പെടരുതു്!" എന്നു് ആളുകൾ പറയുന്നു. അവർ എത്രമാത്രം യുക്തിഹീനരാണു്? ഭയം നിങ്ങളുടെ സ്വാധീനത്തിൽ ഇരിക്കയും, നിങ്ങളുടെ മുകളിൽ അല്ലാതിരിക്കയും ചെയ്യുമ്പോലത്തെപ്പോലെ ഭയത്തിനു് ഒരു പരിഹാരചികിത്സ നിർദ്ദേശിച്ചുതരാം. എന്നാൽ രാമൻ ഇന്നു് ആ വിഷയം എടുക്കാതെ വിടുന്നു. അതു വേറൊരുദിവസം പര്യാലോചിക്കാം.

ഉപനിഷത്തുകളിൽ ഒന്നിന്റെ പരിഭാഷയായ ഒരു പദ്യം ഇവിടെ ചൊല്ലാം. എന്നിട്ട് ഇതു് അവസാനിപ്പിക്കാം. (ബസ്) ഹിന്ദുസ്ഥാനിയിലെ 'ബസ്' എന്ന ഒരു വാക്കെങ്കിലും പഠിക്കാൻ രാമൻ നിങ്ങളോടു് ആവശ്യപ്പെടുന്നു. താഴെക്കാണുന്ന പരിഭാഷ പൂർണ്ണമായി ശരിയല്ലാ, അതു നല്ലതുമല്ല. എന്നാലും അതു് ഒരു തത്ത്വം പ്രസ്പഷ്ടമാക്കുന്നു.

സമസ്തലോകങ്ങൾക്കും കാരണമാകുമൂലം
സമസ്തലോകങ്ങളെക്കാട്ടിലും മഹത്തായി,

ഏറ്റവുമണുവായ വസ്തുക്കളുടെയൊക്കെ-
യേറ്റവും സൂക്ഷ്മമായ സംബന്ധങ്ങളെക്കാളും

ചെറുതായ്, അന്തിമങ്ങൾക്കന്തമായ് അസ്പഷ്ടമായ്,
കറയറ്റെഴുമാത്മാ ജീവിക്കും സർവ്വത്തിന്റെ

ഹൃദയഗുഹതന്നിൽ സ്ഥിതിചെയ്യുന്നശാന്തം,
സദയമെന്നാകിലും വ്യാപ്തമാണെല്ലാത്തിലും,

ഉറക്കമാണെങ്കിലും, ഉണർന്നുലോകമെല്ലാം
നിറയെച്ചരിക്കുന്നു, ദിവ്യമിച്ചൈതന്യത്തെ

കാണുവാനാമോ? ജീവൻതന്നുടെബാഹ്യഭോഗേ
കാണുന്നൊരാനന്ദത്തെക്കാളുമാനന്ദപൂർണ്ണം

ദേഹഹീനമാമതു ദേഹജാലത്തിൽ കാണാം,
സഹസം ചപലത്തിൽ നിശ്ചലമായിക്കാണാം.

സമസ്തവസ്തുക്കളുമാശ്ലേഷിച്ചിരിക്കിലും
സമസ്തത്തിനുമാദ്ധ്യ ഉള്ളിലായ് ഇരിക്കുന്നു.

ഇങ്ങനെയതുകണ്ടു സംസ്കൃതമായ ചിത്തം
മങ്ങലും ദുഃഖങ്ങളും ദൂരത്തുകളയുന്നു.